# കേരളവർമ്മദേവൻ.



എം. ആർ. ബാലകൃഷ്ണവാരിയർ ബി. എ.

# കേരളവൎമ്മദേവൻ.

---

ഗ്രന്ഥകൎത്താ

എം. ആർ. ബാലകൃഷ്ണവാൎയ്യർ എം. ഏ.



ശ്രീധര പ്രസ്സ്,—തിരുവനന്തപുരം.

1112.

# പ്രസ്താവന

കേരളവൎമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ജീവചരിത്രം ചുരുക്കമായും അസമഗ്രമായും ഇതിനുമുൻപ് പലരും രചിച്ചിട്ടുണ്ട്. കേരളപാണിനി, ഉള്ളൂർ പരമേശ്വരയ്യർ, കൊട്ടാരത്തിൽ ശങ്കുണ്ണി, കെ. സീ. കേശവപിള്ള എന്നു തുടങ്ങിയവർ അവിടത്തെക്കുറിച്ച് ചില കവനങ്ങളും ഉപന്യാസങ്ങളും ചരിത്രഖണ്ഡങ്ങളും പ്രസിദ്ധപ്പെടുത്തി. സപ്രപഞ്ചമായ ജീവചരിത്രമെഴുതുന്നതിന് അവിടുന്ന് ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രൊഫസർ സുന്ദരംപിള്ള, ഒയ്യാരത്തു ചന്തുമേനവൻ, ടി. കെ. കൃഷ്ണമേനവൻ, പി. വി. കൃഷ്ണവാര്യർ, കെ. രാമകൃഷ്ണപിള്ള എന്നീ അവിടത്തെ സുഹൃത്തുക്കൾ വട്ടംകൂട്ടി. എന്നാൽ ആദ്യമായി ഒരു തിരനോട്ടമെങ്കിലും കഴിക്കുന്നതിന് ശ്രീമാൻ ആർ. കളത്തുവള്ളിക്കാണ് യോഗമുണ്ടായത്. പിന്നീട് സവിസ്തരമായ ജീവചരിത്രമെഴുതണമെന്ന് പല സാഹിത്യപരിഷത്‌യോഗങ്ങളിൽ നിശ്ചയം ചെയ്തു. എന്നാൽ ആ നിശ്ചയം പ്രവൃത്തിയിലേക്കു കടന്നെങ്കിൽ—അതെ, ആരാണ് ആഗ്രഹിക്കാത്തത്? ആഗ്രഹിക്കുന്നവർ പലർ; ശ്രമിക്കുന്നവർ ചിലർ; വല്ല വിധത്തിലും സാധിക്കുന്നവർ ഒന്നോ രണ്ടോ മാത്രം. ഇതാണല്ലോ ലോകഗതി.

ഉത്തുംഗനിലയിൽ വൎത്തിച്ചിരുന്ന കേരളവൎമ്മദേവൻ പലൎക്കും ദുരാപനാണ്; വെറും കഥാപാത്രവുമത്രേ. അവിടുന്നുമായി നിരന്തരസാഹചര്യം ഉണ്ടായിട്ടുള്ളവർ ഇന്ന് ചുരുക്കം. അവൎക്കുപോലും കാലധൂമികയിൽക്കൂടി വെറും സങ്കല്പചിത്രമേ കാണുവാൻ കഴിയൂ. വിസ്മൃതിയുടെ വിളയാട്ടം അത്രയ്ക്കുണ്ട്. കണ്ടും കേട്ടും കൂടികഴിഞ്ഞിട്ടുമുള്ളവൎക്കും കാലകല്ലോലങ്ങളിൽ

മറഞ്ഞ സംഗതികൾ അസ്പഷ്ടങ്ങളായിരിക്കുന്നു. ചാരത്തുള്ളവരുടെ കഥ ഇങ്ങനെയാണെങ്കിൽ ദൂരത്തുള്ളവരുടെ കാര്യം പറയാനുമില്ല. ഇന്നുള്ളവരിൽ മിക്കപേർക്കുമെന്നപോലെ എനിക്കും കേരളവർമ്മദേവൻ വെറും കഥാപാത്രമാണ്. എന്നാൽ ഒരിക്കൽ സംമുഖദർശനം ഉണ്ടാകാതെയിരുന്നിട്ടില്ല. ആ ചിത്രം മായാത്തവിധം മനോമുകുരത്തിൽ ഉണ്ടുതാനും. പക്ഷേ മനസ്സുകൊണ്ടു കാണുവാനാണ് കൂടുതൽ സാധിച്ചിട്ടുള്ളതു്. കിട്ടാവുന്നിടത്തോളം ശരിയായ രേഖകളിൽ കൂടി ആ ജീവിതരംഗത്തിലേക്ക് കണ്ണോടിച്ചിട്ടുണ്ട്. സാമഗ്രികൾ സംഗ്രഹിക്കുന്നതിൽ ഉദാസീനത കാണിച്ചിട്ടില്ല. ക്ഷേതിക്ക് ഒട്ടും കുറവുമില്ല. അത്രമാത്രമേ, സാഹസമാണെങ്കിൽ ഈ സംരംഭത്തിനു സമാധാനമായി എനിക്കു പറവാനുള്ളു.

സാമഗ്രികൾ സംഭരിക്കുന്നതിൽ പലരുടേയും വിലയേറിയ സഹായങ്ങളുണ്ടായിട്ടുണ്ട്. മഹാമഹിമശ്രീ രാമവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് റിക്കാർട്ടുകളിൽ നിന്ന് ആവശ്യമുള്ള ഭാഗങ്ങൾ ഉദ്ധരിക്കുന്നതിന് കരുണാപുരസ്സരം അനുവദിച്ചതുകൊണ്ടാണ് ഇത്രയുമെങ്കിലും സാധിച്ചതു്. അതിനായി അവിടുത്തോടുള്ള കൃതജ്ഞത വാചാമഗോചരമാണ്. കേരളപാണിനിയുടെ ദിനസരിക്കുറിപ്പുകളിൽ നിന്ന് വേണ്ട ഭാഗങ്ങൾ തരികയും ഉപയോഗിക്കുന്നതിനായി അനുവദിക്കുകയും ചെയ്ത എന്റെ മാന്യസ്നേഹിതനും സാഹിത്യമർമ്മജ്ഞനുമായ എം. രാഘവവർമ്മതമ്പുരാൻ, എം. ഏ. ആണേർസ് തിരുമനസ്സിനോടും കെ. സീ. കേശവപിള്ളയുടെ ഡയറി പരിശോധിക്കുന്നതിനും അതിൽ നിന്നുദ്ധരിക്കുന്നതിനും സമ്മതംനല്കിയ എന്റെ പ്രിയശിഷ്യൻ കെ. എൻ. ഗോപാലപിള്ള അവർകൾ എം. ഏയോടും അതിനു ഒത്താശചെയ്ത പ്രസിദ്ധപണ്ഡിതൻ ആർ. നാരായണപ്പണിക്കർ അവർകൾ ബി. ഏ. എൽ. ടി. യോടും മലയാളമനോരമയുടെ ആദ്യലക്കങ്ങളിൽ നിന്ന് വേണ്ട ഭാഗങ്ങൾ ഉദ്ധരിച്ചുകൊള്ള

ന്നതിനു് അനുവാദം നല്കിയ പത്രാധിപർ, കെ. സീ. മാത്യു അവർകൾ ബി. ഏ., ബി. എല്ലിനോടും ഞാൻ വളരെ കൃതജ്ഞനാണു്.

അതിപ്രൌഢമായ ഒരു അവതാരിക എഴുതിത്തന്നും വിലയേറിയ ചില നിർദ്ദേശങ്ങൾ നല്കിയും ആകപ്പാടെ ഈ കൃതിയെ പരിശോധിച്ചും എന്നെ വാത്സല്യപൂർവം അനുഗ്രഹിച്ച സാഹിത്യസവ്യസാചിയും പണ്ഡിതാഗ്രേസരനുമായ എം. രാജരാജവർമ്മതമ്പുരാൻ എം. ഏ., ബി. എൽ. തിരുമനസ്സിനോടും സരസമായ ഒരു മുഖവുര എഴുതിത്തന്ന പണ്ഡിതവരേണ്യൻ മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ അവർകളോടുമുള്ള എന്റെ അകൈതവമായ കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

‘English Men of Letters’ എന്ന ഗ്രന്ഥാവലിയുടെ തോതുപിടിച്ചു് കേരളവർമ്മജീവിതചരിത്രം എഴുതണമെന്നു് ആഗ്രഹിച്ചതിന്റെ ഫലമാണു് പ്രസ്തുതഗ്രന്ഥം. കൃതികളുടെ നിരൂപണാത്മതക്കാൾ ജീവിതസംഭവങ്ങളുടെ കഥനത്തിനു് പ്രാധാന്യം നല്കിയിട്ടുണ്ടു്. സംഭവങ്ങളെ സത്യമായും സമഗ്രമായും ചിത്രണം ചെയ്യുന്നതിനു് യത്നിച്ചിട്ടുമുണ്ടു്. അവയുടെ അടുക്കിലും മറവും ഇനിയും തേച്ചുമിനുക്കിയാൽ ഭംഗി കൂടുമായിരിക്കാം. പക്ഷെ ‘തിരനീങ്ങിക്കടലാടാ’മെന്നു് വെച്ചാൽ ഉണ്ടാകുന്ന അനുഭവം എല്ലാവർക്കും അറിവുള്ളതാണല്ലൊ. മോഹനതരങ്ങളായ ചിത്രങ്ങൾ ഉണ്ടാകുന്നതിനു് ഇതു് പ്രേരകമാകുമെങ്കിൽ, അതുതന്നെയാണു് ഈ ശ്രമത്തിന്റെ സാഫല്യം.

തിരുവനന്തപുരം,<br>1112 മേടം 1.

എന്നു്,<br>ഗ്രന്ഥകർത്താ.

ശ്രീരസ്തു.

# ആമുഖം.

---

മഹാന്മാർ ലോകത്തിൽ കർമ്മസിദ്ധരെന്നും ജ്ഞാനസിദ്ധരെന്നും രണ്ടുതരക്കാരുണ്ട്. പ്രവൃത്തിപഥത്തിലിറങ്ങി വീര്യംകൊണ്ടോ ഔദാര്യംകൊണ്ടോ ത്യാഗനിഷ്ഠകൊണ്ടോ മഹാകാര്യങ്ങൾ നേടി ലോകാനുഗ്രഹം ചെയ്യുന്നവരാണ് ഒരുകൂട്ടർ; മററൊരുതരക്കാർ, വാസനാഭ്യാസാധിഗതമായ ജ്ഞാനവിശേഷത്താൽ ലോകത്തെ ഉണർത്തി, ജീവിതരീതികളെയും ചിന്താസന്താനങ്ങളെയും പുതുപ്പിച്ച് പരിഷ്കൃതങ്ങളാക്കി ജനസമുദായത്തിന് ഉൽഗതി വരുത്തുന്നവരാണ്. ഇവരിൽ രണ്ടാംകക്ഷ്യയിൽ ഉൾപ്പെട്ട ആളായിരുന്നു കേരളവർമ്മദേവൻ. ലോകമൊട്ടുക്ക പേരുകേട്ട കേമന്മാർ വിരൽകൊണ്ടു എണ്ണാൻ മാത്രമേ ഉണ്ടാവു. ഏക ശ്രീരാമൻ പ്രജാതനായിട്ടുണ്ട്! ഗൌതമബുദ്ധൻ ഒരാളേ പിറന്നുള്ളു! ശങ്കരഭഗവൽപാദർ ധാരാളമില്ല! പുരാണങ്ങളും ചരിത്രങ്ങളും നോക്കിയാൽ, ലോകോത്തരമായ മാഹാത്മ്യം സിദ്ധിച്ചവർ ചുരുക്കമാണെങ്കിലും, ദേശൈകദേശവിഖ്യാതരായി ഓരോ കാലത്തു പലരും ഉണ്ടായിട്ടുണ്ടെന്നു കാണാം. ശക്തരായ രാജാക്കന്മാരും, ഉദാരമതികളായ പ്രഭുക്കളും, ഭക്തശിരോമണികളായ ദിവ്യപുരുഷന്മാരും, വശ്യവാക്കുകളായ കവിശ്രേഷ്ഠരും, സമർത്ഥരായ കലാമർമ്മജ്ഞന്മാരും, ഇതരദേശങ്ങളിലെന്നപോലെ, കേരളത്തെയും അപ്പൊഴപ്പോൾ അലങ്കരിച്ചിട്ടുണ്ട്. ചരിത്രകാലഘട്ടങ്ങളെ സൃഷ്ടിച്ച വാടാവിളക്കുകളായി ഇന്നും അവർ പ്രകാശിക്കുന്നു. കേരളമഹാകവികളുടെ ഗണനാപ്രസംഗത്തിൽ അർവ്വാചീനതകൊണ്ട് "കനിഷ്ഠികാധിഷ്ഠിത കാളിദാസനായ" കേരളവർമ്മദേവൻ, പ്രാജ്ഞതകൊണ്ടു ഭട്ടതിരിയോടും പുനത്തോടും, തുഞ്ചനോടും കുഞ്ചനോടുമൊപ്പം, തർജ്ജനീനിർദ്ദേശ്യനാണെന്നു അതിശയോക്തി കൂടാതെ പറയാം.

കേമന്മാരുടെ ചരിത്രം എഴുതുക ഒരിക്കലും സുസാധമല്ല. വിശിഷ്യ ഗ്ലാഡ്സ്റ്റനെപ്പററി എഴുതിയ മാർളി പ്രഭു പറഞ്ഞിട്ടുള്ളപോലെ, ഏറെനാൾ ജീവിച്ചിരുന്ന് പല കാലഘട്ടങ്ങളെയും താണ്ടി, പലരുടെയും സാഹചര്യസൌഭാഗ്യങ്ങളിൽ പങ്കുകൊണ്ടു പ്രശസ്തനായിത്തീൎന്ന ഒരു മഹാന്റെ ജീവചരിത്രമെഴുതുന്നതു സാഹസമായി വരാനേ തരമുള്ളു. അതിലുള്ള പല സംഗതികളും ഇന്നു ജീവിച്ചിരിക്കുന്ന വിദ്വാന്മാർ ചിലരെ ബന്ധിക്കുന്നവയുമാവാം. "ഒരു പാതി വെളിക്കു കാട്ടീടും മറുഭാഗം മറവാക്കി വച്ചീടും പ്രകൃതിക്കിണയായ" മഹാത്മാക്കളുടെ ചരിത്രം എത്ര മിടുക്കനും കടങ്കഥയായിത്തന്നേ ഇരിക്കാനേ തരമുള്ളു. കണ്ടും കേട്ടും സഹചരിച്ചുമിരിക്കുന്നവൎക്കു പോലും അവരുടെ മനോഗതി മനസ്സിലാക്കാനോ, പ്രവൃത്തികളുടെ സാധുതാസാധുത വിവേചിച്ചറിയാനോ സാധിക്കുന്നില്ല. എന്നിരിക്കെ, സമ്മുഖദർശനഭാഗ്യം ഒരുതവണ മാത്രം ലഭിച്ചിട്ടുള്ള ഞാൻ, കവിചക്രവൎത്തിയായിരുന്ന ഒരു മഹാന്റെ ചരിത്രം എഴുതാൻ തുനിയുന്നതു്, കുട്ടികൾ ചന്ദ്രനെ പിടിക്കാൻ ചാടുന്ന മട്ടിൽ, ബാലിശമായ സാഹസമായി ഗണിക്കാനിടവന്നേക്കാമെന്നുള്ള ആശങ്ക ഒട്ടും അസ്ഥാനത്തിലാകയില്ല. എങ്കിലും കുട്ടിയായ ഹനുമാൻ,

> "ഉദ്യന്നാസീരഹരിദ്ഗളാമവിലസത്സിന്ദൂരബിന്ദുപ്രഭേ
> ബാലാൎക്കേ ഭൃശിതഫലബുദ്ധിമഹലോത്ഭാസ്വാപ്ലവംശേൎക്കകു
> ഉത്ഫുല്ലന്നിഭിതീസകാന്തിലഹരീസമ്മോഹനസത്ത്വജ്ജ്വലം.

ഉൽപ്ലുത്യ ക്ഷുധയാൎത്തിത"നായി സൂര്യനെപ്പിടിക്കാൻ ചാടിയപ്പോൾ "പവമാനാത്മജ! മംഗളം ഭവതു തവ" എന്ന അനുഗ്രഹം ലഭിച്ചു എന്നുള്ള പുരാണകഥ ശ്രീമാൻ വാര്യരുടെ "കേരളവൎമ്മദേവൻ" വായിക്കുന്നവൎക്കു അസത്യമല്ലെന്നു ബോധപ്പെടാം. ദൈവത്തെ നാമാരും കണ്ടിട്ടില്ലെങ്കിലും, ഭക്ത്യതിശയത്താൽ തത്സാന്നിധ്യമുണ്ടാകുമെന്നു വിശ്വാസമില്ലാത്തവർ ചുരുങ്ങും. അപ്രകാരം ഭക്തിപ്രത്യക്ഷനായ നായകനെപ്പററിയാണു് കവി ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്.

കേരളവൎമ്മവലിയകോയിത്തമ്പുരാനെപ്പററി പലതും പദ്യ കവനങ്ങളും, ഉപന്യാസങ്ങളും, ചരിത്രഖണ്ഡങ്ങളും, എഴുതീട്ടുള്ളതു കൂടാതെ, ആ മഹാൻതന്നെ പല ഘട്ടങ്ങളിൽ ആത്മകഥകളെ പ്രസ്താവിച്ചിട്ടുമുണ്ട്. അവയെ സംഗ്രഹിച്ചും, പല റിക്കാൎഡുകളെ തേടിസ്സമ്പാദിച്ചും, ദിനസരിക്കുറിപ്പുകളേയും ലേഖനങ്ങളെയും നോക്കിയും, കഴിവുള്ളോളം സമഗ്രമായും സത്യമായും ഒരു ചരിത്രം എഴുതാൻ തുനിഞ്ഞിരിക്കുന്ന ഗ്രന്ഥകൎത്താവിന്റെ അഭിലഷണീയമായ പ്രയത്നത്തെ വിജ്ഞന്മാർ അഭിനന്ദിക്കാതിരിക്കയില്ല. കേരളമഹാന്മാരുടെ വിശ്വാസനീയമായ ചരിത്രത്തിന്റെ അഭാവത്തെപ്പററി ഖേദിക്കുന്ന വിചക്ഷണന്മാൎക്ക് ശ്രീമാൻ വാൎയ്യരുടെ ഈ അരങ്ങേററം രസിക്കാനേ തരമുള്ളു.

എന്നാൽ, പ്രസ്തുതപുസ്തകം ശരിയായ ഒരു ജീവചരിത്രത്തിന്റെ മുന്നരങ്ങു മാത്രമാണെന്നു ഗണിക്കാനേ തരമുള്ളു. ജീവചരിത്രത്തിനും കഥയ്ക്കും തമ്മിൽ വളരെ അന്തരമുണ്ട്. ബാസ്വൽ ജാൺസന്റെയും, മാൎലി ഗ്ലാഡ്സ്റ്റന്റെയും ചരിത്രം എഴുതീട്ടുണ്ട്. അവയെ താരതമ്യപ്പെടുത്തിനോക്കിയാൽ, ഒന്ന് നായ് യജമാനന്റെ പിറകേ പോകയും, മറെറതു മനീഷിയായ ശിഷ്യൻ ഗുരുവിനെ അനുവൎത്തിക്കയും ചെയ്യുന്ന ഭേദം കാണാം. ദിനസരിച്ചെയ്തികൾ എഴുതുമ്പോലെ ഓരോ സംഭവങ്ങളെക്കുറിക്കുന്നതു ചരിത്രമാവില്ല. അവയെ തുലാധാനം ചെയ്ത്, പൌൎവ്വാപൎയ്യങ്ങളുടെ ഗുരുലഘുത്വമറിഞ്ഞ്, മനോഭാവങ്ങളെ വെളിപ്പെടുത്തി, നായകന്റെ ജീവിതംകൊണ്ടു സ്വന്തമായും പൊതുവായുമുണ്ടായ പ്രയോജനത്തെ വിശദീകരിക്കത്തക്കവണ്ണം കഥാഗ്രഥനം ചെയ്യുങ്കിൽ മാത്രമേ ചരിത്രത്തിനു ജീവനുണ്ടാവൂ. ഈ തോതനുസരിച്ചു നോക്കിയാൽ ശ്രീമാൻ വാൎയ്യരുടെ പുസ്തകം ഒരു കഥാസംഗ്രഹമെന്നേ പറഞ്ഞുകൂടൂ. അതിലും ചില വിട്ടുവീഴ്ചകൾ കണ്ടേക്കാം. സംഭവബഹുലമായ കേരളകാളിദാസജീവിതചരിത്രത്തിനു വേണ്ടുന്ന വണ്ണായ

ങ്ങൾ ഈ പുസ്തകത്തിൽ സംഗ്രഹിച്ചിട്ടുണ്ട്. അവയെ ചേൎത്തു മോഹനതരമായ ഒരു ചിത്രമെഴുതാൻ മേധാവികൾക്കു സാധിക്കും. വിദ്വജ്ജനങ്ങളുടെ മനോമാൎഗ്ഗണമഹാദീപമാകാരാ കേരളകാളിദാസജീവിതചിത്രം നോക്കിയാൽ വൈരൂപ്യശകലങ്ങൾ കണ്ടേക്കാം. എങ്കിലും അവിടുത്തെ മുഖത്തുണ്ടായിരുന്ന കറുത്ത മറു അതിന്റെ മനോഹരതയെ വർദ്ധിപ്പിച്ചിട്ടേയുള്ളു.

"സരസിജമനുവിദ്ധം ശൈവലേനാപി രമ്യം
മലിനമപി ഹിമാംശോർല്ലക്ഷ്മ ലക്ഷ്മീം തനോതി".

സത്യമായ മഹത്വമേറ്റ ജീവിതം എത്ര ചുഴഞ്ഞു നോക്കിയാലും ശോഭായമാനമായിത്തന്നെ കാണാം. "നഹി ഗുളഗുളികായാഃ കാപി മാധുര്യഭേദഃ."

കഥാനായകനെ ആദ്യമായി ഞാൻ കണ്ടതു്, കൊല്ലം ൧൦൫൯-ൽ ആണെന്നു തോന്നുന്നു, ഹരിപ്പാട്ടുത്സവം കാണാൻ അമ്മാമന്റെ ശേവുകന്റെ തോളിലേറി മാവേലിക്കരെനിന്നു അനന്തപുരത്തു കൊട്ടാരത്തിൽ ചെന്നിറങ്ങിയപ്പോഴാണു്. മഹാരാജശാസനയാൽ കുടുംബഗൃഹത്തിൽ പാൎത്തു്, പ്രിയാവിരഹാൎത്തിയെ കരുത്തു ദീൎഘമസൃണമായി വളൎന്ന താടിയും തലയും കൊണ്ടു വെളിപ്പെടുത്തി ഭീഷണനായി,

"വ്യൂഢോരസ്കോ വൃഷസ്കന്ധഃ സാലപ്രാംശുർമ്മഹാഭുജഃ
ആത്മകർമ്മക്ഷമം ദേഹം ക്ഷാത്രോ ധർമ്മ ഇവാശ്രിതഃ."

എന്നു ദിലീപനെപ്പററി കാളിദാസൻ വൎണ്ണിച്ചിട്ടുള്ളതിന്റെ സജീവചിത്രമായി, അന്നു ഞാൻ കണ്ട രൂപം, ഇന്നും എന്റെ മിഴികളിൽനിന്നു മറഞ്ഞിട്ടില്ല. ആകൃതിയിൽ കണ്ട ഭയാനകത്വം പ്രകൃതികൊണ്ടു ക്ഷണേന ക്ഷാളിതമായി. ഭ്രാത്രീയനായി ബാലനായ എന്നെ മാറോടണച്ചു തലോടി മധുരഫലങ്ങളെ തന്നു് അന്നു നട്ട വാത്സല്യതരു, ൧൦൬൦-ാമാണ്ടു തിരുവനന്തപുരത്തു 'വലിയ പള്ളിക്കൂട'ത്തിൽ പഠിക്കാൻ വന്നതു മുതൽ ആ മഹാനുഭാവന്റെ ജീവാവസാനംവരെ നാൾക്കുനാൾ

വളർന്നു്, ബഹുശാഖമായി അനവധി പുഷ്പഫലപ്രദമായിത്തീർന്നതു്, എൻെറ ജീവചരിത്രത്തിൻെറ ഏററവും പ്രധാനമായ അദ്ധ്യായമാകുന്നു.

കേരളവർമ്മദേവൻെറ വൈദുഷ്യവും മേധാവിത്വവുമല്ല, കൃത്യനിഷ്ഠയും സൌജന്യവുമാണു് എനിക്കു് ഏററവും വിസ്മയനീയങ്ങളും അനുകരണീയങ്ങളുമായി തോന്നീട്ടുള്ളതു്. ഞാൻ കണ്ടനാൾ തൊട്ടു് അവയ്ക്കു് ഒരിക്കലും വാട്ടം തട്ടീട്ടില്ല. ബാല്യത്തിൽ മാതാപിതാക്കളും ഗുരുക്കന്മാരും നല്കിയ ശിക്ഷാവിശേഷത്താലും, പിന്നീടു മാതുലൻെറയും അഗ്രജൻെറയും നടപടികൾ കണ്ടു് അനുവർത്തിച്ചതിനാലും അവ്യഭിചാരേണ സിദ്ധിച്ച ശീലം മരണാന്തം അവിടത്തെ വിട്ടുപിരിഞ്ഞില്ല. "കളപ്പുര വലിയപ്ഫനെക്കണ്ടു പഠിക്കണം" എന്നു എൻെറ അപ്ഫൻ പലപ്പോഴും എന്നോടു് ഉപദേശിച്ചിട്ടുണ്ടു്. രണ്ടു വയസ്സിനു മാത്രം എളപ്പമുണ്ടായിരുന്ന എൻെറ പിതാവു്, ശൈശവത്തിൽ മൃതമാതൃകനായ നിമിത്തം, മാതൃഷ്വസാവിൻെറ സ്തന്യം പാനം ചെയ്തു കേരളവർമ്മദേവനോടൊരുമിച്ചു്, പെററമ്മ വേറെയാണെന്നുള്ള അറിവു കൂടാതെ വളരുകയാൽ, അവർ തമ്മിലുണ്ടായ സൌഭ്രാത്രം പ്രകൃതിസിദ്ധമായിത്തീർന്നു. കളപ്പുര കെട്ടിടത്തിൽ പാർക്കയാൽ 'കളപ്പുരച്ചേട്ടൻ' എന്നാണു പേർ വിളിച്ചുവന്നതു്. ബാലസഹജങ്ങളായ പല കേളികളിൽ അവർ ധാരാളം വിഹരിച്ചിരുന്നു. കളിഭ്രാന്തിൽ പോലും 'കളപ്പുരച്ചേട്ട'നു്, ഒരു ഗൌരവമുണ്ടായിരുന്നതായി അപ്ഫൻ പറഞ്ഞു കേട്ടിട്ടുണ്ടു്. കസർത്തു മുതലായി കായശക്തിപ്രദങ്ങളായ അഭ്യാസങ്ങളിൽ വിരുതനായിരുന്ന 'ചേട്ടൻ', ചുള്ളിപോലെ കൃശകായനായിരുന്ന 'കൊച്ചുചെറുണ്ണിയെ' കളികളിൽ തോല്പിച്ചതിൽ തീരെ അത്ഭുതമില്ല. തോററുപോയ 'അനിയ'ൻെറ കണ്ഠിതമകററി പിന്നെയും കൂട്ടുപിടിച്ചു നടന്ന നിർമ്മാത്സര്യവും ഉദാരസൌജന്യവും ബാലഭാവത്തെ അല്ല പ്രൌഢബുദ്ധിയെയാണു വ്യഞ്ജിപ്പിച്ചതെന്നുള്ളതു സ്മരണീയമാണു്.

ണ്ടമ്മമക്കളാണെന്നു അവർ തമ്മിൽ ഒരിക്കലും ഭാവിച്ചിട്ടില്ല. പ്രത്യുത, കേരളവൎമ്മദേവൻ അനുജനെ ആത്മാൎത്ഥമായി സ്നേഹിച്ചിരുന്നു എന്നു് എനിക്കു നല്ല ബോധം വന്നിട്ടുണ്ടു്. എന്റെ അപ്പന്റെ അകാലമൃതിവാൎത്ത അറിഞ്ഞിട്ടു് എനിക്കു എഴുതിയിരിക്കുന്ന എഴുത്തിൽ (11th October 1906) 'എന്റെ യൌവനത്തിൽ സൎവ്വദാ സഖാവായി ഏററവും പ്രിയനായിരുന്ന ഭ്രാതാവിന്റെ മരണം എനിക്കു് അസഹ്യമായ സങ്കടത്തിനു കാരണമായിരിക്കുന്നു' എന്നു കേരളവൎമ്മദേവൻ മുറയിട്ടിരിക്കുന്നു.

“ചെറുപ്പകാലങ്ങളിലുള്ള ശീലം മറക്കുമോ മാനുഷനുള്ള കാലം” എന്നുള്ള നീതിവാക്യത്തെ വകവയ്ക്കാതെ നടത്തിവരുന്ന ബാലശിക്ഷണത്തിന്റെ ഫലം ധാരാളം നാം അനുഭവിക്കുന്നുണ്ടു്. കുട്ടികളുടെ സ്വാതന്ത്ര്യം പിടിച്ചുകെട്ടുന്നതു തെററാണെന്നാണു് നവീനസിദ്ധാന്തം. വാസനാനുസരണം അവർ യഥേഷ്ടം വിഹരിക്കുമ്പോൾ, ഒഴുകുന്ന വെള്ളത്തിൽനിന്നു വിദ്യുച്ഛക്തി നേടുമ്പോലെ, ജ്ഞാനം സൃഷ്ടിക്കാൻ ഉദ്യമിക്കുന്ന നവീനശിക്ഷാക്രമം, അനുസരണബോധത്തിന്റെ വേരു തോണ്ടി ദുരഭിമാനവും നിരീശ്വരബോധവും വിതച്ചു വളൎത്തുന്നുണ്ടെന്നു പരിഷ്കൃതരാഷ്ട്ര ചരിത്രം ബോധിപ്പിക്കുന്നു. പണ്ടത്തെ അഭ്യാസക്രമം അപൂൎണ്ണമായിരുന്നില്ല. ഏറെനാൾ പരീക്ഷിച്ചറിഞ്ഞ സുസ്ഥിരമായ പന്ഥാവിൽകൂടി ബാലരെ നയിച്ചു് അടിയുറപ്പിച്ചു് അടുത്തപടിയിൽ കയററി ജ്ഞാനത്തെ ക്രമേണ വൎദ്ധമാനമാക്കിത്തീൎക്കുന്ന രീതി ഇന്നത്തെ വിദ്യാഭ്യാസമേധാവികൾ പുച്ഛിക്കുമായിരിക്കാം. എങ്കിലും ഈ പഴയ പള്ളിയിൽ പഠിച്ചു മഹാനായ ആളാണു കേരളകാളിദാസൻ.

പണ്ഡിതനും വിദ്വാനും പൎയ്യായപദങ്ങളെന്നാണു പലരുടെയും ഭാവം. രത്നഖചിതങ്ങളായ പൊൻപണ്ടങ്ങൾക്കു പകരം കാക്കപ്പൊന്നും പളുങ്കും പരിഷ്കൃതനേപഥ്യോപകരണങ്ങളായി ഗണിച്ചുവരുന്ന കാലത്തു് അതിൽ ആശ്ചൎയ്യപ്പെടാ-

നില്ലം കേരളത്തിൽ പണ്ടുപണ്ടേ തുടൎന്നു പണ്ഡിതപരമ്പരയിൽ ഒടുവിലത്തെ ആളായിരുന്നു കേരളവൎമ്മദേവൻ. ശാസ്ത്രമഹാൎണ്ണവതീൎത്ഥങ്ങളിൽ സ്നാനം ചെയ്തു നേടിയ പുണ്യമായിരുന്നു ആ മഹാന്റെ ജ്ഞാനം. ഏതു ആകാംക്ഷയ്ക്കും സമാധാനം പറയത്തക്ക ശാസ്ത്രവൈദുഷ്യം സിദ്ധിച്ചപ്പോൾ പണ്ഡിതനായി അവിടുന്ന് അഭിഷിക്തനായി. ബാല്യത്തിൽ ആശാന്റെയും, കൌമാരത്തിൽ മാതുലന്റെയും, യൌവനത്തിൽ ശാസ്ത്രിമാരുടെയും അന്തേവാസിത്വമാണു ബീജാവാപം ചെയ്തതെങ്കിലും, “അധീതിബോധാചരണപ്രചാരണ”ങ്ങളായ ചതുരുപായങ്ങളാൽ ആജീവനാന്തം യഥാൎത്ഥവിദ്യാൎത്ഥിയായിരുന്നതാണു് അവിടുത്തേക്കു സിദ്ധിച്ച മഹിമയ്ക്കു നിദാനം. ഗുരുക്കന്മാർ ഏല്പിച്ചുകൊടുത്ത മുതൽ അല്പം; പരിശ്രമം കൊണ്ടു നേടിയതു് അനല്പം. സത്യം നോക്കിയാൽ കേരളവൎമ്മദേവൻ സ്വപ്രയത്നം കൊണ്ടു വളൎന്ന ആളാണു്. ഗൈൎവ്വാണിയായിരുന്നു പ്രഥമമഹിഷി; അടുത്ത സ്ഥാനമേ വഹിച്ചുള്ളു റാണി ഭാഷപോലും. ആദ്യവേളിക്കു ഗുരുജനങ്ങൾ വേണ്ട പണ്ടം കൊടുത്തു. രണ്ടാം വേളിക്കു സഹായം അത്യല്പമേ കിട്ടിയുള്ളു. ഇംഗ്ലീഷു ഭാഷയിൽ അവിടുന്നു സമ്പാദിച്ച വൈദുഷ്യം, തന്നത്താൻ വേലചെയ്തു നേടിയതാണു്. അതുപോലെ തന്നെയായിരുന്നു മലയാളത്തിലും. സ്വഭാഷയെന്നുള്ള അവജ്ഞയാലും, ഗഹനവിഷയപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളുടെ ദുൎഭിക്ഷതയാലും മലയാളം പണ്ടു പെൺകുട്ടികളെ കഴിച്ചു് എഴുത്തുപള്ളികളിൽ പോലും പഠിപ്പിക്ക നടപ്പില്ലായിരുന്നു. ഗൈൎവ്വാണിയുടെ വേലക്കാരിയായിട്ടു മാത്രമേ കൈരളിക്കു് അന്നു സ്ഥാനമുണ്ടായിരുന്നുള്ളു. ഈ ദാസീത്വത്തിൽ നിന്നുയൎത്താൻ ഹസ്താവലംബം നല്കിയതു കേരളവൎമ്മദേവനാണെന്നു വരുമ്പോൾ എത്ര സാഹസം ചെയ്തു എന്നു ബോധപ്പെടും. സംസ്കൃതം, ഇംഗ്ലീഷ്, മലയാളം എന്നീഭാഷകളിലെ പ്രാവീണ്യം കൂടാതെ തമിഴ്, മഹാരാഷ്ട്രം, തെലുങ്കു, ഹിന്ദുസ്ഥാനി എന്നീ

ദേശീയഭാഷകളിലും സ്വപരിശ്രമം കൊണ്ടു പ്രായോഗിക ജ്ഞാനം സമ്പാദിച്ചു. സാഹിത്യം സരസ്വതിയോട് അവകാശമായി വാങ്ങി; സംഗീതം ക്ഷത്രിയോചിതമായ ബലാൽകാരത്താൽ പിടിച്ചുപറിച്ചു.

മഹാന്മാരുടെ ശൈശവകഥകൾ നിസ്സാരങ്ങളും മുഷിപ്പിക്കുന്നവയുമാണെന്ന് ഒരു പക്ഷമുണ്ട്. ബാലകേളികൾക്ക് അർത്ഥം കല്പിച്ച് വീരാരാധന ചെയ്യുന്നതു രസാഭാസമായിത്തീരാനാണെളുപ്പം. പക്ഷേ കേരളവർമ്മദേവന്റെ വിഷയത്തിൽ അല്പസംഭവങ്ങളും അർത്ഥവത്തുക്കളാകുന്നു. മനോവൃത്തിയുടെ പോക്കിനെ അവ സൂചിപ്പിക്കുന്നു; സ്ഥിരപ്രയത്നത്തിന്റെ വിത്തുകൾ അവയിൽ വിതച്ചിരിക്കുന്നു; കൃത്യനിഷ്ഠയുടെ വേരുകൾ അവയിൽ ഊന്നിയിരിക്കുന്നു. പാണിനി സൂത്രപാഠം ഉരുവിടുന്നതിലും, വിശിഷ്ടപ്രക്രിയകളെ വശമാക്കി സബ്രഹ്മചാരികളെ തോല്പിക്കുന്നതിലും, ക്ലിഷ്ടാക്ഷരങ്ങൾ നല്കുന്ന അക്ഷരശ്ലോകങ്ങൾ ചൊല്ലുന്നതിലും, കെട്ടിവച്ച് പദ്യപാഠങ്ങളെ സൃഷ്ടിക്കുന്നതിലും, കൌമാരചാപലങ്ങളെ നിയന്ത്രിച്ച് വന്ദ്യമാതുലശിക്ഷയെ അനുവർത്തിച്ചതിലും, എന്നുവേണ്ട, കളിയിലും കാര്യത്തിലും ഒന്നുപോലെ കാണിച്ചു ഉറപ്പാണ് കേരളവർമ്മദേവന്റെ ജീവിതരഹസ്യം. ഈ ദൃഢവ്രതമാണ്, അഥവാ ഹഠഗ്രഹമാണ്, അവിടുത്തെ സകല ഭാഗ്യത്തിനും സങ്കടത്തിനും നിദാനം. അവിടുത്തെ തനിക്കുതാൻപോന്നവനാക്കിയതും ഈ ഗുണമാണ്; സഹപാഠികളിൽവച്ചു മെച്ചം അതുകൊണ്ടാണു സിദ്ധിച്ചതു്; മഹാരാജകുടുംബത്തിൽ വേളി വന്നപ്പോൾ അതൊരു മഹാസ്ഥാനലാഭമാണെന്നല്ല ഭാവഭേദം കൂടാതെ മുമ്പിലത്തെപ്പോലെ കാലയാപനം ചെയ്തു വന്നതിനും മൂലം അതുതന്നെയാണ്; ജ്ഞാനവയോവൃദ്ധരായ മന്ത്രിപുംഗവരും, ചക്രവർത്തിനീപ്രതിപുരുഷരായ ധീരന്മാരും, പഴമപരിചയക്കാരായ നാട്ടുപ്രമാണികളുമായി, കളരിവിട്ടു ലോകരംഗത്തിലേക്കു പ്രവേശിച്ചു

ഒരു യുവാവായ അവിടുത്തേക്കു സൗഹൃദഭിന്നമായ സമനില വരു-
ന്നതിനു സാധകമായതും അതുതന്നെയാണു്. ഇതു ഉറാണി
പട്ടം തേച്ചു കേരളചരിത്രരത്നം നോക്കിയാൽ പല പുതിയ-
ങ്ങൾ കാണാം.

വൈവാഹികജീവിതം കേരളവർമ്മദേവനു ദുഃഖാസംഭി-
ന്നസുഖമായിരുന്നില്ല. അനതീതകൗമാരനായി പതിന്നാ-
ലുവയസ്സായ പയ്യൻ ആറാട്ടുങ്ങൽ മൂത്തതമ്പുരാന്റെ ഭർത്തൃപദ-
ത്തിൽ ആരൂഢനായപ്പോൾ നാട്ടിൽ വമ്പേറിയ ഒരു സ്ഥാനം
അവിടുത്തേക്കു ലഭിച്ചു. അതോടുകൂടി മുമ്പുണ്ടായിരുന്ന ഉത്സാ-
ഹങ്ങൾക്കും കൂട്ടുകെട്ടുകൾക്കും വിദ്യാവ്യവസായങ്ങൾക്കും ഹാനി
തട്ടിയില്ലെങ്കിലും സ്ഥാനഗൗരവസംരക്ഷണം ഒരു മുഖ്യകൃത്യ-
മായിത്തീർന്നു. നാഗരികവിനോദമദിരാസ്വാദനം നിരങ്കുശമാ-
യി ആസ്വദിക്കാൻ അവിടുത്തേക്കു ഇടയായിട്ടില്ലെന്നുള്ളതു്
ഒരനുഗ്രഹമായി. തുല്യരൂപഗുണശാലികളായ ദമ്പതികൾക്കു
പരസ്പരാനുഭാവമുണ്ടായതിൽ അത്ഭുതമൊട്ടുമില്ല. അവരു-
ടെ സുഖജീവിതം വിച്ഛിന്നമായതിലും അനപത്യതാദൂഷിത-
മായതിലുമാണു് നിയതിയുടെ അലംഘനീയത വെളിവാകുന്ന-
തു്. മരണശയ്യാവലംബിയായ മാതുലനോടു്, അന്നു നാടുവാ-
ണിരുന്ന ഉത്രംതിരുനാൾ ഭാഗ്യോദയമഹാരാജാവു്, ഭാഗിനേ-
യീഭർത്താവിനോടുള്ള വാത്സല്യം നിമിത്തം 'എന്തുവേണം' എ-
ന്നു അരുളിച്ചെയ്തപ്പോൾ, 'സ്വഭാഗിനേയനെക്കൊണ്ടു ലക്ഷ്മീരാ-
ണിയെ പള്ളിക്കെട്ടു കഴിപ്പിക്കണം', എന്നു് അന്ത്യാപേക്ഷ
ചെയ്തതാണു്, കേരളവർമ്മദേവനു വലിയകോയിത്തമ്പുരാനാ-
കാൻ കാരണമായതു്. "ദിനാന്തേ നിഹിതം തേജസ്സവിത്രേ-
വ ഹുതാശനഃ" എന്ന മട്ടിൽ മാതുലമരണാനന്തരം ലക്ഷ്മീപ-
തിപദം രാജരാജവർമ്മാവിൽ നിന്നു കേരളവർമ്മാവിൽ സം-
ക്രമിച്ചു് അചിരേണ ശോഭിച്ചു. മഹാരാജാശ്രിതനാം ന്യായാ-
ധിപനായിരുന്ന വേദാദ്രീശദാസ മുതലിയാരുടെ അടുക്കൽ
പള്ളിക്കെട്ടിനു മുമ്പായി കേരളവർമ്മദേവനെ വരുത്തി പരിച

യപ്പെടുത്തി. അന്നു മുതൽ, ആ വൃദ്ധന്യായാധിപൻ ശതാ-
ഭിഷേകാനന്തരം രണ്ടു കൊല്ലം കഴിഞ്ഞു ദിവംഗതനായതു വ-
രെ, അവർ തമ്മിലുണ്ടായ സൌഹൃദത്തിനു വാട്ടം തട്ടിയില്ല.

> "പാറമ്മേക്കുംപുറമവിടെയുണ്ടുന്നതും ചേർന്നുകൂടി
> ക്കാറംമസ്സൂക്കവരവതിനായ് വന്നിറങ്ങുന്നവർക്കും
> ക്രൂരത്വന്തം മനസി കലരും കൂട്ടരോടൊത്തു ഞാൻ പ-
> ണ്ടേറെക്കേളുഫലമൊട്ടു കളിച്ചിട്ടുമാവണ്ണതിന്നാൽ."

എന്നു മയൂരസന്ദേശത്തിൽ പറഞ്ഞിട്ടുള്ള കൂട്ടരിൽ പ്രമാണി മു-
തലിയാർ ആയിരുന്നുവെന്നു അവിടുന്നുതന്നെ പറഞ്ഞിട്ടുണ്ടു്.
യൂറോപ്യന്മാരുമായി ധാരാളം സമ്മേളിച്ചുവന്ന മുതലിയാർ വ-
ലിയ കോയിത്തമ്പുരാനെ അവർപലരുമായി പരിചയിപ്പിച്ചി-
ട്ടുമുണ്ടു്.

ആവൃത്തന്റെ അന്തേവാസിയായി രാജധാനിയിൽ
വന്നതുമുതൽ കേരളവർമ്മയോടു് ആയില്യം, വിശാഖം, തിരു-
നാൾതമ്പുരാക്കന്മാർക്കു പ്രതിപത്തി ജനിച്ചു. മരുമകളെ പ-
ള്ളിക്കെട്ടുകഴിച്ചപ്പോൾ അതു സ്ഥിരപ്പെട്ടു് സൌഹാർദ്ദമാ-
യി. ലക്ഷ്മീറാണിയുടെ പള്ളിക്കെട്ടുകഴിഞ്ഞു് രണ്ടു കൊല്ലം
തികയുന്നതിനു മുമ്പായി ശ്രീമാൻ ഭാഗ്യോദയ മാർത്താണ്ഡവ-
ർമ്മ മഹാരാജാവു നാടുനീങ്ങി; ആയില്യംതിരുനാൾ രാജ്യഭാര-
മേററു. സ്ഥാനഭേദം വന്നിട്ടും വലിയകോയിത്തമ്പുരാനോടു-
ള്ള ഭാവത്തിനു തിരുമനസ്സിൽ യാതൊരു ഭേദവും വന്നി-
ല്ല. നേരെമറിച്ചു് മുമ്പിലത്തേതിൽ കുറേക്കൂടി സ്വാധീനമാ-
യ സ്നേഹത്തെ പ്രദർശിപ്പിച്ചു. സവാരികളിലും വിനോദങ്ങ-
ളിലും സദസ്സുകളിലും സല്ലാപങ്ങളിലും കേരളവർമ്മദേവൻ
മഹാരാജാവിന്റെ ഉററ സഖാവായിത്തീർന്നു. കായശക്തി-
യിലും ബുദ്ധിശക്തിയിലും ഒരു പോലെ അഭ്യാസിയായി താരു-
ണ്യലാവണ്യമേററുവിളങ്ങിയ ഭാഗിനേയീഭർത്താവിനെ കവി-
തയിലും കുതിരയേററത്തിലും ഒന്നുപോലെ മഹാരാജാവു പ്രോ-
ത്സാഹിപ്പിച്ചു. ബഹുഭാഷാനിപുണനും ഉററ രാജതന്ത്രമർമ്മ-
ജ്ഞനുമായിരുന്ന മഹാരാജാവിനാൽ മാനിതനായി, കല്പനയനു-

സരിച്ചു പല ശാസ്ത്രവാദങ്ങളിലും കവനകോലാഹലങ്ങളിലും പ്രാമാണ്യം വഹിച്ച്, സ്ഥാനംകൊണ്ടുമാത്രമല്ല വൈദുഷ്യംകൊണ്ടും രാജ്ഞിയായിരുന്ന പ്രിയതമയുമായി ആനന്ദിച്ചിരുന്ന കേരളവൎമ്മദേവൻ, മതിമയങ്ങി ദിവാസ്വപ്നങ്ങൾ കണ്ടതിൽ കുററമൊന്നും പറയാനില്ല. എങ്കിലും സ്വാനുഭവത്തിൽ പെട്ടിരുന്ന പല സംഭവങ്ങളെ വേണ്ടുവണ്ണം നിദിധ്യാസനം ചെയ്തിരുന്നെങ്കിൽ മിന്നുന്നതെല്ലാം പൊന്നല്ലെന്നു അവിടുന്നു ധരിച്ചു കരുതൽ കൊള്ളുമായിരുന്നു.

ഊൎജ്ജസ്വലനും നയകോവിദനുമായിരുന്ന കുലശേഖരപ്പെരുമാളുടെ സന്നിധിയിൽ ഏത്രയും കരുതലോടുകൂടി കഴിച്ചുകൂട്ടുന്നതിനു പകരം, കോവിലകംവിട്ടിറങ്ങീട്ടില്ലാത്ത ഒരു യുവാവ് നിലയറിയാതെ തുള്ളിക്കളിക്കാൻ തുടങ്ങിയതു്, ആപൽക്കരമായി പരിണമിക്കാനല്ലാതെ തരമില്ലല്ലോ. പാമ്പിനോടു് അധികം കളിച്ചാൽ പാമ്പാട്ടിയെ അതു കൊത്തിക്കൊല്ലുമെന്നു നിശ്ചയം. അതുപോലെ സ്വാതന്ത്ര്യലുബ്ധമായ ധീരതയേയും കൃത്യനിഷ്ഠയേയും ധ്രുവമാക്കി രാജസേവാമഹാൎണ്ണവത്തിൽ നീന്തിക്കളിച്ചു കേരളവൎമ്മവലിയകോയിത്തമ്പുരാൻ അചിരേണ വിപ്രവാസമഹാഗൎത്തത്തിൽ വീണു.

> "ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും നരേന്ദ്ര-
> ദ്വിഷ്ടത്വത്താലൊരുവനുളവാം മാനനാശത്തിനാലും
> കഷ്ടപ്പെട്ടു."

ഒരു നാലഞ്ചുകൊല്ലം കഴിക്കാനിടയായി. പുതുതായി പിടിച്ചു കൂട്ടിൽകയററിയ കളഭത്തിനൊപ്പം, ഫീട്കാരം ചെയ്തും, "ക്ഷമാപണസഹസ്രം" കൊണ്ടു മുറയിടുകയും, 'യമപ്രണാമശതകം' കൊണ്ടു ശപിക്കയും ചെയ്തതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നുവന്നപ്പോൾ മാത്രമേ,

> "ദിഷ്ടക്കേടാൽ വരുവതു പരീഹാരമില്ലാത്തതല്ലോ"

എന്നു സമാധാനം വന്നുള്ളു.

ഈ അനിഷ്ടസംഭവം കേരളവമ്മചരിത്രത്തിൻെറ ഒരു വിവത്തനഘട്ടമാകുന്നു. അതിനു മുമ്പു കണ്ട ആളെ അല്ല പിന്നീടു നാം കാണുന്നതു്. യൌവനത്തിളപ്പുകൊണ്ടും, വൈദുഷ്യവമ്പുകൊണ്ടും, രാജസേവകൊണ്ടും, സ്ഥാനവലിപ്പംകൊണ്ടും ജീവിതവാജിയിൽ കയറി പ്ലുതഗതിയിൽ ഓടിച്ചു വന്നിരുന്നതു സാഹസമായിപ്പോയി എന്നു ബോധപ്പെട്ടു്, ശാന്തമനസ്കനായി, നാട്ടുകാൎയ്യങ്ങളിലും രാജ്യകാൎയ്യങ്ങളിലും കയ്യിടുന്നതിൽവിരക്തനായി, വാണീദേവീസമാരാധനാപരനായി, ശിഷ്യഗണങ്ങളിൽ വിദ്യാസമ്പത്തിനെ പ്രദാനംചെയ്യുന്നതിൽ തല്പരനായി വിലസുന്ന ഒരു ജ്ഞാനവൃദ്ധനായിട്ടാണു് പിന്നീടു കേരളവമ്മദേവൻ പ്രത്യക്ഷപ്പെടുന്നതു്. ഈ ഭാവഭേദത്തിനു അവിടത്തെ ജ്യേഷ്ഠഭ്രാതാവിൻെറ ഉപദേശം ഒട്ടേറെ സഹായിച്ചിട്ടുണ്ടു്. 'ചെറുണ്ണി കോയിത്തമ്പുരാൻ' എന്നും 'മൂത്തകോയിത്തമ്പുരാൻ' എന്നും വിളിച്ചുവന്നിരുന്ന ആ മഹാൻ, ഒരു ഭിഷഗ്വരനും, സംഗീതസാഹിത്യവിദ്വാനും, കുടുംബഭരണനിപുണനും, സംഭാഷണചതുരനും, ഭാഗ്യവാനുമായിരുന്നു. അനുജനെ പോലെ ജ്യേഷ്ഠനും മാതുലാന്തേവാസിയും മഹാരാജാശ്രിതനും ആയിരുന്നെങ്കിലും, വയസ്സിനുണ്ടായിരുന്നപോലെ സ്വഭാവത്തിനും, ജ്യേഷ്ഠാനുജന്മാക്കു തമ്മിൽ വളരെ അന്തരമുണ്ടായിരുന്നു. ഹൃദയപരിപാകംകൊണ്ടും, ലോകപരിചയംകൊണ്ടും, ദീനസംരക്ഷണംകൊണ്ടും, നയവത്തനംകൊണ്ടും ജ്യേഷ്ഠൻ ആരെയും ആവജ്ജിച്ചു; അനുജനാകട്ടെ, വൈദുഷ്യത്താലും, മേധാവിത്വത്താലും, ഗാംഭീൎയ്യത്താലും, സ്ഥാനൌന്നത്യത്താലും ആക്കും ദുരവാപനായിരുന്നു. സംഭാഷണചാതുൎയ്യംകൊണ്ടു എവനെയും വശീകരിക്കുവാൻ ജ്യേഷ്ഠനു നല്ല വശമുണ്ടായിരുന്നു; അനുജൻ മിതവാക്കും പൊടിപ്പും തൊങ്ങലും വച്ചു പറയാൻ അശക്തനുമായിരുന്നു. രണ്ടുപേരുമൊരുമിച്ചു സ്വഗൃഹത്തിൽ പാൎത്തപ്പോൾ പല സല്ലാപങ്ങളാൽ

"ഉത്തിഷ്ഠമാനസ്തു പരോ നോപേക്ഷ്യഃ പഥ്യമിച്ഛതാ"

എന്നുള്ള ന്യായമനുസരിച്ച് അന്നുജന്മ പൊങ്ങിവന്ന അഹങ്കാരവികാരങ്ങളെ ജ്യേഷ്ഠൻ ഉപദേശരൂപേണ ലോകോപകാരകങ്ങളായ പന്ഥാക്കളിലേക്കു തിരിച്ചുവിട്ടതുനിമിത്തമത്രേ വലിയകോയിത്തമ്പുരാന്റെ അനന്തരജീവിതം സുപ്രസന്നമായത്.

വിശാഖോദയത്തോടുകൂടി കേരളാന്ധകാരം തെളിഞ്ഞു. മൃതിശയ്യാവലംബിയായിരുന്ന പൂർവ്വജൻതന്നെ കേരളാപരാധം ക്ഷമിച്ചു എന്ന്,

"തേനാക്ഷിതീശ്വരവരേണ വിശാഖരാജോ
ലക്ഷ്മീധ്രകേരളപുരാതനപുണ്യപാകൈഃ
ക്ഷന്തും സ്വമന്തുമനുതാപവതാനനീതൈഃ
സന്ദൃശ്യതാപി മനസാ വ്യഥിതാവലതാം"

എന്ന ശ്ലോകത്തിൽ ധ്വനിപ്പിച്ചിട്ടുണ്ട്; എങ്കിലും,

"ശ്രുതതദ്ധ്വജമഹിമകോ ഗുരോർവിശാഖ ക്ഷ്മാപതിസ്സതതഃ
സ്വസ്വസൃതാം പ്രിയേണ സംഗതാം വിധാതുമഞ്ജസാ
നിരോധിതം നികേതനേ നിജേച്ഛയാ കേരളം
പുരോരമരേ സമാനയൽ സ്വസ്ഥാനമമാ മനീഷിണാം."

എന്നു പറഞ്ഞിരിക്കുന്നതിനാൽ ആശ്ലേഷനൃപതിയുടെ സ്വർഗ്ഗാരോഹണാനന്തരമാണു തിരുവനന്തപുരത്തു കേരളവർമ്മദേവൻ തിരിച്ചു വന്നതെന്നു സ്പഷ്ടമാകുന്നുണ്ട്. പ്രത്യാഗമനം മുതൽ അവിടത്തെ ജീവിതചരിത്രത്തിൽ ഒരു നവീനാദ്ധ്യായം ആരംഭിച്ചു. മനോമുകുരത്തിൽ പിരണ്ടിരുന്ന കർദ്ദമം ക്ഷാളിതമായി; സാഹിത്യധാവള്യത്തെ അതു പ്രതിബിംബിച്ചു; വിധുന്തുദവദനവിമുക്തനായ ഭാനുമാനെപ്പോലെ അവിടുന്നു ശോഭിച്ചു. നാട്ടുഭാഷയുടെ ഉന്നതിയിൽ മുമ്പിൽതന്നേ ബദ്ധകങ്കണനായിരുന്ന ശ്രീ വിശാഖമഹാരാജാവ് കേരളവർമ്മദേവനെ ദേവഭാഷാസേവനത്തിൽ നിന്നു മാതൃഭാഷാസേവനത്തിലേക്കു തിരിച്ചുവിട്ടു. പൂർവ്വികന്റെ മരണകാലത്തു നാട്ടുഭാഷാവിദ്യാലയങ്ങൾ ആദ്യമായി സ്ഥാപിതങ്ങളായപ്പോൾ, പാഠപുസ്തകനി

ന്മാനത്തിന് ഒരു ബുക്കുകമ്മിററി ഏൎപ്പെടുത്തിയതിൽ കേരള വൎമ്മദേവൻ പല പാഠ്യപുസ്തകങ്ങളും നൂതന പ്രസ്ഥാനത്തിൽ രചിച്ചിട്ടുണ്ടായിരുന്നെങ്കിലും, ഭാഷാപോഷണവിഷയത്തിൽ പ്രത്യേകിച്ചു നവീന ഗദ്യഗ്രന്ഥനത്തിൽ, സവിശേഷം പ്രവൎത്തിച്ചത് വിശാഖമഹാരാജ പ്രേരണകൊണ്ടാകുന്നു എന്നു സംശയമില്ല. കേരളവൎമ്മ പ്രവാസാനന്തരം ചത്തുപോയ ബുക്കുകമ്മിററിക്കു പുനർജീവൻ വീണു. കല്പനപ്രകാരം പല നല്ല ഇംഗ്ലീഷു പുസ്തകങ്ങൾ ഭാഷാന്തരീകൃതങ്ങളായി.

വിശാഖമഹാരാജാവിന്റെ രാജ്യഭാരകാലമായിരുന്നു കേരളവൎമ്മദേവന്റെ ശുക്രദശ. വയസ്സുകൊണ്ടു തമ്മിൽ വളരെ അകലമുണ്ടായിരുന്നെങ്കിലും, വൈദുഷ്യംകൊണ്ടു ഏററം അടുപ്പം അവൎക്കുണ്ടായിരുന്നു. അന്നാണു കേരളവൎമ്മദേവൻ 'വിശാഖവിജയം' എന്ന വിശിഷ്ട മഹാകാവ്യം എഴുതാൻ തുടങ്ങിയതു്. അതു മുഴുവനാക്കി മഹാരാജസമൎപ്പണം ചെയ്യാൻ അവിടത്തേക്കു് ഭാഗ്യമുണ്ടായില്ല. പൂൎവ്വികന്റെ ചില ചാപല്യങ്ങളെ വിസ്തരിച്ചിരിക്കുന്ന ആദിമ പഞ്ചസൎഗ്ഗങ്ങൾ കല്പനപ്രകാരം പരസ്യം ചെയ്തില്ല. പിന്നീടുള്ള പത്തു സൎഗ്ഗങ്ങൾ ബാംബെയിൽ അച്ചടിച്ചിട്ടുണ്ടു്. അപൂൎണ്ണമായിരുന്ന ആ കാവ്യത്തെ മുഴപ്പിച്ചതു് മൂലമഹാരാജാവിന്റെ കാലത്താണു്. വിശാഖമഹാരാജാവും അവിടുന്നും തമ്മിൽ നടത്തീട്ടുള്ള എഴുത്തുകൾ ഏററവും സരസങ്ങളും വിദഗ്ദ്ധ കേസരികളായിരുന്ന അവർ പരസ്പരാഭിമാനവൎദ്ധകങ്ങളുമായിരുന്നു എന്നു കണ്ടിട്ടുള്ളവൎക്കറിയാം. ഉദാഹരണത്തിനു് ഒന്നു പറയാം. പരപ്പനാട്ടു കാൎയ്യങ്ങൾ ഭരിക്കയാൽ 'പരപ്പനാട്ടു രാജാവു്' എന്നു എല്ലാവരും വിളിച്ചു വന്ന ചങ്ങനാശേരി രാമവൎമ്മകോയിത്തമ്പുരാൻ, കേരളവൎമ്മദേവനെക്കാൾ അധികം പ്രായം കൂടുതലില്ലാതിരുന്ന മാതുലനായിരുന്നു. ആയില്യം മഹാരാജാവിന്റെ സേവയിൽ അവർ പരസ്പരസ്പൎദ്ധികളായി കഴിച്ചു. പിന്നീടു വിശാഖമഹാരാജാവിന്റെ തിരുവുള്ളത്തിനും മാതുലൻ പാത്ര

മായിരുന്നു. എങ്കിലും ആ തിരുമനസ്സിലേക്ക് ഓരോരുത്തരു ടെയും സ്വഭാവം സൂക്ഷ്മമായി അറിയാമായിരുന്നു. വലിയ കോയിത്തമ്പുരാന്റെ പേൎക്ക് അയച്ച ഒരു തിരുവെഴുത്തിൽ "ശ്രീമത്തയാ വിഭാത്യേഷ സപ്പ്രാഡ്ഢിപപ്പ്രാട്ട്," എന്നൊരു സമസ്യ തുല്യം ചാർത്തിയിരുന്നു. അതിന്റെ മറുപടിയിൽ "ദ്വിജിഹ്വസ്യഭുജംഗസ്യവക്രൈവാസ്യ ഗതിസ്സദാ," എന്നു കേരളവർമ്മദേവൻ പൂരിപ്പിച്ചയച്ചു. ഈ മാതിരി മനോരഞ്ജകങ്ങളായ ലേഖന പരമ്പരകൊണ്ടും, മഹാരാജോപദേശങ്ങളെക്കൊണ്ടും വർദ്ധമാനമായ വൈദഗ്ദ്ധ്യം സിദ്ധിച്ച കേരളവർമ്മദേവൻ, നവനവസാഹിത്യങ്ങളാൽ ദക്ഷിണഭോജനായി വിളങ്ങിയ മഹാരാജാവിനെ തോഷിപ്പിച്ച്, രാജസദസ്സിൽ കാളിദാസനായിത്തന്നെ ശോഭിച്ചു. 'രാജകവി' എന്നുള്ള സ്ഥാനം ശീമയിലെപ്പോലെ നാട്ടിൽ ഉണ്ടായിരുന്നില്ലെന്നാലും, തിരുനാൾ, തീർത്ഥയാത്ര, മഹത്സന്ദർശനോത്സവം, തുലാഭാരമഹാദാനം, മുറജപം, എന്നിങ്ങനെയുണ്ടായ വിശേഷാവസരങ്ങളിലെല്ലാം കവനകുസുമാവലികൊണ്ടു മഹാരാജാരാധനം അവിടുന്നു നടത്തിവന്നു. ദിനസരിക്കുറിപ്പുകളെപ്പോലും തമ്മിൽ കാണിച്ചു വന്നു എന്നുള്ള സംഗതി പരസ്പര വിശ്വാസത്തെയും സൌഹൃദത്തെയും സാക്ഷീകരിക്കുന്നു. രണ്ടുപേരുടെ കയ്യെഴുത്തിനു കൂടി ഏതാണ്ടു സാദൃശ്യം വന്നതു ഗുരുശിഷ്യഭാവത്തിന്നു ലക്ഷണമാകുന്നു. 'വിശാഖവിജയം' വായിക്കുന്ന ഏവനും കേരളവർമ്മദേവനുണ്ടായിരുന്ന സ്വാമിഭക്തി പ്രത്യക്ഷമാകാതിരിക്കയില്ല.

കേരളവർമ്മദേവനെ വലിയകോയിത്തമ്പുരാനായിരുന്നതുകൊണ്ടോ, സംസ്കൃതസാഹിത്യനിപുണനായിരുന്നതുകൊണ്ടോ, ശാസ്ത്രപണ്ഡിതനായിരുന്നതുകൊണ്ടോ അല്ല ഇന്നു കേരളീയർ ആരാധിക്കുന്നതു്. പിന്നെയോ? ശരിയായ ഗദ്യരീതി സൃഷ്ടിച്ചും, നല്ല ഗ്രന്ഥങ്ങളെ സംസ്കൃതത്തിൽ നിന്നും ഇംഗ്ലീഷിൽ നിന്നും തർജ്ജിമചെയ്തും സ്വന്തമായി പല കവനങ്ങൾ

ചെയ്യും വ്യസനക്കാരെ പ്രോത്സാഹിപ്പിച്ചും മലയാളഭാഷയെ പോഷിപ്പിച്ചു അതിനു ഉൽഗതി വരുത്തി നായകത്വം വഹിച്ചു എന്നുള്ള ഏകസംഗതി കൊണ്ടാകുന്നു. ഇതിൽ ഒരു സംഗതി അല്പം ചിന്തിക്കാനുണ്ടു്. മലയാളത്തിൽ ഗദ്യം പണ്ടുമില്ലാതില്ല. കാല്പഴുത്തുകളിലും ചെമ്പുപട്ടയങ്ങളിലുമുള്ള തമിഴൻ വാചകങ്ങൾ വിട്ടു്, സംസ്കൃത പ്രാമാണ്യം മുഴുത്തതോടുകൂടി യാത്രകളിക്കാരുടെ വിരുത്തങ്ങളുടെയും ചമ്പുക്കാർ സൃഷ്ടിച്ച ദണ്ഡകങ്ങളുടെയും രീതിയിൽ ഭാഷയിൽ ഗദ്യത്തിനു പ്രചാരമുണ്ടായിരുന്നു; പുരാണങ്ങളും, വൈദ്യഗ്രന്ഥങ്ങളും, വ്യവഹാരമാലകളും ഗദ്യരൂപത്തെ അവലംബിച്ചിരുന്നു; സക്കാർ എഴുത്തുകുത്തുകളും കടിപ്രമാണങ്ങളും രായസക്കാർ വാചകരൂപമായിത്തന്നെ എഴുതിവന്നു; സംസ്കൃതഗ്രന്ഥങ്ങൾക്കു മലയാളവ്യാഖ്യാനങ്ങളും തമിഴ്കുത്തുകളുമുണ്ടായിരുന്നു; വേലുത്തമ്പിദളവായുടെ പ്രസിദ്ധപ്പെട്ട വിളംബരത്തിലെ വാചകശൈലി ഇന്നും സാരവത്തും ഗംഭീരവുമായി തോന്നുന്നുണ്ടു്; പണ്ടത്തെ നീട്ടുകളുടെ വാചകം ആസ്വാദ്യമായിരിക്കുന്നുണ്ടു്. പിന്നെ മലയാളഗദ്യത്തിന്റെ പിതൃസ്ഥാനം കേരളവമ്മദേവനു കൊടുത്തിരിക്കുന്നതിന്റെ അത്ഥം എന്താണു്?

പറയാം. പദ്യഗദ്യങ്ങൾ തമ്മിലുള്ള ഭേദം ആദ്യം ഗൌനിക്കണം. പ്രാസാദിഭംഗി കലരുന്ന ശബ്ദങ്ങളും ശ്രാവ്യങ്ങളായ വൃത്തബന്ധങ്ങളും ചേന്നുള്ള പദവിധാനംകൊണ്ടു ശ്രോതൃഹൃദയത്തിൽ തത്തദ്വികാരങ്ങളെ ഉദിപ്പിച്ചു്, രസഭാവങ്ങളുണ്ടാക്കത്തക്ക അത്ഥകല്പനകളെ ധ്വനിപ്പിച്ചു് സംഗതികളെ സഹൃദയഹൃദയാഹ്ലാദകരമാകുംവണ്ണം പ്രകടമാക്കുന്നതാകുന്നു പദ്യത്തിന്റെ ധമ്മം. ഗദ്യമാകട്ടെ, ചുരുക്കമായും ഫലിതമായും ശക്തിമത്തായും, സംഗതികളെ വളച്ചു നീട്ടാതെ ശ്രോതാക്കളെ മനസ്സിലാക്കി രസിപ്പിക്കാനുള്ള കവനരീതിയാകുന്നു. വാചകധോരണികൊണ്ടും കല്പനാവൈശിഷ്ട്യംകൊണ്ടും ഗദ്യകവനം പദ്യത്തോടൊപ്പം കലാകലിതമാക്കാനുള്ള

കൌശലം കവിസുലഭമാണ്. ടാഗ്രർ മഹാകവിയുടെ പ്രസംഗ-
ങ്ങളെല്ലാം ആശയസൌകുമാര്യംകൊണ്ടും കല്പനാവൈഭവംകൊ-
ണ്ടും നവനവാനന്ദം ചൊരിയുന്ന പദ്യനിർവ്വിശേഷമായ ഗദ്യ-
ത്തിലാണ് കാണുന്നത്. റസ്കിൻ എന്ന പ്രസിദ്ധ ഗദ്യഗ്ര-
ന്ഥകാരന്റെ വാചകങ്ങൾ ഉത്തമപദ്യങ്ങളെക്കാൾ മെച്ചമുള്ള-
വയാണ്. വൃത്തഭംഗിപോലും ഗദ്യത്തിൽ ചിലപ്പോൾ താന-
റിയാതെ കവികൾക്കു വന്നുപോകാറുണ്ട്. എങ്കിലും സാമാ-
ന്യേന ഗദ്യങ്ങൾക്കും പദ്യങ്ങൾക്കും തമ്മിലുള്ള ഭേദം സ്പഷ്ടമാ-
ണ്. ഒന്നു പച്ചയായും മറേറതു പൊതിഞ്ഞുമാണ് പറയുന്ന-
ത്. ഒരു സുന്ദരിയെ പ്രകൃതിസിദ്ധമായ ലാവണ്യത്തോടും
നേപഥ്യവിധാനസൌഭാഗ്യത്തോടും കാണുമ്പോൾ തോന്നുന്ന
വികാരഭേദമാണ് ഗദ്യത്തിനും പദ്യത്തിനും തമ്മിലുള്ളതെന്നു
ചുരുക്കി പറയാം.

മുമ്പുണ്ടായിരുന്ന ഗദ്യം ഒന്നുകിൽ നിരന്വയമായ സംഭാ-
ഷണമട്ടിൽ ഒന്നിനൊന്നു പൊരുത്തമില്ലാത്ത വാചകങ്ങൾ;
അല്ലെങ്കിൽ കന്യാകുമാരി മുതൽ ഗോകർണ്ണം വരെ നീണ്ട് തുട-
ങ്ങിയതൊന്നിൽ അവസാനിച്ചതു മറെറാന്നിൽ എന്ന രീതി-
യുള്ള പെരുമ്പാമ്പുവാചകം; 'മുരാരേസ്തൃതീയഃ' എന്ന മട്ടിൽ
സംസ്കൃതഗദ്യങ്ങളെ അനുസരിച്ചു പൊടിപ്പും തൊങ്ങലും കെട്ടി
ക്രിത്രിമസൌന്ദര്യം വരുത്തിയ വാചകം. ഈ രീതികളെവിട്ട്
തനിയായ ഗദ്യത്തിന് കേരളവർമ്മദേവനാണു നൂലിട്ടത്.
അഭിപ്രായങ്ങൾക്കൊത്ത വിരാമങ്ങളോടുകൂടി അന്വയക്രമ-
ത്തിനു കോട്ടംകൂടാതെ, കാര്യങ്ങളെ ആനുപൂർവ്വികമായി വിവ-
രിക്കാനുള്ള ശൈലി ഗദ്യത്തിനു നല്കിയത് ആ മഹാനാണ്.
ഇംഗ്ലീഷിൽ നിന്നാണു പുതു ഗദ്യരീതി പകർത്തിയത്. സ്കോട്ട്,
മെക്കാളി, അഡിസൻ, ഗോൾഡ്സ്മിത്ത്, ഫീൽഡിങ്ങ്,
സ്ലൈത്സ് എന്നു തുടങ്ങി അക്കാലത്തു നടപ്പുണ്ടായിരുന്ന ആം-
ഗലഗദ്യകാരന്മാരുടെ കൃതികൾ നിരന്തരമായി ഒന്നിലധികം
തവണ വായിച്ചു പഠിച്ചതിൽ സിദ്ധിച്ച സംസ്കാരം പുതുഗദ്യ-

നിൎമ്മാണത്തിൽ അവിടുത്തെ അത്യന്തം സഹായിച്ചു. അവിടുന്ന് ആദികാലത്തു എഴുതിയ മലയാളം മൂന്നാംപാഠം, വിജ്ഞാനമഞ്ജരി മുതലായ പുസ്തകങ്ങളിലെ ഗദ്യരീതിയല്ല, പിന്നീടു രചിച്ച ‘മഹച്ചരിതം’, ‘വിജ്ഞാനസംഗ്രഹം’, മുതലായ പുസ്തകങ്ങളിൽ കാണുന്നതു്. പച്ചമലയാളം പോയി സംസ്കൃതമലയാളമായിത്തീൎന്ന ശൈലി, ‘അക്’ബ’റിൽ വന്നു മൂത്തായിച്ചു. “അസ്തപൎവ്വതനിതംബത്തെ അഭിമുഖീകരിച്ചു ലംബമാനമായ അംബുജബന്ധുബിംബത്തിൽ നിന്ന്” എന്നു വായിച്ചുതുടങ്ങുമ്പോൾ ഏതാണ്ടു യാത്രകളിവിരുത്തമാണോ എന്ന് ആരും ശങ്കിക്കും. ഈ ഉത്തുംഗശൃംഗത്തെ അവിടുന്നുതന്നെ ക്രമേണ ഉപേക്ഷിച്ചു് താണതടങ്ങളിലേയ്ക്കു കടന്നു എങ്കിലും, പ്രയോഗശുദ്ധിയിൽ അതിനിഷ്കൎഷമുണ്ടായിരുന്നതുനിമിത്തം, ഇംഗ്ലീഷിൽ നിന്നായാലും സംസ്കൃതത്തിൽ നിന്നായാലും വിവൎത്തനംചെയ്യുമ്പോൾ മൂലത്തിലെ അൎത്ഥം ശരിയായി ഭാഷയിൽ വരുത്താൻ സാദ്ധ്യമല്ലെന്നുകണ്ടു് സംസ്കൃതപദങ്ങളെ ധാരാളമായി പ്രയോഗിച്ചു. അതുകൊണ്ടാണു് അവിടുത്തെ വാചകങ്ങളിൽ സംസ്കൃതപദങ്ങൾ ഏറെ കടന്നുകൂടിയതു്. ശൈലി സ്വാധീനയായിരുന്നു; ഏതു നൂതനഭാവങ്ങളെ വ്യഞ്ജിപ്പിക്കുന്നതിനുള്ള പദ്യവിന്യാസങ്ങൾ സൃഷ്ടിക്കാൻ അവൎക്കു ശക്തിയുണ്ടായിരുന്നു. മലയാളത്തിന്റെ തായായ തമിഴിനും ആ കെല്പുണ്ടെന്ന് അന്ന് അറിഞ്ഞിരുന്നില്ലെന്നുമാവാം. പട്ടരെ തൊട്ടാൽ അയിത്തമെന്നുള്ള മലയാളി ആഢ്യത്വം തമിഴ്സമ്പൎക്കം വൎജ്ജിച്ചതുമാവാം. ആ കടവിൽ നിന്നു മലയാളം ഇന്ന് എത്രയോ മുന്നോട്ടുകടന്നിരിക്കുന്നു. ഏവരോടു സഹകരിക്കാനും ഏതുകൂട്ടത്തിൽ ചേരാനും കൈരളിക്ക് ഇന്നൊരു ക്ലേശവുമില്ല. വെള്ളക്കാരി ആയാലും ഹിന്ദി ആയാലും അവൾ സ്വാഗതം പറഞ്ഞു് സ്വീകരിക്കുന്നു. വൎണ്ണം പൎണ്ണസമമെന്നുള്ള ന്യായം കേരളവൎമ്മദേവൻ പഠിച്ചിരുന്നില്ല. അവിടുത്തെ വയസ്സുകാലത്തു് സംസ്കൃത ദ്രാവിഡ സമ

ഘട്ടനത്തിൻെറ മാറെറാലികഠം കേട്ടുതുടങ്ങി. അപ്പോഠം 'അഭിജ്ഞാനശാകുന്തള'ത്തെ 'മണിപ്രവാളശാകുന്തളം' ആക്കാനും 'മയൂരസന്ദേശം' 'അമരുകം' 'അന്യാപദേശം' ഈ ശതകങ്ങളിലും കഴിയുന്നതും ശൈലി മലയാളമാക്കാനും ഉത്സാഹിച്ചിട്ടുണ്ടു്. എന്നുവരികിലും അതു സ്വസാധ്യമാണെന്നു്, പച്ചമലയാളകവിതകഠം പലതും പുറപ്പെട്ടിട്ടും, അവിടുത്തേയ്ക്കു വിശ്വാസമില്ലായിരുന്നു.

വിശാഖമഹാരാജാവിൻെറ പഞ്ചവൎഷമിതരാജ്യഭരണം അവസിതമായതോടുകൂടി ബുക്കുകമ്മിററി അൎദ്ധപ്രാണനായി അചിരേണ രൂപാന്തരം പ്രാപിച്ചു. പിന്നിൽ പഴയമട്ടിൽ ഉത്പാദനശക്തി അതിനു പോയി; ജരഠനായ കാരണവരുടെ മട്ടിൽ നായകനു തട്ടുപടിയും തലകുലുക്കംശേഷിച്ചു; ഭാഗംപിരിഞ്ഞ കുടുംബത്തിലെ തറവാട്ടുവീടു പോലെ കമ്മിററിയുടെ വ്യവസ്ഥാപനം ജീൎണ്ണമായി; പൂൎവ്വവാസനാനിമിത്തം കൂലി ഇല്ലാത്ത ഗ്രന്ഥപരിശോധനം വലിയകോയിത്തമ്പുരാൻ ഏറെനാഠം നിഷ്ഠയോടെ നിൎവ്വഹിച്ചു. അതു കേവലം നിഷ്പ്രയോജനമായില്ല. ഉദ്യോഗഭ്രമത്താൽ അനവധി പേർ പള്ളിക്കൂടങ്ങളിൽ പഠിച്ചു് പരീക്ഷാവിജയികളായ പോലെ, പാഠപുസ്തകങ്ങളുണ്ടാക്കി സമ്പാദിക്കാമെന്നുള്ള വ്യാമോഹത്താൽ പലരും പുസ്തകരചനാവ്യാപാരത്തിലിറങ്ങി. 'ഏട്ടുകെട്ടു" പരീക്ഷാസാക്ഷ്യപത്രങ്ങളുംകൊണ്ടു് അനവധിപേർ ഉദ്യോഗസ്ഥവൃന്ദത്തിൻെറ എന്നപോലെ, കവിതകളുംകൊണ്ടു കവികഠം കേരളവൎമ്മദേവൻെറ പടിവാതിൽ കാത്തുനിന്നു. അല്പകൃതികളെപ്പോലും നിഷ്കൎഷിച്ചു പരിശോധിച്ചു യുവകവികളെ അവിടുന്നു പ്രോത്സാഹിപ്പിക്കയാൽ മലയാളസാഹിത്യം വൎദ്ധമാനദശയെ പ്രാപിച്ചു.

മലയാളമനോരമയുടെ: കവിതാപംക്തികളിൽകൂടിയാണു കൊച്ചി, കൊടുങ്ങല്ലൂർ, കോഴിക്കോട്ടു, കടത്തനാട്ടു മുതലായ ദേശങ്ങളിലുണ്ടായിരുന്ന വിദ്വാന്മാരും കവികുഞ്ജരന്മാരുമായി

അവിടത്തെക്ക സൌഹാർദ്ദം വർദ്ധിച്ചതു്. അവിടത്തെ അസാമാന്യപാണ്ഡിത്യം കേരളമൊട്ടുക്ക പരത്തുന്നതിന വറുഗീസുമാപ്പിളയുടെ പത്രം വളരെ സഹായിച്ചു. വിദ്വന്മണ്ഡലം ഒരു യഥാർത്ഥനായകനെ കണ്ടുപിടിച്ചു; ലേഖനങ്ങളെക്കൊണ്ടും കവനങ്ങളെക്കൊണ്ടും അവർ അവിടത്തെ ആരാധിച്ചു. പ്രതിപത്തികകളുടെ മനോഹാരിതയെ അവർ ആസ്വദിച്ചു. ഭാഷാപോഷിണി സഭയുടെ ആദ്ധ്യക്ഷ്യം വഹിച്ചു് ചെയ്ത ഗംഭീര പ്രസംഗങ്ങൾ ; മലയാളഭാഷാചക്രവർത്തിസ്ഥാനത്തിൽ അവിടത്തെ അഭിഷിക്തനാക്കി. ഉത്തമനായകപ്രതിഷ്ഠകഴിഞ്ഞപ്പോൾ കേരളഭാഷാക്ഷേത്രം അനേക ഭജനക്കാർക്ക ആശ്രയം നൽകി പുഷ്കലമായിത്തീർന്നു.

മുമ്പും സംസ്കൃതത്തിൽ നിന്നു പല തർജ്ജമകളും അനുകരണങ്ങളും ഉണ്ടായിട്ടുണ്ടു്. പുരാണങ്ങൾ മിക്കതും കിളിപ്പാട്ടുകളായും, ഗാഥകളായും, കാവ്യങ്ങളായും, വഞ്ചിപ്പാട്ടുകളായും, കഥനങ്ങളായും ഭാഷയിൽ പ്രചാരമുണ്ടായിരുന്നു. ആട്ടക്കഥകൾ പുരാണകഥകളെ രംഗത്തിൽ പ്രവേശിപ്പിച്ചിരുന്നു. എങ്കിലും സംസ്കൃതനാടകത്തെ അതേ മട്ടിൽ മലയാളത്തിൽ വേഷപ്പകർച്ച വരുത്താമെന്നുള്ള വിദ്യ കേരളവർമ്മവലിയകോയിത്തമ്പുരാനാണു് ആദ്യമായി കാണിച്ചുകൊടുത്തതു്. ശാകുന്തള തർജ്ജമ ആദ്യം 'വിദ്യാവിലാസിനി'മാസികയിൽ വെളിപ്പെട്ടതിന്റെ ശേഷം ഏറെ നാൾ മങ്ങിക്കിടന്നു. പിന്നീടു മനോരമപത്രാധിപർ ഒരു പുതിയ പതിപ്പു പ്രസിദ്ധപ്പെടുത്തിയപ്പോഴാണു അതിന്റെ പ്രകാശം പരന്നതു്. പള്ളിക്കൂടങ്ങളിൽ അതൊരു പാഠ്യപുസ്തകമായപ്പോൾ അതിലെ മനോഹരപദ്യങ്ങൾ കിടാങ്ങൾ കാണാപ്പാഠം ചൊല്ലിത്തുടങ്ങി. സംഗീതസമൃദ്ധിയോടെ കൊല്ലം നാരായണപിള്ള തുടങ്ങിയ നടന്മാർ അതിനെ രംഗപ്രവേശം ചെയ്യിച്ചപ്പോൾ ചക്കടാവണ്ടിക്കാർ പോലും ശാകുന്തളശ്ലോകങ്ങൾ ചൊല്ലി കാളകളെ തെളിച്ചു. ഇത പ്രവൃദ്ധപ്രചാരം സംസ്കൃതനാടകതർജ്ജമയെ പ്രോത്സാഹിപ്പി-

ച്ചത്തു കൂടാതെ സ്വകപോലകല്പിതങ്ങളായ നാടകങ്ങളും പ്രഹസനങ്ങളും ഉണ്ടാകാൻ സഹായിക്കയും ചെയ്തു. നാടകമെല്ലാം സത്യത്തിൽ നാടകമായി. ഒരു 'ചാക്രീചങ്കരം' വേണ്ടിവന്നു നാടകഭ്രാന്തു നിവൃത്താൻ.

നാടകങ്ങൾ മാത്രമല്ല, കാവ്യങ്ങളും കഥകളും സ്തോത്രങ്ങളും ഭാഷാന്തരം ചെയ്യപ്പെട്ടു. തർജ്ജമഭ്രമം ഏവനേയും ബാധിച്ചു. സ്വതന്ത്ര കവനങ്ങളും ഉണ്ടാകാതിരുന്നില്ല. 'ഇന്ദുലേഖയും' 'മാർത്താണ്ഡവർമ്മ'യും ഉണ്ടാക്കാൻ കേരളവർമ്മദേവൻ ചെയ്ത സാഹസമാണു പരോക്ഷകാരണം. എന്തെന്നാൽ അനുകരണമാണല്ലോ കല്പനയുടെ ജനകൻ. ഏതു ഭാഷാചരിത്രവും അതിനു സാക്ഷ്യം വഹിക്കും. അനുകരണദശ ഇന്നും മലയാളത്തിനു വിട്ടിട്ടില്ല. സ്വതന്ത്രസാഹിത്യം അധികമുണ്ടാവാത്തതു വാസനയില്ലാഞ്ഞിട്ടല്ല, പ്രചോദനപ്രോത്സാഹനങ്ങളുടെ കുറവുകൊണ്ടാണ്. ജീവിതസമരത്തിൽ ഇന്നു സാഹിത്യഭടന്മാർ പരാജിതരായിരിക്കുന്നു. പോരെങ്കിൽ, മിററത്തുമല്ലയ്യോ ആർക്കും മനമില്ല, വിദേശവേലിപ്പരുത്തിയാണു തലയിൽ ചൂടുന്നതു്. കാരണം മറെറാന്നുകൂടിയുണ്ട്. ഇന്നു ആർക്കും ഓടാനല്ലാതെ നിന്നുനോക്കാൻ നേരമില്ല. വിമാനത്തിൽ പറന്നാൽ പോലും വേഗം പോരാ. മനുഷ്യരുടെ എല്ലാ വ്യാപാരങ്ങളിലും ഈ ധിറുതി കാണാം. സ്ഥായീഭാവം വേണ്ട, ചിത്തോത്തേജനം മതി. ഷേക്സ്പീയരെക്കാൾ ബർനാഡ്ഷാ ആണ് എല്ലാവർക്കും ഭ്രമം. ഖണ്ഡകാവ്യങ്ങളും ചെറുകഥകളും പ്രഹസനങ്ങളുമല്ലാതെ, നാടകങ്ങളും മഹാകാവ്യങ്ങളും ചമ്പുക്കളും ആർക്കും ആവശ്യമില്ല. ഈ ക്ഷണികരസാനുഭവകൌതുകം യൂറോപ്യൻ പരിഷ്കാരത്തിന്റെ ഇറക്കുമതിയാണ്. കവിയെക്കാൾ വില ഫലിതക്കാരനാണു; നായകനെക്കാൾ വിദൂഷകനാണ് പ്രാമാണ്യം. ഈ രുചിഭേദം കാചത്തിനു മുത്തിനെക്കാൾ .വില വരുത്തുന്നു. വാസനയെക്കാൾ അനുകരണം ലോകത്തെ ഭ്രമിപ്പിക്കുന്നു. കലാവിദ്യയുടെ സ്ഥാനം ചെപ്പടി

വിദ്യ കൈക്കലാക്കിയിരിക്കുന്നു. സിനിമായും റേഡിയോവും നാട്യത്തെയും സംഗീതത്തെയും നാട്ടുകടത്തിയിരിക്കുന്നു!

കേരളവർമ്മദേവൻെറ കാലത്തുള്ള തോതു് ഇതല്ലായിരുന്നു. പകിട്ടു് പാട്ടാവുന്ന കാലമായിരുന്നില്ല അന്നു്. ഇന്നു ഒരു കവിയോ ഭരണതന്ത്രജ്ഞനോ ആകാൻ കുറെ ഏട്ടുകെട്ടും പ്രസംഗങ്ങളും മതി. അന്നതു പോരായിരുന്നു. ശാസ്ത്രങ്ങളെ ഗുരുകുലക്ലിഷ്ടമായി അഭ്യസിച്ചു പരിചയിച്ചെങ്കിൽ മാത്രമല്ലാതെ ഭാഷജ്ഞനാകയില്ലായിരുന്നു. നാടകാന്തമായിരുന്നു കവിത്വം. പഴയ കളരിയിൽ പയററി വിരുതനായ ഓതേനനായിരുന്നു കേരളവർമ്മദേവൻ. ചെറുകവിമല്ലന്മാർ അവരുടെ തൂവൽ പോലെ ലാഘവമേററു. എങ്കിലും, ആ തൂവലുകളെ സല്ലേഖനങ്ങളെഴുതാൻ ഉപകരണമാക്കിയതു് അവിടുത്തെ പ്രകൃതിസിദ്ധമായ ദാക്ഷിണ്യമാകുന്നു. അവിടുന്നു നല്കീട്ടുള്ള സാക്ഷ്യപത്രങ്ങളെപ്പററി പുച്ഛിക്കുന്നവർ, ഈ സംഗതിയിൽ ഒന്നു മനസ്സിരുത്തിയാൽ കൊള്ളാം.

പ്രകൃതിസിദ്ധമായ മേധാവിത്വവും, പ്രയത്നസിദ്ധമായ പാണ്ഡിത്യവും പ്രേമജന്യമായ ദാക്ഷിണ്യവും കൈക്കൊണ്ട ത്രിമൂർത്തിയെ കൈതൊഴാത്തവരാരുണ്ടു്; ഭക്തന്മാരും, വന്ദികളും, ആശ്രിതന്മാരും, അർത്ഥികളും വന്നുകൂടുന്ന ഉത്സവഘോഷത്തിൽ, ചില ചാപലന്മാരും, വഷളന്മാരും, നാസ്തികന്മാരും, മുക്കിനും മൂലയ്ക്കുമിരുന്നു കൊഞ്ഞനംകാട്ടുന്നതു് സാധാരണമാണു്. കേരളഭാഷാസമുദ്രം ഒരിക്കലും ശാന്തമായിരിക്കയില്ല. എന്നാൽ അവിടെ ഉണ്ടാവുന്ന കൊടുങ്കാററിനെക്കാൾ പൂർവ്വവർത്തിയായ സ്തംഭിച്ച നിശ്ശബ്ദതയും, തദനന്തരമുണ്ടാവുന്ന വേലാസംക്ഷോഭവുമാണു് ഏറെ ഭയാനകം. സദാ ഉരുണ്ടുപൊങ്ങുന്ന അലകൾ സേവകരെ ചിലരെ ഉയർത്തുന്നു, മററുചിലരെ കരയിൽകൊണ്ടടിക്കുന്നു. ഇങ്ങനെ ഒരു കോലാഹലമാണു് രണ്ടാമക്ഷരപ്രാസവഴക്കിലും ശാകുന്തളവാദത്തിലും കേരളവർമ്മചരിത്രത്തിൽ നാം കാണുന്നതു്. ഇതൊരു മെച്ചമായിട്ടല്ല ഞാൻ

കരുതുന്നതു്. ചിലർക്കു പ്രസിദ്ധി നേടാൻ അതു മാർഗ്ഗമായിരുന്നിരിക്കാം. സൌഹൃദംകൊണ്ടാണു്, നായകഭക്തികൊണ്ടാണു്, രാഷ്ട്രങ്ങളും ഭാഷയും വളരുന്നതു്, കലഹംകൊണ്ടല്ല. വിതണ്ഡാവാദങ്ങളും മത്സരപ്രവചനങ്ങളും ശക്തിയെ അല്ല ദൌർബ്ബല്യത്തെയാണു വ്യഞ്ജിപ്പിക്കുന്നതു്.

വിദ്യയെ വിലയ്ക്കുവില്ക്കുന്ന വ്യാപാരം കേരളവർമ്മ വലിയകോയിത്തമ്പുരാൻ അറിഞ്ഞിട്ടില്ല. ഒരു ശ്ലോകത്തിനു പാട്ടിനു ഇത്ര ഉറുപ്പിക, പ്രസംഗത്തിനിത്ര, പുസ്തകത്തിനിത്ര, എന്നിങ്ങനെ ചില വിദ്വാന്മാർ കവനം കൂലിക്കെഴുതുന്നതു ജുഗുപ്സാവഹമായി യോഗ്യന്മാർ ഗണിക്കുന്നു. പരിഷ്കൃത പാശ്ചാത്ത്യനാടുകളിൽ ഈ തൊഴിലുണ്ടല്ലോ എന്നു വാദിക്കുന്നവരുണ്ടാവാം. സത്യം അങ്ങനെ അല്ല. പേരുകേട്ട എഴുത്തുകാർ രചിക്കുന്ന കവനങ്ങളുടെ മാഹാത്മ്യത്തെ പുരസ്കരിച്ചു് അച്ചുകൂടക്കാരും പ്രസിദ്ധീകരണക്കാരും പ്രതിഫലം കൊടുത്തു പകർപ്പവകാശം വാങ്ങാറുണ്ടു്. ധനത്തിനു വേണ്ടി എഴുതുന്നതും എഴുതിയതിനു ധനം കിട്ടുന്നതും രണ്ടും രണ്ടാണു്. ഏതു നാട്ടിലും അർത്ഥത്തിനു വേണ്ടി അല്ല കവനം ഉണ്ടാക്കുന്നതു്. നേരെ മറിച്ചു്, പല കേമന്മാർക്കും കവിതകൊണ്ടു കിട്ടിയ മുതൽ ദാരിദ്ര്യമായിരുന്നു എന്നു ചരിത്രം പറയുന്നു. യശോധനമായിരുന്നു കേരളവർമ്മദേവനു പ്രതിഫലം. ദ്രവ്യധനം ധാരാളമായി അവിടുന്നു ധർമ്മം ചെയ്തിട്ടുണ്ടു്. ശാകുന്തളം പുസ്തകം വിററു വറുഗീസുമാപ്പിള വല്ലതുകയും കൊണ്ടുകൊടുത്തിട്ടുണ്ടെങ്കിൽ, രൂപാന്തരേണ അതിലിരട്ടി അവിടത്തെ പക്കൽനിന്നു മനോരമയ്ക്കു കിട്ടിയിട്ടുമുണ്ടു്.

സ്വർണ്ണം ഖനിയിൽ കിടക്കുമ്പോൾ ആരും ഗണിക്കുന്നില്ല. പുറത്തുവരുമ്പോൾ അതു ആരെയും ഭ്രമിപ്പിക്കും. എന്നപോലെ, കേരളവർമ്മദേവന്റെ യശഃപ്രകാശം ആദ്യം ഘടദീപമായിരുന്നു. വൈദുഷ്യഖനി ആ ദേഹത്തിലുണ്ടെന്നു് ആദ്യം കണ്ടുപിടിച്ചതു വിശാഖം തിരുനാളാണു്. ആ മഹാ-

രാജാവു് ആദ്യം സർവ്വകലാശാലാസാമാജികസ്ഥാനം ഭാഗിനേയീഭർത്താവിനു കൊടുപ്പിച്ചു. മാതുലപുത്രനായിരുന്ന മൂലമഹാരാജാവു് വിദ്യാൽ പരിശോധകസ്ഥാനം കേരളവർമ്മദേവനിൽ സമർപ്പിച്ചു. ഏതു് വിദ്വാനും രാജസമ്മാനാർഹനാകണമെങ്കിൽ അവിടുത്തേക്കു സമ്മതനാകണം. അവിടുത്തെ പാണ്ഡിത്യത്തിനു മകുടമായി ചക്രവർത്തിനി സി. എസ്. ഐ. ബിരുദം നല്കി. മുമ്പുതന്നെ സി. ഐ. ബിരുദശാലിനിയായിരുന്ന മഹാരാജ്ഞി സ്വപ്രിയതമനു് ഒരു 'എസ്' കൂടി ചേൎന്നു കിട്ടിയ സ്ഥാനത്തെ സ്വതരാം മാനിച്ചു. പല രാജകീയ വിദ്വൽസഭകളും സാമാജികസ്ഥാനം അവിടുത്തേക്കു നല്കി. ഇവയിലെല്ലാം ഉപരിയായി മഹാജനങ്ങൾ സർവ്വസമ്മതമായി സ്വയമായി നല്കിയ 'കേരളകാളിദാസൻ' എന്ന മാന്യനാമധേയമാണു് അവിടുത്തെ കൃതകൃത്യനാക്കിയതു്. സ്ഥാനപാരതന്ത്ര്യംകൊണ്ടും ദിനചര്യാനിഷ്ഠകൊണ്ടും മറ്റും അവിടുത്തേക്കു സ്വേച്ഛപോലെ ദേശസഞ്ചാരത്തിനു് അവസരം ലഭിച്ചില്ല. അതുണ്ടായിരുന്നെങ്കിൽ അവിടുത്തെ യശസ്സു് ആസേതുഹിമാചലം പാണ്ഡിത്യത്തിനു പര്യായമായി വിളങ്ങുമായിരുന്നു.

കേരളകാളിദാസന്റെ ചരമകാലഘട്ടം ശോഭനമായിരുന്നില്ല. കുടുംബദുഃഖങ്ങൾ ഓരോന്നായി അവിടുത്തെ സന്തപിപ്പിച്ചു. മാതാവു പോയതു ആൎക്കും ന്യായദുഃഖമാണു്; വൃദ്ധയായിരുന്നിട്ടാണു മരിച്ചതും. അന്നു നാടുവാണിരുന്ന മൂലമഹാരാജാവു, പിതൃസോദരിയോടുണ്ടായിരുന്ന അഭിമാനം നിമിത്തം ഔർദ്ധ്വദൈഹികകർമ്മങ്ങൾക്കു വേണ്ട സഹായങ്ങൾ ചെയ്തു അനുതാപത്തെ കാണിച്ചതു് കേരളവർമ്മദേവന്റെ ദുഃഖത്തെ പരിഹരിച്ചു. പിതൃഷ്വസാവിനോടു് തിരുമനസ്സിലേക്കു തോന്നിയിരുന്ന അഭിമാനം സ്വച്ഛായാപടം തുല്യംചാൎത്തി കൊടുത്തിരുന്നതുകൊണ്ടറിയാം. അതിൽ ഒരു ശ്ലോകം തുല്യം ചാൎത്തിയിരുന്നതു ഇങ്ങനെയാണു്:—

"പിതൃകൃത്യസ്യ മയാ ദത്തം പ്രതിരൂപമിദം മമ
സ്വീക്രിയേത ത്വയാ രക്ഷമകാമയാ പ്രേമപൂർവകം"

ഇങ്ങനെ ഒരു ശ്ലോകമല്ലാതെ ആ മഹാരാജാവു എഴുതീട്ടുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല. ഏതു സങ്കടത്തിലും ആശ്വാസദായകനും കുടുംബഭാരം മുഴുക്കെ ഭരിച്ചിരുന്നയാളുമായിരുന്ന ജ്യേഷ്ഠസഹോദരന്റെ വേർപാടു് അതിയായ സങ്കടമുളിപ്പിച്ചു.

എന്നാൽ ഇതൊന്നുമല്ല അവിടുത്തെ സത്വത്തെ തീരെ ക്ഷയിപ്പിച്ചതു്. ദാമ്പത്യത്തിലുണ്ടായ ഭാവുകം അനപത്യതയാൽ ദൂഷിതമായതു് വിധികല്പിതമായി അവിടുന്നു സഹിച്ചു. ആദികാലത്തു രാജ്ഞീസഹോദരീസന്താനങ്ങളായി രാജകുലതന്തുക്കളായി രേവതി, ചതയം, അശ്വതി, തിരുനാളുകളിൽ അവതരിച്ച രാജകുമാരന്മാരെ പുത്രനിർവിശേഷമായ വാത്സല്യത്തോടെ ലാളിക്കയും പഠിപ്പിക്കയും ചെയ്തു് ആനന്ദിച്ചിരുന്നു. അവരുടെ അകാലവിയോഗം വാർദ്ധക്യത്തിൽ അവിടുത്തെ കഠിനമായി വ്യസനിപ്പിച്ചു. അചിരേണ ജീവിതസർവസ്വമായിരുന്ന മഹാരാജ്ഞിയും വൈകുണ്ഠപ്രാപ്തിയായതു്, ഇടിത്തീവീണപോലെ, അവിടുത്തെ സ്തബ്ധനാക്കി. കുററമാണോ "വിശാഖവിജയഃ പുത്രഃ പുത്രീ മമ ശകുന്തളാ" എന്നു അവിടുന്നു വിലപിച്ചതു്. ഓരോ ഉപാധികളും വന്നു ദേഹത്തിൽ സ്ഥലം പിടിച്ചു. കയ്യും തലയും വിറച്ചുതുടങ്ങി. ഉററമിത്രങ്ങൾ ഓരോരുത്തരും, വേനലിൽ ഇല പൊഴിയുംപോലെ, വീണുപോയപ്പോൾ ജീവിതവനാന്തരത്തിൽ ഒററയായി പൊങ്ങിനില്ക്കുന്ന "നിർവാണമായ അഗ്നിപർവതം പോലെ" ചമഞ്ഞു. കവിതാകാമിനിപോലും വല്ലവരുടെ ഹേമംകൊണ്ടു മാത്രമേ ഉപചരിക്കാൻ വന്നുള്ളൂ.

ചുട്ടുപഴുത്ത സംസാരസൈകതത്തിൽ നടക്കുന്നവനു തണലും വെള്ളവും കിട്ടിയാലുണ്ടാകുന്ന ആശ്വാസമാണു്, ദത്തെടുത്തിരുന്ന രണ്ടു ചെറു രാജ്ഞിമാരുടെ രക്ഷാകർത്തൃത്വം നല്കിയതു്. സ്വപ്രിയതമ അനേകം സല്ക്കർമ്മങ്ങൾ ചെയ്തതിന്റെ

പ്രത്യക്ഷഫലങ്ങളായി വിളങ്ങിയ ഈ മഹാരാജകുലസന്താന-
ങ്ങൾ നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിച്ചുവന്നതു്, താപം
കൊണ്ടു വരണ്ടിരുന്ന ഹൃദയകേദാരകത്തിനു് ദോഹദോദകമാ-
യിത്തീൎന്നു. അവരുടെ ബാലക്രീഡകളിൽ തനിക്കുണ്ടായിരു-
ന്ന അനപത്യത അവിടുന്നു മറന്നു. രാജകന്യകമാരുടെ വിദ്യാ-
നൈപുണ്യവും സ്ഥാനാനുകൂലങ്ങളായ നടപടികളും അവിടു-
ത്തെ ആഹ്ലാദിപ്പിച്ചു. അവരുടെ വൈവാഹികമഹോത്സ-
വം നിൎവ്യൂഢമായപ്പോൾ എന്തെന്നില്ലാത്ത ചാരിതാൎത്ഥ്യമുള-
വായി. ഇളയറാണിക്കു പുത്രസന്താനമുണ്ടായിക്കണ്ടപ്പോൾ
ആ വൃദ്ധമാതാമഹനുണ്ടായ ഹൎഷാതിരേകം അനിൎവാച്യമായി-
രുന്നു. ൧൦൮൭-ാമാണ്ടു തുലാമാസം ൨൫-ാംനു- നാട്ടിനു് ഒരു മ-
ഹാഭാഗ്യോദയമുണ്ടായ ദിനമാകുന്നു. യുവരാജപദത്തിനു് ആ-
ളില്ലാതെ കുലദൈവമായ ശ്രീപത്മനാഭന്റെ പാദാരവിന്ദ-
ങ്ങളിൽ കേണുവീണു പ്രാൎത്ഥിച്ചു് ഏകനായി കാലം നയിച്ച
ശ്രീമൂലരാജൎഷിവൎയ്യനു ശ്രീചിത്രാവതാരം എത്രമാത്രം ആ-
ശ്വാസത്തെ പ്രദാനം ചെയ്തോ, അതിലൊട്ടും കുറവല്ലായിരു-
ന്നു, അനപത്യതമൂലം ദുഃഖാൎത്തയായി തിരോധാനം ചെയ്ത
സ്വപ്രിയമഹിഷി ദൌഹിത്രികളായി സ്വീകരിച്ച കുലതന്തു-
ക്കളായ രാജ്ഞിമാരിൽ ഒരാൾക്കു സീമന്തപുത്രനുണ്ടായി കണ്ട-
പ്പോൾ കേരളവൎമ്മദേവനുണ്ടായ ആനന്ദം.

വാൎദ്ധക്യത്തിൽ കേരളവൎമ്മദേവനെ നിലനിൎത്തിയ മ-
ററൊരു അവലംബം ശിഷ്യവാത്സല്യമായിരുന്നു. 'കേരളപാണി-
നി'യുടെ അദ്ധ്യയനത്തിൽ ആദിമുതല്ക്കേ അവിടുന്നു ബദ്ധശ്രദ്ധ-
നായിരുന്നു. പാത്രമറിഞ്ഞു ദാനംചെയ്ത വൈദുഷ്യം ഉപൎയ്യു-
പരി വൎദ്ധമാനമായി കണ്ടതിൽ അവിടുത്തേക്കു വലുതായ കൃതാ-
ൎത്ഥതയുണ്ടായി. അന്നന്നുണ്ടാകുന്ന കവനങ്ങളെ 'കൊച്ചപ്പ-
ന്' (കേരളപാണിനി) കേൾപ്പിക്കാഞ്ഞാൽ അവിടുത്തേക്കു് ഉ-
റക്കം വന്നിരുന്നില്ല. മരുമകൻ ശരിവച്ചാൽ അമ്മാവനു തൃപ്തി-
യായി. ഇങ്ങനെ പ്രതിസായാഹ്നം നടന്നു വന്നതു ഞാൻ ക-

ഞ്ഞിട്ടുണ്ടു്. ചിലപ്പോൾ മരുമകന്റെ പാഠാന്തരങ്ങളെ സ്വീകരിക്കുന്ന ദാക്ഷിണ്യം മാതുലനുണ്ടായതു് അവരുടെ ഭക്തിവാത്സല്യങ്ങളെ വിശദീകരിച്ചു. ഇത്രമാത്രം അടുപ്പമുണ്ടായിരുന്ന മാതുലഭാഗിനേയന്മാരെ കലഹിപ്പിക്കാൻ തുനിഞ്ഞ കരടകന്മാരുടെ കൌടില്യത്തിനോ, നുണകേട്ടു വിശ്വസിച്ച മാതുലന്റെ ജളതയ്ക്കോ, ഏതിനാണു ഗർഹണീയത കൂടുതലെന്നു് എനിക്കു നിശ്ചയമില്ല. എങ്കിലും, 'ചോരയ്ക്കു വെള്ളത്തെക്കാൾ കനം കൂടും' എന്ന ഇംഗ്ലീഷിൽ പറഞ്ഞു വരാറുള്ള പഴമൊഴിയുടെ യാഥാർത്ഥ്യം, അചിരേണ അവർക്കുണ്ടായ ദൃഢതരമൈത്രി സ്ഫുടീകരിച്ചു. അവസാനകാലത്തു വായിൽ വെള്ളമൊഴിക്കാൻ ആ മരുമകനാണുതകിയതു്.!

ഒരു ദീപം ഊതിക്കെടുത്തുമ്പോലെ എന്നോ, ബട്ടൺ മാറുമ്പോൾ ഇലക്ട്രിക്കു് വെളിച്ചം അണയുമ്പോലെ എന്നോ, പറയാവുന്ന മട്ടിൽ അത്ര പെട്ടെന്നായിരുന്നു കേരളവർമ്മദേവന്റെ അസ്തമയം. മോട്ടോറിനു മുമ്പിൽ ചാടിയ പട്ടി യഥാർത്ഥ യമദൂതൻ തന്നെ ആയിരുന്നു. മദ്ധ്യാഹ്നത്തിൽ വിഷ്ണുചക്രം കൊണ്ടെന്നപോലെ അകാലത്തുണ്ടായ ഈ സൂര്യാസ്തമയം, 'പാണിനി'ചന്ദ്രികയില്ലായിരുന്നെങ്കിൽ, വിദ്വല്ലോകത്തെ അമ്പരപ്പിക്കുമായിരുന്നു. ആ പ്രകാശം, പക്ഷേ, പഞ്ചമിച്ചന്ദ്രന്റെ ആയിരുന്നു എന്നു് അന്നാരറിഞ്ഞു. പത്തു നാഴിക രാച്ചെന്നപ്പോൾ അതും എരിഞ്ഞണഞ്ഞു! പിന്നീടു രാത്രി ഇന്നും വെളുത്തിട്ടില്ല. ഭാഷാകളരിയിൽ ഇന്നും ആശാൻ വന്നിട്ടില്ല! വാളെടുത്തവരെല്ലാം വെളിച്ചപ്പാടായിത്തുള്ളുന്നു! സർവ്വസമത്വസിദ്ധാന്തം പാശ്ചാത്യരാഷ്ട്രങ്ങളെ മാത്രമല്ല കേരളഭാഷാസാമ്രാജ്യത്തെയും ബാധിച്ചിരിക്കുന്നുവോ എന്നു ശങ്ക തോന്നുന്നു. ബഹുനായകത്വം ദോഷപ്രദമെന്നാണു പ്രാജ്ഞമതം. ഇന്നു അതു പരിഷ്കാരത്തിന്റെ പരമപദമാണത്രെ. എങ്കിലും ഹിററ്ലറും, മസ്സോലിനിയും, കെമൽ

ആട്ടാടക്കം, ചെങ്കോൽ വഹിക്കാതിരുന്നെങ്കിൽ, ജൎമ്മനിയും ഇറ്റാലിയും ടൎക്കിയും തല പൊക്കയില്ലായിരുന്നു. അതുപോലെ, മൈക്കൽഡട്ടും ബങ്കിംചന്ദ്രചാറ്റർജിയുമില്ലായിരുന്നെങ്കിൽ, ഇന്നു ബങ്കാളി ഭാഷയ്ക്കു ഒരു രവീന്ദ്രനാഥടാഗ്രർ ഉണ്ടാകയില്ലായിരുന്നു. മലയാള ഭാഷയ്ക്കു ചെങ്കോൽ വഹിക്കാൻ എന്നു് ആളുണ്ടാകുമോ എന്തോ? ഇന്നത്തെ സ്ഥിതിക്കു ഒരാളല്ല, ഒരു പരിഷത്തു് ആ ഭാരം നിൎവ്വഹിക്കുന്നതാവും ഉത്തമം.

ശ്രീമാൻ വാര്യർ വിസ്തരിച്ചിട്ടുള്ള സംഗതികളുടെ ആഭ്യന്തരബന്ധങ്ങളെ എതാണ്ടു നിൎദ്ദേശിക്കാൻവേണ്ടി മാത്രമാണു് കേരളവൎമ്മകഥയുടെ ഒരു ചുരുക്കം ഇവിടെ ആവൎത്തിക്കേണ്ടിവന്നതു്. ഒരു ജീവചരിത്രത്തിൽ പ്രധാനമായി ചിന്തിക്കാനുള്ള വിഷയം, ആ ജീവിതംകൊണ്ടു് ആൎക്കു് എന്തു് പ്രയോജനമുണ്ടായി എന്നാണു്. അതു ഗ്രന്ഥകൎത്താവു കുറഞ്ഞൊന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ടെങ്കിലും വായനക്കാരുടെ മനോധൎമ്മത്തിനു മിക്കവാറും വിട്ടിരിക്കയാണെന്നു തോന്നുന്നു. ജനിക്കു, ഇരിക്കു, മരിക്കു എന്നുള്ള അവസ്ഥകൾ സകല പ്രാണികൾക്കും ഈശ്വരകല്പിതമായോ, ചിലർ വാദിക്കുമ്പോലെ പ്രകൃതിസിദ്ധമായോ, ഉള്ളതാണു്. പിന്നെ എങ്ങനെയുള്ള ജീവിതമാണു് ആദരണീയമെന്നു് കേരളവൎമ്മദേവൻ

> ‘‘സന്ദേഹംവേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ
> കിംദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ’’

എന്നു മയൂരത്തിലും,

> ‘‘പല്ലണച്ചു ചൊടവിള് ചരണങ്ങളുപഗ്രഹിച്ചു വിളയാടുവാൻ
> വല്ലതെ ചാരെയെത്ര പട്ടികളിരിക്കിലെന്തവ മരിക്കിലും
> നല്ലവനലയിലേറി വാണിടണമിപ്പപോലെ വിഹരിക്കണം
> കൊല്ലണം മദേഭങ്ങളെ ആദി മൃഗേന്ദ്രനെന്നിഹ പറയണം.’’

എന്നു് അന്യാപദേശത്തിലും, പറഞ്ഞിട്ടുണ്ടു്. പരോപകാരമാണു ജീവിതഫലമെങ്കിലും, ആ ജീവിതം കേവലം നീചമാ

യിരുന്നാക്കൂടെനാം അഭിമാനകരമായിരിക്കണമെന്നാണ് അ
വിടത്തെ ഉപദേശം. ഇതനുസരിച്ചുതന്നെയായിരുന്നു അവി
ട്ടത്തെ ജീവിതമെന്നു സംശയമില്ല. സത്യമെന്നും പുത്തനാ
ണ്, അതിന്നഴിവില്ല; അതു ജയിക്കും, എന്നുള്ള ഉറപ്പൊന്നു
കൊണ്ടുമാത്രമാണല്ലോ കുലശേഖരപ്പെരുമാളോടുപോലും അ
വിടുന്നു ധീരതയോടെ നേരിട്ടത്. "കഥമപ്യവനീനാഥഃ പ്ര
ഥമം പരിതോഷ്യതാം" എന്നും, "ശരണീകരണീയോഽസൌ
ധരണീരമണോഽധ്രുവഃ" എന്നും "ജനനാഥസ്യാനുവൃത്ത്യാജന
യധ്വം ദയാംഹ്ളി" എന്നും മററും ഉപദേശിച്ചിട്ടും, ധീരാഭി
മാനിയായ കേരളവർമ്മദേവൻ, "നഭേതവ്യം ബലവതോപ്യ
നിമിത്താദഭിരോധതഃ" എന്നും, "ഭയഹേതോരവാപ്തേപി
തപാ വാകിം പ്രയോജനം" എന്നും ധൈര്യത്തെ അവലംബി
ക്കയാണുണ്ടായത്. ഈ ധൈര്യം വയസ്സുകാലത്തും അവിടുന്നു
ഉപേക്ഷിച്ചില്ല. "വൃദ്ധനായിപ്പോയതുകൊണ്ട്" എന്നെ വ
കവയ്ക്കാനില്ല" എന്നാക്കും ശങ്കിക്കാൻ അവിടുന്ന് ഇടയാക്കീ
ട്ടില്ല. ചവുട്ടിയാൽ കടിക്കാത്ത പാമ്പില്ലെന്ന് ദ്വിതീയാക്ഷര
പ്രാസവഴക്കിൽ കാണിച്ചു; എങ്കിലും "പ്രണിപാത പ്രതീകാര
സ്സംരംഭോഹി മഹാത്മനാം" എന്നുള്ള ന്യായമനുസരിച്ച് ധീരോ
ദാത്തതയോടെ പരിപന്ഥികൾക്ക് മാപ്പുകൊടുക്കുകയും ചെയ്തു.

വിദ്യയ്ക്കുവേണ്ടി ജീവിതം ആഹുതിചെയ്ത മഹാനായിരു
ന്നു കേരളവർമ്മവലിയകോയിത്തമ്പുരാൻ. മററുള്ള വ്യാപാ
രങ്ങൾ അതിനുള്ള ഉപകരണങ്ങൾ മാത്രമായിരുന്നു. ഗ്രന്ഥ
ങ്ങൾ വായിച്ചു രസിക്കയും, ആ രസത്തെ ശിഷ്യഗണങ്ങളെയും
സുഹൃത്തുകളെയും ആസ്വദിപ്പിക്കയും, കവനങ്ങൾ ചെയ്കയും
വാസനക്കാരെ അതിന്നു പ്രോത്സാഹിപ്പിക്കയും, സാധുവിദ്യാ
ൎത്ഥികളെ വേതനം കൊടുത്തു പഠിപ്പിക്കയും അവരുടെ ഉല്ക്ക
ൎഷത്തിൽ ആനന്ദമോദിക്കയും, ശാസ്ത്രജ്ഞരെ അഭിനന്ദിക്കയും,
സംസ്കൃതമഹാവിദ്യാലയസ്ഥാപനത്തിന്നു മഹാരാജാജ്ഞ വാ
ങ്ങി നടത്തിക്കയും, മലയാളഭാഷോന്നമനത്തിന്നു സദാ പ്ര

യതിക്കയും, എന്നുവേണ്ട, വിദ്യാവർദ്ധകങ്ങളായ ഉദ്യമങ്ങ
ളിലും സർവ്വത്യാഗം ചെയ്ത മറെറാരു ദേഹത്തെ ; കൈമടക്കാൻ
കാണുന്നില്ല. മർക്കടമുഷ്ടികളായിരുന്ന ചില മന്ത്രിമാരോടു
അതിനുവേണ്ടി മല്ലിടാൻ അവിടുത്തേക്കു കൂസലുണ്ടായില്ല.
എത്ര ക്ഷുദ്രകൃതിയും സമർപ്പിച്ചാൽ അവയെ തേച്ചുമിനുക്കി
കൊടുക്കുന്നതിൽ അവിടുത്തേക്കു ഒരു മടിയുമുണ്ടായിരുന്നില്ല.
ഭാഷാപോഷണാർത്ഥം മലയാളത്തിൽ ഇന്നത്തെ ഗദ്യവിവ
ർത്തനത്തിനു അവിടുന്നു വഴികാണിച്ചുകൊടുത്തു. ഭാഷാമർമ്മ
ജ്ഞനായിരുന്ന അവിടുത്തെ കയ്യിൽ അതൊരു നല്ല ഉപകര
ണമായിരുന്നു. ആംഗലഭാഷയുടെ അനന്യസുലഭമായ നവന
വോല്ലേഖംകൊണ്ടു സമ്മൂഢരായ നാട്ടുകാർ ഛായാഗ്രാഹിയുടെ
വൃത്തിയെ ആശ്രയിച്ചു തർജ്ജമകൾ ചെയ്തപ്പോൾ, അവ വിരസ
ങ്ങളായതിനുള്ള കുററം നവീനപന്ഥാവു സൃഷ്ടിച്ച ആളിൽ ചു
മത്തുന്നതു സാഹസമാണ്. ഇംഗ്ലീഷു ഭാഷയ്ക്കു ഗ്രന്ഥപ്പൊലി
പ്പം കൊണ്ടും നവീനാശയ പ്രകടനസാമർത്ഥ്യം കൊണ്ടും അ
നിഷേധ്യമായ മാഹാത്മ്യമുണ്ട്. എങ്കിലും അതു നമ്മുടെ
മാതൃഭാഷയാകയില്ല. എത്ര മേധാവിയായിരുന്നാലും അന്യ
പുത്രൻ സ്വപുത്രനാകുമോ? പരസഹായം കൂടാതെ ആരും വ
ലുതാകുന്നില്ല. കടം വാങ്ങാതെ ആർക്കും കഴികയില്ലായിരിക്കാം;
എങ്കിലും കടംകൊണ്ടു മാത്രം മുതലാളിയാകുന്നതു മേന്മയോ
എളിമയോ? മററുള്ളവരുടെ ഉല്ലേഖങ്ങളെ നമുക്കു ഗ്രഹിക്കാം;
പക്ഷേ അവ നമ്മുടെ ആയെങ്കിൽ മാത്രമേ തഥ്യങ്ങളാവു. ഈ
യിടെ ടാഗൂർ മഹാകവി പറഞ്ഞതുപോലെ, ആഹാരം ദേഹ
പോഷകമാകണമെങ്കിൽ നമ്മുടെ അണകൊണ്ടു ചവച്ചിറക്കി
ദഹിക്കണം; കണ്ടവൻ തുപ്പിത്തന്നാൽ അതു അറയ്ക്കും. അ
താണു ഇന്നത്തെ പല വിവർത്തനങ്ങളുടെയും ദോഷം. ഇംഗ്ലീ
ഷിന്റെ നിർജ്ജീവമാണവ. പ്രസ്തുത പുസ്തകത്തിൽ ആ ദൂഷ്യം
ഏറെ ബാധിച്ചിട്ടില്ലെന്നുള്ളതു ഒരു മെച്ചമാണ്.

മനുഷ്യൎക്കെല്ലാം ദിവസം ഇരുപത്തിനാലു മണിക്കൂർ സമയം മാത്രമെയുള്ളു. എങ്കിലും അതിനുള്ളിൽ ചിലർ ഇരുപത്തിനാലുവൎഷത്തെ വേല നടത്തുന്നു; മററു ചിലർ അത്രയും മിനിട്ടിനുള്ളതു ചെയ്യുന്നില്ല. കൃത്യനിഷ്ഠ ഒന്നുകൊണ്ടുണ്ടാവുന്ന ഭേദമാണിതു്. സമയനിഷ്ഠ കേരളവൎമ്മദേവനു ശബ്ദാൎത്ഥവത്തായിരുന്നു. മണി നോക്കിയാൽ മതി അവിടുന്നു എന്താണു് ചെയ്യുന്നതെന്നു പരിചയിച്ചവൎക്കറിയാം. ഏതു കാൎയ്യമെറോറാ അതതപ്പോൾ നടത്തും. ഇങ്ങനെ നിൎവ്വഹിച്ചുവന്ന ആൾക്കു ഉപദ്രവമായി ഒന്നുമില്ലായിരുന്നു. സ്ഥാനസഹജമായ പാരതന്ത്ര്യം ആ നിഷ്ഠയെ ഒന്നുകൂടി ഉറപ്പിച്ചതേയുള്ളു. വിക്ടോറിയാ ചക്രവൎത്തിനിയുടെ ഭൎത്തൃപദമലങ്കരിച്ച ആൽബെൎട്ടു് രാജകുമാരന്റെ ശീലത്തെ അദ്ദേഹത്തിന്റെ ജീവചരിത്രം പുനഃപുനഃ വായിച്ചു മാതൃകയായി സ്വീകരിച്ചിരുന്നു. നിഷ്കാരണമായി ആദ്യം ഇംഗ്ലീഷു ജനങ്ങളുടെ അപ്രീതിക്കു പാത്രമായിരുന്ന ആ മഹാൻ ധീശക്തിയുടെ പ്രഭമൊന്നുകൊണ്ടുമാത്രം ആശംസ്യനായി പിന്നീടു വൻകാൎയ്യങ്ങൾ നടത്തി ആത്മാൎത്ഥത വെളിപ്പെടുത്തിയപ്പോൾ, അവരുടെ കണ്ണിലുണ്ണിയായിത്തീൎന്നതുപോലെ, മഹാരാജകോപഗ്രാഹഗ്രസ്തനായ വലിയ കോയിത്തമ്പുരാൻ, തപസ്വിനിയായിരുന്ന മഹാരാജ്ഞിയുടെ പ്രണയാവലംബം കൊണ്ടുപജീവിച്ചു പിന്നീടു പ്രശസ്തകൎമ്മങ്ങൾ ചെയ്തു് കേരളകാളിദാസപദം പ്രാപിച്ചതിൽ ഏതാണ്ടൊരു പൊരുത്തം കാണുന്നുണ്ടു്. ഭാവനാഭവമായതായിരിക്കുമോ എന്തോ?

വലിയകോയിത്തമ്പുരാന്നു് ഏതു വിഷയത്തിലെങ്കിലും പ്രാവീണ്യം കുറവുണ്ടായിരുന്നെങ്കിൽ അതു വീട്ടുകാൎയ്യസ്ഥതയിലും നാട്ടുകാൎയ്യസ്ഥതയിലുമായിരുന്നു. ഒന്നു ജ്യേഷ്ഠാനുജന്മാരെ ഏല്പിച്ചു. മറേറതു മൂന്നു കൊല്ലം താനുതാൻ വഹിക്കേണ്ടിവന്നു. നിയമനിൎമ്മാണസഭയുടെ ആദിമഘട്ടത്തിൽ അവിടുന്നു മൂന്നു കൊല്ലം സാമാജികസ്ഥാനം വഹിച്ചതു മൂലംതിരുനാൾ മഹാ

രാജാവിന്റെ പ്രീതിക്കമാത്രമായിരുന്നു. ചേരാത്ത ചട്ടയിട്ടാൽ തോന്നുന്ന വികാരമാണ് അന്ന് അവിടുത്തേക്ക തോന്നിയതു്. ധർമ്മശാസ്ത്രഗ്രന്ഥങ്ങൾ അവിടുത്തേക്ക പരിചിതങ്ങളായിരുന്നെങ്കിലും, വക്കീലന്മാരും കോടതികളും നിയമകാരികകളെ ചെരിച്ചും വളച്ചും അനുകൂലപ്രതികൂലികളാക്കിത്തീർക്കുന്ന മീമാംസാവാദരീതികൾ അപരിചിതങ്ങളും അനാസ്വാദ്യങ്ങളുമായിരുന്നു. പണ്ടൊരിക്കൽ 'ശ്രീമൂലമഹാരാജവിജയ'മെന്നൊരു കാവ്യമെഴുതി ഒരാൾ മുൻഷി രാമക്കുറുപ്പിനോടു പ്രശംസാപത്രത്തിനാവശ്യപ്പെട്ടപ്പോൾ,

> "മന്നോർമന്നവനായ പൊന്നുതിരുമേനിക്കുള്ള മാഹാത്മ്യമി-
> ന്നക്കാളറിയുന്നതായ പൂരുഷൻ നാട്ടിലില്ലെങ്കിലും
> തിന്നും ചോറിനു നന്ദികാട്ടുവതിനായിന്നേവരച്ചും തരം
> വന്നില്ലായതുകൊണ്ടു ഞങ്ങളെ നൃപസ്തോത്രായ നിത്യം നമഃ"

എന്നെഴുതിക്കൊടുത്തു. ആ ഫലിതം തന്റെ നിമയസഭാസാമാജികസ്ഥാനനിർവ്വഹണത്തിനു ഫലിച്ചേക്കാമെന്നു കേരളവർമ്മദേവനു ശങ്ക തോന്നിയിരുന്നെങ്കിലും, കുരുസഭയിൽ ഭീഷ്മരെന്നോണം, അവിടുന്നു ശോഭിക്കതന്നെ ചെയ്തു.

രാജഭക്തി, ദയ, ദാക്ഷിണ്യം, ആശ്രിതവാത്സല്യം, എന്നീ ഗുണങ്ങളാൽ കേരളവർമ്മദേവൻ ചതുർബാഹുവായിവിളങ്ങി. "കല്പിച്ചെങ്കിലെറാനെന്നല്ലാതിപ്പരിഷയ്ക്കിന്നറിയാമോ" എന്നുള്ള മൂഢദാസ്യമല്ലായിരുന്നു അവിടുത്തെ രാജഭക്തി. ഏല്പിച്ചകാര്യങ്ങളെ മനസ്സാക്ഷിക്കനുസരണം ചെയ്ക, രാജാജ്ഞകളെ ശിരസാ വഹിച്ചു ബുദ്ധിപൂർവ്വം നടത്തുക, രാജ്യത്തിനും രാജാവിനും ശ്രേയസ്സും യശസ്സും വർദ്ധിക്കത്തക്കവണ്ണം വർത്തിക്ക, എന്നുള്ളതാണ് സത്യത്തിലുള്ള രാജഭക്തി എന്ന് അവിടുത്തെ നടപടികളെക്കൊണ്ടു വ്യക്തമാക്കി. ആശ്രിതവാത്സല്യം കരകവിഞ്ഞു് ചിലപ്പോൾ ദാസദാസ്യമായിപ്പോയില്ലയോ എന്നു ശങ്ക തോന്നാം. ഇംഗ്ലീഷുലേഖകൻ കപ്പുസ്വാമി അയ്യങ്കാരോടും മലയാളഗുമസ്തൻ രങ്കയ്യനോടും പുത്രനിർവ്വിശേഷമായ വാ-

ത്സല്യവിശ്വാസങ്ങൾ അവിടുത്തേക്കുണ്ടായിരുന്നു. ചിദംബരവാധ്യാർ, ഗണപതിശാസ്ത്രികൾ, നാരായണശാസ്ത്രികൾ എന്നു തുടങ്ങിയ കൂട്ടുവേലക്കാരോടുണ്ടായിരുന്ന ദാക്ഷിണ്യം നിരന്തരമായിരുന്നു. മിത്രങ്ങളുമായുള്ള കത്തിടപാടുകൾ അവരോടുണ്ടായിരുന്ന കെട്ടുപാടിനു സാക്ഷ്യങ്ങളാകുന്നു. അശക്തത ബാധിച്ച ശേഷവും ഏതു കത്തിനും മറുപടി അയക്കാതിരുന്നിട്ടില്ല. പത്രക്കാർ ശ്ലോകത്തിനു നിർബന്ധിച്ചാൽ എഴുതിക്കൊടുക്കും. മഹാകവി ഉള്ളൂർ പരമേശ്വരയ്യർ മുതലായ പലരുടെ ഉൽഗതിക്കു നിദാനം അവിടുന്നാണ്. മനസ്സലിവ് ഏറെയുണ്ടായിരുന്നതിനാൽ ആരെയും സഹായിക്കാൻ അവിടുന്നു സന്നദ്ധനായിരുന്നു. നായാട്ട് ഉത്സാഹമായിരുന്നെങ്കിലും വെടികൊണ്ടു ജന്തു പിടയ്ക്കുന്നതു കണ്ടാൽ വ്യസനിക്കും. സേവ്യജനങ്ങളോടു ചതുരംഗം കളിക്കാനോ വഞ്ചിയേറി തുഴയാനോ അവിടുത്തേയ്ക്കു മടി ലേശമില്ലായിരുന്നു, എന്നല്ല സന്തോഷവുമായിരുന്നു. സ്വജനബന്ധുക്കൾ ഒന്നൊഴിയാതെ അവിടുത്തെ പ്രീതിക്കു പാത്രമായിരുന്നു. ചുരുക്കത്തിൽ അവിടുന്ന് "അദ്ധൃഷ്യശ്ചാദിഗമ്യശ്ച യാദോരത്നൈരിവാർണ്ണവഃ" എന്നുള്ള വർണ്ണനയ്ക്കു നിദർശനമായിരുന്നു.

കേരളവർമ്മവലിയകോയിത്തമ്പുരാന്റെ പേരുകേൾക്കുമ്പോൾ ഉടൻ മനസ്സിലുദിക്കുന്ന ബോധം ഒരു മഹാകലപ്രസൂതനായ വിദ്വൽകുഞ്ജരനും കവിശ്രേഷ്ഠനുമായിട്ടാണ്. അപ്രകാരമുള്ള മഹാന്റെ ജീവിതചരിത്രം വായിക്കുന്നവർക്ക് അവിടുത്തെ കവനങ്ങളെപ്പറ്റി അറിയാനായിരിക്കും വലുതായ കൗതുകം. അതിനു സമാധാനമുണ്ടാക്കാൻ ശ്രീമാൻ വയ്യർ വേണ്ടുംവണ്ണം യത്നിച്ചിട്ടില്ലെന്നുള്ളതു പ്രസ്തുത പുസ്തകത്തിന് ഒരു കുറവാണ്. അവിടവിടെയായി കേരളകൃതികളുടെ പേരുകളും ചില ഉദാഹരണശ്ലോകങ്ങളും ചേർത്തുകാണുന്നുണ്ട്. അതിൽ പേരുകാണാത്ത ചില കൃതികളില്ലയോ എന്നു എനിക്കു സംശയം തീർന്നിട്ടില്ല. ഏതായാലും കേരളവർമ്മസാഹി

ത്രത്തെപ്പററി ഒരു പ്രത്യേകമായ അദ്ധ്യായമോ ഭാഗമോ ചേർത്തിരുന്നെങ്കിൽ അതു പ്രസ്തുത ഗ്രന്ഥത്തിനു ഒരു മകുടമായി വായനക്കാർ ഗണിക്കുമായിരുന്നു. പല ലേഖനങ്ങളിലുമുള്ള പദ്യങ്ങളെ ശേഖരിച്ചു പുസ്തകത്തിൽ ചേർത്തിട്ടുള്ളതു നന്നായി. കാലക്രമത്തിൽ അവ അല്ലെങ്കിൽ കളഞ്ഞുപോകുമായിരുന്നു.

കേരളവർമ്മസാഹിത്യത്തെ നിരൂപണംചെയ്യുന്നതു പണ്ഡിതൈകസാധ്യവും ശ്രമാവഹവുമാണെന്നുള്ള കാരണമായിരിക്കണം ഗ്രന്ഥകർത്താവിനെ പിൻതിരിച്ചതു്. അതു് സത്യവുമാണു്. "മന്ദഃ കവിയശഃപ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം" എന്നുവച്ചാരും ഈ സംഗതിയിൽ തലയിടാൻ മടിക്കും. അഥവാ കൂട്ടാക്കാതെ പുറപ്പെടുന്ന സാഹസികനു വലുതായ മറെറാരു പ്രതിബന്ധമുണ്ടു്. കേരളകാളിദാസന്റെ കൃതികളുടെ സമഗ്രമായ ഒരു പതിപ്പു് ഇന്നുവരെ ഉണ്ടായിട്ടില്ല. ആംഗലമഹാകവികളുടെ ഓരോരുത്തരുടെ കവനങ്ങളെല്ലാം ഒന്നുചേർന്നു പല പ്രസിദ്ധീകരണക്കാരും അച്ചടിച്ചു പരസ്യപ്പെടുത്തീട്ടുള്ളതു കണ്ടിട്ടുള്ള കേരളീയർ, ആ സമ്പ്രദായം ഈയ്യിടെ കുഞ്ഞിക്കുട്ടൻതമ്പുരാൻ, വെണ്മണി, ഒറവങ്കര, ഒടുവിൽ, കുമാരനാശാൻ, മുതലായ ചില കവികളുടെ കൃതികളിൽ അനുവർത്തിച്ചിട്ടുള്ളതു്, കേരളകാളിദാസകൃതികളിൽ അനുഷ്ഠിക്കാത്തതെന്താണാവോ ? ബി. വി. ബുക്ക്ഡിപ്പോക്കാർ ഗദ്യകൃതികളെ 'കേരളവർമ്മ' എന്നൊരു പുസ്തകപരമ്പരയായി പ്രസിദ്ധപ്പെടുത്താൻ ഉദ്യമിച്ചു്, ഒന്നാംഭാഗംമാത്രം ഞാൻ കണ്ടിട്ടുണ്ടു്. പിന്നെ കണ്ടിട്ടില്ല. കേരളകാളിദാസന്റെ പദ്യവും ഗദ്യവുമായ കവനങ്ങളെ വേർതിരിച്ചു് ഒരു ഗ്രന്ഥപരമ്പര അച്ചടിപ്പിച്ചാൽ അതൊരു വലിയ സമ്പാദ്യമായിരിക്കും; ആ മഹാന്റെ നല്ലൊരു സ്മാരകവുമായിരിക്കും.

സർവ്വതന്ത്രസ്വതന്ത്രനായിരുന്ന മേല്പുത്തൂർ നാരായണഭട്ടതിരിക്കിപ്പുറം സംസ്കൃതവ്യാകരണവിധികളെ നിഷ്കൃഷ്ടമായും സുലഭമായും സാഹിത്യത്തിൽ ധാരാളം പ്രയോഗിച്ചിട്ടുള്ള ഒരു

മഹാകവി കേരളവൎമ്മദേവനാകുന്നു. 'പ്രക്രിയാസൎവ്വസ്വം' എന്ന ഭട്ടതിരിയുടെ വ്യാകരണഗ്രന്ഥം സ്വന്തം കഷ്ടപ്പെട്ടു പഠിച്ചതിന്റെ ഫലമായിരിക്കാം വൈയാകരണ പ്രയോഗങ്ങൾ അവിടത്തേയ്ക്കു ഇത്ര സ്വാധീനമായതു്. എന്നാൽ ഭട്ടതിരിയുടെ കവിതയ്ക്കും അവിടത്തേതിനും തമ്മിൽ മററു സാമ്യമുണ്ടെന്നു പറയാൻ തരമില്ല. പദങ്ങൾ ഭട്ടതിരിയെ അനുവൎത്തിച്ചു, കേരളവൎമ്മദേവൻ പദങ്ങളെ പിടിച്ചുവരുത്തി എന്നുള്ള ഭേദം രണ്ടുപേരുടെ കവനങ്ങൾ വായിക്കുന്നവൎക്കു തോന്നാനിടയുണ്ടു്. വഴിയേ പോകുന്ന ശബ്ദഭംഗിയെ ഭട്ടതിരി വിടാറില്ല; കേരളവൎമ്മദേവൻ അതിനെ ക്ഷണിച്ചുവരുത്തും. ഭട്ടതിരിയുടെ ഓരോ വാക്കിലും ഭക്തി നിറഞ്ഞിരിക്കുന്നു; കേരളവൎമ്മദേവന്റെ വാക്കുകളിലെല്ലാം വീരം നിലീനമായികാണാം. ഒരാൾക്കു് ഒററപ്പദങ്ങളാണു പ്രമാണമെങ്കിൽ, മറെറയാൾക്കു് സമസ്തപദങ്ങളാണു പ്രിയം. കാളിദാസശൈലി ഒരാൾക്കിഷ്ടം, മററെ ആൾക്കു് ശ്രീഹർഷശൈലിയാണു്. ഇങ്ങനെ തമ്മിൽ വളരെ ഭേദമുള്ളതെല്ലാം പറയാനോ ഉദാഹരണങ്ങളെക്കൊണ്ടു സ്ഥാപിക്കാനോ ഒരു മുഖവുര പോരാ, ഒരു പുസ്തകം തന്നെ വേണം. രണ്ടുപേരുടെയും പാണ്ഡിത്യം സൎവ്വതോമുഖമായിരുന്നെങ്കിലും, കേരളവൎമ്മദേവൻ സാഹിത്യത്തിലല്ലാതെ ശാസ്ത്രങ്ങളിൽ ഒന്നും എഴുതീട്ടുള്ളതായി തോന്നുന്നില്ല. ഭട്ടതിരി അങ്ങനെയല്ല. സർവ്വശാസ്ത്രങ്ങളിലും കൈവച്ചു. കേരളവർമ്മദേവന്റെ ഏതു ശ്ലോകം കേട്ടാലും ശബ്ദഗൌരവവും അന്തസ്സുമൊന്നു വേറെയാണു്. പലതും മുരാരിയുടെ പദ്യങ്ങളാണോ എന്നു ശങ്ക തോന്നും. പക്ഷേ, വക്രത മുരാരിക്കു കൂടും; കേരളവൎമ്മപദ്യങ്ങൾ പ്രസന്നങ്ങളാണു്. നമ്പൂരി ഫലിതമൊന്നും കേരളവൎമ്മകവിതക്കില്ല. സത്യം പറഞ്ഞാൽ ഹാസ്യം അവിടത്തേക്കു് ഇല്ലായിരുന്നു. അവിടത്തെ പുഞ്ചിരിപോലും അർത്ഥവത്തായിരുന്നു. 'വിശാഖവിജയ'ത്തിൽ മുറജപനമ്പൂരാരെ 'ഉൎവശി'യാക്കാനെഴുതിയ

"ബഹുഗുണമമൃതഞ്ച പ്രേക്ഷ്യ നിഷ്പത്തിതാഭ്യാം
പഥിഷു ഗളിതശങ്കം കിന്നപീതൌ വിൺമൂത്രദ്രവ്യൌ
അഖിലബഹുമതസ്യ മൈത്രപാരിണഃ സ്പഷ്ടമാസീ-
ദവനിസുരസമൂഹസ്യാഹമാഹോകലാപം".

എന്ന ശ്ലോകത്തിൽ പോലും ശബ്ദാർത്ഥങ്ങളുടെ ഗൌരവം കൊണ്ടു ഹാസ്യത്തിന്റെ ലാഘവം മങ്ങിപ്പോയില്ലയോ എന്നു ശങ്ക തോന്നുന്നുണ്ട്. കവനത്തിൽ അഷ്ടാവധാനം കാണിക്കാനും, പ്രാസനിർബന്ധം മൂത്ത് സംസ്കൃതപദ്യങ്ങളിൽ പോലും അതു ദീക്ഷിക്കാനും, ചിത്രശ്ലോകങ്ങളുണ്ടാക്കാനും അവിടുത്തേക്കു ഒരു പ്രയാസവുമുണ്ടായിരുന്നില്ല. 'തുലാഭാരശതക'ത്തിൽ ഇതിന് അനവധി ദൃഷ്ടാന്തങ്ങൾ കാണാം. കായാഭ്യാസങ്ങൾ കൊണ്ടുണ്ടായിരുന്ന മെയ്യ്, കവനങ്ങളിലും യൌവനത്തിൽ പകർത്തി. വാർദ്ധക്യത്തിൽ അതിനുള്ള ശേഷിപ്പു കുറഞ്ഞു അതിൽ കൃതി എന്നുള്ളത്, 'വിശാഖവിജയം' വെളിവാക്കുന്നുണ്ട്. 'കംസവധചമ്പു' വിലുള്ള ഗദ്യശൈലി ഭട്ടതിരിയുടെ ഛായ പിടിച്ചിട്ടുള്ളതായി കാണാം.

ഭാഷാകവനങ്ങളിൽ 'അഭിജ്ഞാനശാകുന്തള'ത്തിനോ 'മയൂരസന്ദേശ'ത്തിനോ പ്രഥമസ്ഥാനം നല്കേണ്ടതെന്നു സംശയം തോന്നുന്നു. കാലംകൊണ്ടു ആദ്യത്തേതിനാണെങ്കിലും കവിതാമാധുര്യംകൊണ്ടു രണ്ടാമത്തേതിനുതന്നെ സമ്മാനം കൊടുക്കേണ്ടിവരും. ഈ രണ്ടു കൃതികളെക്കൊണ്ടാണ് 'കാളിദാസൻ' എന്നുള്ള ബഹുമതിനാമം കേരളവർമ്മദേവനു ലഭിച്ചത്. ശൈലികൊണ്ട് ആ മഹാകവിയോട് ഒട്ടും സാദൃശ്യമില്ല. കാളിദാസകൃതി ആദ്യം അവിടുത്തേക്ക് അത്ര പ്രീതി ജനിപ്പിച്ചില്ലെന്നും, പിന്നീടാണു അതു രസിക്കാൻ തുടങ്ങിയതെന്നും അവിടുന്നു തന്നെ സമ്മതിച്ചിട്ടുണ്ട്. തദനന്തരവും ആ മഹാകവിയെ അനുകരിക്കാൻ അവിടുത്തേക്കു കഴിഞ്ഞിട്ടില്ല. ശാകുന്തളം തർജ്ജമ ചെയ്തതല്ലാതെ, സ്വതന്ത്രമായി ഒരു നാടകമെഴുതാൻ അവിടുന്ന് ഉദ്യമിക്കാത്തതു്, അതിനൊപ്പം പിടി

ക്കാൻ സാദ്ധ്യമല്ലെന്നു കരുതി ആയിരിക്കാം. അഞ്ചു ആട്ടക്കഥകൾ അവിടുന്ന് പുത്തനായുണ്ടാക്കി. അവയ്ക്കൊന്നും കോട്ടയം കളികളുടെയോ തമ്പിയുടെ കഥകളുടെയോ സാരസ്യം വന്നിട്ടില്ല; നളചരിതത്തിന്റെ ഗാനരസികത്വവുമില്ല. "കാളാംഭോദസഞ്ചയത്തിൽ കേളിതേടും" എന്നു തുടങ്ങിയ 'സാരി'യിലെ പദങ്ങൾ വളരെ ദീർഘങ്ങളായി. "കോകിലകാമിനിപാടീടുന്നു. കോകികൾ വിരഹാൽ വാടീടുന്നു" എന്നമാതിരി തമ്പി എഴുതീട്ടുള്ള പദങ്ങളോടേതും കിടപിടിക്കുന്നില്ല. അവിടുത്തെ ഭാഷാപദ്യങ്ങൾ സംസ്കൃതബഹുലങ്ങളാണെന്ന് ഒരു പരാതി പരക്കെ ഉണ്ടെന്നിരുന്നാലും, അവയുടെ ഗൌരവവും ഭംഗിയുമൊന്നു വേറെതന്നെ. പുനത്തിന്റെ ശുദ്ധ സംസ്കൃതം അവയിലില്ല; എന്നാൽ ആ മനോഹാരിത ഉണ്ടുതാനും. പച്ച മലയാള ശ്ലോകങ്ങൾ അവിടുന്നു ഉണ്ടാക്കീട്ടുണ്ടെങ്കിലും, മണിപ്രവാള ശൈലിയാണു അവിടേയ്ക്കു ഏററവും രുചിച്ചിരിക്കുന്നത്. കേരളവർമ്മശ്ലോകങ്ങൾ എവിടെ കേട്ടാലും പറയാതെ അറിയാം. അവയുടെ ജാതി ഒന്നു വേറെ ആണ്. ഭാഷാഗദ്യകൃതികളിൽ 'അക്ബർ' തന്നെയാണ് ഒന്നാംതരം. സംഭാഷണഭാഷ അതിലെപ്പോലെ ഒന്നിലും പ്രൌഢമായി കണ്ടിട്ടില്ല. സ്വതന്ത്രമായി ഒരു കഥ അവിടുന്നു എഴുതിയില്ലല്ലോ എന്ന സങ്കടം തോന്നിപ്പോകുന്നു. ഭാഷയ്ക്ക് എത്ര ഗഹനഭാവങ്ങളും വിശദീകരിക്കാൻ ശക്തിയുണ്ടെന്നു കാണിച്ച ആ മഹാൻ ഇന്നുണ്ടായിരുന്നെങ്കിൽ, പാശ്ചാത്യശാസ്ത്രോല്ലേഖങ്ങളെ മലയാളത്തിൽ പറയാൻ വിഷമിക്കുന്ന വിദ്വാന്മാർക്ക് സമാധാനം വരുത്തിക്കൊടുക്കുമായിരുന്നു. ഒരു കേരളകലാശാലയോ, തിരുവിതാംകൂർ കലാശാലയോ, അചിരേണ ഉണ്ടാകാൻ പോകുന്നതിന്, അവിടുന്ന് ഒരു തിലകവും താരകവുമായിരിക്കുമായിരുന്നു.

രണ്ടു വഴിയിൽക്കൂടിയാണു മഹാകവികളുടെ പോക്ക്. പ്രകൃതിയുടെ യഥാർത്ഥ്യത്തെ പുരസ്കരിച്ച് തദ്വിലാസങ്ങളെ

കൊണ്ടു ലോകതത്ത്വങ്ങളെ മനസ്സിലാക്കി രസിപ്പിക്കുന്നതാണു് ഒരു മാൎഗ്ഗം; ആത്മതത്ത്വത്തെ മുറുകെ പിടിച്ചു് പ്രകൃതിയിൽ അതിനെ അദ്ധ്യാരോപിച്ചു് ഉല്ലസിക്കുന്നതാണു മറ്റൊരു മാൎഗ്ഗം. സ്വഭാവോക്തിയാണു ഒരു കൂട്ടരുടെ പ്രധാന കരു; വ്യംഗ്യം, ധ്വനി, എന്നുള്ളതാണു് മറ്റേവൎക്കു മുഖ്യം. എല്ലാകവികളും ഈ രണ്ടു വഴികളിലും സഞ്ചരിക്കുന്നുണ്ടെങ്കിലും, പുരാതനകവികൾ മിക്കവരും പ്രകൃതിവൎണ്ണനയ്ക്കു മെച്ചം കല്പിച്ചിരിക്കുന്നു. നവീനകവികൾക്കു വ്യക്തിയെക്കാൾ സാമാന്യത്തോടാണു് പ്രീതി അധികം. കേരളവൎമ്മദേവൻ പഴയമാൎഗ്ഗത്തെ തന്നെ ആശ്രയിച്ചിരിക്കുന്നു. വ്യംഗ്യകവിത അവിടുന്നു് അധികം സ്വീകരിച്ചിട്ടില്ല. ഇന്നുള്ളവൎക്കു യാഥാസ്ഥിതികത്വം അസഹനീയമായും, നവീനത ലോഭനീയമായും തോന്നിയേക്കാം. എങ്കിലും,

"പുരാണമിത്യേവ ന സാധു സൎവ്വം
ന ചാപി കാവ്യം നവമിത്യവദ്യം
സന്തഃ പരീക്ഷ്യാന്യതരൽ ഭജന്തേ
മൂഢഃ പരപ്രത്യയനേയബുദ്ധിഃ" എന്നുള്ള ആപ്തവാക്യം

കൈക്കൊണ്ടു പ്രവൎത്തിക്കുന്നതാണുത്തമം.

തിരുവനന്തപുരം,
൧൦൮൦ കുംഭം ൨൨-ാംനു } എം. രാജരാജവൎമ്മതമ്പുരാൻ.

# മുഖവുര.

കുഞ്ചൻനമ്പിയാരുടെ ജീവിതചരിത്രത്തേയും കൃതികളേയും പററി ഒരു പ്രൌഢഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയ എൻെറ പ്രാണസ്നേഹിതൻ ശ്രീമാൻ എം. ആർ. ബാലകൃഷ്ണവാരിയർ എം. ഏ. ഇതാ അതിനെക്കാൾ മികച്ച തോതിൽ കേരളവൎമ്മദേവനെ വിഷയീകരിച്ചു് ഒരു വിശിഷ്ടപ്രബന്ധം കൈരളീദേവിയുടെ ചരണകമലങ്ങളിൽ സമൎപ്പിച്ചു നമ്മുടെ പൂൎണ്ണമായ കൃതജ്ഞതയേയും പുഷ്കലമായ ബഹുമാനത്തേയും ആവൎജ്ജിക്കുന്നു.

കേരളവൎമ്മദേവൻ! എത്രമാത്രം ശോഭനവും ശ്രുതിമധുരവും പാവനവും പ്രാതഃസ്മരണീയവുമായ ഒരു നാമധേയമാണിതു്! അതു കേൾക്കുമ്പോൾ കേരളീയനായ ഏതൊരു ഭാഷാഭിമാനിയുടെ ശരീരമാണു് കോൾമയിർ കൊള്ളാത്തതു്? ഏതൊരു സഹൃദയൻെറ കണ്ണുകളാണു് ആനന്ദബാഷ്പത്തിൽ മുഴുകാത്തതു്? ഏതൊരു സാഹിത്യകാരൻെറ ഹൃദയമാണു് നിൎവൃതിലാഭത്താൽ കൃതാൎത്ഥമാകാത്തതു്? സ്വൎഗ്ഗസ്ഥനായ പരമഗുരോ, അൻപതിലധികം കൊല്ലം നിരന്തരമായി, നിസ്തന്ദ്രമായി, നിരതിശയഭക്തിയോടുകൂടി സരസ്വതീദേവിയെ സമാരാധിച്ചു സൎവ്വസിദ്ധികളും നേടി, സാഹിത്യചക്രവൎത്തിപദത്തിൽ അഭിഷിക്തനായി, വരാകിയായ കൈരളിക്കു, പണ്ടു് ആൎക്കും ഒരിക്കലും സാധിക്കാത്തമട്ടിലുള്ള ആകൃതിയിലും പരിമാണത്തിലും, പേരും പെരുമയും, ഉൽകൎഷം ഉയൎച്ചയും, സൌഭാഗ്യവും സമ്പത്തും നല്കി അനുഗ്രഹിച്ച അവതാരപുരുഷനായ മഹാത്മാവേ, അവിടുന്നു വെട്ടിത്തെളിച്ചു വെടിപ്പുവരുത്തി വിശേഷസഞ്ചാരത്തിനു യോഗ്യമാക്കിയ അദ്ധ്വാവിൽക്കൂടി അവിടുത്തെ ശിഷ്യപ്രശിഷ്യപരമ്പരയിൽ പെട്ട ഈയുള്ളവർ ചകിതചിത്തരായി

പിച്ചുവയ്ക്കുന്നു. അവിടത്തെ ദിവ്യങ്ങളായ പാദമുദ്രകളല്ലാതെ ഇവൎക്കുണ്ടു മാർഗ്ഗദീപം ? അവിടത്തെ ചേതസ്സമാകർഷകമായ ജീവിതചൎയ്യയല്ലാതെ ഇവൎക്കുണ്ടു പാഠ്യഗ്രന്ഥം ?

ശ്രീമാൻ ബാലകൃഷ്ണവാരിയർ പൎയ്യാപ്തമായ ഉത്തരവാദബോധത്തോടുകൂടിത്തന്നെയാണു് പ്രസ്തുതവ്യവസായത്തെ അഭിമുഖീകരിച്ചിരിക്കുന്നതു് എന്നു് ഈ പുസ്തകത്തിന്റെ ഏതു ഭാഗം പരിശോധിച്ചാലും വെളിവാകുന്നതാണു്. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഡയറി; അവിടത്തെ പ്രിയഭാഗിനേയനും ശിഷ്യാഗ്രഗണ്യനുമായ പ്രൊഫസർ എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാന്റെ ഡയറി; ആ രണ്ടു മഹാനുഭാവന്മാരുടെയും സുഹൃത്തമനായിരുന്ന സരസഗായകകവി കെ. സി. കേശവപിള്ളയുടെ ഡയറി; മലയാളമനോരമയിലെ പഴയ ലക്കങ്ങളിലുള്ള കവിതാപംക്തികൾ; എന്നിങ്ങനെ ഈ കൃതി നിൎമ്മിക്കുന്നതിനു് ഏറ്റവും ആവശ്യമുള്ളവയും എന്നാൽ ആൎക്കും എളുപ്പത്തിൽ ലഭിക്കാത്തവയുമായ പല പ്രമാണങ്ങളും അദ്ദേഹം സമ്പാദിച്ചു സമഗ്രമായി പഠിക്കുകയും അവയിൽനിന്നു് അശ്രുതപൂൎവങ്ങളായ പല രേഖകളും സമഞ്ജസമായി ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ടു്. ഇത്തരത്തിലാണു് ജീവിതചരിത്രങ്ങൾ രചിക്കേണ്ടതു്. അല്ലാതെ ആകാശകുസുമങ്ങൾകൊണ്ടു കഥാനായകനെ അൎച്ചിച്ചു കൃതകൃത്യമ്മന്യത അഭിനയിക്കുന്നതുകൊണ്ടു വലിയ പ്രയോജനമൊന്നുമില്ല. മൌലങ്ങളായ പ്രമാണങ്ങൾ മുഴുവൻ ശേഖരിച്ചു് ത്യാജ്യഗ്രാഹ്യവിവേചനം ചെയ്തു് അവയിൽനിന്നു തള്ളേണ്ടതിനെത്തള്ളിയും കൊള്ളേണ്ടതിനെക്കൊണ്ടും ഏതൊരു ജീവിതചരിത്രകാരൻ സ്വകൎത്തവ്യം നിൎവ്വഹിക്കുന്നുവോ ആ സാഹിതീബന്ധുവാണു് ലോകബന്ധു. ഈ നിലയിൽ നോക്കുമ്പോൾ ശ്രീമാൻ വാരിയരുടെ പ്രയത്നം അത്യന്തം സഫലമായിട്ടുണ്ടെന്നു സമ്മതിക്കുക തന്നെ വേണം.

വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് അവിടുത്തെ ചരിത്രം ഞാൻ എഴുതണമെന്നും അതിലേക്കു വേണ്ട എല്ലാ റിക്കാർട്ടുകളും എന്നെ ഏല്പിക്കണമെന്നും ഒരവസരത്തിൽ നിശ്ചയിച്ചിരുന്നു. അപ്രതീക്ഷിതമായ ദേഹവിയോഗം നിമിത്തം ആ നിശ്ചയം പ്രവൃത്തിപഥത്തിൽ അവതരിപ്പിക്കുന്നതിന് അവിടുത്തേക്കു സാധിച്ചില്ല. തിരുമനസ്സിലെ ഡയറി കിട്ടാതെ അവിടുത്തെ ജീവിതവൃത്താന്തം രചിക്കുക എന്ന സാഹസത്തിന്-ആത്മവഞ്ചനരൂപമായ പാപത്തിന്-ഞാൻ ഒരുമ്പെട്ടുമില്ല. അതുകൊണ്ടാണ് അന്യഥാ കൃത്യവിലോപമെന്നും കൃതജ്ഞതാഭാവമെന്നും പൊതുജനങ്ങൾക്കു തോന്നിയേക്കാവുന്ന എൻെറ ഏതൽസംബന്ധമായ ഔദാസീന്യം സമാധേയമാകേണ്ടതും ആകുന്നതും. ഏതായാലും എനിക്കു ലഭിക്കാത്ത അതിപ്രധാനങ്ങളായ രേഖകൾ എൻെറ സ്നേഹിതനു ലഭിക്കുകയും അവയെ അദ്ദേഹം വേണ്ട വിധത്തിൽ ഉപയോഗിച്ചു പ്രസ്തുതഗ്രന്ഥം നിർമ്മിക്കുകയും ചെയ്യുതിൽ അദ്ദേഹത്തിനു വന്നു ചേർന്നിട്ടുള്ള ഭാഗ്യത്തിൽ എനിക്കും ഭാഗഭാക്കാകുവാനുള്ള അവകാശം പരിപൂർണ്ണമായുണ്ട്; ആ അവകാശത്തെ ഞാൻ അനുഭവിക്കുകയും അതിനാൽ ചരിതാർത്ഥനാകുകയും ചെയ്യുന്നു.

കൊല്ലം ൧൦൨൦-ൽ ഭാഷാസാഹിത്യത്തിൻെറ സ്ഥിതി എന്തായിരുന്നു? ൧൦൮൦-ൽ അതു് എത്രകണ്ടു മെച്ചപ്പെട്ടു? ആ ഭേദം വരുത്തുവാൻ ആത്മാർത്ഥമായി, അവിശ്രാന്തമായി പ്രയത്നിച്ച ഏതാനും ചില വിദ്വാവല്ലഭന്മാരുടെ ഇടയിൽ അഗ്രപൂജയെ അർഹിക്കുന്ന പുണ്യശ്ലോകൻ ആരാണു്? കൈരളീദേവിക്കു ഗദ്യസാഹിത്യത്തിലും പദ്യസാഹിത്യത്തിലും സിദ്ധിച്ച സകലപരിഷ്കാരങ്ങൾക്കും വിധാതാവായ വീരപുരുഷൻ 'വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടാണെന്നു് അറിയാത്തവർ ആരുണ്ട്? അവിടുന്നു പപ്പുരാജവംശത്തിൽ ജനിച്ചു; വഞ്ചിമഹാരാജ്ഞിയെ പാണിഗ്രഹണം ചെയ്തു;

ലഗ്നാലും ചന്ദ്രാലും മഹാമഹിമോന്നതമായ ഒരു സ്ഥാനത്തിരു
ന്നുകൊണ്ട് ആ അത്ഭുതചരിത്രൻ എന്തു ചെയ്തു? തന്റെ പ്രാ
ണനാഥയെപ്പോലെ സാഹിതിയെ സ്നേഹിച്ചു; ഇഷ്ടദേവത
യെപ്പോലെ ആരാധിച്ചു. തജ്ജന്യമായുള്ള ക്ലേശമെല്ലാം
അവിടുന്ന് ആർക്കുവേണ്ടി സഹിച്ചു? ത്യാഗമെല്ലാം ആർക്കുവേണ്ടി
അനുഷ്ഠിച്ചു? നമുക്കുവേണ്ടി; നമ്മുടെ സന്താനപരമ്പരയ്ക്കുവേ
ണ്ടി. അവിടുത്തെ അപദാനങ്ങൾ ശരിക്കറിയുവാൻ കിഞ്ചി
ജ്ഞന്മാരായ നാം എങ്ങനെ അധികാരികളാകും? അത്യന്തവി
പുലമായ ആദിത്യഗോളം ദൂരസ്ഥിതന്മാരും പരമാണുപ്രായ
ന്മാരുമായ നമ്മുടെ ഹ്രസ്വദൃഷ്ടികൾക്കു പകൽ സമയം കത്തു
ന്ന ഒരു പന്തം മാത്രം!

കേരളവർമ്മദേവന് ഒരു മഹാകവി എന്ന നിലയിലുള്ള
സ്ഥാനമെന്തെന്നു നമുക്കു സൂക്ഷ്മമായി ഗ്രഹിക്കണമെങ്കിൽ അ
വിടുത്തെ സംസ്കൃതകൃതികളാണ് നാം പ്രധാനമായി വായിച്ചി
രിക്കേണ്ടതെന്നുള്ള വസ്തുസ്ഥിതി ഞാൻ പല അവസരങ്ങളി
ലും പ്രപഞ്ചനം ചെയ്തിട്ടുള്ളതാണ്. അവിടുന്നു പതിനാറാമ
ത്തെ വയസ്സിൽ ഒരു രാത്രികൊണ്ടു മനോമോഹനമായ തിരു
നാൾപ്രബന്ധം നിർമ്മിച്ച അവസരത്തിൽ തന്നെ സഹൃദയ
ന്മാർ അവിടുത്തെ വിശേഷോത്തരമായ കവിത്വത്തിനും വിസ്മയ
ജനകമായ പാണ്ഡിത്യത്തിനും ദണ്ഡനമസ്കാരം ചെയ്യുക കഴി
ഞ്ഞിരുന്നു. ഇന്നു ചിലർ അവിടുത്തേക്കു കവിതയുണ്ടായിരുന്നു
വോ എന്നു ചോദിക്കാറുണ്ടു്! എന്തൊരു അജ്ഞതാദ്യോതകവും
ഹാസോദ്ദീപകവുമായ ചോദ്യം! താഴെക്കാണുന്ന ചില സം
സ്കൃതശ്ലോകങ്ങളിലേക്ക് ആ സംശയാലുക്കളുടെ ദൃഷ്ടിയെ
ക്ഷണനേരത്തേക്കു ക്ഷണിച്ചുകൊള്ളട്ടെ.

൧. തേന്മാവ്:—

ദളൽകരളമരന്ദവാരവാപീകുളീശീതിസഞ്ചരൽ—
രഭൃംഗമനോഹരൈഃ ശ്രവണയോർവിചിത്രീഭവൻ
പഥചലിതഫലാവലീജടിലിതോ വിഭാതി കശ്ചിൽ
സമുല്ലസിതപല്ലവഃ കചിദേഷ രസാലദ്രുമഃ.

(ശൃംഗാരമഞ്ജരി)

൬. തിരുനാൾ ദിവസം പള്ളിയന്തലാവിൽ എഴുന്ന ള്ളുന്ന വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഒരു ചിത്രം; കേശാദിപാദം.

> പാലാരോഹസ്നിഗ്ദ്ധശോഭാപരിശതനിടിലഃ
> പദ്മപത്രായതാക്ഷഃ
> സ്നിഗ്ദ്ധോജ്ജ്വലിജ്ഞനാസസ്ഫുരിതപരിണമദ്–
> ബിംബാധരാധരോഷ്ഠഃ
> കംബുഗ്രീവഃ കവാടപ്രതിമവികടോര–
> സ്തുംഗഃ ശാതകുക്ഷിഃ
> കക്ഷിൽ സ്ഥാണുസ്ത്രിയാമാ കിരതി സഖി, ഭൂഷാ–
> മരതകപീയൂഷവർഷം

൭. ബാല്ഗുമതിമുദ്രഃ—

> കല്ലാരന്തോൽകരോദ്ദ്വൃപ്തടിമുടം–
> ഭൂദാരതപ്പർശിതം–
> സപത്നീംഗമുകുലധരാളീമകരിദം–
> പുഷ്പം കഥം കല്പ്യതാം
> ഹാരസ്യാസ്യ ലിഖദ്ധനാകചതടീ
> പാടീരപീയൂഷതക്–
> പത്രാളീമഹീകരിമകരി
> ഹീരപ്രഭാമഞ്ജരി?

(നക്ഷത്രമാല)

൮. വിശാഖം തിരുനാൾ മഹാരാജാവ്:—

> ശ്രീമാനാനന്ദമൂർത്തിപതിമകുടതട–
> പ്രോതമാണിക്യമാലാ–
> സീമാതിക്രാന്തകാന്തിപ്രസ്ഫുരണിതചരണാം–
> ഭോരുഹായുഗ്മമമാ
> ഭൂമാവാചന്ദ്രസൂര്യം ജയതു സിതയശോ–
> രംഹിണീശോഭിതാശാ–
> ശീമാരാതിസ്ഫൂർജ്ജോദ്ബോധിവിമലഗുണമഹിമാ–
> സ്ഥാമരാജാധിരാജഃ"

(തുലാഭാരശതകം)

ഈ ശ്ലോകങ്ങൾ ശബ്ദപ്രധാനങ്ങളാണ്. അർത്ഥപ്രധാനങ്ങളായ ശ്ലോകങ്ങൾ വേറെയുണ്ട്. അവയുംകൂടി ഉദ്ധരിച്ചു മുഖവുര ദീർഘിപ്പിക്കുന്നില്ല. എന്താണ് എന്റെ സ്നേഹിതന്മാർക്ക് ഇവയിലെ പദഘടനാപാടവത്തെപ്പററിപറവാന

ള്ളതു്? അപ്രതിതിതനാം ഇളയതമ്പുരാൻ തിരുമനസ്സിലെ നിൎയ്യാണത്തിനിപ്പുറം കേരളത്തിന് ഇത്തരത്തിൽ ശ്രവണത്തിനും ഹൃദയത്തിനും പീയൂഷവൎഷം ചെയ്തിട്ടുള്ളതു് ഈ മഹാകവിസാൎവ്വഭൌമൻ ഒരാൾ മാത്രമാണ്; മറെറാരാളില്ല. ശൃംഗാരമഞ്ജരീഭാണത്തിന്റെ അവസാനത്തിൽ അവിടുന്നുതന്നെ താഴെക്കാണുന്ന വിധത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

സാഹിത്യാമൃതവാരിധേരസദൃശീം
    ഗംഭീരതാം മാനവാ-
വിജ്ഞായൈവ ച ഭുജങ്ഗപുങ്ഗവഗവീ-
    സിദ്ധാന്തസാരാനപി
ദൂരോത്സാരിതമത്സരാഃ കവിഗിരാം
    ഗൎഹാം സ്തുതിം കുൎവ്വതാ-
മേതച്ഛ്രേഷ്ഠമദുഷ്ടമേതദിതി ന
    സ്വച്ഛന്ദമുദ്ഘുഷ്യതാം.

'സാഹിത്യാമൃതസമുദ്രത്തിന്റെ അന്യാദൃശമായ ഗാംഭീൎയ്യത്തെയും പാതഞ്ജലമഹാഭാഷ്യത്തിലെ സിദ്ധാന്തസാരങ്ങളേയും അറിഞ്ഞിട്ടും മനസ്സിൽനിന്നു മാത്സൎയ്യത്തെ ദൂരത്തു് അകററീട്ടും വേണം മനുഷ്യർ കവിസൂക്തികളെ ആക്ഷേപിക്കുകയോ സ്തുതിക്കുകയോ ചെയ്യുവാൻ; അല്ലാതെ ഇതു ചീത്ത, ഇതു നല്ലതു് എന്നു് അവരവൎക്കു ബോധിച്ചപോലെ അപ്രമാണമായി ഉൽഘോഷിക്കുന്നതല്ല." പിന്നെയും അവിടുന്നു വിശാഖവിജയമഹാകാവ്യത്തിനു കോഴിക്കോട്ടു മാനവിക്രമ ഏട്ടൻതമ്പുരാൻ രചിച്ച വിശാഖവിജയോല്ലാസം എന്ന മണ്ഡനവിവരണം വായിച്ചുനോക്കി അഭിപ്രായമെഴുതിയയച്ച അവസരത്തിൽ ഇങ്ങനെ പറയുന്നു.

കാൎയ്യാസഞ്ജരതാഃ പരം കതിപയേ
    കാലേയകാലേധുനാ
ഭൂയാംസോ ബത തേഷു മത്സരരസ-
    ഗ്രസ്താഃ പുരോഭാഗിനഃ;
ശിഷ്യന്തേ യദി നിഷ്കളങ്കധിഷണാ-
    ശ്ശിഷ്ട്യാ പുനഃ പണ്ഡിതാ-
സ്തേ തന്ത്രാവഗാഹോജ്ജ്വലാ വിരളാഃ
    ഗിരാം വിനോദേന കിം.

"ഈ കലികാലത്തിൽ കാവ്യാസ്വാദനത്തിൽ താൽപര്യമുള്ള
ജനങ്ങൾ വളരെച്ചുരുക്കമാണ്. അവരിൽതന്നെ ഭൂരിപക്ഷക്കാ
രും മത്സരഗ്രസ്തന്മാരും ദോഷൈകദൃക്കുകളുമാണ്. ഭാഗ്യംകൊ
ണ്ടു ബാക്കിയുള്ള അഞ്ചോ ആറോ പേർ നിഷ്കളങ്കബുദ്ധിക
ളാണെന്നു വന്നേക്കാമെങ്കിലും അവരെ മടിയന്മാരായാണ്
നാം കാണുന്നതു്. അതുകൊണ്ടു് ഇക്കാലത്തു് വിദ്യാവിനോദ
ത്തിനുള്ള ഉദ്യമം വിഫലംതന്നെ." ഈ പദ്യങ്ങളിൽ തിരുമേനി
പ്രസ്താവിച്ചിട്ടുള്ളതു മുഴുവൻ പരമാർത്ഥമാണ്. ചുരുക്കത്തിൽ
അവിടത്തെ സംസ്കൃതസാഹിത്യഗംഗയിൽ അപ്പോഴപ്പോഴായി
വന്നുചേർന്നിട്ടുള്ള ഏതാനും ചെറിയ പോഷകനദികൾ മാത്രമാ
കുന്നു അവിടത്തെ ഭാഷാകൃതികൾ.

ചെറിയ പോഷകനദികൾ! അതെ. എന്നാൽതന്നെ
യെന്താണ്? അഭിജ്ഞാനശാകുന്തളത്തിനു മലയാളത്തിൽ
എത്രയോ തർജ്ജമകളുണ്ടായി; ഇപ്പോഴും ഉണ്ടായിക്കൊണ്ടി
രിക്കുന്നു. എന്നിട്ടും ആ തർജ്ജമകളുടെയെല്ലാം ഗണനാ
പ്രസംഗത്തിൽ കനിഷ്ഠികാധിഷ്ഠാനം ആരുടെ കൃതിക്കാണ്
സഹൃദയന്മാർ ഏകോപിച്ചു് ഇന്നും നല്കുന്നതു്? തിരുമനസ്സി
ലെ കൃതിക്കല്ലേ? അനാമികാനിർദ്ദേശത്തിന് അർഹമേതു് എ
ന്നുള്ള ചോദ്യത്തിനേ അവർക്ക് ഐകകണ്ഠ്യേനയുള്ള ഒരു
ഉത്തരം പറവാൻ സാധിക്കാതെയിരിക്കുന്നുള്ളുവല്ലോ. മയൂര
സന്ദേശമണിപ്രവാളം ഭാഷാദേവിക്കു സ്വാതന്ത്ര്യതിരസികത
യോടുകൂടി അവിടുന്നു ഗ്രഥിച്ചു സമർപ്പിക്കുന്നതിനുവേണ്ടിത്ത
ന്നെയായിരുന്നുവോ അലക്ഷ്യവേധിയല്ലാത്ത വാണീവല്ലഭൻ
ആയില്യംതിരുനാൾ മഹാരാജാവു തിരുമേനിയെക്കൊണ്ടു്
അവിടത്തേക്കു കാരാഗൃഹവാസം നല്കിയതു് എന്നു പോലും
ഉൽപ്രേക്ഷിക്കുവാൻ ഉല്ലേഖകുശലന്മാരായ കവികൾക്കു് അവ
കാശമുണ്ടു്. അമരുകശതകതർജ്ജമയ്ക്കു് ആയിരം കുറവും കുറ
വും പറഞ്ഞ ആ ധീരധീരനായ സാഹിതീസവ്യസാചി ശ്രീമാൻ
സി. പി. അച്യുതമേനോനാണ് അവിടത്തെ പ്രാണബന്ധു

വായ ശ്രീമാൻ ചന്തുമേനോനോടൊപ്പം മയൂരസന്ദേശത്തെ മുക്തകണ്ഠം ശ്ലാഘിച്ചതു് എന്നുള്ള പരമാൎത്ഥം നാം ഒരിക്കലും മറക്കരുതു്.

ബാല്യം മുതൽക്കുതന്നെ സന്ദൎഭത്തിനു യോജ്യമായ ഏതു കാവ്യരീതിയും അവിടുത്തേക്കു സ്വാധീനമായിരുന്നു. വൈദൎഭിയിൽ വിരചിതങ്ങളായ അനേകം പദ്യങ്ങൾ ശൃംഗാരമഞ്ജരിയിലുണ്ടു്. പലരും തിരുമേനിയിൽ ആരോപിക്കാറുള്ള ദോഷപ്രഖ്യാപനവൈമുഖ്യം അവിടുത്തേക്കു വാസ്തവത്തിൽ അത്ര വളരെയൊന്നും ഉണ്ടായിരുന്നില്ലെന്നുള്ളതിനു് അവിടുന്നു ഭാഷാപോഷിണിയിൽ ആദ്യകാലങ്ങളിൽ എഴുതീട്ടുള്ള ഗ്രന്ഥനിരൂപണങ്ങളും, പരിശോധിച്ച പുസ്തകങ്ങളുടെ നിൎമ്മാതാക്കൾക്കു് പ്രത്യേകമായി പല അവസരങ്ങളിലും അയച്ചു കൊടുത്തിട്ടുള്ള ഉപദേശങ്ങളും സാക്ഷ്യം വഹിക്കുന്നു. സൎവ്വലോകാനുജിഘൃക്ഷയായിരുന്നു അവിടുത്തെ നിത്യവ്രതം; തന്നിമിത്തം അവിടുന്നു് ഏതു യുവാവായ കലാകാരനേയും എല്ലായ്പോഴും പ്രോത്സാഹിപ്പിക്കുന്നതിനു സന്നദ്ധത പ്രദൎശിപ്പിക്കുകയും അതിനെ ചില പുരോഭാഗികൾ മേൽ സൂചിപ്പിച്ച ദോഷമായി ദുൎവ്യാഖ്യാനം ചെയ്യുകയും ചെയ്തു എന്നുള്ളതാണു് പരമാൎത്ഥം.

ദ്വിതീയാക്ഷരപ്രാസവാദത്തേയും ശാകുന്തളവാദത്തേയും പററിക്കൂടി രണ്ടു വാക്കുപറയാം. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും പ്രൊഫെസർ കോയിത്തമ്പുരാനും എനിക്കു വന്ദ്യന്മാരായ ദേശികന്മാരായിരുന്നു. രണ്ടുപേരുടേയും സാഹിത്യവിഷയകമായ മനോഗതിയുടെ രഹസ്യങ്ങളും എനിക്കു നല്ലപോലെ അറിയാമായിരുന്നു. പ്രൊഫെസർ കോയിത്തമ്പുരാനു വളരെക്കാലമായി ദ്വിതീയാക്ഷരപ്രാസം ഭാഷാകവിതയുടെ നിത്യദാസ്യചിഹ്നമായ പാദശൃംഖലയായി തോന്നിയിരുന്നു. ആ തോന്നൽ മഹാകവിയായ അവിടുത്തേക്കു് അന്തരത്തിലുള്ള പ്രാസത്തോടുകൂടി കവനം ചെയ്യുന്നതിനുള്ള

അശക്തികൊണ്ടല്ല, പ്രത്യുത ആ നിർബന്ധം നിമിത്തം ഭാഷാകവിതയ്ക്കുണ്ടായിക്കൊണ്ടിരുന്ന ദോഷങ്ങളുടെ അനുസ്മരണത്തിൽ നിന്നു ജനിച്ചതായിരുന്നു. വലിയ കോയിത്തമ്പുരാൻ തിരുമേനി നേരെമറിച്ച് അതിനും വളരെ മുൻപുതന്നെ ഭാഷാദേവിയുടെ മഞ്ജുമഞ്ജീരമായി—പോരാ, മംഗല്യഭൂഷണമായി—പ്രസ്തുതപ്രാസത്തെ കരുതിവന്നിരുന്നു. സ്വരവ്യഞ്ജനങ്ങൾക്ക് ഐകരൂപ്യം വരുത്തിവേണം ദ്വിതീയാക്ഷരപ്രാസം തീർക്കുവാൻ എന്ന നിയമം ഏർപ്പെടുത്തിയതു് അവിടുന്നാണ്; ആ നിയമത്തിനു വശ്യവാക്കായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനും മററും വിധേയരാകുകയും, തിരുവിതാംകൂറിലെ അന്നത്തെ കവിപുംഗവന്മാരായ കെ. സി. കേശവപിള്ളയും കൊട്ടാരത്തിൽ ശങ്കുണ്ണിയും ആ പക്ഷത്തിൽ തന്നെ ചേരുകയും ചെയ്തു. കേശവപിള്ളയുടെ ഷഷ്ടിപൂർത്തിഷഷ്ടി ആപാദചൂഡം സജാതീയദ്വിതീയാക്ഷരപ്രാസത്താൽ അലങ്കൃതമാണ്. ജഗന്നാഥപണ്ഡിതരുടെ കരുണാവിലാസവും അദ്ദേഹം അതേമാതിരിയിൽ തന്നെ തർജ്ജമചെയ്തു. അപ്പോഴേക്കും അദ്ദേഹം വലിയകൊട്ടാരത്തിൽ അധ്യാപകനായി നിയമിതനായി; തദ്വാരാ പ്രൊഫെസർ തിരുമേനിയുമായി നിത്യസഹവാസത്തിനുള്ള സൌകര്യം അദ്ദേഹത്തിനു ലഭിച്ചു. ക്രമേണ തിരുമേനി അദ്ദേഹത്തെ തന്റെ മതത്തിലേക്കു പരിവർത്തനം ചെയ്യിച്ചു. പക്ഷേ അതുകൊണ്ടു മാത്രം ഉദ്ദിഷ്ടം സാധിക്കുകയില്ലെന്നും അമ്മാവൻകൂടി പ്രകടമായി സമ്മതം നല്കാതെ മററുള്ള കവികൾ തനിക്ക് അഭിമതമായ രീതിയിൽ കവനം ചെയ്യുകയില്ലെന്നും അവിടുത്തേക്ക് അറിയാമായിരുന്നു. ആ സമ്മതം സമ്പാദിക്കുവാൻ കഴിയുമോ എന്നു പരിശോധിക്കുവാനാണ് ൧൦൭൨ മീനമാസത്തിൽ കോളെജ് മലയാളസമാജത്തിന്റെ വാർഷികോത്സവത്തിൽ കേശവപിള്ളയെക്കൊണ്ടു കേരളപാണിനി കേരളകാളിദാസന്റെ അധ്യക്ഷതയിൽ 'ഭാഷാകവിത' എന്ന വിഷയത്തെ

പ്പററി പ്രസംഗിപ്പിച്ചു. കുശാഗ്രബുദ്ധിയായ അദ്ധ്യക്ഷൻ സംഗതിയുടെ ഉള്ളുകള്ളികൾ കരതലാമലകംപോലെ കണ്ടു; ക്ഷോഭത്താൽ അവിടത്തെ മനസ്സ് വ്യാകുലമായി. ഇതാണ് പ്രാസവാദത്തിന്റെ ആരംഭം. ശാകുന്തളവാദം പ്രാസവാദത്തിന്റെ പരിശിഷ്ടം മാത്രമായിരുന്നു. ഒന്നുപറയാം. കെ. സി. യുടെ പ്രസംഗത്തിനു കേരളപാണിനി തിരുമേനിക്കു പകരം മററാരെ അഗ്രാസനാധിപതിയായി ക്ഷണിക്കുകയും, പിന്നീട്ട ശാകുന്തളത്തിനു പകരം മാളവികാഗ്നിമിത്രമോ മററോ തർജ്ജിമചെയ്യുകയും ചെയ്തിരുന്നു എന്നു വരികിൽ യാതൊരു ദുർഘടവും ഉണ്ടാകുകയില്ലായിരുന്നു. ഇതിലെല്ലാം ഇത്ര ക്ഷോഭിക്കാനെന്താണുള്ളതെന്നു ചിലർ ചോദിക്കാം. തന്റെ ഭാഗിനേയനും ശിഷ്യനുമായ ഒരു പണ്ഡിതമൂർദ്ധന്യൻ തന്റെ ദൃഢമായ ബോധത്തിനെതിരായി ചെയ്യുന്ന മതപ്രചാരണത്തിനു തന്റെ സമ്മതം അന്തരത്തിൽ ഉള്ള ഒരു യോഗത്തിൽ വച്ച് അകസ്മാത്തായി വാങ്ങുന്നതിനു ചെയ്ത ശ്രമം അവിടത്തേയ്ക്കു രസിച്ചില്ല. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ പോലും തന്നിൽ ഗൌരവബുദ്ധിയോടുകൂടി അവർ നിർമ്മിച്ച ശാകുന്തളതർജ്ജിമകൾ പ്രസിദ്ധപ്പെടുത്താതെയിരിക്കെ തന്റെ അനന്തരവൻ ആ നാടകത്തിന്റെ പുതിയ ഒരു തർജ്ജിമയ്ക്കു ഒരുങ്ങിയതും അവിടത്തേക്കു ശരിയാണെന്നു തോന്നിയില്ല. കേരളപാണിനിയുടെ ഉദ്ദേശം നല്ലതായിരുന്നു; പക്ഷേ അതു സാധിക്കുവാൻ അംഗീകരിച്ച മാർഗ്ഗം സുഗമമല്ലാതെ തീർന്നു. ഇടയിൽ കിടന്ന കേശവപിള്ളയും ഞാനും, രാമകൃഷ്ണശാസ്ത്രിയേയും രവിവർമ്മൻ തിരുമുല്പാടിനേയും കാൾ അല്പം ഉയർന്ന നിലയിലുള്ള ആജ്ഞാകരന്മാരായി തൂലികാകലഹത്തിൽ ഏർപ്പെട്ടു എന്നേയുള്ളു. അതു ഗത്യന്തരമില്ലാത്തതിനാൽ മാത്രമാണ്. പുന്നശ്ശേരിനമ്പി മുതലായ ഏതാനും ചില പണ്ഡിതന്മാരും വി. സി. ബാലകൃഷ്ണപ്പണിക്കരും മാത്രമേ നിഷ്പ്രാസകക്ഷിയിൽ കേരളപാണിനിക്കും കേശവപിള്ളയ്ക്കും പുറമേ ഉണ്ടായിരുന്നുള്ളു. കുഞ്ഞിക്കുട്ടൻ, ഒടുവ്,

കണ്ടൂർ, വള്ളത്തോൾ, പന്തളം, ശങ്കുണ്ണി തുടങ്ങിയ കവിമുഖ്യന്മാരെല്ലാം പ്രാസകക്ഷിക്കാരായിരുന്നു. അങ്ങനെ അന്നത്തെ കവിമുഖ്യന്മാരുടെ പ്രാതിനിധ്യവും അവരിൽ പലരുടേയും പ്രേരണയും എനിക്ക് ഈ വിഷയത്തിലുണ്ടായിരുന്നു. ഇതിനെപ്പററി കൂടുതലായി പലതും ശ്രീമാൻ ബാലകൃഷ്ണവാരിയർ പോലും കണ്ടിരിക്കുവാനിടയില്ലാത്ത ചിലരേഖകളെ അടിസ്ഥാനപ്പെടുത്തി പറവാനുണ്ടെങ്കിലും, അതുകൊണ്ട് ഇക്കാലത്തു യാതൊരു പ്രയോജനവും ഉണ്ടാകുവാനില്ലാത്തതിനാലും വിസ്തരത്തിൽ ഭയപ്പെട്ടും വിരമിക്കുന്നു. ഈ വാദംകൊണ്ടു ഭാഷയ്ക്കു പല ഉപകാരങ്ങളും ആനുഷംഗികമായി സിദ്ധിച്ചിട്ടുണ്ട്. പ്രാസക്കാർക്ക് രസിക്കുന്ന വിധത്തിൽ കേരളപാണിനി മാളവികാഗ്നിമിത്രം ഭാഷപ്പെടുത്തി; 'ദൈവയോഗം' വലിയ കോയിത്തമ്പുരാൻ നിബന്ധിച്ചു. പന്തളവും ഞാനും കൂടി ദ്വിപ്രാസംകൂടാതെ 'സത്യവതി' രചിച്ചു. ഇരുകക്ഷിക്കാരും ഒന്നിനൊന്നു കൂടുതലായി അടുത്തുപെരുമാറിത്തുടങ്ങി. ഉപജാതി അനുഷ്ടുപ്പ് മുതലായ സംസ്കൃതവൃത്തങ്ങൾക്കു ഭാഷയിൽ പൂർവ്വാധികം പ്രചാരം സിദ്ധിച്ചു. രണ്ടു ഗുരുക്കൾകൊണ്ട് ആരംഭിക്കുന്ന വൃത്തങ്ങൾക്കു സാരസ്യജനകത്വത്തോടുകൂടിയ ദ്വിതീയാക്ഷരപ്രാസം അലങ്കാരമാണെന്നുള്ള മതത്തിനു ഭേദം വന്നില്ലെങ്കിലും ഒരു ഗുരുവോടോ അല്ലെങ്കിൽ ഒന്നോ അതിലധികമോ ലഘുക്കളോടോ കൂടി തുടങ്ങുന്ന വൃത്തങ്ങൾക്ക് അത്തരത്തിലുള്ള പ്രാസം അനപേക്ഷണീയമല്ലെന്നു പൊതുവിൽ ഒരു ബോധമുണ്ടായി. ക്രമേണ ദ്രാവിഡവൃത്തങ്ങൾക്കു പ്രചാരം വർദ്ധിച്ചതോടുകൂടി ഈ വക കാര്യങ്ങളെപ്പററി യുവകവികൾക്ക് അത്ര അധികമൊന്നും ചിന്തിക്കേണ്ട ആവശ്യമില്ലാതെയുമായി.

വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ വിശാലതോമുഖമായ സാഹിത്യവ്യവസായത്തെപ്പററി വേണ്ട വിവരങ്ങൾ എല്ലാം ബാലകൃഷ്ണവാരിയരുടെ പുസ്തകത്തിൽ നിന്നു ഗ്രഹി

ക്കാവുന്നതാണ്. ഗ്രന്ഥങ്ങളെപ്പററിയുള്ള വിവരണവും വിമർശനവും കുറെക്കൂടി ദീർഘമാക്കേണ്ടതായിരുന്നു എന്നു "ശ്രേയസി കേനതൃപ്യതേ" എന്ന ആപ്തവാക്യത്തെ അനുസ്മരിച്ച് അദ്ദേഹത്തെ ഉൽബോധനം ചെയ്യുവാൻ എന്റെ മനസ്സു തരിക്കുന്നു. വിശാഖവിജയം, ക്ഷമാപണസഹസ്രം ഇവ രണ്ടു കാവ്യങ്ങളും പ്രത്യേകം ഓരോ അദ്ധ്യായത്തിനു വിഷയീഭവിക്കേണ്ടവയാണ്. അടുത്ത പതിപ്പിൽ ഈ കാര്യം ഓർമ്മിക്കണമെന്നപേക്ഷിക്കുന്നു.

തിരുമേനിക്കു മന്ത്രശാസ്ത്രത്തിലും അന്യാദൃശമായ ജ്ഞാനമുണ്ടായിരുന്നു. ത്രിശത്യന്തരം, ശ്രീലളിതാംബാസ്തോത്രം മുതലായ കൃതികളിൽനിന്ന് ഈ വസ്തുത സ്പഷ്ടമാകുന്നതാണ്. അവിടുന്നു ദേവ്യുപാസകന്മാരിൽ അഗ്രഗണ്യനായിരുന്നു.

തിരുമനസ്സുകൊണ്ടു പുസ്തകങ്ങൾ വായിക്കുന്ന രീതിതന്നെ അനുകരണീയമായിരുന്നു. പെൻസിൽ കൈയിൽവച്ചുകൊണ്ടു തെററുകളുണ്ടെങ്കിൽ തിരുത്തുക; മേത്തരങ്ങളായ പാഠങ്ങൾ അതാതു പങ്ക്തിക്കെതിരെ കുറിക്കുക; ഗ്രന്ഥകർത്താവിനെപ്പററിത്തോന്നുന്ന അഭിപ്രായം അവിടവിടെ ഗ്രന്ഥത്തിൽതന്നെ രേഖപ്പെടുത്തുക ഇങ്ങനെയെല്ലാം ചെയ്തുകൊണ്ടാണ് അവിടുന്ന് ഓരോ ഗ്രന്ഥവും പാരായണം ചെയ്തുവന്നതു്. ഉദാഹരണമായി അവിടുന്നു എനിക്കു സമ്മാനിച്ചിട്ടുള്ള പല അസുലഭങ്ങളായ പുസ്തകങ്ങളിൽ ഒന്നായ കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാന്റെ രാമചരിതമഹാകാവ്യത്തെപ്പററിത്തന്നെ അല്പം പറയാം.

1. ജാമദഗ്ന്യൻ ശ്രീരാമനോട്:—

കർവേ സർവമഹീശവംശദഹനാദ്ദൂരേ കബേരാതിഥിം.

(മുദ്രിതപാഠം)

'കബേരാതിഥിം' എന്ന പാഠത്തിന് അർത്ഥമില്ലാത്തതിനാൽ 'കഠോരേതിഥിം' എന്നു തിരുമേനി പാഠഭേദം ചെയ്തിരിക്കുന്നു. അതുപോലെ 'കപോലഭൃതലേ' എന്നതു 'കപോലമണ്ഡലേ' എന്നും 'സുമുഖി സമ്പ്രതി പൃഷ്ടകേളുഃ' എന്നതു് 'സു

മുഖി സമ്പ്രതി സൂനബാണഃ' എന്നും തിരുത്തിയിരിക്കുന്നതു മുദ്രിതപാഠങ്ങൾ കൊണ്ടു ഉപസ്ഥിതമായതിനാലാണ്. ചില ശ്ലോകങ്ങൾക്കെതിരെ 'സമ്യക്' 'ചാരു' 'രസികഃ കവിഃ' എന്നും മററും രേഖപ്പെടുത്തീട്ടുണ്ട്. 'അഹോ സാരസ്യം' എന്ന് അവിടുന്ന് അഭിപ്രായപ്പെട്ടു കാണുന്ന ഒരു പദ്യം മാത്രം താഴെ ഉദ്ധരിക്കാം. നവോഢയായ സീതയുടെ നായകാന്തികഗമനമാണ് പ്രമേയം.

"മനസ്സമവായ മനോജ്ഞശീലയാ
ബലാദുപാശ്രമി ചിരം വിലോകിതും;
ഉപാചരച്ചിഹ്നമമുഷ്യ തൽക്ഷണാൽ
സ്മിതപ്രമാണാൽ പതിരേവ സാഹസീ."

എത്ര മഹനീയനായ ഒരു രസികശിരോമണിയായിരുന്നു അവിടുന്ന് എന്നുള്ളത് ഈ കുറിപ്പുകളിൽനിന്ന് തെളിയുന്നതാണ്.

തിരുമനസ്സിലെ പ്രക്രിയാസർവ്വസ്വവ്യാഖ്യ നശിച്ചിട്ടില്ല. ചുററിത്തിരിഞ്ഞു് ആ വ്യാഖ്യാനം അവിടത്തെ വ്യാകരണഗുരുക്കന്മാരിൽ അപശ്ചിമനായിരുന്ന വൈക്കം കൃഷ്ണശാസ്ത്രികളുടെ പുത്രനും നമ്മുടെ പൌരസ്ത്യഗ്രന്ഥപ്രസിദ്ധീകരണാധികൃതനുമായ പണ്ഡിതരാജൻ സാംബശിവശാസ്ത്രികളുടെ പക്കൽ വന്നുചേർന്നിട്ടുണ്ട്. വളരെ വിസ്തരമുള്ളതല്ലെങ്കിലും മർമ്മസ്പൃക്കായ ഒരു വ്യാഖ്യാനമാണ് അതെന്നു കാണുന്നു.

ചുരുക്കത്തിൽ പറയുകയാണെങ്കിൽ മാനവിക്രമകവിരാജൻ

യന്മാതാപിതരൗ തു കേരളധരാ-
വിഖ്യാതവിദ്യാധരൗ
ലക്ഷ്മീർ യസ്യ വധൂർവ്വരാ വിജയതേ
ശ്രീവഞ്ചിസാമ്രാജ്ഞ്യഭൂ
കീർത്തിഃ കേരളവർമ്മണോസ്യ കവിതാ-
ശ്രീകല്പവല്ലീഫലാ-
സ്വാദാവിസ്മൃതസംഭ്രമസ്യ മഹസഃ
കേരമനവ നാകർണ്ണിതാ?

ശ്രീമൽസപ്പർക്ഷമുന്തക്ഷിതിപതിവൃഷഭ—
ല്ലേതിതൊഹന്ത ബാല്യേ
'സാരാവസ്ഥാനമന്താചിത്' മുഖപദസം—
ഖ്യാതപദ്യാന്തയായീ
നാമസൗ ഛന്ദ് ഖാപ കിമ്പിൽ കപാഠിചി മഹിതം
പ്രക്രമസ്സൂര്യസ്ഥ
വ്യാതനാൻ ശ്ലോകമേകം സകലജനമനോ—
രഞ്ജയൻ മഞ്ജഗാമീ.

സന്മാർഗ്ഗസംഗ്രഹാര്യാ—
ബഹവോ രചിതാശ്ച യേന സദ്ഗ്രന്ഥാഃ
സ്വമതാമനോജ്ഞിതാമാഃ
കേരളവർമ്മാ കവിസ്സ്വരാ ജയതി.

ലോകേസ്മിൻ വിബുധാരി സർവ്വഹരിതാഃ—
ഏനം തമേഹ്രസ്വരഃ
ശ്രീമാന്തക്ഷവിശാഖമേവ ഇഹവാ
സർവജ്ഞസംഭാവിതഃ
സോപീസ്സ്വ വിജയശ്രീസ്ത യമാവച—
വൈദ്യവാര്യ കേകാരഖാൻ
സോയം ഭാതി ലസൽകവിവ്രജ മണിഃ
കർവൻ സതാം സന്മതാൻ,

എന്നും മററും ഹൃദയങ്ഗമമായി പ്രശംസിച്ചിട്ടുള്ള കേരളവർമ്മ ദേവന്റെ അനന്യസാധാരണങ്ങളായ സാഹിത്യപോഷണ പരിശ്രമങ്ങളെ അഭിജ്ഞന്മാരായ കേരളം അത്യന്തം കൃതജ്ഞതയോടുകൂടി അനല്പകാലം സ്മരിക്കും; അവിടുന്നൊഴിഞ്ഞ സിംഹാസനത്തിൽ അവിടുത്തെ പ്രതിമയെ വച്ചു പൂജിക്കും. കൈരളിയുടെ സമുദ്ധർത്താവും സർവ്വസ്വസമ്പാദകനും, അഭിമാനസ്തംഭവും ആദർശമൂർത്തിയുമായ അവിടുത്തേക്കു കാലപ്രവാഹത്താലുണ്ടോ ക്ഷതി? കാലചക്രഭ്രമണത്തിലുണ്ടോ ച്യുതി?

തിരുമനസ്സിലെ ഗദ്യത്തിലും പദ്യത്തിലുമുള്ള ലേഖങ്ങളിൽ പലതും അനർഘങ്ങളായ സാഹിതീരത്നമഞ്ജൂഷകളാണ്. അവിടുന്നു മാനവിക്രമകവിരാജന് അയച്ച പദ്യങ്ങളിൽ ഒന്നാമത് താഴെ ഉദ്ധരിക്കുന്നു.

ശ്രീമൽസപ്തർക്ഷയന്താക്ഷിതിപതിവൃഷഭ—
ശ്ലേഷിതോഹന്ത ബാല്യേ
'സാരാവസ്ഥാനമന്താചിത്' ഉപചരസം—
ഖ്യാതപദ്യാന്തയായീ
നാമ്നാസൌ ചസ്ഖാല കിന്ത്വിൽ കൃപാവിലോപി മഹിതം
പ്രക്രമസ്തുല്യേഷുവ
വ്യാതനാൻ ശ്ലോകമേകം സകലജനമനോ—
രഞ്ജയൻ മഞ്ജുരാമീ.

സന്മാർഗ്ഗസംഗ്രഹാർത്ഥാ—
ബഹവോ രചിതാശ്ച യേന സദ്ഗ്രന്ഥാഃ
സുമനോമനോജ്ഞരൂപാഃ
കേരളവർമ്മാ കവിസ്സ ജയതി.

ലോകേസ്മിൻ വിദ്യയാഢ്യാ സർവ്വമഹിതാഃ—
ഏനാം തത്രേശ്വരാഃ
ശ്രീമാനന്തവിശാഖരാജ ഇഹവാ
സർവജ്ഞസംഭാവിതഃ
സോപീശസ്സ വിജയന്ത്രിദം യമവചം—
ദ്ദൈവ്യവാര്യ കേരളന്മാൻ
സോയം ഭാതി ലസൽകവിവ്രജമണിഃ
കുർവ്വൻ സതാം സമ്മദാൻ,

എന്നും മററും ഹൃദയങ്ഗമമായി പ്രശംസിച്ചിട്ടുള്ള കേരളവർമ്മദേവൻെറ അനന്യസാധാരണങ്ങളായ സാഹിത്യപോഷണപരിശ്രമങ്ങളെ അഭിജ്ഞമായ കേരളം അത്യന്തം കൃതജ്ഞതയോടുകൂടി എക്കാലവും സ്മരിക്കും; അവിടുന്നൊഴിഞ്ഞ സിംഹാസനത്തിൽ അവിടത്തെ പ്രതിമയെ വച്ചു പൂജിക്കും. കൈരളിയുടെ സമുദ്ധർത്താവും സ്വപ്നസമ്പാദകനും, അഭിമാനസ്തംഭവും ആദർശമൂർത്തിയുമായ അവിടത്തേക്കു കാലപ്രവാഹത്താലുണ്ടോ ക്ഷതി? കാലചക്രഭ്രമണത്തിലുണ്ടോ ച്യുതി?

തിരുമനസ്സിലെ ഗദ്യത്തിലും പദ്യത്തിലുമുള്ള ലേഖനങ്ങളിൽ പലതും അനർഘങ്ങളായ സാഹിതീരത്നമഞ്ജൂഷകളാണ്. അവിടുന്നു മാനവിക്രമകവിരാജന് അയച്ച പദ്യങ്ങളിൽ ഒന്നുരണ്ട് താഴെ ഉദ്ധരിക്കുന്നു.

രിക്കേണ്ടതാണ്; ഏതു കേരളീയനും വായിച്ചു സമുൽകർഷം നേടേണ്ടതാണ്; ഏതു ഭാഷാഭിമാനിയും ആസ്വദിച്ചു ചരിതാർത്ഥനാകേണ്ടതാണ്. ഈ പുസ്തകമസ്തകമണിക്കു പരിപൂർണമായ വിജയവും ഇതിന്റെ സതതോത്ഥായിയായ പ്രണേതാവിനു പ്രതീക്ഷയിൽകവിഞ്ഞ പ്രോത്സാഹനവും ലഭിക്കുവാൻ ശബ്ദബ്രഹ്മസ്വരൂപിണിയായ പരാശക്തി അനുഗ്രഹിക്കുമാറാകട്ടെ.

തിരുവനന്തപുരം. ഉള്ളൂർ എസ്. പരമേശ്വരയ്യർ.
17—6—37.



# കേരളവൎമ്മദേവൻ

## അദ്ധ്യായം ൧.

### ബാല്യം.

കേരളകാളിദാസനെന്ന അപരനാമധേയത്താൽ അതിപ്രസിദ്ധനായ പണ്ഡിതശിരോമണി കേരളവൎമ്മ വലിയകോയിത്തമ്പുരാൻ സി. എസ്സ്. ഐ. തിരുമനസ്സുകൊണ്ടു് 1020-ാമാണ്ടു് കുംഭമാസം 10-ാംനു- പൂയം നക്ഷത്രത്തിൽ ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ ഭൂലോകജാതനായി. അവിടത്തെ മൂലകുടുംബം പുരാതനകാലം മുതല്ക്കു വളരെ പ്രശസ്തിയുള്ള രാജസ്ഥാനമായിരുന്ന പരപ്പനാട്ടു രാജകുടുംബമാണു്. പ്രതാപശാലികളും സാഹിത്യസാരവേദികളും രണശ്ശൂരന്മാരുമായ അനേകം പുരുഷകേസരികളെ ഓരോരോ കാലത്തു ജനിപ്പിക്കുന്നതിനു് ആ കുലീനകുടുംബത്തിനു് ഭാഗ്യമുണ്ടായിട്ടുണ്ടു്. അവരിൽ ചിലരെപ്പററി പറങ്കികളുടേയും മററു വിദേശികളുടേയും വിവരണങ്ങളിലും സാമൂതിരി തുടങ്ങിയ രാജസ്ഥാനങ്ങളിലെ ഗ്രന്ഥവരികളിലും ഏതാനും പ്രസ്താവങ്ങൾ ചിന്നിച്ചിതറിക്കിടക്കുന്നതു് ആ കുടുംബത്തിന്റെ ഇരുളടഞ്ഞ പൂൎവചരിത്രത്തെ ഏറെക്കുറെ പ്രകാശമാനമാക്കുന്നുണ്ടു്. പെരുമാൾവാഴ്ചയുടെ അവസാനത്തിനു ശേഷം കേരളത്തിന്റെ നാനാഭാഗങ്ങളിൽ തഴച്ചുവന്ന ചിററരചസ്ഥാനങ്ങളിൽ പരപ്പനാട്ടു വംശത്തിനു് അതിമാന്യമായ ഒരു സ്ഥാനമുണ്ടായിരുന്നു. അന്നുമുതൽ കൊല്ലം പത്താം ശതകത്തിന്റെ ഉത്തരാൎദ്ധംവരെ മിക്കവാറും സ്വതന്ത്രരാജാവായി പരപ്പനാട്ടു രാജാവു പ്രാഭവത്തോടു കഴിഞ്ഞുകൂടി. സാമൂതിരിയുമായി

പലപ്പോഴും യുദ്ധത്തിലേർപ്പെട്ടിരുന്നതിനാൽ രണപാടവവും ഐശ്വര്യവും പാരമ്പര്യമായിത്തന്നെ വളരെക്കാലത്തേയ്ക്കു് ആ കുടുംബാംഗങ്ങളിൽ പരിലസിച്ചുവന്നു. സാമൂതിരിയുടെ മേൽക്കോയ്മയെ സമ്മതിച്ചും, സമ്മതിക്കാതെയും ഇത്ര ദീർഘകാലത്തേക്കു 'തനിക്കുതാൻ പോന്ന നില'യിൽ ഈ രാജസ്ഥാനം നിലനിന്നതു് ഓരോ കാലത്തു ആ കുടുംബത്തിൽ അവതരിച്ചിട്ടുള്ള വീരപുരുഷന്മാരുടെ മഹിമാതിശയംകൊണ്ടാണു്. ഇവരിൽ പലരും പണ്ഡിതപക്ഷപാതികളും സഹൃദയന്മാരുമായിരുന്നുവെന്നതു് തുഞ്ചത്തെഴുത്തച്ഛൻ മുതലായ മഹാകവികൾക്കു പതിച്ചുകൊടുത്തിട്ടുള്ള അനുഭവങ്ങളുടേയും സ്ഥാനമാനങ്ങളുടേയും കണക്കുകൊണ്ടു വിശദമാകുന്നതാണു്. അവിടത്തെ ആശ്രിതന്മാരും ആസ്ഥാനപണ്ഡിതന്മാരുമായിരുന്ന പല സാഹിത്യകാരന്മാരെ സാദരം ബഹുമാനിച്ചു് വേണ്ട പ്രോത്സാഹനം നൽകുന്നതിനു് അനിവാര്യമായ ഔൽസുക്യം പരപ്പനാട്ടു രാജകുടുംബാംഗങ്ങൾ പ്രദർശിപ്പിച്ചിരുന്നു.

കൊല്ലം ൯൬൫-ൽ മൈസൂർ രാജാവായിരുന്ന ടിപ്പുസുൽത്താൻ മലബാർ ആക്രമിച്ചു് നഗരങ്ങളും ക്ഷേത്രങ്ങളും നശിപ്പിക്കയും ഹിന്ദുക്കളെ ബലാൽക്കാരമായി മഹമ്മദുമതത്തിൽ ചേർക്കയും ചെയ്തപ്പോൾ, ആ മഹാപ്രതാപശാലിയോടു എതിരിട്ടു നില്ക്കുവാൻ കഴിയാതെ പരപ്പനാട്ടു രാജകുടുംബത്തിലെ മൂന്നു പുരുഷന്മാരും അഞ്ചു സ്ത്രീകളും സ്വരക്ഷയ്ക്കായി നാടുവിട്ടോടി തിരുവിതാംകൂറിലെത്തി സകലകലാവല്ലഭനും ആർത്തത്രാണപ്രവണനുമായ കാർത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അഭയംപ്രാപിച്ചു. ആ കലാപകാലത്തു ധർമ്മപരായണനും ദാനശീലനുമായിരുന്ന അവിടത്തെ അഭയം പ്രാപിച്ചവരുടെ സംഖ്യ അപരിമിതമായിരുന്നു. മലബാറിലെ പല രാജകുടുംബാംഗങ്ങളും ഇടപ്രഭുക്കന്മാരും നമ്പൂതിരിമാരും മററും തിരുവിതാംകൂറിന്റെ നാനാഭാഗങ്ങളിൽ വന്നു് രക്ഷപ്രാപിച്ചു.

ജിത്വാഹൈദ്രൂഹഖാനേശം യവനവരയുതഃ
കോലത്തുപാലമൗലിം
ഏത്യാനന്താലയേതീയാനഥ പൂരളിപതിം
കേരളപാലഗ്രോധിനാഥം
ധിക്കുർവൻ മാതളപം സരസി നിജകരൈ
സ്സാകമാരാത്സ തുരഷ്കഃ
കാന്താനീം ഗന്ധകാമമാലിശമഖില മനോൻ
പാഹി വഞ്ചിക്ഷിതീശ"

എന്നീ മുറവിളികൊണ്ടു കേരളം അക്കാലത്ത് മുഖരിതമായിരുന്നു. സാഹസികനും മതഭ്രാന്തനുമായിരുന്ന ടിപ്പുവിന്റെ നിഷ്ഠുരകൃത്യങ്ങൾകൊണ്ടു ഭയവിഹ്വലരായ മലബാറിലെ ഹിന്ദുസമുദായത്തിന്റെ അന്നത്തെ അവസ്ഥ തുലോം ദയനീയമായിരുന്നു. ദീനത്രാണത്തിൽ നിയതഹൃദയനായിരുന്ന രാമവർമ്മ മഹാരാജാവ് ടിപ്പുവിന്റെ ഭീഷണികളെ തൃണവൽക്കരിച്ച് ആഗതരായ അഭയാർത്ഥികൾക്ക വേണ്ട സകല സൌകര്യങ്ങളും നൽകി യഥോചിതം അവരെ സ്വീകരിച്ചു. ഇക്കൂട്ടത്തിൽ പരപ്പനാട്ടുനിന്നും വന്നുചേർന്ന തമ്പുരാക്കന്മാരേയും തമ്പുരാട്ടിമാരേയും തെക്കുംകൂർ രാജാവിന്റെ പക്കൽനിന്നും വിക്രമവാരിരാശിയായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവ് പിടിച്ചടക്കിയിരുന്ന ചങ്ങനാശ്ശേരി നീരാഴികൊട്ടാരത്തിൽ താമസിപ്പിച്ച് അവരുടെ ചിലവിനുള്ളതെല്ലാം കൊടുക്കുന്നതിന് രാമവർമ്മ മഹാരാജാവ് പ്രത്യേകം ഏർപ്പാടുകൾ ചെയ്തു. ൯൬൭-ൽ ശ്രീരംഗത്തുവെച്ചുണ്ടായ ഉടമ്പടിപ്രകാരം ടിപ്പുവിന്റെ ആക്രമണത്തിൽനിന്നും കേരളം നിശ്ശേഷം വിമുക്തമായെങ്കിലും മഹാരാജാവിന്റെ മാന്യാതിഥികളായി ചങ്ങനാശ്ശേരിയിൽ താമസിച്ചിരുന്നവർ നാട്ടിലേക്ക മടങ്ങിയില്ല. മലബാറിലെ കലാപംകൊണ്ടുണ്ടായ കുഴപ്പങ്ങൾ സമൂലം പരിഹരിക്കപ്പെടാതിരുന്നതിനാലും കാർത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കാരുണ്യാതിരേകം അഭംഗുരമായിരുന്നതിനാലും നാട്ടിലേക്ക മടങ്ങുന്നതിന് അവർ ഒട്ടുംതന്നെ അഭിലഷിച്ചതുമില്ല. ടിപ്പുവിന്റെ അധഃപതനത്തോടുകൂടി ഇംഗ്ലീഷുകാർ മലബാ

റിലെ രാജാക്കന്മാരെ എല്ലാം മാലിഖാൻ കൊടുത്തു് രാജ്യഭര-
ണാധികാരത്തിൽ നിന്നു മോചിപ്പിച്ചതും അക്കൂട്ടത്തിൽ പരപ്പ
നാട്ടുരാജാവിനും രാജാധികാരം നഷ്ടപ്പെട്ടതും അഭയസ്ഥാന
മായ ചങ്ങനാശ്ശേരിയിൽ തന്നെ സ്ഥിരവാസമുറപ്പിക്കുവാൻ
പ്രേരകമായി. ആൺവഴിത്തമ്പുരാക്കന്മാർ കലാപം ശമിച്ച
പ്പോൾ നാട്ടിലേക്കു മടങ്ങിയെങ്കിലും അധികം താമസിയാതെ
ചങ്ങനാശ്ശേരിയിൽതന്നെ സ്ഥിരവാസമായി. അക്കാലം മുത
ല്ക്കാണ് ചങ്ങനാശ്ശേരി രാജകുടുംബം സംസ്ഥാപിക്കപ്പെട്ടതു്.
പരപ്പനാട്ടുനിന്നും വന്നുചേർന്ന തമ്പുരാട്ടിമാരിൽ ഒടുവിലത്തെ
തമ്പുരാട്ടിയുടെ മകനായ രാജരാജവർമ്മതമ്പുരാൻ വഞ്ചിരാജ
വംശവുമായി ബന്ധത്തിലേർപ്പെട്ടപ്പോൾ ആ കുടുംബത്തിന്റെ
ശുക്രദശ തെളിഞ്ഞു.

ബാലരാമവർമ്മമഹാരാജാവു തിരുമനസ്സിലെ ചരമാനന്ത
രം വഞ്ചിരാജകുടുംബത്തിലെ അംഗങ്ങളായിരുന്ന രണ്ടു റാണി
മാരിൽ ലക്ഷ്മീഭായി തിരുമനസ്സിലെ രാജരാജവർമ്മതമ്പുരാൻ
പള്ളികെട്ടുകഴിച്ചതു മുതല്ക്കാണ് ചങ്ങനാശ്ശേരി കോവിലക
ത്തിന് തിരുമനസ്സിലെ സ്മാരകമായി 'ലക്ഷ്മീപുരത്തുകൊട്ടാരം'
എന്ന നാമധേയം ലഭിച്ചതു്. രാജരാജവർമ്മകോയിത്തമ്പുരാൻ
രാജ്യഭരണകാര്യങ്ങളിൽ തമ്പുരാട്ടിക്കു വേണ്ട ഉപദേശങ്ങൾ
നൽകുകയും വിദുഷിയും വിവേകശാലിനിയുമായ തമ്പുരാട്ടി
തദനുസരണം പ്രവർത്തിക്കുകയും ചെയ്തതിനാൽ യാതൊരു
കുഴപ്പവും കൂടാതെ കാര്യങ്ങൾ ഭംഗിയായി നടന്നു. അന്നത്തെ
റസിഡണ്ടും ദിവാനുമായിരുന്ന 'മൺറോസായിപ്പി'ന് കോയി
ത്തമ്പുരാനോടു വലിയ സ്നേഹവും വിശ്വാസവുമായിരുന്നു. പണ്ഡിത
നും തീക്ഷ്ണമതിയുമായിരുന്ന അവിടുത്തെ അഭിപ്രായങ്ങൾ
ആരാഞ്ഞറിയുന്നതിൽ റസിഡണ്ട് പ്രത്യേകം ശ്രദ്ധിച്ചിരുന്നു.
അവിടുത്തെ പുത്രനാണ് പില്ക്കാലത്തു് സകലകലാവല്ലഭനാ
യും ഉത്തമകവിയായും പ്രസിദ്ധനായിത്തീർന്ന സ്വാതിതിരു
നാൾ മഹാരാജാവു്. കൊല്ലം ൯൮൮-ൽ ലക്ഷ്മീറാണി തിരു

മനസ്സുകൊണ്ട് ഉത്രം തിരുനാൾ രാജകുമാരനെ പ്രസവിച്ചിട്ട് അധികം താമസിയാതെ അകാലചരമം പ്രാപിച്ചുവെങ്കിലും രാജരാജവർമ്മകോയിത്തമ്പുരാൻ പുത്രന്മാരായ രാജകുമാരന്മാരുടെ അഭ്യുന്നതിയെക്കരുതി തിരുവനന്തപുരത്തുതന്നെ താമസിച്ചു. സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവു തിരുമനസ്സിലെ അഗാധപാണ്ഡിത്യത്തിനും സാഹിത്യാഭിരുചിക്കും കലാസക്തിക്കും ഏറെക്കുറെ കാരണഭൂതൻ കോയിത്തമ്പുരാനായിരുന്നുവെന്നത് നിർവ്വിവാദമാണ്.

ഈ കോയിത്തമ്പുരാൻെറ മരുമകനായിരുന്ന രാജരാജവർമ്മതമ്പുരാനെയാണ് പിന്നീടു ആയില്യം തിരുനാൾ തിരുമനസ്സിലെ സഹോദരിയെ പള്ളികെട്ടു കഴിക്കുവാൻ തെരഞ്ഞെടുത്തത്. അദ്ദേഹത്തിൻെറ സഹോദരിയായ പൂരംതിരുനാൾ ദേവിയംബതമ്പുരാട്ടിക്കാണ് കേരളകാളിദാസൻെറ മാതൃസ്ഥാനം വഹിക്കുവാൻ ഭാഗ്യമുണ്ടായത്. സംസ്കൃതത്തിലും മലയാളത്തിലും നല്ല വൈദുഷ്യം സമ്പാദിച്ചിരുന്ന ഈ മഹിളാരത്നമാണ് കഥാനായകൻെറ സ്വഭാവരൂപീകരണത്തിൽ പ്രധാനസാരഥ്യം വഹിച്ചതും. ഈശ്വരഭക്തിയും അനാഡംബരതയും മൂർത്തിമത്തായിരുന്ന ഈ സുചരിതയെപ്പററി:—

> 'വിരക്തിമാറ്റേ ഹൃദയം തതാനയാ
> സമസ്തസംഭോഗ്യ സമൃദ്ധിമത്യപി
> അനന്യനാരീസുലഭോല്ലസൽ ഗുണാ
> ഭൊല്ലു മാതാ മമ സാധ്യനുഗ്രഹം'

എന്ന് 'ഹനുമദുത്ഭവം' ആട്ടക്കഥയുടെ ഉപോൽഘാതത്തിൽ 'പിള്ളാലത്തു' പുത്രൻ സ്മരിച്ചിരിക്കുന്നു. പുരാണേതിഹാസങ്ങളെ നിരന്തരം പാരായണം ചെയ്ത് പരിപക്വമതിയായിത്തീർന്ന തമ്പുരാട്ടിയുടെ സുശിക്ഷണം ബാലനായ പുത്രൻെറ മനോഗതിയെ സാരമായി സ്പർശിക്കാതിരുന്നില്ല. പുരാണങ്ങളിലെ കഥകൾ പതിവായി കുമാരനു ലളിതമായി പറഞ്ഞു

കൊടുക്കുന്നതിൽ മാതാവ് പ്രത്യേകം ജാഗ്രൂകത പ്രദർശിപ്പിച്ചു. ഇതുകാരണം കഥ കേൾക്കുന്നതിൽ കുമാരന് വലിയ താല്പര്യം ജനിച്ചു. കൃത്യാന്തരങ്ങളാൽ ദൈനന്ദിനമായുള്ള കഥാഖ്യാനത്തിനു എന്തെങ്കിലും തടസ്സം നേരിട്ടാൽ കഥാനായകൻ ഉന്മേഷരഹിതനാകുമായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. പുരാണങ്ങളിലെ യുദ്ധവർണ്ണനകൾ വിശേഷിച്ചു കുമാരന് കൌതുകകരമായിരുന്നു. ശ്രീരാമൻ രാക്ഷസന്മാരുമായി ഏകനായി പൊരുതുന്നതു് വർണ്ണിച്ചിട്ടുള്ള ഭാഗം വായിച്ചുകേട്ട കുലശേഖരപ്പെരുമാൾ അദ്ദേഹത്തെ സഹായിക്കാൻ ചാടിപ്പുറപ്പെട്ടതുപോലെ നമ്മുടെ കഥാനായകനും മാതാവ് പുരാണകഥകൾ പറഞ്ഞു കൊടുക്കുമ്പോൾ വികാരവിവശനായി ഓരോ ചാപല്യങ്ങൾ പ്രവർത്തിച്ചിരുന്നതായി കേട്ടു കേൾവിയുണ്ട്. യുദ്ധവർണ്ണനകൾ ബാലന്റെ ഹൃദയത്തിൽ നിലീനമായിരുന്ന പൌരുഷത്തെ ഉജ്ജ്വലിപ്പിച്ചിരുന്നു. സൌഗന്ധികം കൈക്കലാക്കുന്നതിനായി 'സദർപ്പാഹങ്കാരഗംഭീരപൂരുഷനായ' ഭീമൻ ഗദയും വഹിച്ചു കൊണ്ടു് വനാന്തരത്തിൽ പ്രവേശിച്ചു് മരക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്തും അട്ടഹാസിച്ചും പോകുന്ന യാത്ര വർണ്ണിച്ചു കേട്ടപ്പോൾ പ്രിയമാതാവിന്റെ മടിയിൽ നിന്നും ചാടി എണീററ് ഭീമന്റെ പരാക്രമപാരമ്യത്തെ അഭിനയിച്ചതായി കേട്ടിട്ടുണ്ട്. ഇതുപോലെ കരുണാത്മകങ്ങളായ കഥാഭാഗങ്ങൾ ശ്രവിക്കുമ്പോൾ കഥാനായകൻ അശ്രുധാര പൊഴിക്കുന്നതു് അപൂർവ്വസംഭവമല്ലായിരുന്നു. ഭാഗവതം, ഭാരതം, രാമായണം എന്നു തുടങ്ങിയുള്ള പുരാണേതിഹാസങ്ങളിലെ കഥകൾ ഈ വഴിക്കു കുമാരന് സുപരിചിതങ്ങളായിത്തീർന്നുവെന്നു മാത്രമല്ല, സന്ദർഭാനുഗുണങ്ങളായ വികാരപരമ്പരകൾക്കു വശംവദനായി അവയെ ബാലസഹജമായ ഔത്സുക്യത്തോടുകൂടി അഭിനയിച്ചു വന്നതു് ഗുണപ്രദമായ മാനസികവികാസത്തിന് നിദാനമായിത്തീരുകയും ചെയ്തു. ഭാഗ്യവതിയും വിവേകശീലയുമായ മാതാവിന്റെ പക്കൽ നിന്നും പാരമ്പര്യമാ

യി ലഭിച്ച ഒരു പ്രധാനഗുണം കഥകളിലുള്ള അനിതരസാധാരണമായ കൌതുകമാണ്. പില്ക്കാലത്ത് അനവധി ഇംഗ്ലീഷാഖ്യായികകൾ വായിക്കുന്നതിന് അവിടുന്നു പ്രദർശിപ്പിച്ച അഭിരുചി ചെറുപ്പകാലത്തുള്ള ശീലത്തിൻെറ ഫലം മാത്രമാണ്. കഥകളിലുള്ള കൌതുകത്തെ ഉദ്ദീപിപ്പിച്ചും ആവഴിക്കു സാഹിത്യാഭിരുചിയേയും സന്മാർഗ്ഗതല്പരതയേയും പ്രോജ്ജ്വലിപ്പിച്ചും വിദുഷിയായ മാതാവു തന്നെയാണ്. ഇതിനെപ്പററി, "വിദുഷികളായി മലയാളത്തിലുണ്ടായിട്ടുള്ള ഏതാനം സ്ത്രീകളുടെ കൂട്ടത്തിൽ പ്രഥമഗണനീയയായ എൻെറ മാതാവ് ബാല്യത്തിൽ തന്നെ എനിക്കു വിദ്യയിൽ അഭിരുചി ജനിപ്പിക്കുന്നതിനായി പല വിദ്വാന്മാരുടെ കഥകൾ പറയുകയും അവരുണ്ടാക്കീട്ടുള്ള ശ്ലോകങ്ങൾ ചൊല്ലിത്തരുകയും മററും ചെയ്തിരുന്ന കൂട്ടത്തിൽ ചിലപ്പോൾ സ്വയം ലളിതങ്ങളായ ചെറിയ ശ്ലോകങ്ങളുണ്ടാക്കി എന്നെ പഠിപ്പിക്കുകയും ചെയ്തിരുന്നു" എന്ന് അവിടുന്നു തന്നെ പിന്നൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ട്.

അവിടുത്തെ പിതാവ് തളിപ്പറമ്പ് മല്ലപ്പിള്ളി ഇല്ലത്തെ അംഗവും വേദശാസ്ത്രപാരംഗതനുമായിരുന്ന നാരായണൻ നമ്പൂതിരിയായിരുന്നു. അദ്ദേഹത്തിൻെറ കുടുംബവും പരമ്പരയാ പാണ്ഡിത്യപ്രകർഷത്തിന് പേരുകേട്ടതായിരുന്നു. കൊല്ലം ഏഴാം ശതവർഷത്തിൻെറ പൂർവ്വഘട്ടത്തിൽ കോഴിക്കോട്ടു മാനവിക്രമൻ ശക്തൻതമ്പുരാൻ തിരുമനസ്സിലെ ആസ്ഥാന പണ്ഡിതന്മാരായിരുന്ന പതിനെട്ടരക്കവികളിൽ ഈ കുടുംബാംഗങ്ങളുമുണ്ടായിരുന്നു. അവരിലൊരാളേയും ചേന്നാസ്സു ഭട്ടതിരിയേയും ശക്തൻ തമ്പുരാൻ ശിക്ഷിച്ച കഥ സുപ്രസിദ്ധമാണല്ലോ. തളിയിൽ താനത്തിന് അർഹതയില്ലാതെ ആദ്യത്തെക്കിഴി വാങ്ങുവാൻ ആജ്ഞാപിച്ച് മല്ലപ്പിള്ളിയേയും തന്ത്രസംബന്ധമായ ഒരു പ്രമാണഗ്രന്ഥം രചിച്ചു കൊണ്ടല്ലാതെ രാജധാനിയിൽ പ്രവേശിക്കരുതെന്ന് വിരോധിച്ച് ചേന്നാസ്സി

നേയും രാജാധിക്ഷേപത്തിന് ശിക്ഷിച്ചതായിട്ടാണല്ലൊ ഐതിഹ്യം ഘോഷിക്കുന്നതു്. അക്കാലം മുതല്ക്കു പണ്ഡിതപ്രകാണ്ഡങ്ങളെ ജനിപ്പിച്ചു് നമ്പിയിൽ താനത്തിന് യഥായോഗ്യം കീൎത്തി സമ്പാദിച്ചു് പ്രശസ്തി നേടിയ ഈ കുലീനകുടുംബത്തിന്റെ മഹിമാതിശയത്തെ പരിപാലിക്കുവാൻ സൎവ്വഥാ ശക്തനായിരുന്നു കഥാനായകന്റെ പിതാവായ പണ്ഡിതപ്രവരൻ. അദ്ദേഹം വ്യാകരണം, ജ്യൌതിഷം, ധൎമ്മശാസ്ത്രം, വിഷവൈദ്യം എന്നിങ്ങനെ പല ശാസ്ത്രങ്ങളിൽ മികച്ച പണ്ഡിതനായിരുന്നു. "സാ വിദ്യാ നൌസ്തിതീൎഷൂണാം ശരീരം കാവ്യസാഗരം" എന്ന തത്ത്വം വേണ്ടപോലെ മനസ്സിലാക്കി അതനുസരിച്ചു പ്രവൎത്തിച്ചിരുന്ന അദ്ദേഹത്തിൽ നിന്നു് പുത്രനിൽ സംക്രമിച്ച ഗുണങ്ങൾ ജ്ഞാനകാംക്ഷയും വ്യവസായശീലവുമായിരുന്നു. പുരാണകഥകൾ പ്രിയപുത്രന്റെ മുഖത്തിൽ ഉദിപ്പിച്ചിരുന്ന ഭാവഭേദങ്ങൾ കണ്ടു് അദ്ദേഹം ആനന്ദപുളകിതനാകുമായിരുന്നുവെന്നു കേട്ടിട്ടുണ്ടു്. ജ്യൌതിഷജ്ഞാനം കൊണ്ടു് ജാതകത്തിലെ ഗ്രഹനിലകളിൽ നിന്നു് പ്രതീക്ഷിച്ച ഭാസുരഭാവിയുടെ അങ്കുരങ്ങൾ ഇവയിൽ അദ്ദേഹം ദൎശിക്കാതെയിരുന്നില്ല. അനവധി പ്രലോഭനീയങ്ങളായ സൽഗുണങ്ങളുടെ നികേതനമായിരുന്ന സ്വപിതാവിനെപ്പററി:—

> 'യഃ ശ്രേയാൻ ജനകോ മമാഖിലജന
>
> ശ്ലാഘാസ്പദം സമ്പദാം
>
> സദ്മാ ബിഭ്രദപി പ്രബുദ്ധപരമ
>
> ജ്ഞാനോദയാനന്ദഭൂ
>
> ൎഹിതപാരത്രികകൎമ്മസന്തതിമതുൽ
>
> കൎമ്മന്ദിവൃന്ദാരകഃ
>
> വന്ദേ കണ്ണവിഹാരമന്ദിരപതിം
>
> തം ഭൂമിവൃന്ദാരകം'

എന്നു് സ്മരിച്ചു കാണുന്നു.

ഭാഗ്യം തികഞ്ഞ ഈ ദമ്പതിമാരുടെ ദ്വിതീയപുത്രനായിട്ടാണു് കേരളവൎമ്മദേവൻ ജാതനായതു്. മൂത്തപുത്രൻ പില്ക്കാലത്തു് സകലകലാവല്ലഭനായും അഭിനവവാഗ്ഭടനായും

അനല്പയശസ്സു സമാർജ്ജിച്ച മകംതിരുനാൾ രാജരാജവൎമ്മ മൂത്തകോയിത്തമ്പുരാനായിരുന്നു. തമ്മിൽ ഏഴു വയസ്സോളം അന്തരമുണ്ടായിരുന്ന ഈ സഹോദരന്മാരുടെ പ്രഥമഗുരുനാഥൻ പണ്ഡിതനും പരമശാന്തനുമായിരുന്ന തിരുവാർപ്പിൽ രാമവാൎയ്യരായിരുന്നു. പൂയം തിരുനാൾ കൊച്ചുതമ്പുരാനു അഞ്ചു വയസ്സായപ്പോൾ അന്നത്തെ വിദ്യാഭ്യാസരീതി അനുസരിച്ച് എഴുത്തിനിരുത്തുകയും കാലക്രമത്തിൽ സിദ്ധരൂപം,അമരകോശം, ശ്രീരാമോദന്തം, കൃഷ്ണവിലാസം, രഘുവംശം എന്നീ പാഠക്രമമനുസരിച്ച് പഠിത്തം തുടൎന്നു പോരുകയും ചെയ്തു. അപ്പോഴേക്കു ജ്യേഷ്ഠസഹോദരൻ രാമവാൎയ്യരുടെ പക്കൽ കാവ്യങ്ങൾ പരിശീലിച്ചു ശേഷം മാതുലനൊന്നിച്ച് തിരുവനന്തപുരത്തു താമസമാക്കി വ്യാകരണം, വൈദ്യം മുതലായ ശാസ്ത്രങ്ങളും ഇംഗ്ലീഷുഭാഷയും അഭ്യസിച്ചു തുടങ്ങിയിരുന്നു. ചതുശ്ശാസ്ത്രപണ്ഡിതനായിരുന്ന മാതുലനുമായുള്ള സഹവാസം അദ്ദേഹത്തിന്റെ ബുദ്ധിവികാസത്തിനും വിജ്ഞാനാഭിവൃദ്ധിക്കും എത്രമാത്രം ഉത്തേജകമായിരുന്നുവെന്ന് പരിച്ഛേദിക്കുവാൻ പ്രയാസമാണ്. പൂയംതിരുനാൾ കൊച്ചുതമ്പുരാൻ വാൎയ്യരുടെ സുശിക്ഷണത്തിൽ നാലു കൊല്ലം കൊണ്ട് സുദൃഢമായ കാവ്യവ്യുല്പത്തി സമ്പാദിച്ചു. അവിടത്തെ മാതാവിന്റെ മാതൃഷ്വസേയനായ പരപ്പനാട്ടു രാമവൎമ്മതമ്പുരാൻ ഒന്നിച്ചാണ് കേരളവൎമ്മകുമാരൻ ആജീവപരിചയത്താൽ ബാലശിക്ഷയിൽ അതിപ്രാവീണ്യം സമ്പാദിച്ചിരുന്ന വാൎയ്യരാശാന്റെ അടുക്കൽ പഠിച്ചുവന്നിരുന്നതു്. കൊച്ചുതമ്പുരാന്റെ ചൊടി ചൊടിപ്പും വിവേചനാശക്തിയും ഗ്രഹണധാരണപാടവവും ഗുരുനാഥന്റെ സവിശേഷമായ ശ്ലാഘയ്ക്കു പാത്രമായി. സഹപാഠികൾ പത്തുതവണ ചൊല്ലിയാലും മനസ്സിലുറയ്ക്കാത്ത ശ്ലോകങ്ങളും മററും കഥാനായകൻ ഒരിക്കൽ കേട്ടാൽ മനോദൎപ്പണത്തിൽ മായാത്തവിധം പതിഞ്ഞിരുന്നു. ആദ്യം പഠിച്ച കാവ്യമായ കിരാതാർജ്ജുനീയത്തോടു കുറെ പക്ഷപാതമുണ്ടായിരുന്നുവെ

ങ്കിലും രഘുവംശത്തോടു അനിർവാച്യമായ പ്രേമാതിരേകം ചെറുപ്പത്തിലെ തന്നെ അങ്കുരിച്ചിരുന്നു. ഒരൊററ ശ്ലോകം പോലും ക്രമം തെററിക്കാതെ ആ മഹാകാവ്യം മുഴുവനും തുടച്ചയായി ചൊല്ലുന്നതിൽ അവിടുത്തേക്കു വിഷമമുണ്ടായിരുന്നില്ല. ആംഗ്ലേയകവിവര്യനായ 'മിൽട്ട'ന്റെ 'പാരുദീസാനഷ്ടം' എന്ന മഹാകാവ്യത്തിന്റെ സകല പ്രതികളും വെന്തെരിഞ്ഞുപോയാലും അതു് ആദ്യന്തം ചൊല്ലിക്കൊടുക്കാമെന്നു് 'മെക്കാളി' പ്രഭുകുമാരൻ ഒരിക്കൽ പറകയുണ്ടായി. അതുപോലെ രഘുവംശം കാവ്യം മനഃപാഠമാക്കി തെററു കൂടാതെ മുഴുവൻ ചൊല്ലുകയെന്നതു് എല്ലാവർക്കും സാധിക്കാവുന്നതല്ല. അസാമാന്യമായ ഓർമ്മശക്തിയും ധിഷണാവിലാസവും ഉജ്ജ്വലതയുമുള്ള അപൂർവം ചിലർക്കേ അതു് സാധിച്ചുവെന്നു വരുകയുള്ളു.

പഠിത്തത്തിൽ മാത്രമല്ല ഈ അസാധാരണബാലന്റെ വൈശിഷ്ട്യം പ്രത്യക്ഷപ്പെട്ടതു്. ബാലസഹജമായ കളികളിലും വിനോദങ്ങളിലും മററു ബാലന്മാരെ അപേക്ഷിച്ചു് അത്യാസക്തി പ്രദർശിപ്പിച്ചിരുന്നു. ചങ്ങനാശ്ശേരി നീരാഴിക്കൊട്ടാരത്തിന്റെ പ്രാന്തങ്ങളിൽ പതിവായി ചങ്ങാതിമാരൊന്നിച്ചു് ഓടുന്നതിനും ചാടുന്നതിനും പന്തുകളിക്കുന്നതിനും ധാരാളം സമയം കുമാരൻ വിനിയോഗിച്ചുവന്നിരുന്നു. പഠിത്തക്കാര്യത്തിൽ ഇത്രമാത്രം ശുഷ്കാന്തി ഉണ്ടായിരുന്നുവൊ എന്നു് സംശയമാണു്. പക്ഷെ കുശാഗ്രബുദ്ധിയായ അവിടുത്തേക്കു മററുള്ളവരെപ്പോലെ പണിപ്പെടേണ്ടിയിരുന്നില്ല. ശൈശവം മുതല്ക്കുതന്നെ കളികളിൽ അവിടുത്തേക്കുണ്ടായിരുന്ന അഭിരുചിയാണു് ആരോഗ്യപൂർണ്ണമായ ജീവിതത്തിന്റെ നിദാനം. എല്ലായ്പ്പോഴും സഹചാരികളൊന്നിച്ചു് ഉന്മേഷകരങ്ങളായ വിനോദങ്ങളിൽ ഏർപ്പെട്ടിരുന്നതിനാൽ സാധാരണമായുണ്ടാകാറുള്ള ബാലാരിഷ്ടതകളിൽ നിന്നു് അവിടുന്നു വിമുക്തനായിരുന്നു. ചെറുപ്പത്തിലേ അദ്ദേഹത്തിൽ സ്ഫുരിച്ചിരുന്ന

ഓജസ്സും ദേഹകാന്തിയും ഈ വ്യായാമങ്ങളുടെ പ്രത്യക്ഷഫല
ങ്ങളാണു്.

ശൈശവകാലത്തിലെ ചില നിസ്സാരസംഭവങ്ങൾ പല
പ്പോഴും മായാത്തവിധം മനസ്സിൽ പതിഞ്ഞു് പല ശീലങ്ങൾ
ക്കും നൂലിടാറുണ്ടു്. മൃഗവധത്തിൽ അവിടുത്തേക്കു് ഉത്സാഹം
ജനിക്കുന്നതിനുള്ള കാരണം, ഏഴെട്ടു വയസ്സുള്ളപ്പോൾ അ
വിടുത്തെ അമ്മാവന്റെ അമ്മാവനായ ഒരു ദേഹം കുടുംബ
ഗൃഹത്തിനു സമീപമായ കുളത്തിൽ വന്നുകൂടി പലൎക്കും ഭയഹേ
തുവായിത്തീൎന്ന ഒരു വലിയ ചീങ്കണ്ണിയെ അവിടുന്നു് ദൃക്സാ
ക്ഷിയായിരിക്കെ ഒരു വെടിയാൽ നിഗ്രഹിച്ചു കൊണ്ടുവന്നു്
എല്ലാവരെയും കാണിച്ചതാകുന്നു. അദ്ദേഹം തന്നെ പി
ന്നൊരവസരത്തിൽ കുടുംബവാസികൾക്കു് ഭയാവഹമായ 'കു
ത്തിച്ചുട്ട്' എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്ന 'കാലൻ
കോഴി' എന്ന പക്ഷിയേയും വെടിവെച്ചു കൊന്നു കൊണ്ടു വ
ന്നപ്പോഴും ആ വിധം ലക്ഷ്യവേധത്തിൽ അവിടുത്തേക്കു ഉത്സാ
ഹം ജനിച്ചു. ജന്തുഹിംസയിൽ അഭിരുചി ജനിക്കുന്നതിനും
അതു് മൃഗയാവിനോദത്തിലുള്ള അത്യാസക്തിയായി പില്ക്കാ
ലത്തു് രൂപാന്തരപ്പെടുവാനും ഈ നിസ്സാരസംഭവങ്ങൾ ബീജാ
വാപം ചെയ്തു.

രാമവാര്യരുടെ അടുക്കൽ പഠിച്ചതിനുശേഷം ജ്യേഷ്ഠ
നെപ്പോലെ സ്വമാതുലന്റെ ശിഷ്യനായിത്തീരുവാനുള്ള ഭാ
ഗ്യം കേരളവൎമ്മകുമാരനും സിദ്ധിച്ചു. പണ്ഡിതവരേണ്യനും ശാ
സ്ത്രപാരംഗതനുമായിരുന്ന രാജരാജവൎമ്മ കോയിത്തമ്പുരാന്നു്
ഭാഗിനേയന്മാരെ ഉല്ക്കൃഷ്ടസോപാനത്തിലെത്തിക്കണമെന്നു്
അതിമോഹമുണ്ടായിരുന്നു. അതനുസരിച്ചു് ഫാൽഗുൻ മകം
തിരുനാളിനെ അവിടുത്തോടൊന്നിച്ചു് താമസിപ്പിച്ചു് വ്യാകര
ണം, വൈദ്യം, ഇംഗ്ലീഷുഭാഷ എന്നിവ അഭ്യസിപ്പിച്ചുവന്നു.
എന്നാൽ രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹം തിരികെ
ചങ്ങനാശ്ശേരിയിലേക്കു മടങ്ങുകയാൽ കനിഷ്ഠഭാഗിനേയനെ

കൊണ്ടുപോയി താമസിപ്പിക്കണമെന്ന് മാതുലൻ നിശ്ചയിച്ചു. ജ്യേഷ്ഠസഹോദരൻ മൂത്തപുത്രനാകയാൽ ഒരുപക്ഷേ കുടുംബഭരണജോലിയിൽ ഏൎപ്പെടേണ്ടിവരുമെന്നുള്ളതിനാൽ ചങ്ങനാശ്ശേരിയിൽ തന്നെ താമസിക്കട്ടെയെന്നും കേരളവൎമ്മ തമ്പുരാൻ കൂടെ സ്ഥിരമായി താമസിക്കണമെന്നുമാണ് മാതുലൻ കരുതിയതു്. കനിഷ്ഠഭാഗിനേയൻെറ പ്രാഥമികവിദ്യാഭ്യാസം ആശാൻെറ കീഴിൽ കഴിയാൻ അവിടുന്ന് കാത്തുകൊണ്ടിരിക്കുകയായിരുന്നു. ൧൦൩൯-ാമാണ്ടു കന്നിമാസത്തിൽ കേരളവൎമ്മ കുമാരനെ തിരുവനന്തപുരത്തേയ്ക്കു കൊണ്ടുപോരുന്നതിന് മറ്റു ചില സംഗതികൾ കാരണമായി. രാജരാജവൎമ്മ കോയിത്തമ്പുരാൻെറ സഹധൎമ്മിണിക്ക് ശ്രീമൂലകരാജൎഷിയുടെ ജ്യേഷ്ഠനായിരുന്ന അത്തം തിരുനാൾ തിരുമനസ്സിലെ തിരുവയററിലുണ്ടായിരുന്നപ്പോൾ സഹായത്തിനു രാജവംശത്തിൽ വേറെ സ്ത്രീകളില്ലാതിരുന്നതുകൊണ്ടു് ആ ആവശ്യം പ്രമാണിച്ച് ചങ്ങനാശ്ശേരിയിൽനിന്നും അന്നിരുന്ന മഹാരാജാവിൻെറ അഭിപ്രായപ്രകാരം പരപ്പനാട്ടു രാമവൎമ്മതമ്പുരാൻെറ മാതാവായ തമ്പുരാട്ടിയെ കൊണ്ടുപോയി. കേരളവൎമ്മ രാജകുമാരൻ സഹപാഠിയും സ്നേഹിതനുമായ രാമവൎമ്മ തമ്പുരാനൊന്നിച്ച് ആദ്യമായി ഈയവസരത്തിൽ തലസ്ഥാനനഗരത്തിലെത്തിയതു മുതൽ അന്ത്യകാലം വരെ അവിടുത്തെ സ്ഥിരതാമസം ഈ നഗരത്തിൽ തന്നെയായിരുന്നു.

മഹാപണ്ഡിതനായ മാതുലൻെറ ശിഷ്യനായി കഴിച്ചുകൂട്ടിയ നാലുകൊല്ലം കേരളവൎമ്മദേവൻെറ ജീവിതത്തിൽ അതിപ്രധാനമായ ഒരു ഘട്ടമാണ്. ചങ്ങാതിയായ രാമവൎമ്മതമ്പുരാനുമൊന്നിച്ച് മാതുലൻെറ അടുക്കൽ കാവ്യം, നാടകം, വ്യാകരണം, അലങ്കാരം എന്നിവയിലെ ഉപരിഗ്രന്ഥങ്ങൾ കേരളവൎമ്മദേവൻ പരിശീലിച്ചുവന്നു. മരുമകൻെറ അസാധാരണമായ ബുദ്ധിവൈഭവം കോയിത്തമ്പുരാനെ സന്തോഷിപ്പിച്ചിരുന്നുവെങ്കിലും ശിഷ്യനോടു വാത്സല്യാതിരേകം പ്രകടിപ്പി

ക്കുന്നതിൽ അവിടുന്ന് വൈമുഖ്യം കാണിച്ചിരുന്നു. എല്ലാ സമയത്തും ഗംഭീരഭാവത്തോടുകൂടിയേ ശിഷ്യനോടു പെരുമാറിയിരുന്നുള്ളു. പ്രഭാതത്തിൽ നാലുമണിമുതൽ രാത്രിയിൽ പത്തുമണിവരെ വലിയ ഒഴിവില്ലാതെ ഗ്രന്ഥപരിശീലനവും അഭ്യസനവും മുറയ്ക്കു നടന്നു. ഈ സമ്പ്രദായം ബാലമനസ്സിനെ പോഷിപ്പിക്കുന്നതിനു പകരം ശോഷിപ്പിക്കുന്നതാണെന്ന് ആധുനികവിദ്യാഭ്യാസധുരന്ധരന്മാർ ആക്ഷേപിച്ചേക്കാം. വളരെ വിഷയങ്ങളെ ഏകകാലത്തിൽ ബുദ്ധിക്കുള്ളിൽ ചെലുത്തുന്നതല്ലാതെ അതിനെപ്പററി പുനരാലോചന ചെയ്യുന്നതിനൊ യഥാർത്ഥത്തിൽ സ്വായത്തമാക്കുന്നതിനൊ അവസരം ലഭിക്കുന്നില്ലെന്നുള്ളതു് ഈ സമ്പ്രദായത്തിൻെറ പ്രധാന ന്യൂനതയായി പരിഗണിക്കപ്പെടും. എന്നാൽ ഇതിൻെറ ഫലം ഏറെക്കുറെ പാത്രത്തെ അനുസരിച്ചിരിക്കുമല്ലൊ. കേരളവർമ്മതമ്പുരാനിൽ ഈ രീതിയിലുള്ള പാഠക്രമം ഉദ്ദേശിച്ച ഫലത്തെത്തന്നെ ചെയ്തു. ശരിയായി അടിയുറച്ചിരുന്നതിനാലും പ്രായത്തിൽ കവിഞ്ഞ മനോവികാസവും പരിപക്വതയും അപ്പോഴേക്കു സമാഗതമായിരുന്നതിനാലും ഈ രീതി വളരെ പ്രയോജനകരമായിത്തീൎന്നു. ഗുരുനാഥൻെറ മുഖത്തിൽ അഭിനന്ദനസൂചകമായ പുഞ്ചിരി തൂകിക്കുവാൻ തക്ക പുരോഗമനം ഉണ്ടായിട്ടില്ലെന്നുള്ള വിധത്തിലാണ് അവിടുന്നു ശിഷ്യനോടു വർത്തിച്ചിരുന്നതു്. ഏതെങ്കിലും പ്രകാരത്തിൽ മാതുലൻെറ തുഷ്ടിയും അനുഗ്രഹവും സമാർജ്ജിക്കണമെന്ന് വിചാരിച്ച് കഥാനായകൻ കഠിനയത്നം ചെയ്തിരുന്നു. എന്നാൽ കേരളവർമ്മദേവനു പ്രഭാകരഗുരുക്കളുടെ അനുഭവമാണുണ്ടായതു്. പക്ഷെ, അവിടുന്ന് പ്രഭാകരനെപ്പോലെ നൈരാശ്യത്തിനു ഒട്ടും വശംവദനായില്ല. തീക്ഷ്ണമതിയായിരുന്ന അവിടുത്തേക്കു ഗുരുവിനെ സന്തുഷ്ടിപ്പെടുത്തുവാൻ മററു ശിഷ്യന്മാരേക്കാൾ സാധിച്ചിരുന്നുവെന്ന് ഏറെക്കുറെ അറിയാമായിരുന്നു.

നാലു കൊല്ലത്തിനിടയിൽ അതിൻെറ നാലിരട്ടി സമയം കൊണ്ടു് ഉൾക്കൊള്ളാവുന്ന വിജ്ഞാനസഞ്ചയം കേരളവർമ്മദേവന് കരഗതമായി. അനവധി നാടകങ്ങൾ, കിരാതാർജ്ജുനീയം, മാഘം, നൈഷധം മുതലായ കാവ്യങ്ങൾ, പ്രസിദ്ധ ചമ്പൂക്കൾ, സിദ്ധാന്തകൌമുദി, പ്രൌഢമനോരമ, കുവലയാനന്ദം, ചിത്രമീമാംസ, കാവ്യപ്രകാശം എന്നു തുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങൾ, ഇവയെല്ലാം കൂലങ്കഷമായി പരിശീലിക്കുന്നതിനു് ഇക്കാലത്തിനിടയിൽ അവിടത്തേക്കു സാധിച്ചു. മാതുലനുമായുള്ള നിരന്തരസഹവാസം അവിടത്തെ പാണ്ഡിത്യത്തിനു ശാണോല്ലേഖനം പോലെയായി. അവിടത്തെ ഹൃദയത്തിൽ നിലീനങ്ങളായ വാസനാവിശേഷങ്ങൾ നിഷ്കൃഷ്ടയോടുകൂടിയ ഈ അഭ്യാസത്താൽ വികസിതങ്ങളായി. അവിടത്തെ പാണ്ഡിത്യപ്രകർഷത്തിനു സുദൃഢമായ അടിസ്ഥാനമിട്ടതു് ഇക്കാലത്താണു്. നാലു കൊല്ലം കൊണ്ടുണ്ടായ നാനാമുഖമായ പാണ്ഡിത്യവിലാസമാണു് മഹത്തരമായ സാഹിത്യവ്യവസായത്തിനു് അവിടത്തെ പില്ക്കാലത്തു് അധികാരിയാക്കിയതു്. ൧൦൩൮ മീനമാസത്തിൽ ഈ ദേശികപ്രവരൻ അകാലമരണം പ്രാപിച്ചതു് കഥാനായകനെ ദുഃഖസാഗരത്തിൽ ആറാടിച്ചു. അവിടത്തെ സകല ഭാവിശ്രേയസ്സുകളുടെയും മാർഗ്ഗനിരോധം ഇതിനാൽ സംഭവിച്ചേക്കുമെന്നു് അവിടുന്നു ഭയപ്പെട്ടു. എന്നാൽ നിയതിയുടെ നിശ്ചയം മറെറാരു തരത്തിലായിരുന്നു.

കേരളവർമ്മദേവൻെറ അഭ്യുദയകാംക്ഷികളിൽ അഗ്രഗണ്യനായ ഈ മാതുലനെപ്പററി അവിടത്തേക്കുണ്ടായിരുന്ന ഭക്തിപാരവശ്യം അനിർവ്വചനീയമാണു്. അവിടത്തെ ബാല്യകൃതികളിലൊന്നായ 'തിരുനാൾ പ്രബന്ധ'ത്തിൻെറ അവസാനപദ്യത്തിൽ ദേശികവരനായ മാതുലൻെറ കരുണാവർഷം കൊണ്ടാണു് അവിടത്തെ സാഹിതീവൈചക്ഷണ്യമാകുന്ന ജ്ഞാനാങ്കുരം സ്ഫുരിച്ചതെന്നു് പ്രകടമായി പ്രസ്താവിക്കുന്നു:—

'ശ്രീമന്മാതുല രാജരാജ കരുണാ
സാരസ്ഫുരൽ സാഹിതീ
സൌചക്ഷണ്യ ഗുണാംകുരേണ ചരണ
പ്രാന്തം തവാശ്ലിഷ്യതാ'

മറെറാരു ബാല്യകൃതിയായ 'ശൃംഗാരമഞ്ജരീഭാണ'ത്തിന്റെ പ്രസ്താവനയിൽ:—

''തസ്യ ച വഞ്ചീശവംശശേഖരശ്രീമൂലരാമവർമ്മകുലശേഖരസ്യ
ചരണാരവിന്ദ പരിചരണ പരായണേന നിജമാതുലസ്യ
വിബുധരാജരാജിശേഖരസ്യ രാജരാജവർമ്മണഃ കരുണാ
സാരൈരസ്സമുല്ലസിത കവിതാ ബാലവല്ലരീകേണ ഏതേന
നിരന്തരാധിഷ്ഠിത ചണ്ഡികാചരണപുണ്ഡരീക സമാരാധന
സമുത്സാരിത സമസ്തകല്മഷേണ കേരളവർമ്മ നാമകേന''

എന്നിങ്ങനെ മാതുലനെ സ്മരിക്കുന്നുണ്ട്. 'അവിടുത്തേക്കു മുമ്പിലും പിമ്പിലും വേറെ ഗുരുക്കന്മാർ ഉണ്ടായിരുന്നുവെങ്കിലും മേലാൽ ശാഖോപശാഖമായി പടരാൻ നിശ്ചയിച്ചിട്ടുള്ള വിദ്യാകല്പവല്ലിയുടെ ബീജാവാപം ചെയ്തതും ഒരിക്കലും ഇളകിപ്പോകാത്തവിധത്തിൽ വേരുറയ്ക്കുന്നതുവരെ, അതിനെ നട്ടുവളർത്തി ശ്രദ്ധയോടു പരിപോഷിപ്പിച്ചതും' മാതുലനാണെന്നുള്ളതിനാലാണ് 'ഹനുമദുത്ഭവം' ആട്ടക്കഥയുടെ ഉപോദ്ഘാതത്തിൽ:—

''അജ്ഞാനസ്ഫുരദന്ധകാരപടലീ
മൂർച്ഛാലേ ലുപ്തബോധാം
മോഹം വാങ്മയ കൌമുദീവിലസിതൈ-
രത്യസാരയാമാസ യം
തം വിദ്വജ്ജനമാനനീയമതി
വൈദഗ്ദ്ധ്യം മമാദ്യം ഗുരും
വന്ദേ മാതുലമുല്ലസൽഗുണമയം
ശ്രീരാജരാജാഹ്വയം.'

എന്ന പദ്യത്തിൽ 'മമാദ്യം ഗുരും' എന്ന് പ്രസ്താവിച്ചിട്ടുള്ളത്.

പണ്ഡിതാഗ്രണിയായ അമ്മാവന്റെ അന്തേവാസിത്വം അവലംബിച്ചതു മുതൽക്കു കായികവിനോദങ്ങളിൽ വിഹരിക്കു

ന്നതിനു സൌകൎയ്യങ്ങൾ കുറഞ്ഞിരുന്നു. എന്നാൽ വലിയ
കൊട്ടാരത്തിലെ ഇളയതമ്പുരാക്കന്മാരും മഹാരാജാവു തിരുമ
നസ്സിലെ പുത്രന്മാരായിരുന്ന തമ്പിമാരും മററുമായി സാഹച
ൎയ്യത്തിനും സൌഹാർദ്ദത്തിനും ഈയിടയ്ക്കു അവസരമുണ്ടായി
യെന്നു സ്മരണീയമാണ്. അവരുമായുള്ള സഹവാസം അവി
ടുത്തേക്കു പലപ്രകാരത്തിൽ പ്രയോജനകരമായിരുന്നു. വലി
യകൊട്ടാരത്തിലെ ആശ്രിതനായിരുന്ന പാച്ചുമൂത്തതിന്റെ
കീഴിൽ അഷ്ടാംഗഹൃദയം പഠിക്കുന്നതിന് സൌകൎയ്യം ലഭിച്ചു.
കോട്ടയത്തു കാളേജിൽനിന്നും ഇംഗ്ലീഷു കുറെ പഠിച്ചിരുന്ന
അനന്തരായർ ചങ്ങനാശ്ശേരിയിൽവെച്ചുതന്നെ തുടങ്ങിവെച്ച
ഇംഗ്ലീഷുഭാഷാപരിശീലനം തുടരുന്നതിനു ഇതുകൊണ്ടു അവി
ടുത്തേക്കു ചില പ്രത്യേകാനുകൂല്യങ്ങൾ സിദ്ധിക്കാതിരുന്നില്ല.
വലിയ കൊട്ടാരത്തിലെ ആശ്രിതന്മാരായി വന്നുതാമസിച്ചി
രുന്ന പല വിദ്വാന്മാരുമായി കണ്ടുമുട്ടുന്നതിനും പരിചയപ്പെ
ടുന്നതിനും സംഗതിയായതു് അവിടുത്തെ വിദ്യാഭ്യാസപരമായ
പുരോഗമനത്തിന് പരോക്ഷമായെങ്കിലും പ്രേരകമായിരുന്നു.
ഏതായാലും സ്വമാതുലന്റെ ശിഷ്യനായി കഴിഞ്ഞുകൂടിയ
നാലു വത്സരംകൊണ്ട് അവിടുത്തെ പാണ്ഡിത്യത്തിന് വന്നു
ചേൎന്ന വികാസവും വൈപുല്യവും അത്ഭുതാവഹമാണ്. കേര
ളകാളിദാസന്റെ ഭാവിജീവിതസൌധത്തിന്റെ ശില്പിക
ളിൽ മാതുലനുള്ള സ്ഥാനം അദ്വിതീയമാണെന്നു സുസ്പഷ്ടമാ
ണല്ലോ.

മാതുലന്റെ സുശിക്ഷണം കേരളവൎമ്മദേവന്റെ പാ
ണ്ഡിത്യത്തെ മാത്രമല്ല വികസിപ്പിച്ചതു്. അവിടുത്തെ മനോ
വൃത്തിയുടെ പോക്കിനെ സാരമായി സ്പൎശിക്കുന്നതിന് മാതുല
ന് സാധിച്ചു. സ്ഥിരപ്രയത്നശീലം, കൃത്യനിഷ്ഠ, അഭിപ്രായ
ധീരത എന്നീ ഗുണങ്ങൾ ഈ ദേശികവരൻ സ്വശിഷ്യനിൽ
നട്ടുവളൎത്തി പോഷിപ്പിച്ചു. കൌമാര ചാപലങ്ങളെ നിയ
ന്ത്രിച്ചു് വന്ദ്യമാതുലന്റെ ശിക്ഷയെ അവിടുന്നു അനുവൎത്തിച്ചു

തിനാൽ വന്നുകൂടിയ സ്വഭാവസംസ്കാരം ഒട്ടും ചില്ലറയല്ല. കണിശക്കാരനായ ഗുരുനാഥനിൽനിന്നും സമ്പാദിച്ച സ്വഭാവശകലങ്ങളാണു് പിന്നീടു പരിപുഷ്ടമായി അവിടുത്തെ ഭാവിജീവിതത്തിന്റെ വിജയത്തിനും സങ്കടത്തിനും നിദാനമായിത്തീൎന്നതു്. അവിടുത്തെ മാതാവിനേയും പിതാവിനേയും അപേക്ഷിച്ചു് അവിടുത്തെ സ്വഭാവരൂപീകരണത്തിൽ കൂടുതൽ പങ്കെടുത്തതു് ഈ മഹാനാണു്. അമ്മാവൻ നാലുകൊല്ലംകൊണ്ടു് കേരളവൎമ്മദേവന്റെ പാണ്ഡിത്യത്തേയും സ്വഭാവത്തേയും ഒരുപോലെ വികസിപ്പിച്ചു: അവയുടെ ഗതിയെ സൽപഥത്തിലൂടെ നയിച്ചു: അവയെ ബലമായ അടിസ്ഥാനത്തിൽ ഉറപ്പിച്ചു. ആ സാഹചര്യത്തിന്റെ സുമധുരഫലങ്ങൾ അചിരേണ കേരളവൎമ്മദേവനിൽ പ്രത്യക്ഷപ്പെട്ടു.



# അദ്ധ്യായം ൨.

## വിവാഹവും വിദ്യാഭ്യാസവും

കഥാനായകന്റെ ഭാവിജീവിതം രൂപവൽക്കരിക്കുന്ന
തിൽ പ്രധാനഭാഗഭാക്കായിരുന്ന രാജരാജവൎമ്മ കോയിത്ത
മ്പുരാൻ തന്നെയാണ് അവിടത്തെ ഒരു മഹനീയസ്ഥാന
ത്തിൽ പ്രതിഷ്ഠിച്ചു വിവാഹത്തിനും വേണ്ട ആലോചനകൾ
നടത്തിയതു്. മഹാരാജകുടുംബവുമായുള്ള വേഴ്ചയും അതിൽ
നിന്നുമുണ്ടാകുന്ന അഭ്യുദയത്തിനും തിരുവനന്തപുരത്തെ താമ
സവും സാഹചര്യവും പ്രയോജകീഭവിക്കണമെന്ന് ബുദ്ധിശാ
ലിയായ മാതുലൻ കരുതിയിരുന്നു. വഞ്ചിരാജവംശത്തിൽ
ഒരു പെൺവഴിത്തമ്പുരാനും രാജരാജവൎമ്മ കോയിത്തമ്പു
രാന്റെ സഹധൎമ്മിണിയുമായിരുന്ന റാണി ലക്ഷ്മീഭായി തിരു
മനസ്സുകൊണ്ടു് ൧൦൩൩-ാമാണ്ടു കന്നിമാസം ൧൧-ാംനു മൂലം
തിരുനാൾ കൊച്ചുതമ്പുരാനെ പ്രസവിച്ചിട്ട് നാടുനീങ്ങിയതി
നാൽ രാജവംശത്തിൽ സ്ത്രീസന്താനമില്ലാതെ വരികയും മാവേ
ലിക്കര നിന്നും രണ്ടു കൊച്ചുതമ്പുരാട്ടിമാരെ ദത്തെടുക്കുവാൻ
തീൎച്ചപ്പെടുത്തുകയും ചെയ്തു. മദിരാശി ഗവൎമ്മെന്റിന്റെ
അനുവാദപ്രകാരം ആയാണ്ടു ധനുമാസം ൧൪-ാംനു രണ്ടു
കൊച്ചുതമ്പുരാട്ടിമാരെ ദത്തെടുത്തു. അവരിൽ ആററുങ്ങൽ
മൂത്തതമ്പുരാനായിത്തീൎന്ന ലക്ഷ്മീഭായി തിരുമനസ്സിലെ സപത്നീ
ഗിനേയനെക്കൊണ്ടു വിവാഹം കഴിപ്പിക്കണമെന്ന് രാജരാജ
വൎമ്മ കോയിത്തമ്പുരാൻ ആഗ്രഹിച്ചു. ഈ വിവാഹം ആ
ലോചിച്ചു തീൎച്ചപ്പെടുത്തുന്നതിൽ മുഖ്യസാരഥ്യം വഹിച്ചതു്
അവിടുന്നു തന്നെയായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ല
ല്ലോ. കേരളവൎമ്മകമാരന്റെ രൂപലാവണ്യവും വൈദഗ്ദ്ധ്യ
വും വിനയവും അന്നത്തെ മഹാരാജാവായിരുന്ന ഉത്രം തിരു

ന്മാർ തിരുമനസ്സിലേക്കു സുപരിചിതമായിരുന്നതിനാൽ അവിടുന്ന് ഈ വിവാഹാലോചനയ്ക്കു സ്വാഗതമരുളി. അവിടത്തേക്കാൾ അനുരൂപനായ ഒരു വരനെ അക്കാലത്തു ലഭിക്കുവാൻ പ്രയാസമായിരുന്നുവെന്ന് എല്ലാവർക്കും ബോദ്ധ്യമായിരുന്നു.

എന്നാൽ രാജരാജവർമ്മ കോയിത്തമ്പുരാന്റെ മനോരഥം സാധിച്ചുകാണുവാൻ അവിടത്തേക്കു സംഗതിയായില്ല. ആയാണ്ടു മീനമാസത്തിൽ അദ്ദേഹം പ്രപഞ്ചയവനികയ്ക്കുള്ളിലേക്കു സഹധർമ്മിണിയെ അനുഗമിച്ചു. അദ്ദേഹത്തിന്റെ ചരമസമയത്തോടടുത്ത് ഉത്രാടംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ട് ഭാഗിനേയീഭർത്താവിനെ തൃക്കൺപാർക്കുവാനായി എഴുന്നള്ളിയപ്പോൾ, ഭാഗിനേയനെക്കൊണ്ട് ലക്ഷ്മീറാണി തിരുമനസ്സിലെ പള്ളിക്കെട്ടു കഴിപ്പിക്കണമെന്ന് അന്ത്യാപേക്ഷയായി അദ്ദേഹം പ്രാർത്ഥിച്ചുവെന്ന് കേട്ടിട്ടുണ്ട്. മഹാരാജാവു തിരുമനസ്സുകൊണ്ട് ആ അന്ത്യാപേക്ഷയെ സന്തോഷത്തോടുകൂടി കൈക്കൊള്ളുകയും ചെയ്തു. അധികം താമസിയാതെ തന്നെ പള്ളിക്കെട്ടു നടത്തുവാൻ തിരുമനസ്സുകൊണ്ടു നിശ്ചയിച്ചു. പതിനാലു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന കേരളവർമ്മകുമാരനു സമുദായാചാരപ്രകാരമുള്ള ഷോഡശസംസ്കാരങ്ങളിൽ ഉപനയനം അതുവരെ നടന്നിട്ടില്ലായിരുന്നതിനാൽ വിവാഹത്തിനു കുറച്ചുമുമ്പ് കിളിമാനൂർ കൊട്ടാരത്തിൽ വെച്ച് ആ കർമ്മം നിർവ്വഹിച്ചു. സ്വഗൃഹമായ ചങ്ങനാശ്ശേരി കൊട്ടാരത്തിൽ പോയി കഴിക്കേണ്ടിയിരുന്ന ഉപനയനം കിളിമാനൂർ വെച്ച് നടത്താനിടയായത് മഹാരാജാവു തിരുമനസ്സിലെ പ്രത്യേകകല്പന അനുസരിച്ചാണ്. ഉപനയനാവസരത്തിൽ അരിയിട്ടനുഗ്രഹിക്കുക മുതലായ സ്വമാതാവു ചെയ്യേണ്ട കൃത്യങ്ങൾ അനുഷ്ഠിച്ചത് കിളിമാനൂർ കൊട്ടാരത്തിലെ അന്നത്തെ മൂത്തതമ്പുരാട്ടി ആയിരുന്നു. ഇതിനെക്കുറിച്ച് “[illegible]-ാമാണ്ടു [illegible] മൂത്തതമ്പു

രാൻ തിരുമനസ്സിലെ പള്ളിക്കെട്ടു നിശ്ചയിച്ചപ്പോൾ അതിന് എനിക്കു സപാത്രപരയോഗ്യത സിദ്ധിക്കേണ്ടതിലേക്കായി എൻെറ ഉപനയനം നടത്തുന്നതിനു ചങ്ങനാശ്ശേരിയിൽ ചില ആശൗചങ്ങൾക്കു പ്രസക്തി ഉണ്ടായിരുന്നതിനാൽ അന്നത്തെ മഹാരാജാവു കിളിമാനൂർ വെച്ച് ആ അടിയന്തിരം നടത്തുന്നതിനു കല്പിച്ചു. അതിനായി ആ ആണ്ടു മീനമാസം ആദ്യം കിളിമാനൂർ കൊട്ടാരത്തിൽ ചെന്നു ഏഴെട്ടു ദിവസം താമസിച്ചു" എന്നു കേരളവർമ്മദേവൻ രേഖപ്പെടുത്തിയിരിക്കുന്നു.

മാതുലൻെറ ആശാകുസുമങ്ങൾ ഉദ്ദേശിച്ചതുപോലെ വികസിതങ്ങളായി. ലക്ഷ്മീബായി തിരുമനസ്സിലെ സകലാഡംബരങ്ങളോടുകൂടി ൧൦൩൪-ാമാണ്ടു മേടമാസം ൧൩-ാനു-ലെ ശുഭമുഹൂർത്തത്തിൽ കേരളവർമ്മദേവൻ പള്ളിക്കെട്ടു കഴിച്ചു. അന്നു മുതൽ വലിയകോയിത്തമ്പുരാൻ എന്ന സ്ഥാനവും അവിടത്തേക്കു സിദ്ധിച്ചു. തിരുവിതാംകൂറിലെ നാനാജാതി മതസ്ഥരായ ജനസഞ്ചയത്തിൻെറ ആശീർവാദഘോഷങ്ങളോടുകൂടി മംഗളമായി നടന്ന ആ മഹാമഹം കേരളവർമ്മദേവൻെറ ജീവിതത്തിലെ അതിപ്രധാനമായ ഒരു സംഭവമാണ്. കാളിദാസമഹാകവി ശകുന്തളാദുഷ്ഷന്തന്മാരുടെ പരസ്പരാനുരൂപ്യത്തെക്കുറിച്ച്:—

> "പൃത്ഥികലൻ യോഗ്യതകൾ കൊണ്ടു ഭവാനതുലൻ
> മൂർത്തിമതീവ സൽക്രിയ ശകുന്തള പെൺമണിയാൾ;
> ചേർത്തിവിടെസ്സമാനഗുണരായ വധൂവരരെ
> ക്കീർത്തിപിതാമഹന്നു ചിരകാലമബാധിതയായ്"

എന്നു പറഞ്ഞിട്ടുള്ളതു് ഈ രാജദമ്പതിമാരുടെ വിവാഹത്തിലും സർവഥാ ചേർന്നതാണ്.

> 'യാദൃക് സ്ത്രീയാരൂപമിദം തവാസ്യ
> താദൃക് ച പശ്യാമി വപുസ്യ പുംസഃ
> ജ്യോത്സ്നീയമിത്ഥം വിധുരേഷ നൂനം
> മാസ്യാനഭോവേത് ഭവതീ ദിനശ്രീഃ'

എന്നിങ്ങനെ ഈ വിശിഷ്ടദമ്പതിമാരെപ്പററി അന്നു് ഉൽ
ഘോഷിക്കാത്തവർ ചുരുക്കമായിരുന്നു. ശ്രീരാമനു സീതാദേവി
യെപ്പോലെയും ശ്രീകൃഷ്ണനു രുക്മിണിയെപ്പോലെയും അനു
രൂപയായ രാജവധുവിനെയാണു് വലിയ കോയിത്തമ്പുരാൻ
തിരുമനസ്സിലേക്കു ലഭിച്ചതെന്നു് സകലരും കൊണ്ടാടി.

വിവാഹം സർവ്വഥാ അനുരൂപരായ ഈ യുവദമ്പതിമാ
രുടെ ജ്ഞാനതൃഷ്ണയെ ശമിപ്പിക്കുന്നതിനു പകരം പ്രോജ്ജ്വലി
പ്പിച്ചതേയുള്ളു. വാസ്തവത്തിൽ വിദ്യാഭ്യാസപുരോഗമനത്തിനു
വിഘാതമാകേണ്ട വിവാഹം അതിനു പ്രത്യേകം അനുകൂലമാ
യിത്തീൎന്നു. മാനസികചക്രവാളത്തെ വിപുലപ്പെടുത്തുന്ന
തിനു വേണ്ട സകല സാമഗ്രികളും സമ്പാദിക്കുവാൻ ഈ
വിവാഹത്തിനു ശേഷം കൂടുതൽ സൌകൎയ്യങ്ങൾ ലഭിച്ചു. മഹാ
രാജാവു തിരുമനസ്സിലെ ആശ്രിതന്മാരായി വന്നു ചേൎന്നിരുന്ന
പണ്ഡിതവരേണ്യന്മാരുമായി സമ്പൎക്കത്തിലും തദ്വാരാ ഉപരി
വിദ്യാഭ്യാസത്തിലും അവിടത്തേക്കു പ്രതിപത്തി ജനിച്ചു. സ്വ
മാതുലൻെറ അനുഗ്രഹത്താൽ കരഗതമായ വിജ്ഞാനം വിപു
ലപ്പെടുത്തുന്നതിൽ വലിയകോയിത്തമ്പുരാൻ ഏകാഗ്രത
യോടു് പ്രവൎത്തിച്ചു. അനുകൂലങ്ങളായ പരിതഃസ്ഥിതികളിൽ
ഏത്തും സമുല്ക്കൎഷം പ്രാപിക്കുന്നതു് ലോകഗതിയ്ക്കനുയോജ്യമാ
ണല്ലൊ. മാതുലൻെറ ശിക്ഷണത്തിൽ വൎദ്ധിച്ച പരിശ്രമ
ശീലം പിന്നേയും മുമ്പോട്ടു പാഞ്ഞു. ജ്ഞാനസമ്പാദനത്തി
ലുള്ള അതികൌതുകം സാഹചൎയ്യം കൊണ്ടു് ഉന്മിഷിതമായി.
ശാസ്ത്രപാരംഗതന്മാരായ വിദ്വന്മണികളുമായുണ്ടായ സഹവാ
സം വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ജ്ഞാനാഭിനി
വേശത്തെ പ്രബലപ്പെടുത്തി. അവരിൽ ചിലരെ ഗുരുക്കന്മാ
രായി വരിച്ചു് ഓരോ ശാസ്ത്രത്തിലും ഉപരിവിദ്യാഭ്യാസത്തിനു
വേണ്ട ഏൎപ്പാടുകൾ ചെയ്തു.

അവരിൽ പ്രമുഖനായിരുന്ന ഇലത്തൂർ രാമസ്വാമിശാ
സ്ത്രികൾ അക്കാലത്തു് ഗോകൎണ്ണം, കുംഭകോണം, കാശി മുതു

ലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ച് തത്രത്യന്മാരായ വിദ്വാന്മാരുമായി ശാസ്ത്രവാദങ്ങളും നടത്തി അതിപ്രസിദ്ധി സമ്പാദിച്ചശേഷം മഹാരാജാവിനെ ആശ്രയിച്ച് അവിടത്തെ വിദ്വൽസദസ്സിൽ അദ്ധ്യക്ഷനായി താമസിക്കുകയായിരുന്നു. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ശാസ്ത്രികളോടു പ്രധാനമായി അഭ്യസിച്ചതു് വേദാന്തമായിരുന്നു. അതിലെ പല ഉൽഗ്രന്ഥങ്ങൾ പരിശീലിക്കുന്നതിന് ഈ പണ്ഡിതപ്രവരൻ അളവററ സഹായം ചെയ്തിട്ടുണ്ടു്. ഈ വേദാന്തവനസഞ്ചാരിയായ പണ്ഡിതകേസരി അവിടത്തെ ബ്രഹ്മവിദ്യോപദേഷ്ടാവ്, സാഹിത്യജ്ഞൻ, ആപ്തമിത്രം, അനവരതസഹചാരി എന്നീ നിലകളിൽ അവിടത്തോടു ബന്ധപ്പെട്ടിരുന്നു. ഈ ദേശികപ്രവരനോടു അവിടത്തേക്കു അചഞ്ചലമായ ഭക്ത്യാദരങ്ങളുണ്ടായിരുന്നുവെന്നതിനു യാതൊരു സംശയവുമില്ല. ആയില്യം തിരുനാൾ തിരുമനസ്സിനാലും പണ്ഡിതസാർവ്വഭൌമനായിരുന്ന വിശാഖം തിരുനാൾ തിരുമനസ്സിനാലും ബഹുമാനിതനായിരുന്നതിനാൽ അക്കാലത്തെ ആസ്ഥാനപണ്ഡിതന്മാരിൽ അഗ്രേസരനായി അദ്ദേഹം പരിലസിച്ചു.

തർക്കശാസ്ത്രം അഭ്യസിക്കുന്നതിന് ചോളദേശത്തുകാരനും അന്നത്തെ സദർ കോർട്ടിൽ പണ്ഡിതനുമായിരുന്ന രാമസ്വാമി ശാസ്ത്രികളുടെ ശിഷ്യത്വം കേരളവർമ്മദേവൻ സ്വീകരിച്ചു. അവിടത്തെ ജ്യേഷ്ഠഭ്രാതാവിനെ ഫാവെൻ-നോടിടയ്ക്കു നിശിതമതിയായ ഈ പണ്ഡിതശ്രേഷ്ഠൻ ഈ വിഷയം തന്നെ അഭ്യസിപ്പിച്ചിരുന്നു. തർക്കശാസ്ത്രത്തിൽ ഇത്ര അഗാധമായ പാണ്ഡിത്യം സമ്പാദിച്ചവരായി തിരുവനന്തപുരത്തു അക്കാലത്തു വേറെ ആരുമില്ലായിരുന്നു. ഈ ഗുരുവരൻ അക്കാലത്തെ പണ്ഡിതന്മാരുടെ അഭിനന്ദനത്തിനു പാത്രമായിരുന്നുവെന്ന്:—

> "ശൌചാതീതാടീപടീയഃ പ്രവചനഗഹനോ
> കർക്കശതർക്കജാലെ
> ദ്രുവം ഖർവം പ്രകുർവൻ സദസി ബുധവിദാം
> വാദിനാം വാദഗർവം

ക്ഷീരാംഭോരാശി വീചീചയ വിമലയശാഃ
പ്ലാവിതാശാവകാശഃ
രാമസ്വാമീതി വിദ്വാൻ ജയതി നൃപസഭാം
മണ്ഡിതാം പണ്ഡിതാനാം''

എന്ന് ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ 'കീർത്തിവിലാസ'ചമ്പുവിൽ പ്രശംസിച്ചിരിക്കുന്നതിൽ നിന്ന് സ്പഷ്ടമാണ്. വളരെക്കാലം സദർ കോർട്ടിലെ പണ്ഡിതനായി പരിലസിച്ച ഈ താർക്കികശിരോമണിയുമായുള്ള സഹവാസം തിരുമനസ്സിലേക്കു പ്രത്യേകം പ്രിയതരമായിരുന്നുവെന്ന് കേട്ടിട്ടുണ്ട്.

അന്നത്തെ വൈയാകരണപ്രമാണികളായിരുന്ന സുബ്ബാദീക്ഷിതരുടേയും ശിവരാമശാസ്ത്രികളുടേയും ശിഷ്യനായി കേരളവർമ്മദേവൻ ആ വിഷയത്തിലുള്ള ഉപരിഗ്രന്ഥങ്ങൾ പരിശീലിച്ചുവന്നു. തിരുനൽവേലിയിൽ കടയം സ്വദേശിയായിരുന്ന സുബ്ബാദീക്ഷിതർ തിരുവനന്തപുരത്തെത്തി വക്കീൽ ജോലിയിലേർപ്പെട്ടിരുന്ന കാലത്തുതന്നെ വലിയകൊട്ടാരത്തിലെ ആശ്രിതനായിത്തീർന്നിരുന്നു. പിന്നീട് ഒരു മുൻസിപ്പായും രാമസ്വാമി ശാസ്ത്രികൾക്കു പകരം സദർ കോർട്ടിലെ പണ്ഡിതരായും ജോലിയിലിരുന്ന് സദർ കോർട്ട് പരിഷ്കരിച്ചതോടുകൂടി മുഴുവൻ ശമ്പളത്തോടു പെൻഷൻ പററി ചാലഗ്രാമത്തിൽ താമസമാക്കിയിരുന്നു. നിഷ്കളങ്കഹൃദയനായിരുന്ന ദീക്ഷിതർ ഹൈന്ദവധർമ്മത്തെപ്പററി ഓരോ അവസരങ്ങളിൽ നല്കിയിട്ടുള്ള വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും അതേപടി സ്വീകരിക്കുന്നതിനു സദാശിവൻപിള്ള മുതലായ ന്യായാധിപമണ്ഡലഭാസ്കരന്മാർ ഒരുക്കമായിരുന്നതിൽ നിന്നും അദ്ദേഹത്തിൻെറ പാണ്ഡിത്യത്തിൽ അവർക്കുണ്ടായിരുന്ന ദൃഢവിശ്വാസം വ്യക്തമാണ്. അദ്ദേഹത്തിൻെറ കൃതിയായുള്ള ഒരു വ്യാകരണഗ്രന്ഥം ഇന്നും അമുദ്രിതമായിരിക്കുന്നതേയുള്ളു. അദ്ദേഹത്തിൻെറ സഹോദരനും പ്രശസ്തപണ്ഡിതനുമായിരുന്ന നാണുശാസ്ത്രികളും ഈ ഗ്രന്ഥനിർമ്മാണത്തിൽ

ഭാഗഭാക്കായിരുന്നുവെന്നു കേട്ടിട്ടുണ്ട്. ചാലഗ്രാമത്തിൽ നിന്ന് കരമനയാററിൽ ചെന്ന് പ്രാതഃസ്നാനം കഴിച്ചു മടങ്ങുന്ന സമയംകൊണ്ട് പാണിനിസൂത്രങ്ങളെ അനുക്രമമായി ഒരാവൃത്തി ഉരുക്കഴിക്കുകയെന്നതു് ദീക്ഷിതരുടെ പതിവായിരുന്നു. അദ്ദേഹത്തെപ്പോലെ പ്രശസ്തനായ ഒരു മഹാവൈയാകരണനെ അക്കാലത്തു ഗുരുവരനായി ലഭിച്ചതു് വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഭാഗ്യാധിക്യം കൊണ്ടാണ്. മാതുലന്റെ അടുക്കൽ നിന്നും ലഭിച്ച വ്യാകരണശാസ്ത്രജ്ഞാനം ഇതോടുകൂടി പൂർണ്ണവികാസം പ്രാപിച്ചതായി കരുതേണ്ടിയിരിക്കുന്നു. മഹാഭാഷ്യം, പരിഭാഷേന്ദുശേഖരം, പ്രദീപം, നിരുക്തം മുതലായ ഉപരിഗ്രന്ഥങ്ങൾ പരിശീലിക്കുന്നതിൽ തിരുമനസ്സിലേക്കു മറെറാരു വൈയാകരണവര്യന്റെയും സഹായം ലഭിച്ചു. പില്ക്കാലത്തു പണ്ഡിതനായി പരിശോഭിച്ച കുംഭകോണത്തുകാരൻ ശീനവയ്യങ്കാരും അവിടുത്തെ വ്യാകരണോപദേഷ്ടാവായിത്തീർന്നു. ഈ രണ്ടു വൈയാകരണന്മാരുടെ കീഴിലുള്ള ശിക്ഷണം വലിയകോയിത്തമ്പുരാന് എത്രമാത്രം ഫലപ്രദമായിരുന്നുവെന്ന് പരിച്ഛേദിക്കുവാൻ എളുപ്പമല്ല. സുബ്ബാദീക്ഷിതരുടെ അടുക്കൽ അലങ്കാരശാസ്ത്രസംബന്ധമായ ഉദ്ഗ്രന്ഥങ്ങൾ അഭ്യസിക്കുന്നതിനും അവിടുന്ന് പ്രത്യേകം ജാഗരൂകത പ്രദർശിപ്പിച്ചിരുന്നു.

ഇതിനും പുറമേ, മാതുലന്റെ സഹായത്തോടുകൂടി കൈവശമാക്കിയിരുന്ന ആംഗ്ലഭാഷാജ്ഞാനം വിപുലവും ദൃഢതരവുമാക്കുന്നതിനു അന്ന് ഡർബാർ ഫിസിഷ്യനായിരുന്ന 'ഡാക്ടർ വെയറിംഗ്" എന്ന യൂറോപ്യന്റെ ശിഷ്യത്വം അവിടുന്ന് അവലംബിച്ചു. ഇംഗ്ലീഷുഭാഷ ശരിയായി ഉച്ചരിക്കുന്നതിനും തെററുകൂടാതെ കൈകാര്യം ചെയ്യുന്നതിനും യൂറോപ്യന്മാരുമായുള്ള സഹവാസം അത്യന്തം പ്രയോജനകരമായിരിക്കുമെന്ന് അവിടുത്തേക്കു ബോദ്ധ്യമായിരുന്നു. മഹാരാജാവു തിരുമനസ്സിലെ പുത്രന്മാരായ ശ്രീപത്മനാഭൻതമ്പി, ശ്രീനീല

കണ്ടർതമ്പി, പരപ്പനാട്ടു രാജരാജവർമ്മതമ്പുരാൻ എന്നിവരൊന്നിച്ചു ഡാക്ടർ വെയറിംഗിൻെറ മേൽനോട്ടത്തിലുള്ള പരിശീലനം അധികകാലത്തേക്കു തുടർന്നില്ല. എന്നാലും ഏറെക്കുറെ കാര്യക്ഷമമായ ഗുണഭാഷാപ്രവണത അല്പകാലത്തിനുള്ളിൽ അവിടുത്തേക്കു കരഗതമാകാതെയിരുന്നില്ല. പിന്നീടു സർ. ടി. മാധവരായർ ദിവാൻജിയുടെ അനന്തരവനും ശ്രീമൂലം തിരുനാൾ തിരുമനസ്സിലെ ആദ്യത്തെ ഇംഗ്ലീഷദ്ധ്യാപകനുമായിരുന്ന അണ്ണാജിരായരുടെ പക്കൽ നിന്നും കുറെക്കാലത്തേക്കു ഇംഗ്ലീഷ് അഭ്യസിച്ചിരുന്നു. ഇതിനെപ്പററി, "നമ്മുടെ മഹാരാജാവിൻെറ പിതാവും എൻെറ ഗുരുനാഥനുമായ എൻെറ മാതുലൻ എന്നെ വളരെ നിഷ്കർഷിച്ചു സംസ്കൃതവും കുറെ ഇംഗ്ലീഷും പഠിപ്പിച്ചിരുന്നില്ലെങ്കിൽ ഞാൻ പഴയ ബുക്കുകമ്മിററിയിൽ ചേർന്നു പാഠശാലകളിലേക്കുപയുക്തങ്ങളായ പുസ്തകങ്ങളെ നിർമ്മിക്കുന്നതിനു ശക്തനാകുകയില്ലായിരുന്നു.... അതിലെ പ്രസിഡൻറായി നിയമിക്കപ്പെട്ടതു് മാധവരായരുടെ ഭാഗിനേയനും നമ്മുടെ മഹാരാജാവിനെ ആദ്യമായി ഇംഗ്ലീഷു പഠിപ്പിക്കാൻ ആരംഭിച്ച ആളും നല്ല ബുദ്ധിമാനും ആയ അണ്ണാജിരായർ ആയിരുന്നു. അക്കാലത്തു് ഞാൻ അദ്ദേഹത്തിൻെറ അടുക്കൽ ഇംഗ്ലീഷും അദ്ദേഹം എൻെറ അടുക്കൽ സംസ്കൃതവും പഠിച്ചുകൊണ്ടിരിക്കയായിരുന്നു" എന്നു് അവിടുന്നുതന്നെ പിന്നൊരവസരത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

വിശാഖം തിരുനാൾ തിരുമനസ്സുമായുണ്ടായ സഹവാസവും അവിടുത്തെ ഇംഗ്ലീഷുഭാഷാപരിജ്ഞാനത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിനു വളരെ പ്രയോജനകരമായിരുന്നു. ആദ്യം സുബ്ബരായരുടെയും പിന്നീടു മാധവരായരുടെയും സുശിക്ഷണത്തിൽ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് സമാർജ്ജിച്ച ആംഗ്ലേയഭാഷാപരിചയം നിരന്തരാഭ്യാസത്താൽ അത്ഭുതകരമായ വിധത്തിൽ പരിപുഷ്ടി പ്രാപിച്ചിരുന്നു. ഇംഗ്ലീഷു ഭാഷ

യിൽ ഉപന്യാസങ്ങൾ രചിക്കുന്നതിലും അതിചതുരമായി സംഭാഷണം നടത്തുന്നതിലും അന്യതരസാധാരണമായ സാമർത്ഥ്യം അവിടുന്നു പ്രദർശിപ്പിച്ചിട്ടുള്ളത് പല മഹാന്മാരുടേയും അഭിനന്ദനത്തിനു പാത്രമായിട്ടുണ്ട്. മദിരാശിയിൽ നിന്ന് നോർട്ടൻെറ ആധിപത്യത്തിൽ അക്കാലത്തു പ്രസിദ്ധപ്പെടുത്തിയിരുന്ന 'സ്റ്റേററ്സ്മാൻ' പത്രത്തിലേക്കു പ്രസിദ്ധീകരണത്തിനയച്ച ഇംഗ്ലീഷുലേഖനം 'സാഹിത്യത്തിലേക്കു രാജപാതയില്ലെന്നുള്ള' അഭിപ്രായത്തോടുകൂടി തിരസ്കൃതമായതു മുതല്ക്കു അവിടുന്നു സ്ഥിരപ്രയത്നം ചെയ്യുകയും അചിരേണ ഒരു നിപുണനായ സാഹിത്യകാരനെന്നുള്ള പദവി ലഭിക്കുകയും ചെയ്തു. അന്നത്തെ ഏതദ്ദേശീയരാജാക്കന്മാരിൽ ആംഗ്ലേയഭാഷകൊണ്ടു കൈകാര്യം ചെയ്യുന്നവരിൽ അഗ്രഗണ്യനെന്നു വിഖ്യാതി സമ്പാദിച്ച വിശാഖം തിരുനാൾ തിരുമേനിയുമായി വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കുണ്ടായ സൈ്വരസഹവാസവും സൌഹാർദ്ദവും ഇക്കാര്യത്തിൽ പ്രത്യേകം പ്രേരകമായിരുന്നുവെന്നുള്ളത് നിരാക്ഷേപമായ സംഗതിയാണ്. സഹൃദയാഗ്രണിയായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ട് വായിച്ചതിൽ ഹൃദയംഗമങ്ങളെന്നു അവിടുത്തേക്കു ബോദ്ധ്യമായ ഇംഗ്ലീഷു പുസ്തകങ്ങളും മാസികാഗ്രന്ഥങ്ങളും വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കും അയച്ചുകൊടുക്കുക പതിവായിരുന്നു. റസിഡണ്ട് മുതലായ യൂറോപ്യൻ ഉദ്യോഗസ്ഥന്മാർ, മാധവരായർ, എന്നിങ്ങനെയുള്ളവരുമായുണ്ടായ അടുത്ത പരിചയവും പെരുമാററവും വിശിഷ്യ അവിടുത്തെ സചപരിശ്രമവും ആംഗ്ലഭാഷാനൈപുണ്യത്തെ വളരെ വർദ്ധിപ്പിച്ചു. പാശ്ചാത്യസാഹിത്യവുമായുണ്ടായ സമ്പർക്കം അവിടുത്തെ ജീവിതത്തിൽ എത്രമാത്രം പ്രബലമായിരുന്ന ഒരു പ്രേരകശക്തിയായിരുന്നുവെന്നു നിർണ്ണയിക്കുവാൻ പ്രയാസമാണ്. കേരളഭാഷായോഷയുടെ സുകൃതകല്പദ്രുമവും ഉദ്ധാതാവുമായിത്തീരുവാൻ അവിടുത്തേക്കു സാധിച്ചിട്ടുള്ളത് പുരാതനസംസ്കാരവും നവീനസംസ്കാരവും

സമഞ്ജസമായി തിരുമനസ്സിൽ സംഗമിച്ചതിനാലാണു്. മല
യാളഭാഷയ്ക്കു അക്കാലത്തുണ്ടായ പ്രത്യുത്ഥാനത്തിനു് മാൎഗ്ഗ
ദൎശിയാകുവാൻ അവിടത്തേക്കിടയായതു് പാശ്ചാത്യസാഹി
ത്യം മുഖേന ലഭിച്ച നവീനാദൎശങ്ങളുമായുള്ള പരിചയം
കൊണ്ടാണെന്നുള്ളതു് വിസ്മൎത്തവ്യമല്ല. ഇംഗ്ലീഷുസാഹിത്യ
ത്തിൽ അവിടത്തേക്കുണ്ടായ ഉപസ്ഥിതി ഒട്ടും നിസ്സാരമായിരു
ന്നില്ല. അഡിസൻ, സ്വിഫ്റ്റ്, സ്റ്റീൽ, ബേക്കൺ, ഷേക്
സ്പീയർ, മിൽട്ടൻ, ടെനിസൻ, മുതലായ ഉത്തമസാഹിത്യകാ
രന്മാരുടെ പ്രധാനകൃതികളെല്ലാം അവിടുന്നു സാവധാനം
പാരായണം ചെയ്തിരുന്നു. ഈ സാഹിത്യം വഴിക്കു അവിടു
ത്തേക്കു ഗോചരമായ നവീനലോകവും ആദൎശങ്ങളും അവി
ടത്തെ മാനസചക്രവാളത്തിൽ വരുത്തി വെച്ച പരിവൎത്തനം
അത്ഭുതാവഹമത്രെ. അവിടത്തേക്കു സിദ്ധിച്ച ഗ്രാഹ്യമായ
ആംഗ്ലേയഭാഷാപാണ്ഡിത്യവും സംസ്കാരവുമാണു് മലയാളഭാ
ഷയുടെ ഉന്നമനത്തിനു് ജീവിതാൎപ്പണം ചെയ്യുവാൻ അവി
ടത്തെ ഉത്തേജിപ്പിച്ചതു്.

ഏതദ്ദേശീയഭാഷകളിൽ ഹിന്ദുസ്ഥാനി, തെലുങ്കു്, കന്നാ
ടകം, മഹാരാഷ്ട്രി, തമിഴ് എന്നിവയിലും പ്രയോഗക്ഷമ
മായ വ്യുല്പത്തി സമ്പാദിക്കുന്നതിനും അവിടുന്നു ശ്രദ്ധിക്കാ
തിരുന്നില്ല. കാൎത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ
കാലം മുതല്ക്കു വഞ്ചിരാജകുടുംബാംഗങ്ങൾ ഇക്കാൎയ്യത്തിൽ അന
ല്പമായ ഔത്സുക്യം പ്രദൎശിപ്പിച്ചിരുന്നതായി കാണാറുണ്ടു്.
സകലകലാവല്ലഭനായിരുന്ന സ്വാതിതിരുനാൾ മഹാരാജാവു
തിരുമനസ്സുകൊണ്ടു് ഈ വിവിധഭാഷകളിൽ അനവധി ഉത്ത
മഗാനങ്ങൾ രചിക്കത്തക്കവിധം പാണ്ഡിത്യം സമാൎജ്ജിച്ചി
രുന്നു. വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ
ഭാഷകൾ പഠിക്കുന്നതോടുകൂടി സ്വപ്രിയതമയെ അഭ്യസിപ്പി
ച്ചിരുന്നതിനാൽ അവയിലുള്ള സാമാന്യവ്യുല്പത്തി ദൃഢതരമാ
യിത്തീൎന്നു. ഇക്കാരണത്താൽ ഇതു് സന്തോഷകരവും ഉല്ലാ

സപ്രദവുമായ ഒരു വ്യവസായമായി അവിടത്തേക്ക അനുഭവ
പ്പെട്ടു.

ഇതരകലകളിലും അവിടത്തേക്ക ശക്തിമത്തായ അഭി
നിവേശമുണ്ടാകാതെയിരുന്നില്ല. ഇവയിൽ വീണാവായനയാ
ണ് ആദ്യമായി തുടങ്ങിയത്. ഇക്കാൎയ്യത്തിൽ തിരുമനസ്സിലെ
പ്രഥമ ഗുരുസ്ഥാനം ജ്യേഷ്ഠഭ്രാതാവു തന്നെ വഹിച്ചു. ഗുരു
ദക്ഷിണയായി ഒരു വൈരമോതിരം അവിടുന്ന് സഹോദരന്
സമ്മാനം നൽകുകയും ചെയ്തു. അവിടത്തെ പ്രാണപ്രേയസി
യും ഏറക്കുറെ ഗുരുസ്ഥാനം വഹിച്ച് ശാസ്ത്രാഭ്യാസങ്ങളിൽ
ഭർത്താവു ഭാൎയ്യയ്ക്കു എത്രമാത്രം ഉപകരിച്ചുവോ അത്രമാത്രം സം
ഗീതവിഷയത്തിൽ ഭാൎയ്യ ഭർത്താവിനും ഉപകാരിണിയായിത്തീ
ൎന്നു. സരസ്വതീദേവിയുടെ അവതാരമെന്ന് വീണാവാദന
ത്തെ സംബന്ധിച്ചിടത്തോളം അതിശയോക്തി ലേശം കൂടാ
തെ പറയാവുന്ന ലക്ഷ്മീഭായി തിരുമനസ്സിലെ അന്തേവാസി
ത്വം ഇലോം ഫലപ്രദമായിരുന്നുവെന്നതിനു സംശയമില്ല.
ആദ്യകാലത്ത് ദിവസം നാലഞ്ചു മണിക്കൂർ സാധകം ചെയ്ത്
നിരന്തരയത്നം കൊണ്ടാണ് സംഗീതവിദ്യയുടെ രഹസ്യങ്ങൾ
ഓരോന്നായി അവിടുന്നു സ്വാധീനമാക്കിയത്. വാസനയുടെ
കുറവ് അഭ്യാസം കൊണ്ടു നികത്തി. 'ബുദ്ധിരേവ ജയത്യേകാ
പുംസസ്സർവ്വാൎത്ഥസാധിനീ' എന്ന ദൃഢവ്രതം അവിടത്തേക്കു
ണ്ടായി. വാസ്തവത്തിൽ, ക്ഷത്രയോഗ്യമായ ദൃഢനിശ്ചയമാ
ണ് അവിടത്തെ ജീവിതവിജയത്തിന്റെ രഹസ്യം. അവിട
ത്തേക്ക ദുഷ്കരമായി ഒന്നും തന്നെ ഇല്ലെന്നുള്ള ബോധവും അ
തനുസരിച്ചുള്ള സ്ഥിരപ്രയത്നവും ആണ് അവിടത്തെ ഉത്തും
ഗസോപാനത്തിൽ പ്രതിഷ്ഠിച്ചത്. ൧൦൬൫-ാമാണ്ടിനിടയ്ക്കു
പ്രസിദ്ധനായ വെങ്കടാദ്രി ഭാഗവതർ വലിയകോയിത്തമ്പുരാൻ
തിരുമനസ്സിലേയും ജ്യേഷ്ഠസഹോദരനേയും വീണവായന അ
ഭ്യസിപ്പിച്ചിരുന്നുവെങ്കിലും കേരളവൎമ്മദേവൻ മാത്രമേ അനുക്ര
മമായ പ്രാവീണ്യം സ്ഥിരോത്സാഹം കൊണ്ടു സമ്പാദിച്ചുള്ളു.

വൈണികകേസരികളായ വെങ്കിടാദ്രിഭാഗവതരും കല്യാണ
കൃഷ്ണഭാഗവതരും അവിടുത്തെ ഗുരുഭൂതന്മാരായിത്തീൎന്നപ്പോൾ
വീണവായനയിൽ അസൂയാജനകമായ പാടവം അവിടുത്തേക്കു
ലഭിച്ചു. വീണവായനയിൽ അവിടുത്തേക്കുണ്ടായിരുന്ന പ്രവ
ണതയെപ്പററി ഇന്ദുലേഖാകൎത്താവായ ഒയ്യാരത്തു ചന്തുമേനോ
വൻ തിരുമനസ്സിലേക്കയച്ച ഒരെഴുത്തിൽ "സംഗീതത്തിൽ അ
ദ്വിതീയനായ മരിച്ചുപോയ എന്റെ സ്നേഹിതൻ കല്യാണ
കൃഷ്ണഭാഗവതർ തിരുമനസ്സിലേക്കു സംഗീതത്തിൽ എത്രത്തോ
ളം ജ്ഞാനമുണ്ടെന്നുള്ളതിനെപ്പററി എന്നോടു പറഞ്ഞിട്ടു
ണ്ടു്" എന്നു് പ്രസ്താവിച്ചു കാണുന്നു.

വീണവായന കൂടാതെ, ദേശികപ്രസ്ഥാനത്തിലുള്ള സം
ഗീതത്തിലും പ്രത്യേകം അഭിരുചി അവിടുത്തേക്കുണ്ടായിരുന്നു.
അന്നത്തെ കഥകളിപ്പാട്ടുകാരിൽ പ്രമുഖനും അമ്മാവന്റെ
ആശ്രിതനുമായിരുന്ന അവനവഞ്ചേരി ഹരിഹരഭാഗവതർ
പലപ്പോഴും കഥകളിപ്പദങ്ങൾ പാടിക്കേൾപ്പിച്ചു് അവിടുത്തെ
രസിപ്പിച്ചിരുന്നു. ചിത്രമെഴുത്തിലും പാരമ്പൎയ്യമായി ഏറക്കു
റെ വാസനയില്ലാതിരുന്നില്ല. എന്നാൽ അതിനെ പോഷിപ്പി
ക്കുന്നതിനു പറയത്തക്ക യാതൊരു പരിശ്രമവും ചെയ്തതായി
അറിയുന്നില്ല. വിശാഖം തിരുനാൾ രാജകുമാരന്റെ ആശ്രി
തനും ഒരു പ്രസിദ്ധചിത്രകാരനുമായിരുന്ന രാമസ്വാമിനായി
ഡുവിന്റെയും വിശ്വവിശ്രുതനായ കിളിമാനൂർ ചിത്രമെഴുത്തു
തമ്പുരാന്റെയും കലാപാടവം കണ്ടഭിനന്ദിക്കുന്നതിനും അവ
രെ പ്രോത്സാഹിപ്പിക്കുന്നതിനും പില്ക്കാലത്തു് അവിടുത്തേക്കു
സാധിച്ചു. ചിത്രമെഴുത്തു കോയിത്തമ്പുരാന് ആദ്യമായി ഒരു
ഛായപ്പെട്ടി വാങ്ങി സമ്മാനിക്കുകയും അവിടുത്തെ കല്പനാശ
ക്തിയേയും ഭാവപ്രകാശനവൈദഗ്ദ്ധ്യത്തേയും ഉള്ളഴിഞ്ഞു്
അഭിനന്ദിക്കുകയും ചെയ്തതു് കേരളവൎമ്മദേവനാണു്.

വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് കായിക
വിനോദങ്ങളിലും വ്യായാമങ്ങളിലും ചെറുപ്പത്തിലേ തന്നെ

ഉത്സുകനായിരുന്നുവെന്ന് മുമ്പ് പ്രസ്താവിച്ചുവല്ലോ. ഇസ്ലി, മറിച്ചിൽ, കസർത്തഭ്യാസം, മല്ലയുദ്ധം എന്നിവയിലെല്ലാം അവിടുത്തേക്കു വിശേഷ പ്രതിപത്തിയുണ്ടായിരുന്നതിനാൽ കാലക്രമത്തിൽ നല്ലനൈപുണ്യം സമ്പാദിച്ചു. അക്കാലത്ത് തിരുവനന്തപുരത്തു താമസക്കാരായിരുന്ന ചില വിദേശിമല്ലന്മാരുടെ ശിക്ഷയിൽ പല പയററുകളും അവിടുന്ന് അഭ്യസിച്ചു. അതോടുകൂടി ദേഹത്തിനു ഒതുക്കവും വഴക്കവും പുഷ്ടിയുമുണ്ടായി. ആരോഗ്യദൃഢഗാത്രനായിരുന്ന അവിടുന്ന് സാമാന്യം മല്ലന്മാരോടു എതിർത്തു നില്ക്കത്തക്ക സാമർത്ഥ്യം ഇൗയിടയ്ക്കു കൈവശമാക്കി. തിരുമനസ്സിലെ ബലിഷ്ഠങ്ങളായ ഭുജങ്ങളെ തടഞ്ഞു നിർത്തുന്നതിനു സാധാരണക്കാർക്ക് അസാദ്ധ്യമായിരുന്നു. ഇൗ കായിക വിനോദങ്ങളിലും വ്യായാമങ്ങളിലും എല്ലാ ദിവസവും കുറെ സമയമെങ്കിലും ചിലവാക്കാതെയിരുന്നില്ല. അവിടുത്തെ കായികാഭ്യാസപ്രകടനങ്ങൾ പലരേയും ഓരോ അവസരങ്ങളിൽ അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ട്. രണ്ടുപേരു പിടിച്ചാലും പൊക്കുവാൻ വിഷമിക്കുന്നതും ഇന്നും തേവാരത്തുകോയിക്കൽ കാണാവുന്നതുമായ ഒരു ശിലാവട്ടം അവിടുന്ന് നിഷ്പ്രയാസം ഒററക്കൈകൊണ്ടുയർത്തി പല അഭ്യാസങ്ങളും പതിവായി പരിശീലിച്ചു വന്നിരുന്നുവെന്നു കേട്ടിട്ടുണ്ട്.

ഇതോടുകൂടി കുതിരസ്സവാരിയിലും വിസ്മയാവഹമായ പുരോഗതിയുണ്ടായി. കൊട്ടാരം ലായത്തിലെ കാർബാറിയുടെ മേൽനോട്ടത്തിലാണ് അവിടുന്ന് ആദ്യമായി അശ്വവിദ്യ അഭ്യസിച്ചത്. കാലക്രമത്തിൽ കൊട്ടാരം ലായത്തിലുണ്ടായിരുന്ന എല്ലാ കുതിരയുടേയും പുറത്തു അപകടം കൂടാതെ സവാരി ചെയ്യുവാൻ അവിടുത്തേക്കു സാധിച്ചിരുന്നു. എത്ര തന്നെ പിണക്കമുള്ള കുതിരയായാലും അതിനെ ഇണക്കിമെരുക്കി ചൊല്പടിക്കു കൊണ്ടു നടക്കുവാൻ അവിടുത്തേക്കു കഴിയുമായിരുന്നു. വലിയ രണ്ടു വെള്ളക്കുതിരകൾ സ്വന്തമായും അവിടുത്തേക്കുണ്ടായിരുന്നു. മിക്കദിവസവും കടപ്പുറത്തേക്കും ചിറക്കരയ്ക്കും

ട്ടാരത്തിലേക്കും കാഴ്ച്ബംഗളാവിലേക്കും മററും സവാരി ചെയ്യുക പതിവായിരുന്നു. ഒരിക്കൽ ലായം വകയായ ഒരു കുതിര അതിവേഗത്തിൽ അവിടുത്തെക്കൊണ്ടു പായുന്നതു് കണ്ടു് കാണികൾ അമ്പരന്നു. പക്ഷേ, അവിടുന്നു് ഉത്തരക്ഷണത്തിൽ ലഗാൻ പിടിച്ചു് സാഹസികനായ ആ കുതിരയെ മര്യാദ പഠിപ്പിച്ചു. ഈ സംഭവം ലായം കാർബാറിയുടേയും മററും പ്രത്യേക പ്രശംസയ്ക്കു പാത്രമായി. അശ്വാരോഹണാദി വിനോദങ്ങളിൽ അവിടുത്തെ ഉത്സാഹിപ്പിച്ചതു് അന്നു് ഒന്നാം മുറ രാജകുമാരനായിരുന്ന ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടായിരുന്നു.

ആയുധവിദ്യയിലും ഇക്കാലത്തു ധാരാളം ശ്രദ്ധ അവിടുന്നു് പതിപ്പിച്ചിരുന്നു. അവിടുത്തെ പ്രേഷ്ഠസുഹൃത്തായിരുന്ന ആയില്യം തിരുനാൾ രാജകുമാരൻ സമ്മാനിച്ച കൈത്തോക്കു് തേച്ചു തുടച്ചു് സജ്ജത വരുത്തി അതുകൊണ്ടു് ഏതെങ്കിലും ഒരു പറവയേയോ മററു പ്രാണിയേയോ വെടിവെയ്ക്കണമെന്നുദ്ദേശിച്ചു് ബഹുധാപ്രയത്നം ചെയ്തിട്ടും ഫലിക്കാത്തതിനെപ്പററി 'എന്റെ മൃഗയാസ്മരണകൾ' എന്ന ലേഖനത്തിൽ അവിടുന്നു് പ്രസ്താവിച്ചിരിക്കുന്നു. ഒരു തോക്കു് കൈയിലെടുക്കുന്നതിനു് അവസരം ലഭിക്കുന്നതിനു മുമ്പു് പടക്കം പൊട്ടിക്കുന്നതിൽ അസാമാന്യമായ ഉത്സാഹം ഉണ്ടായിരിക്കുകയും അതു കൊളുത്തിയെറിഞ്ഞു് ചില ക്ഷുദ്ര ജന്തുക്കളെ ഹിംസിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അവിടുത്തേക്കു പടക്കം പൊട്ടിക്കുന്നതിലേക്കുള്ള താല്പര്യത്തെ അറിഞ്ഞു് അക്കാലത്തു് മൂന്നാംമുറ രാജകുമാരനായിരുന്ന വിശാഖം തിരുനാൾ പലപ്പോഴും പലതരത്തിലുള്ള വിചിത്രങ്ങളായ പടക്കങ്ങളെ അവിടുത്തേക്കു അയച്ചുകൊടുത്തിരുന്നു. അവിടുത്തേക്കു പ്രിയതരമായിരുന്ന മൃഗയാവിനോദത്തിൽ അഭിരുചി ജനിക്കാനുള്ള കാരണങ്ങളേയും അവിടുത്തേക്കു ഒരു നായാട്ടിലുള്ള അനുഭവങ്ങളേയും ആ ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്.

ആത്മകഥാകഥനരൂപമായ ആ ഉപന്യാസത്തിൽ നിന്ന് ഏതാനും ഭാഗങ്ങൾ ഉദ്ധരിച്ചുകൊള്ളട്ടെ. "അങ്ങനെയിരിക്കുമ്പോൾ ശ്രീപാദം വകയായി ചില തോക്കുകൾ ഒരു പുരമുറിയിൽ ഇരിപ്പുണ്ടായിരുന്ന വിവരമറിഞ്ഞ് ഭഗീരഥയത്നം ചെയ്ത് അതിലൊരു വൃത്തികെട്ടതായ വലിയ കൊട്ടപ്പിടിത്തോക്കിനെ ഞാൻ കൈക്കലാക്കി. ബഹുശ്രമം ചെയ്ത് അതിനെ ഉപയോഗിക്കത്തക്കതാക്കിത്തീർത്ത് പക്ഷികളുടെ നേർക്ക് യുദ്ധത്തിനാരംഭിച്ചു. അത്യുന്നതങ്ങളായ വൃക്ഷങ്ങളുടെ മുകളിലിരുന്ന എത്രയും ചെറിയ പക്ഷികൾ പോലും എന്റെ ലക്ഷ്യവേധത്തിനു വിഷയമാകാതെയിരുന്നില്ല. അക്കാലത്ത് എന്റെ മാതുലപ്രായന്മാരായ രണ്ടു കിളിമാനൂർ കോയിത്തമ്പുരാക്കന്മാർ തിരുവനന്തപുരത്തു താമസിക്കുന്നുണ്ടായിരുന്നു. ഒരാൾ യന്ത്രവേലകളിൽ അതിസമർത്ഥനും 'മണിക്കാരൻ' എന്നു പ്രസിദ്ധനും ആയ കോത്തോമ്മൻ അമ്മാവനും മറ്റൊരാൾ അക്കാലത്തെ മഹാപ്രസിദ്ധനായ ചിത്രകാരനും ഇപ്പോൾ ലോകമാസകലം പ്രഖ്യാതി സമ്പാദിച്ചിരിക്കുന്ന ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാന്റെ ഗുരുവും ആയ കുഞ്ഞുണ്ണിഅമ്മാവനും ആയിരുന്നു. ഇവരുടെ രണ്ടുപേരുടെ അടുക്കലും ഞാൻ പല വിഷയങ്ങളിലും ശിഷ്യപ്പെട്ടിട്ടുണ്ട്. രണ്ടുപേരും നാളികപ്രയോഗവിദ്യയിൽ പല രഹസ്യങ്ങളും ഗ്രഹിച്ചിട്ടുള്ളവരായിരുന്ന വിവരം ഞാൻ അറിഞ്ഞിരുന്നതിനാൽ ആ വിഷയത്തിൽ വിശിഷ്യ അവരുടെ ശിഷ്യത്വത്തെ ക്രമേണ സമ്പാദിച്ചു. എന്നാൽ അവരുടെ ഉപദേശങ്ങളെ പരീക്ഷിച്ചു നോക്കിയിട്ടുള്ളത് എത്രയും അപൂർവമായിട്ടു മാത്രമേയുള്ളു. ഉണ്ടയിട്ടു ഒരുത്തന്റെ നെഞ്ചിൽ വെടിവെച്ചാൽ ആ ഉണ്ട അവന്റെ നെഞ്ചിൽ തട്ടി താഴെ വീഴുന്ന സമ്പ്രദായം ആ വിധത്തിൽ പരീക്ഷിക്കുവാൻ എനിക്കു ധൈര്യമില്ലാതെ ഒരു മുണ്ടു മടക്കി ചുമരിൽ ഇട്ടു വെടിവെച്ചുനോക്കിയപ്പോൾ ഉണ്ട ആ മുണ്ടിൽ യാതൊരു കേടുതലും ചെയ്യാതെ

അതിൽ തട്ടി താഴത്തുവീണു. ഇതുപോലെ തോക്കിന്റെ വാകെട്ടുക എന്നൊരു വിദ്യയും എനിക്കു ഉപദേശിച്ചിട്ടുണ്ടായിരുന്നു. അതിനെ പരീക്ഷിച്ചുനോക്കുവാൻ അചിരേണ ഒരു സന്ദർഭമുണ്ടായി........കിളിമാനൂർ കോതോമ്മൻ അമ്മാവൻ എനിക്കുപദേശിച്ച മറ്റൊരു വിദ്യ മൃഗങ്ങളെ വരുത്തി വെടിവെക്കുക എന്നുള്ളതായിരുന്നു. അവിടുന്ന് ഈ വിദ്യ ൧൦൨൨-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ അടുക്കൽ ഒരിക്കൽ കാണിച്ചതായി ഞാൻ കേട്ടിട്ടുണ്ടായിരുന്നു."

ആയുധപ്രയോഗത്തിലെ പല രഹസ്യങ്ങളും ഇങ്ങനെ അവിടുന്നു മനസ്സിലാക്കിയതോടുകൂടി നായാട്ടിലുള്ള അഭിരുചി വളരെ വർദ്ധിച്ചു. അക്കാലത്തു് തിരുവനന്തപുരം പട്ടണത്തിന്റെ പരിസരങ്ങളിലുള്ള കുററിക്കാടുകളിലാണു് തിരുമനസ്സുകൊണ്ടു് മൃഗയാവിനോദം സാധിച്ചതു്. ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു് അതിസമർത്ഥനായ വഞ്ചിയൂർ കുഞ്ഞൻ എന്ന കൊല്ലനെക്കൊണ്ടു് തീർപ്പിച്ച അത്യന്തരമണീയമായ തോക്കു് അവിടുത്തേയ്ക്കു സമ്മാനിച്ചപ്പോൾ അനിർവാച്യമായ സന്തോഷമുണ്ടായതായി അവിടുന്നുതന്നെ രേഖപ്പെടുത്തിയിട്ടുണ്ടു്. 'കല്പാലക്കടവി'ൽ നിന്നും വള്ളം കയറി വേളിക്കായൽ വരെ സവാരിയായിപ്പോയി ചീങ്കണ്ണികളേയും നീർനായ്ക്കളേയും നാളികപ്രയോഗത്താൽ നിഗ്രഹിക്കുക പതിവായിരുന്നു. ഇടയ്ക്കിടയ്ക്കു കഴക്കൂട്ടം, കളത്തൂർ, മുതലായ വനപ്രദേശങ്ങളിലും മൃഗനായാട്ടിനായി ചിലപ്പോൾ പോകാറുണ്ടായിരുന്നു. അവിടത്തെ ആദ്യത്തെ വന്യമൃഗനായാട്ടിനെ 'മൃഗയാസ്മരണകം' എന്ന ഉപന്യാസത്തിൽ തന്മയത്വത്തോടു വർണ്ണിച്ചിട്ടുണ്ടു്. മൃഗയാവിനോദം അവിടുത്തേയ്ക്കു എത്രമാത്രം ഉല്ലാസകരമായ ഒരു വിനോദമായിരുന്നുവെന്നു് 'മയൂരസന്ദേശ'ത്തിലെ 'കുന്നിന്നങ്ങേപ്പുറമടവിയാണായതിൽ പോയതന്ദ്രം,' 'ലീലാരണ്യേ വിഹഗമൃഗയാലോലനായേകദാ ഞാൻ' എന്നിത്യാദി പദ്യങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ടു്. നായികയുടെ ദൂതനിൽ പരിപൂർണ്ണവിശ്വാസം

ഉദിക്കുന്നതിനായി പറയുന്ന അഭിജ്ഞാനവാക്യം മൃഗയാവിഷയകമാണെന്ന് പ്രത്യേകം സ്മരണീയമാണ്.

അവിടുന്ന് ഇക്കാലത്ത് കുട്ടുണ്ടിയേറിലും അനല്പമായ ഔത്സുക്യം പ്രദർശിപ്പിച്ചിരുന്നു. അതിനെക്കുറിച്ച് 'ഹനുമദുത്ഭവത്തിലെ ശ്ലോകങ്ങളും പദങ്ങളും ഉണ്ടാക്കുന്നതിനിടയ്ക്കു ഞാൻ കുട്ടുണ്ടിയേറ് അഭ്യസിച്ചുകൊണ്ടിരിക്കുകയായിരുന്നു. നല്ല കവിയും മഹാരസികനും ഫലിതക്കാരനുമായ പൂന്തോട്ടത്തു നമ്പൂതിരിയും കത്തുണ്ണി അമ്മാവനും എന്റെ ഉഭയവിഷയമായ ജാഗ്രൂകതയെക്കുറിച്ച് പ്രശംസിക്കാറുണ്ടായിരുന്നു. എന്നാൽ വാസ്തവത്തിൽ എനിക്കു കുട്ടുണ്ടി എറിയുന്നതിലായിരുന്നു അന്ന് അധികമായ ഉത്സാഹം ഉണ്ടായിരുന്നത്" എന്ന് അവിടുന്നുതന്നെ പ്രസ്താവിക്കുന്നു. കുട്ടുണ്ടിയേറിലും വെടിവെക്കുന്നതിലും ലക്ഷ്യവേധത്തിൽ അവിടുന്ന് പ്രദർശിപ്പിച്ച സാമർത്ഥ്യം പല യൂറോപ്യന്മാരുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായിട്ടുണ്ട്.

ഇങ്ങനെ സാഹിത്യസംഗീതാദിപരിശീലനത്തിലും കായികവിനോദങ്ങളിലും അവിടുന്നു നിരന്തരപരിശ്രമം ചെയ്തിരുന്ന തിരുവനന്തപുരത്തെ താമസകാലത്തിനിടയിൽ ഉണ്ടായിട്ടുള്ള പുരോഗമനം വിസ്മയാവഹമാണ്. ഈ കാലഘട്ടം അവിടുത്തെ ജീവിതത്തിലെ അതിപ്രധാനമായ ഒരു ഘട്ടമാണ്. കാവ്യനാടകാലങ്കാരാദികളിലും തർക്കവ്യാകരണ വേദാന്താദിശാസ്ത്രങ്ങളിലും വിവിധഭാഷകളിലും വിശേഷിച്ചു പാശ്ചാത്യസാഹിത്യത്തിലും സുദൃഢമായ വ്യുല്പത്തി അവിടുന്ന് സമ്പാദിച്ച് മഹത്തരമായ സാഹിത്യവ്യവസായത്തിന് അധികാരിയായത് ഈ കാലഘട്ടത്തിലാണ്. തിരുമനസ്സിലെ വൈദുഷ്യകല്പദ്രുമം വിവിധശാഖകളോടുകൂടി തഴച്ചു പുളച്ചത് അവിടുത്തെ പ്രതിനിയതമായ വ്യവസായം കൊണ്ടും സർവതോമുഖമായ പ്രതിഭാവിശേഷംകൊണ്ടുമാണ്. ഈ യുവാവിന്റെ നിരർഗ്ഗളമായ പ്രതിഭാധാര ഗീർവ്വാണദ്രാവിഡഭാഷകളാകുന്ന മഹാനദികൾ മു

ഷേന പ്രതിക്ഷണം പാഞ്ഞു് ശബ്ദബ്രഹ്മമഹാസമുദ്രത്തിൽ വ്യാപിച്ചുകൊണ്ടിരുന്നതിന്നു പുറമേ ചില ചില്ലറ ഭാഷാപ്രണാളങ്ങളിലും' സുകുമാരകലകളിലും ശസ്ത്രാശ്ത്രവിദ്യകളിലും മററും ഉൽക്കർഷേച്ഛയോടു് ഇക്കാലത്തു പ്രവേശിച്ചുവെന്നതു് അവിടത്തെ ഭാവിജീവിതത്തിന്നു് സമുചിതമായ സജ്ജീകരണമായിത്തീൎന്നു. പാഠാലയപ്രവേശം മുതലായ പ്രരോചനകളൊന്നുമില്ലാതെ ആജീവനാന്തം ഒരു വിദ്യാൎത്ഥിയായി കഴിക്കുവാൻ സാധിച്ചതു് ഒന്നുമാത്രമാണു് അനശ്വരമായ യശസ്സു സമാൎജ്ജിക്കുവാൻ നിദാനമായതു്. അലംഭാവത്തെ പ്രാപിക്കാത്ത വിദ്യാവ്യസനിതയും സൎവസൗഭാഗ്യസമ്പൂൎണ്ണമായ ദാമ്പത്യജീവിതത്തിലും തുടൎന്നതിനാൽ ജീവിതവിജയം അവിടത്തേയ്ക്കു ലഭിച്ചു. അമൃതം ലഭിച്ചതു് സമുദ്രമഥനം ചെയ്തശേഷമാണു്. വ്യവസായത്തിൻെറയും ബുദ്ധിയുടേയും മാഹാത്മ്യംകൊണ്ടുമാത്രമേ പാണ്ഡിത്യകല്പദ്രുമം പുഷ്പിക്കുകയും ഫലഭരം കൊണ്ടു നമ്രമാകുകയുമുള്ളൂ. 'യത്നാനുരൂപം ഹി ഫലം ക്രിയാണാം' എന്നു സുകുമാരകവി പറഞ്ഞിട്ടുള്ളതു് മറെറാരുവിധത്തിലാകുവാൻ നിവൃത്തിയില്ലല്ലൊ.

# അദ്ധ്യായം ൩.

## ഗൃഹസ്ഥാശ്രമപ്രവേശം.

കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ഗുണവതിയായ ലക്ഷ്മീറാണി തിരുമനസ്സിലെ വളരെ ചെറുപ്പത്തിൽതന്നെ വിവാഹംകഴിച്ചുവെങ്കിലും പിന്നീടും കുറെക്കാലത്തേക്കു ഉപരിവിദ്യാഭ്യാസത്തിൽ ദത്താവധാനനായിരുന്നതല്ലാതെ ഗൃഹസ്ഥാശ്രമപ്രവേശത്തിൽ ഔത്സുക്യം പ്രദൎശിപ്പിച്ചില്ല. ഏതൊരു ജീവിതത്തിലും വിവാഹം അതിഗഹനമായ ഒരു ദശാസന്ധിയാകുന്നു. ഭാവിജീവിതത്തിലെ അധഃപതനമൊ അഭ്യുദയമൊ ഏറക്കുറെ ഈ ഘട്ടത്തിലാണ് തീൎച്ചപ്പെടുത്തുന്നതു്. ജീവിതം നരകമായൊ സ്വൎഗ്ഗമായൊ തീരുന്നതിനുള്ള പ്രേരകശക്തികളിൽ ഇതിന് അതിപ്രാധാന്യമുണ്ടു്. മഹാകവികളുടെയും മഹാസമ്രാട്ടുകളുടെയും ഭാവിജീവിതം അതിസുഭഗമാക്കുന്നതിനൊ അലങ്കോലപ്പെടുത്തുന്നതിനൊ ഈ ദശാസന്ധി സൎവ്വശക്തമാണെന്ന് ലോകചരിത്രത്തിൽ എത്രയോ ഉദാഹരണങ്ങൾ നമുക്കു കാണുവാൻ കഴിയും. വിശേഷിച്ച് ദമ്പതികൾ അനതീതബാല്യരും ഐശ്വൎയ്യസമ്പന്നരുമാണെങ്കിൽ മിക്കവാറും അധഃപതനത്തിലേക്കുള്ള ത്വരിതപ്രയാണം അന്നുമുതൽ സമാരംഭിക്കുന്നു. നൂററിന് തൊണ്ണൂററിഒമ്പതും ദുരന്തഗൎത്തത്തിലേക്കു ചാടുന്നു; ഒന്നൊപ്പെട്ടുപിഴച്ചാൽ മഹാഭാഗ്യമെന്നേയുള്ളു. ഉല്ലളിതങ്ങളായ ഇന്ദ്രിയാശ്വങ്ങളുടെ പാച്ചിൽ തടുക്കുന്നതിന് ബന്ധുജനങ്ങളുടെ സദുപദേശങ്ങൾ വിഫലങ്ങളായിത്തീരുന്നു. എന്നാൽ ഈ ദമ്പതിമാൎക്ക് അതിഭാസുരമായ ഭാവിയാണ് ദൈവഗത്യാ ഉണ്ടായതു്. യൌവനയുക്തമായ ദേഹപുഷ്ടിയും ശരീരദാൎഢ്യവും ആരോഗ്യവികാസവും ഉണ്ടാകുന്നതുവരെ അരുചിയോ അലംഭാവമോ കൂടാതെ വിദ്യാസമ്പാദനത്തിൽ മാ

ത്തും വ്യാപൃതരാകുന്നതിലത്രേ അവരുടെ ശ്രദ്ധ മുഴുവനും പതി
ഞ്ഞതു്. ഗുരുഭൂതനായ മാതുലനാൽ ന്യസ്തമായ വിദ്യാധന
ത്തെ വർദ്ധിപ്പിക്കുന്നതിൽ കേരളവർമ്മദേവന്റെ സർവ്വയത്ന
ങ്ങളും കേന്ദ്രീഭവിച്ചു. നാലുവശത്തുനിന്നും ഉൽക്കണ്ഠാഭരിത
രായ പ്രിയജനങ്ങൾ ഈ മനോമോഹനമായ ജീവിതക്കപ്പലി
ന്റെ ആപാദചലയിതമായ യാത്രയെ സംവീക്ഷണം ചെയ്തു
കൊണ്ടിരിക്കുമ്പോൾ സുഖശോകകല്ലോലങ്ങളിൽ കിടന്നു വല
യാതേയും വൻചുഴലികളിൽ കറങ്ങിത്താഴാതേയും നേരെ സ
ഞ്ചരിക്കാനിടയായതു് സ്വമാതുലന്റെ സുശിക്ഷണവൈഭവമാ
ണു്. വിഭവപ്രൗഢികളുടെ വിലോഭനങ്ങളിൽ മനംമയങ്ങി
വട്ടം കറങ്ങാതെ അംബരചുംബിയായ സംസ്കാരശൃംഗത്തെ ലാ
ക്കാക്കി ധൈര്യസമേതം അവിടുന്നു് നടകൊണ്ടു. ഭ്രാതൃവത്സ
ലനായ ജ്യേഷ്ഠൻ, പാണ്ഡിത്യപക്ഷപാതിയായ വിശാഖംതിരു
നാൾ രാജകുമാരൻ, ഗുരുനിർവ്വിശേഷമിത്രമായ മാധവരായർ
മുതലായ ബന്ധുജനങ്ങൾ ഈ ഘട്ടത്തിൽ പ്രദർശിപ്പിച്ച അ
ത്യൽക്കണ്ഠ വെറും പ്രണയചാപലമേ ആയിരുന്നുള്ളുവെന്നു്
വേഗത്തിൽ വെളിപ്പെട്ടു.

നല്ല വഴിക്കു തിരിയുന്നതിനുള്ള സകല സാഹചര്യങ്ങ
ളും, കേരളവർമ്മദേവനു് ദൈവാധീനംകൊണ്ടു സുലഭങ്ങളായി.
പ്രാണവല്ലഭയായിത്തീർന്ന വഞ്ചിരാജേശ്വരിയും വിദ്യാനന്ദന
ത്തിൽ വാസനാനുരൂപം വിഹരിക്കുന്നതിനാണു് വാഞ്ഛിച്ച
തു്. വിദ്യാവിലാസത്തിൽ പ്രാണപ്രിയനുണ്ടായിരുന്ന രസ
ജ്ഞത്വം അവരോടും സംക്രമിച്ചു. വഞ്ചിരാജകുടുംബത്തേക്കു
ദത്തെടുക്കുന്നതിനു മുമ്പുതന്നെ പത്തുവയസ്സായപ്പോഴേക്കു വി
ദ്വല്ലോകം രാജകുമാരിയുടെ സംഗീതവൈദുഷ്യം കണ്ടു് വിസ്മ
യത്താൽ ഉൽഫുല്ലമായിട്ടുണ്ടു്. സംഗീതാമൃതസാഗരത്തിൽ
യഥേഷ്ടം നീന്തിക്കളിക്കാമെന്നുള്ള കേരളവർമ്മദേവന്റെ അഭി
ലാഷത്തിനു് ജ്യേഷ്ഠസഹോദരന്റേയും ലക്ഷ്മീഭായി തിരുമന
സ്സിലേയും സംഗീതവൈദുഷ്യപ്രകടനങ്ങളാണു് പ്രേരകമായി
ത്തീർന്നതു്. വയസ്സുകൊണ്ടു് ബാലനെങ്കിലും വിദ്യകൊണ്ടു്
വൃദ്ധനായിത്തീർന്നിരുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സു
കൊണ്ടു് സ്വപ്രിയതമയെ അഭ്യസിപ്പിച്ചുവന്ന ഭാഷകളിൽ

പ്രശംസാഹ്മമായ ഉപസ്ഥിതി സമ്പാദിക്കുവാൻ അവിടുത്തേക്കു അധികകാലം വേണ്ടിവന്നില്ല. കാലചക്രം മൂന്നുനാലു വത്സരം കറങ്ങിയപ്പോഴേക്കു തിരുമനസ്സിലെ വിജ്ഞാനചക്രവാളം വിപുലമായിത്തീൎന്നു. അവരുടെ ജ്ഞാനകാംക്ഷയാണ് കിട്ടുന്നതുകൊണ്ട് തൃപ്തിപ്പെടാതെ പിന്നേയും പിന്നേയും വല്ലതുമുണ്ടോയെന്ന് ചുററുപാടും നോക്കിക്കൊണ്ട് ഗണപതിപ്രാതലിനാരംഭിച്ചതെന്ന് നിൎണ്ണയിക്കുവാൻ പ്രയാസമാണ്. സംസ്കൃതമോ ഹിന്ദുസ്ഥാനിയോ, ഇംഗ്ലീഷോ, ഏതായാലും സന്തോഷത്തോടുംകൂടെ ചെലുത്തുന്നതിൽ, ബുദ്ധിമതിയായ റാണി തിരുമനസ്സുകൊണ്ട് പ്രദശിപ്പിച്ച ചാതുൎയ്യം എല്ലാവരേയും ആശ്ചൎയ്യഭരിതരാക്കി. ഗ്രഹിക്കുന്നതെന്തിന്നും മാനസികമായ തന്മയത്വം യഥാവസരം ഉണ്ടാകുമായിരുന്നു. വിദ്യാവിഷയത്തിൽ അത്യന്തമനസ്സോടെ പ്രവൎത്തിച്ചിരുന്ന റാണി തിരുമനസ്സിലേക്കു ആവിശപ്പടങ്ങുന്നതിനു കുറെക്കാലം വേണ്ടിവന്നു. ആയിടയ്ക്കു സഞ്ചയിച്ച വിജ്ഞാനംകൊണ്ടും വിദഗ്ദ്ധമണിയായ പ്രാണവല്ലഭൻെറ സഹവാസംകൊണ്ടുമാണ് പില്ക്കാലത്ത് തിരുവാതിരപ്പാട്ടുകളും ഒററ ശ്ലോകങ്ങളും കീൎത്തനങ്ങളും മററും സുലഭമായും സുന്ദരമായും ആ മുരളിയിൽ നിന്ന് പൊഴിഞ്ഞത്.

എല്ലാവിധത്തിലും അനുരൂപരായിരുന്ന ഈ ദമ്പതിമാരുടെ വൈവാഹികജീവിതം സുഖപരിപൂൎണ്ണമായി ആരംഭിച്ചു. പള്ളിക്കെട്ടു കഴിഞ്ഞയുടനെ ഈ റാണി തിരുമനസ്സിലെ ഗുണഗരിമയെക്കുറിച്ച് പരപ്പനാട്ട് രാമവൎമ്മതമ്പുരാൻ ഒരെഴുത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു. "നമ്മുടെ ഇന്ത്യാരാജ്യത്തുള്ള അനവധി രാജ്ഞിമാരിൽ അവൎക്കുള്ള ഉന്നതപദവി, ധനം, അവസ്ഥ ഇവയെ ഒഴിച്ചുവെച്ചാൽ എത്രപേരാണ് ആരാദ്ധ്യകളായിരിക്കുന്നത് ? അവരുടെ സ്ഥാനമാനങ്ങൾ പോയാൽ അവരിൽ അധികംപേരും നിരക്ഷരകുക്ഷികളായ മൃഗപ്രായകളായിരിക്കും. നമ്മുടെ മഹാറാണിയോ? എത്ര പരിഷ്കൃതമായ രാജ്യത്തിലേയും രാജ്ഞിമാൎക്കുപോലും ഒരു

മാതൃകയായി കരുതാവുന്ന ഒരു മഹാരാജ്ഞിയാണ് നമുക്കുള്ളത്. നമ്മുടെ ഈ നാട്ടിലെ അനാചാരശൃംഖലകളിൽ കുടുങ്ങിക്കിടക്കുന്നതിനാൽ പുറമേ സഞ്ചരിക്കുന്നതിനോ സ്വതന്ത്രമായി ഓരോന്നു പ്രവർത്തിക്കുന്നതിനോ കഴിവില്ലാതെ ഒതുങ്ങിയ ജീവിതം നയിക്കേണ്ടിയിരിക്കുന്നു. അതിനാലത്രേ അവിടുത്തെ ശരിയായ യോഗ്യത പുറത്ത് അധികം പ്രചാരപ്പെടാതെയിരിക്കുന്നത്. അവിടുന്ന് യൂറോപ്പിലെ ഏതെങ്കിലും പരിഷ്കൃതരാജ്യത്തിൽ ജനിച്ചിരുന്നുവെങ്കിൽ നിശ്ചയമായും അവിടുത്തെ ഖ്യാതി ലോകമൊട്ടുക്കു പ്രസരിക്കുമായിരുന്നു."

തണ്ടാരമ്പൻ പിതാവിന്നൊരു സുവരകുമാ—
　　രനുപമോടൊത്തുവനാൻ
തണ്ടാരിത്തന്വി വഞ്ചീശ്വരിയുടെ വടിവിൽ
　　ഭൂതലേ ജാതയായാൾ
രണ്ടാളും തമ്മിലൊപ്പം വിധമതമധികം
　　ചേർന്നവർ, ചേർന്നിടാഞ്ഞാ
ലുണ്ടാമോ ധാതൃകൈകൾക്കിതിലുമതിലയുനാ
　　നല്ല സാഫല്യമേവം"

എന്ന് മംഗളാശംസയായി ചൊല്ലിയ കവിവചസ്സിന്റെ പരമാർത്ഥം ആ ഭാഗ്യം തികഞ്ഞ ദമ്പതിമാരുടെ വൈവാഹിക ജീവിതം ആരംഭിച്ചപ്പോഴാണ് എല്ലാവർക്കും പൂർണ്ണബോദ്ധ്യമായത്.

ഇങ്ങനെ സന്തോഷപ്രദമായ ദാമ്പത്യജീവിതത്തിലേക്കു കാലൂന്നിയപ്പോൾ അസുഖകരങ്ങളായ ചില ഗൃഹസംഭവങ്ങൾ ആ സൌഭാഗ്യപൂർണ്ണതയെ അല്പം ഗ്രസിച്ച് വലിയ കോയിത്തമ്പുരാൻ തിരുമനസ്സിന് മനോവ്യാകുലതയ്ക്കു കാരണമായി. സ്വകുടുംബമായ ചങ്ങനാശ്ശേരി കൊട്ടാരത്തിൽ ഉണ്ടായ അന്തശ്ഛിദ്രങ്ങളും മാതാവിനുണ്ടായ ചില ദുരന്തങ്ങളും അവിടുത്തെ വ്യാകുലപ്പെടുത്തി. സ്വാതിതിരുനാൾ തിരുമനസ്സിലെ പിതൃവ്യനായ കൊച്ചുകോയിത്തമ്പുരാൻ ചരമം പ്രാപിച്ചതു മുതൽ ലക്ഷ്മീപുരത്തു കൊട്ടാരത്തിലെ കാര്യങ്ങൾ ഏറെക്കുറെ കുഴപ്പത്തിലായി. കലഹോൽസുകരായ ഭാഗിനേയന്മാരുടെ അനൈകമത്യം കുടുംബത്തിലെ ഐകമത്യയോഗക്ഷേമത്തെ ഭഞ്ജിച്ചു. രാജകുമാരന്മാരുടെ അഭ്യുന്നതിയെ പുരസ്കരിച്ച്

തിരുവനന്തപുരത്തുതന്നെ താമസം തുടൎന്ന രാജരാജവൎമ്മകോ
യിത്തമ്പുരാൻ ൧൦൯൩ മീനമാസത്തിൽ ദിവംഗതനായതോടു
കൂടി കുടുംബകാൎയ്യങ്ങൾ പൂൎവ്വാധികം അവതാളത്തിലായി. കേ
രളവൎമ്മദേവന്റെ മാതാവായ പൂരം തിരുനാൾ തമ്പുരാട്ടിയുടെ
താവഴിയിൽ പ്രായപൂൎത്തിയും ഭരണനൈപുണിയുമുള്ള പുരുഷ
ന്മാരില്ലാതായി. എന്നാൽ ധീരയും വിദുഷിയുമായിരുന്ന ആ
തമ്പുരാട്ടി തന്റെ മൂന്നു സഹോദരിമാരുടേയും അവരുടെ സ
ന്താനങ്ങളുടേയും ഭരണം തൃപ്തികരമായ വിധത്തിൽ നടത്തി
വന്നു. കൂനിന്മേൽ കുരുവെന്നപോലെ അവിടത്തേക്കുണ്ടായ
മറെറാരു ദുഃഖസംഭവം ആ മനസ്വിനിയെ കണക്കിലധികം
പൎയ്യാകുലപ്പെടുത്തി. സ്വപ്രിയതമനും ജ്യോതിഷാഗ്രേസരനു
മായിരുന്ന മല്ലപ്പിള്ളി നമ്പൂതിരി സൎവ്വസംഗപരിത്യാഗിയായി
സന്ന്യസിച്ചു് കാശിയിലേക്കു പ്രയാണം ചെയ്തപ്പോൾ അവി
ടുന്നു് നിരാലംബയായി. ക്ഷണഭംഗുരങ്ങളായ ലൌകികാൎത്ഥ
ങ്ങളിൽ നിന്നും വിരമിക്കണമെന്നു് ഏതാനും കാലമായി കാം
ക്ഷിച്ചിരുന്ന ആ ദൈവജ്ഞൻ തന്റെ ത്രികാലജ്ഞാനം
കൊണ്ടു് മരണം ആസന്നമായിരിക്കുന്നുവെന്നു് കണ്ടതിനാലും
തന്റെ പ്രാണപ്രേയസിയുടെ ഹൃദയാന്തത്തിൽ കുടികൊണ്ടി
രുന്ന പ്രധാനാഭിലാഷം സാധിതപ്രായമായതിനാലുമാണു്
കാശീപ്രയാണത്തിനു പെട്ടെന്നു മുതിൎന്നതു്. പൂരം തിരുനാൾ
തമ്പുരാട്ടി അവിടത്തെ പതിനഞ്ചാമത്തെ വയസ്സിൽ രാജരാജ
വൎമ്മ മൂത്തകോയിത്തമ്പുരാനെ പ്രസവിച്ച ശേഷം രണ്ടു പുത്രി
കളുടേയും മാതാവായിത്തീൎന്നുവെങ്കിലും കാലവൈപരീത്യ
ത്താൽ ആ രണ്ടു അരുമസ്സന്താനങ്ങളും ബാല്യത്തിൽ തന്നെ
അകാലചരമം പ്രാപിച്ചു. പിന്നീടു അവിടത്തേക്കു തുടൎച്ച
യായി കേരളവൎമ്മദേവനെക്കൂട്ടി ആറു ആൺ സന്താനങ്ങളാണു
ണ്ടായതു്. ഒരു പുത്രിയുടെ പരിലാളനസുഖം അനുഭവിക്കുന്ന
തിനു അവിടത്തേക്കു് അതിരററ ആഗ്രഹമുളവായി. അചി
രേണ ആ ആഗ്രഹവും സാധിച്ചു. ആത്മവല്ലഭയുടെ അഭി

ലാഷമുകളും ഇങ്ങനെ വികസിതമായതു കണ്ടു് ആനന്ദത്തിലാണു മല്ലപ്പിള്ളി നമ്പൂതിരി ലോകവ്യാപാരങ്ങളിൽ നിന്നും വിരമിക്കുന്നതിനു് അപ്പോഴം തന്നെ നിശ്ചയിച്ചു. ൧൮൬൧ ആഗസ്റ്റു ൧൯-ാംനു അദ്ദേഹം കാശിയിൽ വെച്ചു് കാലധൎമ്മം പ്രാപിച്ചു. മദ്ധ്യപ്രായത്തെ അപ്പോഴേക്കം അതിക്രമിക്കാതിരുന്ന പൂരം തിരുനാറം തമ്പുരാട്ടി ഇങ്ങനെ കൂട്ടത്തോടെ വന്ന വിപത്തുകളോടു ധൈൎയ്യസമേതം പൊരുതി. പക്ഷെ, വിധിയുടെ നിഷ്കൃണകത്വം ഇതുകൊണ്ടൊന്നും തൃപ്തിപ്പെടാതെ ക്രൂരതരമായ പല പരീക്ഷകറക്കും ആ സുചരിതയെ വിധേയയാക്കി. കുടുംബാംഗങ്ങളുടെ കലഹോദ്യമങ്ങളും ഉപജാപങ്ങളും മൂൎദ്ധന്യദശയെ പ്രാപിച്ചപ്പോറം വാടിയൊടിഞ്ഞ അവിടത്തെ പൌരുഷം വീണ്ടും വിജ്രംഭിച്ചു. തന്റെ താവഴിയിലുള്ള അംഗങ്ങളോടുകൂടി ആ വീരവനിത മൂത്തപുത്രന്റെ നേതൃത്വത്തിൽ ൧൦൪൦-ാമാണ്ടു ലക്ഷ്മീപുരത്തു കൊട്ടാരം എന്നതേക്കമായി വിട്ടു. അന്നു നാടുവാണിരുന്ന ആയില്യം തിരുനാറം തിരുമനസ്സിലെ കല്പനപ്രകാരം കാൎത്തികപ്പള്ളി കോയിക്കൽ താമസിക്കുന്നതിനു വേണ്ട സകല സൌകൎയ്യങ്ങളും അവൎക്കു ലഭിച്ചു. കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് സ്വകുടുംബത്തിന്റെ ഈ ദശാസന്ധിയിൽ ചെയ്ത സഹായത്താലാണു് രാജകീയപ്രസാദമുണ്ടാകാനും താമസംകൂടാതെ അനന്തപുരം എന്നൊരു പുതിയ കൊട്ടാരം പണിയിച്ചു് മാതാവിനും മറവും താമസമാക്കുന്നതിനും സംഗതിയായതു്. ൧൦൪൯-ാമാണ്ടു അനന്തപുരത്തു കൊട്ടാരത്തിൽ സ്വകുടുംബാംഗങ്ങറം സ്ഥിരവാസമാക്കിയതോടുകൂടി മാത്രമേ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു മനസ്സമാധാനമുണ്ടായുള്ളു.

അവിടത്തേക്കു ഈ കാലഘട്ടത്തിൽ ഏതാനും ആത്മസുഹൃത്തുക്കറം ഉണ്ടായതു് അവിടത്തെ ജീവിതസൌഭാഗ്യത്തെ പോഷിപ്പിക്കുന്നതിനു പൎയ്യാപ്തമായിരുന്നു. വിശാഖം തിരു

നാരും ഒന്നാംമുറത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അവിടുത്തെ പ്രാണസ്നേഹിതനും സഹചാരിയുമായിരുന്നു. അവിടുത്തെ ജീവിതത്തെ നല്ലപോലെ സ്പർശിച്ച സുഹൃൽപ്രമുഖന്മാരുമായി പെരുമാറുന്നതിനും കത്തെടപാടുകൾ ചെയ്യുന്നതിനും ഇടയിടയ്ക്കു സുവർണ്ണാവസരമുണ്ടായി. ഇവരിൽ പലരും മുമ്പുതന്നെ പരിചിതന്മാരായിരുന്നുവെങ്കിലും കൂടുതൽ സൌഹാർദ്ദത്തിനും സാഹചര്യത്തിനും സർവ്വഥാ സൌകര്യങ്ങൾ ധാരാളമായി അവിടുത്തേക്കു സിദ്ധിച്ചു. അവരിൽ പ്രധാനി സർ. ടി. മാധവരായർ ദിവാൻജി ആയിരുന്നു. വലിയകോയിത്തമ്പുരാൻ ലക്ഷ്മീറാണി തിരുമനസ്സിലെ പള്ളിക്കെട്ടു കഴിച്ചതിനു ശേഷമാണ് പ്രശാന്തമതിയും ഗംഭീരനുമായ മാധവരായരുടെ പ്രത്യേകദൃഷ്ടിയിൽ പതിഞ്ഞതു്. വഞ്ചീശപരിവല്ലഭനായ കുമാരന്റെ ക്ഷേമാന്വേഷണത്തിൽ മാധവരായർ വലിയ ഔത്സുക്യം പ്രദർശിപ്പിച്ചു. വിശേഷിച്ച് അവിടുത്തെ ഇംഗ്ലീഷ്ഭാഷാഭ്യാസനത്തിൽ മാധവരായർ ഏതാനുമൊക്കെ സഹായിച്ചിട്ടുണ്ടെന്നു് സുവിദിതമാണ്. മാധവരായരോടു ഗുരുനിർവ്വിശേഷമായ ആദരവും ബഹുമാനവും അവിടുത്തേക്കുണ്ടായിരുന്നു. ഭരണകുശലനായ ഈ മന്ത്രിവര്യൻ ആയില്യം തിരുനാൾ തിരുമനസ്സുമായി അല്പം സ്വരച്ചേർച്ചയില്ലാതായി മന്ത്രിപദമൊഴിയുന്നതുവരെ വലിയകോയിത്തമ്പുരാനുമായി വലിയ മൈത്രിയിലും സൌഹാർദ്ദത്തിലുമാണ് കഴിഞ്ഞുകൂടിയതു്. ധാരാളമായി അന്യോന്യം സന്ദർശനങ്ങളും കത്തെടപാടുകളും നടത്തുന്നതിലും വിവിധവിഷയങ്ങളെക്കുറിച്ച് അന്യോന്യം ആശയവിനിമയനം ചെയ്യുന്നതിലും മറ്റും പ്രത്യേകം ഉത്സാഹം രണ്ടുപേർക്കുമൊരുപോലെ ഉണ്ടായിരുന്നു.

ഹാർവ-നോടിടയ്ക്കു മാധവരായരുടെ പരിഷ്കാരങ്ങളെ പരോക്ഷമായി അപഹസിച്ചുകൊണ്ടു് വലിയകോയിത്തമ്പുരാൻ ഏതാനും സരസപദ്യങ്ങൾ 'സന്ദിഷ്ടവാദി'യെന്ന പത്രികയിൽ 'രാജഭക്തൻ' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുകയും

പരേതനായ സരസകവി വിലാട്ടത്തു രാഘവൻനമ്പ്യാർ സ്വാമികേതൻ എന്ന പേരിൽ ദിവാൻജിയുടെ പരിഷ്കാരങ്ങളെ സാധൂകരിച്ചുകൊണ്ടു് തുടർച്ചയായി മറുശ്ലോകങ്ങളും എഴുതുകയും തദ്വാരാ അപരിചിതരായിരുന്ന അവർ രണ്ടുപേരും ആത്മമിത്രങ്ങളാകുകയും ചെയ്ത കഥ ചില പഴമക്കാരെങ്കിലും ഇപ്പോഴും ഓർക്കുന്നുണ്ടായിരിക്കുമല്ലോ. നാട്ടിൽ മലയാളംപള്ളിക്കൂടങ്ങളും ഏർപ്പെടുത്തിയതിനെക്കുറിച്ച് 'രാജകേതൻ':—

'പണ്ടേ നാട്ടിൽ പരക്കെ പ്രചരിതതരമതാം
    സംസ്കൃതത്തിന്നിദാനീ-
മുണ്ടായ് വന്നോരവസ്ഥാന്തരമതിനു ദിവാൻ-
    നല്ലയോ ഹേതുഭൂതൻ
തണ്ടാർമാതിൻ കരാംഭോരുഹ ലസിതസിതാം-
    ഭോജമാധ്വീവിലാസം
പൂണ്ടീടും സംസ്കൃതത്തിൻ മഹിമയതറിയാ
    തെന്തു വിഡ്ഢിത്വമഹോ?."

എന്നെഴുതിയതിന് 'സ്വാമികേതൻ'—

'ഏതാംകൂട്ടങ്ങളിൽ ചെന്നതനിടയറിയാം
    ഉള്ളിടം കേട്ടുകാട്ടി
പ്പോത്താവലംബം വിളിച്ചിട്ടരിപിടിയുമയാട്ടകാ-
    ലം കഴിക്കും ശിശുക്കൾ
നാമൊട്ടേക്കപ്പുറമല്ലാ പഠനപട്ടുതയും-
    ള്ളില്ലാക്കാട്ടി നീങ്ങീ
ട്ടീമട്ടാഡംബരം പൂണ്ടലകിലുമവിടേയും
    ഭ്രൈഷ്ഠരായ് കാണ്മതില്ലേ?'

എന്നാണ് മറുപടി എഴുതിയതു്. ഇതൊക്കെയായാലും മാധവരായരുടെ ഭരണനൈപുണ്യത്തേയും നീതിനിഷ്ഠയേയും ഉദാരമനസ്ഥിതിയേയും പററി അവിടുത്തേക്കു വളരെ ബഹുമാനവും അഭിനന്ദനവുമുണ്ടായിരുന്നു. കോട്ടയ്ക്കകത്തു് ഒരു പുതിയ പെൺപള്ളിക്കൂടം ൧൦൪൫ ചിങ്ങം ൧൦-ാംനു-സ്ഥാപിച്ചപ്പോൾ അന്നു നടന്ന യോഗത്തിൽ അദ്ധ്യക്ഷൻ മാധവരായരും പ്രാസംഗികൻ കേരളവർമ്മ വലിയകോയിത്തമ്പുരാനുമായിരുന്നു. ആററുങ്ങൽ മൂത്തറാണി തിരുമനസ്സിലെ ആഗ്രഹപ്രകാരം

സ്ഥാപിച്ച ഈ സ്കൂളിന്റെ ഉൽഘാടനാവസരത്തിൽ ദിവാ
ന്റെ അപേക്ഷയനുസരിച്ചാണ് വലിയ കോയിത്തമ്പുരാൻ
തിരുമനസ്സുകൊണ്ട് പ്രസംഗിച്ചത്. ൧൦൪൧ കന്നി ൨൭-ാനു-
ദിവാന്റെ ക്ഷണമനുസരിച്ച് അവിടുന്ന് പരുത്തിക്കുന്നിൽ
എഴുന്നള്ളുകയും അവിടെ വെച്ച് വംഗദേശത്തു പാതിരിയാ
യിരുന്ന 'റവറണ്ടുലാങ്' എന്ന മഹാനുമായി പരിചയത്തിനി
ടയാകുകയും ചെയ്തുവെന്ന് അവിടുന്ന് രേഖപ്പെടുത്തിയിരി
ക്കുന്നു. സ്വശിഷ്യനാണ് മഹാരാജാവെന്ന സംഗതി മാത്രം
കരുതി സ്വമേധയാ മാധവരായർ തിരുമനസ്സിലെ ഹിതം
നോക്കാതെ ഓരോന്നു പ്രവർത്തിക്കുവാൻ ആരംഭിക്കുകയും സേ
വകന്മാരുടെ ഉപജാപങ്ങൾ ഹേതുവാൽ ദിവാന്റെ പ്രവൃത്തി
കളെപ്പററി ശങ്കിച്ചു തുടങ്ങുകയും ചെയ്യുകയാൽ അവർ തമ്മിൽ
അല്പം രസക്ഷയമുണ്ടായപ്പോൾ മഹാരാജാവു തിരുമനസ്സിലെ
ആപ്തമിത്രമായിരുന്ന വലിയ കോയിത്തമ്പുരാനും രായരോടു
ആ മനഃസ്ഥിതി തന്നെ ആയിരിക്കാമെന്നു സംശയിച്ച് മാധ
വരായർ ഉദ്യോഗമൊഴിയുന്നതിന് ഒരു കൊല്ലം മുമ്പു മുതൽക്കു
വലിയ കോയിത്തമ്പുരാനെ കൂടക്കൂടെ സന്ദർശിക്കാതെയായി.
എന്നാൽ വലിയ കോയിത്തമ്പുരാന് യഥാർത്ഥത്തിൽ രായ
രോടു സൌഹാർദ്ദമനസ്ഥിതിയായിരുന്നുവെന്ന് അന്നു റസിഡ
ണ്ടായിരുന്ന 'മിഞ്ചിൻ' അദ്ദേഹത്തെ അറിയിച്ചിരുന്നതിനാൽ
മാത്രമാണ് അവരുടെ ആമന്ത്രണഘട്ടം പൂർവ്വാധികം സൌ
ഹാർദ്ദപരമായിരുന്നത്. മാധവരായർ തിരുവിതാംകൂർ വിടുന്ന
തിനു മുമ്പ് അവസാനമായി ൧൦൪൧ മീനം ൨൦-ാംനു- അവിടു
ത്തെ സന്ദർശിച്ചപ്പോൾ വളരെ സങ്കടത്തോടുകൂടിയാണ് യാത്ര
പറഞ്ഞു പിരിഞ്ഞതെന്ന് അവിടുന്നു രേഖപ്പെടുത്തിയിരി
ക്കുന്നു. 'പെരിക്ലീസ്' ആതെൻസു നഗരത്തിനു വേണ്ടിയും
'ക്രാംവെൽ' ഇംഗ്ലണ്ടു രാജ്യത്തിനു വേണ്ടിയും ചെയ്തതു് മാധവ
രായർ തിരുവിതാംകൂറിനുവേണ്ടി ചെയ്തു് അതിനെ ഒരു മാതൃ
കാരാജ്യമെന്ന പ്രശസ്തിക്കു ഹേതുഭൂതമാക്കിയെന്നു വിശ്വാസം

തിരുനാൾ തിരുമനസ്സിനോടൊപ്പം വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും വിശ്വസിച്ചിരുന്നു. മാധവരായർ പിന്നെയും ഉദ്യോഗസോപാനത്തിന്റെ മേൽത്തട്ടുകളിൽ ഇൻഡോറിലും ബറോഡായിലും പരിലസിക്കുമ്പോൾ അവിടുത്തേക്കു പലപ്പോഴും സ്നേഹമസൃണങ്ങളായ എഴുത്തുകൾ അയയ്ക്കാറുണ്ടായിരുന്നു.

മാധവരായരുടെ സഹപാഠിയും സദർകോർട്ടിലെ ജഡ്ജിയുമായിരുന്ന സദാശിവൻപിള്ളയും അവിടുത്തെ ആപ്തമിത്രങ്ങളുടെ കൂട്ടത്തിൽ ഒരാളായിരുന്നു. കൂടക്കൂടെ തേവാരത്തുകോയിക്കൽ വന്ന് അവിടുത്തെ മുഖം കാണിക്കുകയും ഓരോരോ വിഷയങ്ങളെക്കുറിച്ച് അഭിപ്രായം ചോദിക്കുകയും പതിവായിരുന്നു. ൧൦൪൩-ാമാണ്ടു മകരം ൧൨-ാം-നു സഹോദരനായ ആലപ്പുഴ ജഡ്ജി ചെല്ലപ്പാപിള്ളയേയും കൊണ്ടു സദാശിവൻപിള്ള അവിടുത്തെ മുഖം കാണിക്കുകയും അദ്ദേഹത്തെ പരിചയപ്പെടുത്തുകയും ചെയ്തു. അചിരേണ ചെല്ലപ്പാപിള്ളയും അവിടുത്തെ സ്നേഹിതനായിത്തീർന്നു. ൧൦൪൮-ൽ സദാശിവൻപിള്ളയുടെ ഗൃഹത്തിൽ ഒരു കല്യാണത്തിനു അവിടുത്തെ ക്ഷണിക്കുകയും ക്ഷണം അവിടുന്ന് സ്വീകരിക്കുകയും ചെയ്തുതായി കാണുന്നു. നിഷ്കളങ്കഹൃദയനും സത്യസന്ധനുമായ ന്യായാധിപതിയെന്നു വിഖ്യാതി നേടിയ സദാശിവൻപിള്ളയെക്കുറിച്ചു അവിടുത്തേക്കു പ്രത്യേക താല്പര്യമായിരുന്നു. ചെല്ലപ്പാപിള്ള പില്ക്കാലത്ത് ഒന്നാം ജഡ്ജിയായി തിരുവനന്തപുരത്തു വന്നപ്പോൾ അവിടുത്തെ കൂടുതൽ പ്രീതിക്കും സ്നേഹത്തിനും പാത്രമായി. വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു ൧൦൫൫-ൽ സിംഹാസനാരൂഢനായയുടനെ ചെയ്ത കൃത്യങ്ങളിലൊന്ന് ചെല്ലപ്പാപിള്ളയെ നിർബന്ധമായി പെൻഷൻ കൊടുത്തു ജോലിയിൽ നിന്നും പിരിച്ചതാണെന്നു കാണുന്നു.

വേദാദ്രീശദാസ മുതലിയാർ ജഡ്ജി, കട്ടൻതമ്പി, അയ്യാത്തുരയ്യർ, കൃഷ്ണസ്വാമിഅയ്യർ, പേഷ്കാർ രാമറാവു, പേഷ്കാർ

ശങ്കുണ്ണിമേനവൻ, പേഷ്കാർ ശങ്കരസുബ്ബയ്യർ, നമശിവായം പിള്ള, പപ്പുപിള്ള ജഡ്ജി എന്നിങ്ങനെ അന്നത്തെ ഒട്ടധികം ഉദ്യോഗസ്ഥമണ്ഡലതാരങ്ങൾ അവിടത്തെ മിത്രങ്ങളും സഹചാരികളുമായിരുന്നതായി കാണുന്നുണ്ട്. ഇവരിൽ കട്ടൻ തമ്പിയും മുതലിയാർ ജഡ്ജിയും തിരുമനസ്സിലെ സവിശേഷമായ സ്നേഹാദരങ്ങൾക്കു പാത്രീഭവിച്ചിരുന്നുവെന്ന് കേട്ടിട്ടുണ്ട്. ഇവരിൽ പലരും ചതുരംഗത്തിനും വെടി പറയുന്നതിനും തേവാരത്തു കോയിക്കലും കടപ്പുറത്തും മററും വലിയ കോയിത്തമ്പുരാൻ തിരുമനസ്സോന്നിച്ച് സമ്മേളിക്കാറുണ്ടായിരുന്നു. ഇവരിൽ ഏതാനും പേർക്ക് പല ആനുകൂല്യങ്ങളും അവിടുന്നു മുഖാന്തിരം ലഭിച്ചിട്ടുണ്ട്. സ്നേഹിതന്മാർക്കും ആശ്രിതന്മാർക്കും കഴിവുള്ള സഹായങ്ങൾ ചെയ്തു കൊടുക്കുന്നതിൽ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കുണ്ടായിരുന്ന സന്നദ്ധതയും മഹാമനസ്കതയും വാചാമഗോചരമായിരുന്നു.

തിരുമനസ്സിലെ പള്ളിക്കെട്ടിനു ശേഷം തിരുവിതാംകൂറിൽ റസിഡണ്ടന്മാരായും പട്ടാളം കമാന്റന്മാരായുമിരുന്ന മിക്ക യൂറോപ്യന്മാരും അവിടത്തെ സുഹൃത്തുക്കളായിരുന്നു. അവരുമായുള്ള സഹവാസവും നിത്യസമ്പർക്കവും അവിടത്തെ ആംഗ്ലഭാഷാപരിചയത്തെ പോഷിപ്പിക്കുന്നതിന് സവിശേഷം പര്യാപ്തമായിരുന്നു. മിക്ക ദിവസങ്ങളിലും അവരുമായി റസിഡൻസിയിൽ ഒന്നിച്ചു കൂടുകയും ബാഡ്മിന്റൻ തുടങ്ങിയ കായികവിനോദങ്ങളിലും കളികളിലും ഭാഗഭാക്കാകുകയും ചെയ്യുമായിരുന്നുവെന്ന് കാണുന്നു. സൽസ്വഭാവിയും ജനക്ഷേമൈകനിരതനുമായിരുന്ന എഫ്. എൻ. മാർട്ട്ബി എന്ന റസിഡണ്ടിനു അവിടത്തെക്കുറിച്ച് പ്രത്യേക ബഹുമാനവും ആദരവുമായിരുന്നതായി തെളിയുന്നുണ്ട്. മാർട്ട്ബിയെപ്പോലുള്ള കരുണാശീതളസ്വാന്തനായ ഒരു റസിഡണ്ടും മാധവരായരെപ്പോലെ ഭരണധുരന്ധരനായ ഒരു മന്ത്രിവര്യനും ആയില്യം തിരുനാൾ തിരുമനസ്സിലെപ്പോലെ ജനക്ഷേമൈക

കാംക്ഷിയായ ഒരു രാജപുംഗവനും ഒത്തു ചേൎന്നപ്പോൾ തിരുവിതാംകൂർ രാജ്യത്തിന്റെ ഭരണത്തിൽ ഒരു നവീനാദ്ധ്യായം സമാരംഭിച്ചു് മാതൃകാരാജ്യമെന്ന പദവി സമ്പാദിച്ചു. വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അഭ്യുദയകാംക്ഷികളിൽ മാർട്ട്ബീയ്സ്സ തീൎച്ചയായും അപ്രധാനമല്ലാത്ത ഒരു സ്ഥാനമുണ്ടെന്നുള്ളതു് നിരാക്ഷേപമായ സംഗതിയാണു്.

പിന്നീടു ജോലിയിലിരുന്ന റസിഡണ്ടന്മാരിൽ അവിടുത്തെ സൌഹാൎദ്ദത്തിനും സ്നേഹത്തിനും പാത്രമായിരുന്നവരിൽ ബല്ലാർഡ്' അഗ്രഗണ്യനായിരുന്നു. ൧൦൪൪ മേടത്തിൽ അദ്ദേഹം റസിഡണ്ടായി വന്നതു മുതൽ മിക്ക സായാഹ്നങ്ങളിലും വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് റസിഡൻസിയിൽ എഴുന്നള്ളുന്നതും 'ബാഡ്മിൻറൻ,' 'ക്രോക്കി' മുതലായ കന്ദുകക്രീഡകളിൽ വിഹരിക്കുന്നതും ഏകദേശം അനുദിനസംഭവം തന്നെയായിരുന്നു. റസിഡൻസിയിൽ വെച്ചു നടത്തുന്ന എല്ലാ സമ്മേളനങ്ങൾക്കും അവിടുത്തെ ക്ഷണിക്കുകയും അവിടുന്നു സന്നിഹിതനായിരിക്കുകയും ചെയ്യുമായിരുന്നു. ൧൦൪൫ കന്നിയിൽ ബല്ലാർഡ് അവധിയിൽ പോയപ്പോൾ പകരം റസിഡൻറായി നിയമിക്കപ്പെട്ട 'മിഞ്ചിനും' താമസമെന്യേ അവിടുത്തെ സുഹൃദ്ഗണത്തിൽ പ്രതിഷ്ഠിതനായി. കന്നി ൧൮-ാംനു- കല്ക്കത്തായിലെ ബിഷപ്പിന്റെ സന്ദൎശനത്തെ അഭിമുഖീകരിച്ചു നടത്തിയ സുഹൃൽസമ്മേളനത്തിൽ അവിടുന്നു സന്നിഹിതനാകുകയും ആ മതാദ്ധ്യക്ഷനുമായി പരിചയത്തിനിടയാകുകയും ചെയ്തതായി രേഖപ്പെടുത്തിക്കാണുന്നു. ആ ആണ്ടു മിഥുനത്തിൽ തന്നെ ബല്ലാർഡ് കല്പന കഴിഞ്ഞു മടങ്ങിയെത്തിയ ശേഷം മിസ്സ് ബല്ലാർഡിനെ മലയാളം പഠിപ്പിക്കുന്നതിനായി ൧൦൪൬ ചിങ്ങം ൪-ാംനു- കാളേജിൽ മലയാളപണ്ഡിതരായിരുന്ന രാമൻ തമ്പിയെ തിരുമനസ്സുകൊണ്ടു് നിയോഗിച്ചതായി കാണുന്നു. ബല്ലാർഡും മൃഗയാവിനോദത്തിൽ അനല്പമായ താല്പൎയ്യവും ഭ്രമവുമുള്ളയാളായിരുന്നതിനാൽ വലിയ

കോയിത്തമ്പുരാനൊന്നിച്ച് പലപ്പോഴും നായാട്ടുകൾക്ക പോകുമായിരുന്നു. ഫാൎക്ക ഇടവത്തിൽ ഇവരുടെ ശ്രമത്തിൻെറ ഫലമായി വേളിക്കായലിൻെറ കരയ്ക്കു ഒരു നായാട്ടു സങ്കേതം ഉണ്ടാക്കി. ചിലസന്ദൎഭങ്ങളിൽ അവിട്ടന്നു തനിയെ മൃഗയാവിനോദത്തിനു പോകുമ്പോൾ നിഹനിക്കുന്ന വന്യജന്തുക്കളെ ബല്ലാർഡിൻെറ ആവശ്യത്തിലേക്കായി അയച്ചു കൊടുക്കമായിരുന്നു. റസിഡണ്ടിൻെറ പത്നിക്ക വീണവായനയിൽ അഭിരുചി ജനിക്കയാൽ ആദ്യമായി ആറാട്ടുണ്ടൽ മൂത്ത തമ്പുരാൻ തിരുമനസ്സിലെ വീണ അയച്ചു കൊടുക്കുകയും വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്യാണകൃഷ്ണഭാഗവതരൊന്നിച്ച് അവിടെ ചെന്ന് അതിൻെറ പ്രയോഗരീതികൾ പ്രദൎശിപ്പിച്ച് മദാമ്മയെ മനസ്സിലാക്കുകയും ചെയ്തു. ഫാൎവ്വ മീനം ൧൭-ാംനു- ഒരു രമണീയമായ വീണ പണിയിച്ചു കൊടുക്കുന്നതിനായി ഒരു ഇരുട്ടിത്തടി ബല്ലാർഡ് അവിട്ടത്തെ അടുക്കൽ അയച്ചുതന്നതനുസരിച്ച് ദന്ത വേലകളും വെള്ളിക്കെട്ടുകളും മററു ചിത്രപ്പണികളും കൊണ്ട് അതിമനോഹരമായ ഒരു വീണ ആയാണ്ടു ഇടവം ൨൭-ാംനു- പണി തീൎത്ത് ഏല്പിച്ചതിനെപ്പററി റസിഡണ്ടു അനല്പമായ കൃതജ്ഞത പ്രകടിപ്പിച്ചതായി കാണുന്നു.

ബല്ലാർഡും അവിട്ടന്നുംകൂടി പലപ്പോഴും ചതുരംഗത്തിൽ ഏൎപ്പെട്ടു ധാരാളം സമയം ചിലവാക്കാറുണ്ടായിരുന്നു. ചതുരംഗായോധനത്തിൽ അവിട്ടത്തേക്ക അനിതരസാധാരണമായ പ്രാഗത്ഭ്യമുണ്ടായിരുന്നതിനാൽ ബല്ലാർഡിനെ നിഷ്പ്രയാസം അവിട്ടത്തേയ്ക്കു പരാജിതനാക്കുവാൻ സാധിച്ചിട്ടുണ്ട്. പാശ്ചാത്യരീതിയിലുള്ള ചതുരംഗത്തിൽ അവിട്ടന്നു അത്ഭുതകരമായ പാടവം സമ്പാദിച്ചിരുന്നതു് അവിട്ടത്തെ യൂറോപ്യൻ സുഹൃത്തുക്കളുടെ സവിശേഷമായ ശ്ലാഘയ്ക്കു പാത്രമായിട്ടുണ്ട്. അക്കാലത്ത് പ്രകൃതിരമണീയമായ തിരുവിതാംകൂറിൻെറ സൌന്ദൎയ്യവിഭവത്തിൽ മതിമയങ്ങി ഇവിടെ ഏതാനും മാസം

താമസിച്ച ആംഗ്ലേയചിത്രകാരനായ 'തിയോഡോർജാൻസൻ' എന്നയാളുമായി ചിത്രമെഴുത്തു രവിവർമ്മകോയിത്തമ്പുരാനെ പരിചയപ്പെടുത്തിയതും ൧൦൪൮-ൽ മദിരാശിയിൽ വെച്ചുനടന്ന കലാപ്രദർശനത്തിൽ പ്രദർശിപ്പിക്കുന്നതിനായി ഏതാനും ചിത്രങ്ങളോടുകൂടി അവിടുന്നു പോയപ്പോൾ അവിടുത്തെ പല പ്രമാണികളായ യൂറോപ്യൻ ഉദ്യോഗസ്ഥന്മാർക്കു ശുപാർശക്കത്തുകൾ വാങ്ങിയതും ബെല്ലാർഡു മുഖാന്തിരമാണ്. അന്നത്തെ മദിരാശി ഗവർണ്ണരായിരുന്ന 'ഹോബാർട്ട്പ്രഭു'വിനെ സന്ദർശിക്കുന്നതിനും അവിടുത്തെ ചില പ്രസിദ്ധചിത്രങ്ങളെ 'വീയന്നാ'യിൽവെച്ചു നടത്തിയ സർവ്വലോകകലാപ്രദർശനാവസരത്തിൽ അവിടെ പ്രദർശിപ്പിക്കുന്നതിനും അവിടെനിന്നും സ്വർണ്ണമെഡലും അഭിനന്ദനപത്രവും ലഭിക്കുന്നതിനും മററും വലിയകോയിത്തമ്പുരാൻ അവിടുത്തെ യൂറോപ്യൻ സുഹൃത്തുക്കൾവഴിക്കു പല ഒത്താശകളും ചെയ്തുകൊടുത്തതായി കാണുന്നു. ൧൦൪൯-ൽ ആററുങ്ങൽ മൂത്തറാണിയുടെ സഹോദരിയെ ചിത്രമെഴുത്തുകോയിത്തമ്പുരാൻ പള്ളികെട്ടുകഴിച്ചതോടുകൂടി വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കു അവിടുത്തെ പേരിലുള്ള പ്രതിപത്തി വർദ്ധിച്ചു.

൧൦൪൯ൻ കർക്കടകത്തിൽ ബെല്ലാർഡു പിന്നെയും അവധിക്കു പോയപ്പോൾ പകരം ജോലി നോക്കിയ 'മേജർ ബ്ളൂംഫീൽഡ്' മുമ്പുതന്നെ അവിടുത്തെ മിത്ര സംഘത്തിലുൾപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ അടുക്കലാണ് അവിടുന്നു ആദ്യമായി 'ക്രിക്കററു'കളി പരിശീലിച്ചതു്. അതിനുശേഷം മററു പല സായിപ്പന്മാരുമായി ചേർന്ന് 'തിരുവനന്തപുരം ക്രിക്കററു ക്ളബ്ബ്' സ്ഥാപിക്കുകയും ആ പൌരുഷവിനോദത്തിൽ പൂർവ്വാധികം ഉത്സാഹം പ്രകടിപ്പിക്കുകയുംചെയ്തു. ഇവരെക്കൂടാതെ 'ആൽഫ്രെഡ് ആരാത്തൂൺ', 'ക്യാപ്ടൻ ഡാൽറിംബിൾ,' 'ഡാക്ടർ ഫ്രൈ', 'കേണൽ മാക്ളീൻ', 'ഒലിവർ ബെൻസിലി' 'മേജർ എല്ലീസ്', ഡാക്ടർ താമസ്', 'ഡേവിഡ്സൺ', മേജർ

ഹേ, മേജർ ഷേർമാൻ, ഡാക്ടർ റാസ്സ് എന്നിങ്ങനെ അനവധി യൂറോപ്യൻ സുഹൃത്തുക്കൾ അവിടുത്തേക്കുണ്ടായിരുന്നു. ഇവരിൽ പലരും നായാട്ടുവിനോദത്തിൽ അവിടുത്തോട് സഹചരിക്കുക പതിവായിരുന്നു. ലക്ഷ്യവേധത്തിൽ അവിടുത്തേക്കുണ്ടായിരുന്ന സാമർത്ഥ്യവും സംഭാഷണസല്ലാപങ്ങളിലും കായികവിനോദങ്ങളിലും പ്രദർശിപ്പിച്ച ചാതുര്യവും ഇവരെല്ലാവരുടേയും മുക്തകണ്ഠമായ പ്രശംസയെ സമാർജ്ജിച്ചിട്ടുണ്ട്. വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ട് അയച്ച ഒരു തിരുവെഴുത്തിൽ "അവിടുത്തേക്കു ലക്ഷ്യവേധത്തിലുണ്ടായ വലിയ പാടവത്തെപ്പററി 'കേണൽ സ്റ്റൂവർട്ട്' ഇന്നു സായാഹ്നത്തിൽ എന്നോടു പറഞ്ഞു. അതറിഞ്ഞു് വളരെ സന്തോഷിക്കുന്നു. നാളത്തെ മത്സരത്തിൽ അവിടുന്നു് സംശയം കൂടാതെ ഇതിലുമുപരിയായി വിജയം സമ്പാദിക്കുമെന്നു് ഞാൻ ആശംസിക്കുന്നു" എന്നു് പ്രസ്താവിച്ചുകാണുന്നു. റസിഡണ്ടന്മാരും മററു യൂറോപ്യന്മാരുമായി അനസ്യൂതമായി നിലനിന്ന മൈത്രീബന്ധം അവിടുത്തേക്കു വിശേഷിച്ച് സന്തോഷപ്രദമായിരുന്നു.

ഇക്കാലത്തു് അവിടുന്നു് മൃഗയാദിലീലകളിൽ പൂർവ്വാധികം ഉത്സാഹത്തോടുകൂടി അനുരക്തനായിത്തീർന്നിരുന്നു. 1043 തുലാമാസത്തിൽ കഴക്കൂട്ടത്തു വള്ളത്തിൽ പോയി ഒരു മുള്ളൻ പന്നിയേയും കാട്ടുപന്നിയേയും വെടിവെച്ചു കൊന്നതായി അവിടുന്നു രേഖപ്പെടുത്തിയിരിക്കുന്നു. നായാട്ടിന്റെ ആവശ്യത്തിലേക്കായി ശീമയിൽ നിന്നും ഒരു പുതിയ തോക്കു ആയാണ്ടു ധനുമാസത്തിൽ വരുത്തി. ൧൦൪൪-ാമാണ്ടു തുലാമാസം ൧-ാംനു- പൂജപ്പുരക്കൊട്ടാരത്തിനു സമീപം ആററിൽനിന്നു് പലക്കും ഉപദ്രവകാരിയായിരുന്ന ഒരു വലിയ ചീങ്കണ്ണിയെ വെടിവെച്ചുകൊന്നു. പിന്നീടു ൧൦൪൫ മേടം ൨൦-ാംനു- ശീമയിൽ നിന്നും ഒരു പുതിയ രീതിയിലുള്ള കൈത്തോക്കു വരുത്തിയപ്പോൾ അതിനെ ഉപയോഗിക്കേണ്ട രീതികളെല്ലാം 'മേജർ ഹേ'യുടെ അടുക്കൽനിന്നും പഠിച്ചു. അതുവരെ സാധാരണ

ത്തോക്കുകൊണ്ടാണു് മൃഗയാവിനോദം നടത്തിയിരുന്നതു്. വിശാഖംതിരുനാൾ, മാധവറാവു, വലിയകോയിത്തമ്പുരാൻ എന്നിവരെല്ലാം ഓഹരിക്കാരായി ചേർന്നു് നടത്തിവന്നിരുന്ന കുളത്തൂപ്പുഴ കാപ്പിത്തോട്ടത്തിൽ അവിടുന്നു പോകുന്ന അവസരങ്ങളിലെല്ലാം നെടുമങ്ങാട്ടു വനങ്ങളിൽ മൃഗയാവിനോദത്തിനു വേണ്ട സന്നാഹങ്ങൾ ചെയ്തിരുന്നു. ൧൦൮൦ കന്നിമാസത്തിൽ തോട്ടത്തിലേക്കു പോകുമ്പോൾ മടത്തുറ, കുളത്തൂപ്പുഴ, ആര്യങ്കാവു് എന്നീ വനപ്രദേശങ്ങളിൽ താമസിച്ചു് ഏതാനും മാനുകളേയും ഒരു കാട്ടുപോത്തിനേയും വേട്ടയാടി. വനങ്ങളിൽ നായാട്ടിനു പോകുമ്പോൾ അവിടെയുള്ള കാണിക്കാരും മറ്റും നായാട്ടിനു വേണ്ട സകല സന്നാഹങ്ങളും ഒത്താശകളും ചെയ്തുവന്നിരുന്നു. മൃഗങ്ങളുടെ വരവു കാത്തുകൊണ്ടു് എത്രനേരമെങ്കിലും ഭക്ഷണമൊന്നുമില്ലാതെ മരക്കൊമ്പുകളിൽ കഴിക്കുന്നതിനു് അവിടുത്തേക്കു യാതൊരു പ്രയാസവുമില്ലായിരുന്നു. ൧൦൮൦ തുലാം ൧൦-ാം൹ മേജർ ഷേർമാന്റെ വിശേഷപ്പെട്ട ഇരട്ടക്കുഴൽ കൈത്തോക്കു അവിടുന്നു വിലയ്ക്കു വാങ്ങിയതായി കാണുന്നുണ്ടു്.

കുതിരസ്സവാരിയിലും മുമ്പിലത്തേക്കാൾ ഉത്സാഹവും ഉന്മേഷവും ഈയിടക്കു പ്രദർശിപ്പിച്ചുവന്നു. ൧൦൭൯ മേടത്തിൽ അംഗരക്ഷകാലയത്തിൽ നിന്നു് ഒരു ഒന്നാംതരം കുതിരയെ അവിടുത്തേക്കു ലഭിച്ചു. പതിവായി രാവിലെ കുതിരസ്സവാരി ചെയ്യാതിരിക്കയില്ല. പലപ്പോഴും കുതിരസ്സവാരി ചെയ്തു് കരമനയാററിൽ ചെന്നു് കുളിയും കഴിഞ്ഞു് കയ്യിൽ കൊണ്ടുവന്നിട്ടുള്ള പലഹാരങ്ങളോ മററാ ഭക്ഷണം കഴിക്കുന്നതു് അപൂർവ്വസംഭവമല്ലായിരുന്നു. വിനോദയാത്രകൾ ചങ്ങാതിമാരൊന്നിച്ചു പോകുന്നതിൽ അവിടുത്തേക്കു വളരെ താൽപര്യമുണ്ടായിരുന്നു. ഏതാനും പ്രാണസുഹൃത്തുക്കളോടുകൂടി പ്രകൃതിരമണീയമായ ഏതെങ്കിലും സ്ഥലത്തെത്തി ഉത്സാഹപൂർവ്വം ആദിനം അവിടെ കഴിക്കുകയെന്നതു് അവിടുത്തേക്കു പ്രിയതരമാ

യിരുന്നു. പലപ്പോഴും വിശാഖം തിരുനാൾ ഒന്നാംമുറത്തമ്പു
രാൻ ഈ വിനോദയാത്രകളിൽ പ്രധാന ചങ്ങാതിയായിരുന്നു.
ജന്തുശാസ്ത്രത്തിലും സസ്യശാസ്ത്രത്തിലും മററും താല്പൎയ്യമുണ്ടാ
യിരുന്ന വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് ഈയവസ
രങ്ങളിൽ പല മാതൃകകൾ ശേഖരിച്ചു് ബാംഗളൂർ, കൽക്ക
ത്താ, ആസ്ത്രേലിയാ മുതലായ സ്ഥലങ്ങളിലെ ശാസ്ത്രജ്ഞ
ന്മാൎക്കു അയച്ചുകൊടുക്കുകയും പകരം ആ പ്രദേശങ്ങളിൽ
സൎവ്വസാധാരണങ്ങളായ മാതൃകകളെ സ്വീകരിച്ചു സൂക്ഷിക്കയും
ചെയ്യുന്നതിൽ അന്യാദൃശമായ വാസന അവിടുത്തേക്കുണ്ടായി
രുന്നു. വലിയകോയിത്തമ്പുരാന്നു് ഈ വക സംരംഭങ്ങളിൽ വ
ലിയ പ്രതിപത്തിയില്ലായിരുന്നുവെങ്കിലും ഉത്തമസ്നേഹിതന്മാ
രുമായി സ്വൈരസല്ലാപത്തിനു ഈ വിനോദയാത്രകൾ അത്യ
ന്തം പ്രയോജനകരമായിരുന്നു. പൂജപ്പുര, വേളി, കഴക്കൂട്ടം,
പാങ്ങപ്പാറ, എന്നീ സ്ഥലങ്ങളിൽ വിനോദയാത്രകൾ പോക
കയും അവിടെ വെച്ചു് കൊണ്ടുപോയിട്ടുള്ള കട്ടിസ്സാമമൊ
മറെറാ കഴിച്ചു് തൃപ്തിയടയുകയും പതിവായിരുന്നു. സായി
പ്പന്മാരും മദാമ്മമാരും മററും ഈ വിനോദയാത്രകളിൽ ഭാഗ
ഭാക്കുകളായിരുന്നു. മിക്കപ്പോഴും കതിരപ്പുറത്താണു് ഇത്തരം
സൌഹാൎദ്ദസമ്മേളനങ്ങൾക്കായി സഞ്ചരിച്ചിരുന്നതു്. മയൂ
രസന്ദേശത്തിലെ:—

"പാറക്കുളം പരമവിടെയുണ്ടുന്നതും ചേൎന്നുകൂടി
ക്കാറംസ്സുഖമനുഭവതിനായ് വന്നിറങ്ങുന്നവണ്ണം
ക്കുറ്റന്മാരും മനസികളുമംകൂട്ടരൊരൊത്തുതാൻപാ-
ണ്ടേറെക്കിണ്ണഫലമൊട്ടു കളിച്ചീടുമാവണ്ടതിന്മേൽ"

എന്ന പദ്യത്തിൽ ഈ വിനോദയാത്രകളെ പരാമൎശിക്കുന്നുണ്ടു്.

സായിപ്പന്മാരുമായും മററും ഇങ്ങനെ സമ്മേളിക്കുന്ന
ചില അവസരങ്ങളിൽ അവരുടെ കതിരയിലും കയറി സവാരി
ചെയ്തുനോക്കുന്നതിനു അവിടുത്തേക്കു കൌതുകമുണ്ടായിരുന്നു.
ഏതു കതിരയുടെ പുറത്തും യാതൊരു അപകടവുംകൂടാതെ
സവാരിചെയ്യുന്നതിനു തക്ക സാമൎത്ഥ്യം വലിയകോയിത്തമ്പു

രാൻ തിരുമനസ്സുകൊണ്ടു വളരെ മുമ്പുതന്നെ സമ്പാദിച്ചിരുന്നു. ഒരവസരത്തിൽ ലായത്തിലേക്കു വരുത്തിയ പുത്തൻ പന്ത്രണ്ടു കുതിരകളുടെ പുറത്തു് പര്യാണമില്ലാതെ, ഓരോന്നിനേയും നയിച്ചു് ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അത്ഭുതപരതന്ത്രനാക്കിയതായി കേട്ടിട്ടുണ്ടു്. സ്വന്തമായുണ്ടായിരുന്ന ഒരു ആസ്ത്രേലിയൻ കുതിരയുടെ കാര്യത്തിൽ അവിടുത്തേക്കു എത്ര താല്പര്യമുണ്ടായിരുന്നുവെന്നു് നിശ്ചയിക്കുവാൻ പ്രയാസമാണു്. വല്ല സമയത്തും അതിന്റെ കാലിൽ പഴുക്കുകയോ വേറെ വല്ല സുഖക്കേടുകൾ ഉണ്ടാകയോ ചെയ്യുമ്പോൾ അവിടുന്നു് വിചാരമഗ്നനായി കഴിക്കാറുണ്ടായിരുന്നുവെന്നു് കേട്ടിട്ടുണ്ടു്. ദിവസം രണ്ടുനേരമെങ്കിലും ലായത്തിൽ പോയി ആ കുതിരയുടെ യോഗക്ഷേമം അന്വേഷിച്ചില്ലെങ്കിൽ അവിടുത്തേക്കു അന്നു് ഉറക്കമുണ്ടാകുമായിരുന്നില്ല. അത്രയ്ക്കുണ്ടായിരുന്നു ആ കുതിരയോടുള്ള അവിടുത്തെ സ്നേഹം.

സംഗീതാഭ്യസനത്തിലുണ്ടായിരുന്ന ഉത്സാഹം നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടുവന്നതേയുള്ളു. വൈണികതിലകമായ ജ്യേഷ്ഠസഹോദരന്റേയും പ്രാണപ്രേയസിയുടേയും കല്യാണകൃഷ്ണഭാഗവതരുടേയും മററും സഹായത്തോടുകൂടി വീണാവാദനത്തിൽ പ്രശംസാർഹമായ പ്രയോഗചാതുര്യമുണ്ടായപ്പോഴേക്കു ഫിഡിൽ മുതലായ മററു സംഗീതസാമഗ്രികളിലേക്കു അവിടുത്തെ ശ്രദ്ധ പതിയുവാനാരംഭിച്ചു. ൧൦൮൧ വൃശ്ചികം ൨൨-ാംനു-ഫിഡിൽ പരിശീലനം ആരംഭിച്ചതായി രേഖപ്പെടുത്തിക്കാണുന്നു. ദിവസന്തോറും അരമണിക്കൂറിൽ കുറയാതെ അതു് അഭ്യസിച്ചുവന്നു. കൊട്ടാരത്തിൽ മിക്ക അവസരങ്ങളിലും സദിരുകളും സംഗീതസദസ്സുകളും നടത്തിയിരുന്നവയ്ക്കു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പ്രായേണ സന്നിഹിതനാകാതെയിരിക്കയില്ല. അവിടുന്നു സാരംഗി പരിശീലിക്കുവാൻ ആരംഭിച്ചതു് അന്നു് സുപ്രസിദ്ധനായ പരമേശ്വരഭാഗവതരുടെ അടുക്കലാണു്. ആയിടയ്ക്കു തിരുവനന്തപുരത്തു

ന്താമസക്കാരനായിരുന്ന രാഘവഭാഗവതരുടെ സംഗീതവൈദ-
ഗ്ദ്ധ്യം കേട്ടാസ്വദിക്കുന്നതിൽ അവിടുന്ന് കൌതുകം പ്രദർശിപ്പി-
ച്ചിരുന്നു. ൧൦൪൮ ചിങ്ങം ൬-ാംനു- കല്യാണകൃഷ്ണഭാഗവത-
ൎക്കു അഭിനന്ദനസൂചകമായി ഒരു വൈരമോതിരം സമ്മാന-
മായി കേരളവൎമ്മദേവൻ കൊടുത്തു. ആ തുലാം ൨൩-ാംനു-
ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടും അവിടത്തെ അഭിമ-
തപ്രകാരം ഒരു അട്ടത്തോടൻ വീരശൃംഖല കല്യാണകൃഷ്ണഭാഗ-
വതൎക്കു സമ്മാനം കൊടുത്തു. ഓരോ അവസരങ്ങളിൽ വെങ്കി-
ടാദ്രി ഭാഗവതൎക്കും, അദ്ദേഹത്തിന്റെ മകനും വലിയകോയി-
ത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് പല പാരിതോഷികങ്ങളും
നൽകി അഭിനന്ദനം പ്രകടിപ്പിച്ചിട്ടുണ്ടു്. അവിടുന്ന് പണി-
പ്പെട്ടു കരസ്ഥമാക്കിയ സംഗീതജ്ഞാനത്തെ ഇങ്ങനെ പല-
വിധത്തിൽ പോഷിപ്പിക്കുന്നതിന് അത്യന്തപരിശ്രമം ചെ-
യ്തുകൊണ്ടുതന്നെയിരുന്നു.

അവിടത്തെ വിജ്ഞാനസമ്പത്തിനെ വർദ്ധിപ്പിക്കുന്നതി-
നായി പുസ്തകപാരായണവും ഉദ്ഗ്രന്ഥപരിശീലനവും യാ-
തൊരു മുടക്കവും കൂടാതെ തുടൎന്നു. വാസ്തവമാലോചിച്ചാൽ,
കേരളവൎമ്മദേവന്റെ വിജയത്തിനു നിദാനം ആജീവനാന്തം
വിദ്യാൎത്ഥിയായിരുന്നുവെന്നുള്ളതാണ്. ആശാന്റെയും മാതു-
ലന്റെയും ശാസ്ത്രിമാരുടേയും മററും പക്കൽനിന്നും ലഭിച്ച
വിജ്ഞാനധനത്തെ വിദ്യാവ്യസനിത്വംകൊണ്ടു എത്രമാത്രം
പരിപുഷ്ടമാക്കിയെന്ന് പരിച്ഛേദിക്കുവാൻ വിഷമമാണു്. അ-
വരുടെയെല്ലാം പക്കൽനിന്നും ലഭിച്ചതു് അടിസ്ഥാനമാക്കി
സ്വപ്രയത്നംകൊണ്ടു കെട്ടിയുയർത്തിയ ആ വിജ്ഞാനഹൎമ്മ്യം
എത്ര മനോമോഹനവും ഗംഭീരവുമായിരുന്നു. സ്വപ്രയത്നം
കൊണ്ടു് ഗുരുജനങ്ങളിൽ നിന്നു കിട്ടിയ അല്പധനത്തെ, എത്ര
മാത്രം വർദ്ധിപ്പിക്കാമെന്നു കേരളവൎമ്മദേവന്റെ ജീവിതം ഒരു-
ത്തമദൃഷ്ടാന്തമായി പരിലസിക്കുന്നു. വിജ്ഞാനകല്പദ്രുമം ശാ-
ഖോപശാഖകളായി വികസിക്കുന്നതിന് 'അധീതിബോധാചര-

ണപ്രചരണ'ങ്ങളായ ചതുരുപായങ്ങൾ അവിടുന്നു സ്വീകരിച്ചു. മെക്കാളിയുടെ ഇംഗ്ലണ്ടു ചരിത്രത്തിന്റെ എല്ലാ ഭാഗങ്ങളും ശ്രദ്ധാപൂർവ്വം ൧൦൭൩-നോടിടയ്ക്കു വായിച്ചുതീൎത്തു. അതുകൂടാതെ അനവധി ഇംഗ്ലീഷ് പുസ്തകങ്ങളും സംസ്കൃതഗ്രന്ഥങ്ങളും ശ്രദ്ധാപൂർവം പരിശീലിക്കുകയും ചിലരെ സംസ്കൃതം പഠിപ്പിക്കുകയും മററും അവിടുന്നു നിൎവ്വഹിച്ചുവന്നു. ൧൦൭൬ കന്നി ൨൬-ാംനു 'ലളിതാസഹസ്രനാമഭാഷ്യം' പഠിക്കുവാൻ ആരംഭിച്ചതായി കാണുന്നു. അടുത്ത കന്നി ൨൩-ാംനു 'ത്രിപുരസൂക്തഭാഷ്യവും', ൧൦൭൭ ഇടവത്തിൽ 'സേതുബന്ധവും', അടുത്തവർഷത്തിൽ 'ശൌനകഭാഷ്യവും' വാല്മീകിരാമായണവും നിഷ്കൎഷയായി പഠിക്കുന്നതിനു തുടങ്ങിയതായി അവിടുത്തെ ഡയറിയിൽ രേഖപ്പെടുത്തിക്കാണുന്നു. ആയിടയ്ക്കു പാരിതോഷികങ്ങളായി ലഭിച്ച പല സംസ്കൃതകൃതികളെ വായിച്ചാസ്വദിക്കുന്നതിനും അവിടുത്തേക്കു സാധിച്ചു. ൧൦൭൬ ഇടവം ൧൯-ാംനു പ്രസിദ്ധ സംസ്കൃതപണ്ഡിതനായ ജീവാനന്ദൻ അയച്ചുകൊടുത്ത 'വിവേകചൂഡാമണിയും' അടുത്ത ചിങ്ങത്തിൽ അപ്പാദീക്ഷിതർ അയച്ച 'ലളിതാസ്തവരത്നവും' മററു ഗ്രന്ഥങ്ങളും അവിടുന്ന് പാരായണം ചെയ്യുന്നതിനും പഠിക്കുന്നതിനും ഉത്സാഹം പ്രദൎശിപ്പിച്ചതായി കാണുന്നു. ഈയിടയ്ക്കു രാജകുമാരന്മാരുടെ വിദ്യാഭ്യാസകാൎയ്യത്തിലും അവിടുത്തേക്കു പ്രധാന ചുമതല നിർവ്വഹിക്കേണ്ടതായിവന്നു. ൧൦൭൯ ഇടവത്തിൽ നാലാംമുറത്തമ്പുരാൻ മസൂരിപിടിച്ചു കിടപ്പിലായപ്പോൾ ശ്രദ്ധാപൂർവം ശുശ്രൂഷകൾ ചെയ്തു പരിചരിച്ചതു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടാണ്. ആ ൧൯-ാംനു അവിടുന്നും ആകാരണത്താൽ ആ സുഖക്കേടിനു വിധേയനായി. റാണിമാർ രണ്ടു തിരുമേനികളേയും ഈ സുഖക്കേടു സംക്രമിച്ചു ബാധിച്ചുവെങ്കിലും അവക്കു വന്നതു വെറും 'മണ്ണൻ' എന്നു പറയുന്ന ക്ഷുദ്രമസൂരിയായിരുന്നു.

ഇയ്യിടയ്ക്കു പലപ്പോഴും സാഗ്രഹമായ അരിപ്പാട്ട അനന്തപുരത്തു കൊട്ടാരത്തിൽ എഴുന്നള്ളുകയും കുടുംബാംഗങ്ങളുടെയും മററും ക്ഷേമൈശ്വര്യങ്ങൾ പ്രത്യേകം അന്വേഷിക്കുകയും പതിവായിരുന്നു. ആ അവസരങ്ങളിൽ മാവേലിക്കര, എണ്ണയ്ക്കാട്ട്, ഗ്രാമം, കാരാണ്മ, ആറന്മുള, തിരുവല്ല എന്നിങ്ങനെയുള്ള കോവിലകങ്ങൾ സന്ദർശിക്കുന്നതിൽ അവിടുന്ന് ഔൽസുക്യം പ്രദർശിപ്പിച്ചിരുന്നു. ഈ തമ്പുരാക്കന്മാരിൽ ആരെങ്കിലും തിരുവനന്തപുരത്തു വന്നുചേർന്നാൽ അവിടുത്തെ കാണുകയും ആതിഥ്യം സ്വീകരിക്കുകയും പതിവായിരുന്നു. റാണിമാർ തിരുമനസ്സുകളൊന്നിച്ചു ചിലപ്പോൾ ആററുങ്ങൽ ചെന്ന് ഏതാനും ദിവസം കഴിച്ചിരുന്നു. ആ സന്ദർഭങ്ങളിൽ അവിടുത്തേക്കു രണ്ടാമത്തെ ജന്മഭൂമിയെന്ന നിലയിലായിരുന്ന കിളിമാനൂർ എത്തുകയും അവിടുത്തെ അമ്മാവന്മാരേയും മററും കാണുകയും പതിവായിത്തീർന്നിരുന്നു.

ഇങ്ങനെ ഈ കാലഘട്ടത്തിൽ അവിടുത്തെ ജീവിതം ശാസ്ത്രാഭ്യസനം, കവിതാവ്യവസായം, മൃഗയാലീലകൾ, സുഹൃൽസമ്മേളനം, അദ്ധ്യാപനം, ഗ്രന്ഥനിർമ്മാണം എന്നീ ജോലികളിലും സുഭഗസുന്ദരമായ ദാമ്പത്യസുഖാനുഭവങ്ങളിലുമായി കഴിച്ചുകൂട്ടിയതായി കാണുന്നു.

———:0:———

# അദ്ധ്യായം ൪.

## സാഹിത്യപരിശ്രമം.

അനുഗൃഹീതന്മാരായ മഹാശയന്മാർ വളരെ ചെറുപ്പത്തിൽ തന്നെ കവിതാവാസനാ പ്രഫുല്ലാവസ്ഥയെ പ്രാപിക്കുന്നുവെന്നതിനു കേരളവർമ്മദേവൻ ഒരുത്തമദൃഷ്ടാന്തമാണു്. സത്കവിത്വം പൂർവ്വജന്മവാസനകൊണ്ടും നിരന്തരമായ അഭ്യാസംകൊണ്ടും ചുരുക്കം ചിലർ മാത്രമേ സ്വാധീനമായിത്തീരുന്നുള്ളൂ. സരസ്വതീവിലാസഭാസുരന്മാരായ ആ പുണ്യശ്ലോകന്മാരിൽ ഏതാനുംപേർ നൈസർഗ്ഗികമായ വാസനാശക്തിയുടെ മഹിമകൊണ്ടു ബാല്യത്തിൽ തന്നെ വളരെ ക്ലേശമൊ അഭ്യാസമൊ കൂടാതെ ആ അമൂല്യവസ്തു കരഗതമായിയെന്നുവരാം. കേരളവർമ്മദേവന്റെ കവിതാനടി ആദ്യമായി രംഗപ്രവേശം ചെയ്തതു് എന്നാണെന്നു് അതിസൂക്ഷ്മമായി അറിയാൻ സാധിച്ചിട്ടില്ലെങ്കിലും ചതുശ്ശാസ്ത്രപണ്ഡിതനായ മാതുലന്റെ സവിധത്തിൽ കാവ്യശാസ്ത്രങ്ങൾ പരിശീലിച്ചുവന്നിരുന്ന കാലത്തുതന്നെ ഏറെക്കുറെ തിരുമനസ്സിലെ കവിത്വം പൊട്ടിപ്പുറപ്പെട്ടിരുന്നതായി കരുതേണ്ടിയിരിക്കുന്നു. ഇക്കാലത്തു രചിച്ചിട്ടുള്ള അനവധി സംസ്കൃതശ്ലോകങ്ങൾ ഇപ്പോഴും അമുദ്രിതങ്ങളായിരിക്കുന്നുണ്ടു്. കേരളവർമ്മദേവൻ ആദ്യമായി കവനം ചെയ്തതു് 'സംസ്കൃതഭാഷയിലായതിനെപ്പററി ആശ്ചര്യ്യപ്പെടേണ്ടതില്ല. അക്കാലത്തെ വിദ്വാന്മാരും കവികളും സാധാരണമായി സംസ്കൃതത്തിലല്ലാതെ മലയാളഭാഷയിൽ കവനം ചെയ്യുന്നതിന് വലിയ ഔൽസുക്യമുള്ളവരായിരുന്നില്ല. വിശേഷിച്ചും പ്രഭുകുടുംബങ്ങളിലും രാജഗൃഹങ്ങളിലും ദേവഭാഷയായ ഗൈർവ്വാണിക്കു അന്നു് അതിമാന്യമായ സ്ഥാനമാണുണ്ടായിരുന്നതു്. വലിയകോയിത്തമ്പുരാന്റെ ഭ്രാതാവായ മകം തിരുനാൾ രാജകുമാരൻ:—

'ശീതം മാം ബാധതേ താതത്ര
ശീതാംശു സദൃശാനന
അസ്മയേ തന്നിവൃത്ത്യർത്ഥം
നിചോളം ദാതുമർഹസി'

എന്നൊരു പദ്യം രചിച്ച് മഹാരാജാവു തിരുമനസ്സിലെ പുത്രനായ ശ്രീപത്മനാഭൻ തമ്പി മുഖാന്തിരം തിരുമനസ്സറിയിച്ചപ്പോൾ ഈ ആശയത്തെത്തന്നെ മലയാളഭാഷയിൽ പദ്യമായി നിബന്ധിക്കണമെന്നു ആജ്ഞാപിക്കയാൽ:—

'വല്ലാതെ വന്നു ചൊന്നോരവശതയറിയി-
ക്കുന്നു ഞാൻ സങ്കടം കൊ–
ണ്ടില്ലാ ശീതം തടുപ്പാൻ പരമിഹ കപട
മൊന്നു ചൊല്ലുന്നതല്ലേ
കല്യാണശ്രീവിലാസത്തിനു കലിതമഹാ
രംശമാം തമ്പുരാനോ
ടില്ലാതാരോടു ചൊല്ലുന്നതമിഹ പരി
താപങ്ങളുണ്ടാസ്സുതമ്പോൾ'

എന്നിത്യാദി രണ്ടു ഭാഷാപദ്യങ്ങൾ രചിച്ചതാണ് അവിടുന്ന് ആദ്യമായി മലയാള ഭാഷയിൽ കവിതയുണ്ടാക്കിയതെന്ന് പ്രസിദ്ധമാണല്ലോ. ഇതുപോലെ പ്രത്യേക പ്രേരണ ഉണ്ടായില്ലെങ്കിൽ അക്കാലത്തു സംസ്കൃതപദ്യങ്ങൾ രചിക്കുന്നതത്രേ വിദ്വാന്മാർക്കു പ്രിയതരമായിരുന്നതു്. അക്കാലത്തെ വിദ്യാഭ്യാസരീതിയുടെ സ്ഥിതിക്കു തിരുമനസ്സുകൊണ്ടു ആദ്യമായി കവനം ചെയ്തതു് സംസ്കൃതത്തിലായതിനെക്കുറിച്ച് ആരും ആശ്ചര്യപ്പെടുന്നതല്ല.

എന്നാൽ ഇരു ചെറുപ്പത്തിൽ ഇത്രമാത്രം കവിതാനൈപുണ്യം പ്രദർശിപ്പിക്കുന്നവല്ലോ എന്നു ആശ്ചര്യപ്പെടാത്തവർ ചുരുങ്ങും. അവിടുത്തെ ബാല്യകൃതികളിൽ പ്രധാനമായ 'തിരുനാൾ പ്രബന്ധം' ൧൦൩൩-ാമാണ്ടു മീനമാസത്തിൽ ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് സിംഹാസനാരൂഢനായശേഷമുള്ള ആദ്യത്തെ ജന്മനക്ഷത്രത്തെക്കുറിച്ച് രചിച്ചിട്ടുള്ളതാണ്. അതിന്റെ ആവിർഭാവത്തെക്കുറി-

ച്ച് ഗ്രന്ഥകാരൻ തന്നെ "൧൦൩൬ മീനത്തിൽ ആയില്യം മ
ഹാരാജാവിന്റെ തിരുനാളിന്നു വന്നിരുന്ന പന്തളത്തു പാൎവ്വതീ
പുരത്തെ രാജാവു തിരുനാളിനെ ഉദ്ദേശിച്ചുണ്ടാക്കിയ ഏതാനും
ശ്ലോകങ്ങൾ എന്നെ കേൾപ്പിച്ചു്, ഞാൻ ഒന്നും ഉണ്ടാക്കിയില്ല
യോ എന്നു ചോദിച്ചതിന് 'ഒരു ചെറിയ പ്രബന്ധം ഉണ്ടാക്കി
യിട്ടുള്ളതു് നാളെ അങ്ങോട്ടയക്കാം' എന്നു പറഞ്ഞു് അന്നുരാ
ത്രി മൂന്നോ നാലോ മണിക്കൂർ കൊണ്ടു എഴുതിയുണ്ടാക്കിയതാ
ണ് ഈ പ്രബന്ധം" എന്ന് പ്രസ്താവിച്ചിരിക്കുന്നു. പന്തള
ത്തു തമ്പുരാൻ ചോദിച്ചയവസരത്തിൽ രാത്രി കൊണ്ടു വല്ലതും
കുത്തിക്കുറിക്കാമെന്ന് വിചാരിച്ചാണ് ഈ മറുപടി പറഞ്ഞ
തു്. അതുപോലെ തന്നെ അടുത്ത ദിവസം അറുപതോളം
പദ്യങ്ങളും ഒട്ടു ഗദ്യങ്ങളുമുള്ള പ്രബന്ധം എഴുതിത്തീൎക്കു
കയും ചെയ്തു. ഇതിലെ കവിതയുടെ സ്വഭാവത്തെപ്പററി നോ
ക്കുന്നതായാൽ, ബാലസഹജമായ ശബ്ദഭ്രമം എവിടെയും പ്രക
ടമാണ്. കവിയുടെ പദഘടനാഭോഗപ്രാഭവത്തെ പ്രദൎശി
പ്പിക്കുന്ന ഭാഗങ്ങൾ ആരേയും വിസ്മയഭരിതരാക്കുന്നതാണ്.
സാഹങ്കാരമായ ശബ്ദപ്രവാഹം ഗദ്യങ്ങളിലും പദ്യങ്ങളിലും
ഒരുപോലെ പ്രത്യക്ഷമാകുന്നുണ്ടു്. കവിയുടെ വൎണ്ണനാവൈ
ഭവത്തെ വിശദീകരിക്കുന്ന ചില മനോഹരഗദ്യങ്ങളും ഈ കൃ
തിയിലുണ്ടു്. കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ വൎണ്ണ
നകൾ പരിമിതങ്ങളല്ല; ശരീരത്തിൽ മുഴുവൻ അലങ്കാരഭാരം
വലിച്ചുവാരി നടക്കുന്ന കവിതാവരാംഗനയെയാണ് നാം അ
തിൽ വീക്ഷിക്കുന്നതു്. നിമിഷകവിതയിൽ അൎത്ഥകല്പനാ
ചാതുൎയ്യത്തേക്കാൾ ശബ്ദാലങ്കാരധോരണിയാണ് സാധാരണമാ
യി, അതു് വിശേഷിച്ചും അനതീതബാല്യനായ ഒരു കവിയു
ടെ കൃതിയിൽ—സ്ഥലം പിടിക്കുന്നതു്. വൈദൎഭി കേരളവൎമ്മ
ദേവന് സ്വയംവശ്യയായ രീതിയല്ലെന്ന് ഈ പ്രഥമ കൃതിത
ന്നെ സ്പഷ്ടമാക്കുന്നു. ദീൎഘസമാസങ്ങളും ആടോപദ്യോതകങ്ങ
ളുമായ പദവിന്യാസങ്ങളും ദീൎഘവൎണ്ണനകളും കൊണ്ടു ലാളിത്യ

-വ്യം മാധുര്യവും കലർന്ന ഒരു കവിതാമാർഗ്ഗമാണ് ഇതിൽ നമ്മെ അഭിമുഖീകരിക്കുന്നതു്:—

'ഉച്ചൈഃ പ്രത്യർത്ഥി പൃഥ്വീപതിവിപുലമദസന്ദോഹനീഹാരധാരാ
സംഹാരാർക്ക പ്രകാശായിതബഹുള ഭുജാശൌര്യവാടോപശാലീ
ക്ഷീരാംഭോരാശിവീചീവിസൃമരകരുണോ ഇന്ദിരാപാംഗവീക്ഷാ
മാധുര്യാമ്രേഡിതശ്രീകൃതനതകരുണോ രാജതേ രാമരാജഃ'

എന്നും മററും നോക്കുക. ഗ്രന്ഥകത്താവുതന്നെ പിന്നെ ഈ കൃതിയിൽ അന്നു അവിടുത്തേക്കു അസമ്പ്രദായങ്ങളായി തോന്നിയ ചില ഭാഗങ്ങൾ തിരുത്തിയിട്ടുണ്ടു്.

'മൃദുലപവന കേളീലോലരാജീവപാളീ
പരിമിളിതമധൂളീ തൽപരേന്ദിന്ദിരാളീ
ബഹുളകുസുമധൂളീപങ്കിലാ ഭാതിവാപീ
ത്രിദശവിടപിവാടീ സന്നിഭോദ്യാനസീമ്നി'

എന്ന പദ്യം,

'മൃദുലപവനകേളീ ലോലനാളീകപാളീ
ലളിതതരുണനാളീ ജാലജാലാന്തരാളീ
ബഹുളകുസുമധൂളീ മിളന്നിർമ്മധൂളീ
പരിമിളിതമരാളീ ചാരുവാരിപ്രണാളീ'

എന്നായിട്ടു പിന്നീടു രൂപാന്തരപ്പെട്ടുകാണുന്നു.

അവിടുത്തെ മററൊരു ബാല്യകൃതി 'ശൃംഗാരമഞ്ജരീ'ഭാണമാണ്. ഇത്ര ചെറുപ്പത്തിലെ ഒരു ഭാണമെഴുതുവാൻ തക്ക ശൃംഗാരലീലാനുഭവം ഉണ്ടായതു് ആശ്ചര്യകരമായിരിക്കുന്നു. അവിടുത്തേക്കു അക്കാലമായപ്പോഴേക്കു പരിനിഷ്ഠിതമായ പാണ്ഡിത്യം ഉണ്ടായെങ്കിലും ഈ കൃതിയെ ബാലചാപല്യമെന്നു വിചാരിച്ചു് പ്രസിദ്ധപ്പെടുത്തുവാൻ ഒരുങ്ങിയില്ല. ഭാഷാപ്രണയിയായ പി. പി. കൃഷ്ണവാര്യർ അവർകൾ അവിടുത്തെ അക്കാര്യത്തിൽ പിന്നീടു നിർബന്ധിച്ചപ്പോൾ അവിടുന്നു് ഇങ്ങനെ എഴുതുന്നു. "ശൃംഗാരമഞ്ജരി എന്നൊരു ഭാണം ആയില്യംതിരുനാൾ മഹാരാജാവിന്റെ താൽപര്യപ്രകാരം ഉണ്ടാക്കീട്ടുണ്ടായിരുന്നു. അതിലെ കവിതയ്ക്കു പാകം പോരാ

ഷ്ടനിമിത്തം അതു് ഇതുവരെ അച്ചടിച്ചിട്ടില്ല. അതിലെ ചില ശ്ലോകങ്ങൾ ഒരുവിധം നന്നായിട്ടുണ്ടെന്നു പറയാം. അധികവും ഒരു മാതിരിയാണെന്നാണു് എന്റെ പക്ഷം. സന്ധ്യാവർണ്ണനാപ്രകരണത്തിൽ രണ്ടു ശ്ലോകം ഉണ്ടാക്കിയ കാലത്തുതന്നെ നല്ല സഹൃദയന്മാർ അഭിനന്ദിച്ചിട്ടുണ്ടായിരുന്നു.

'ഉദ്ഗൂഢരാഗസ്യ കലേശപരസ്യ
കരേണപാതമൃദിതസ്യ രേണ
സ്പർശാമൃതസ്യാദ്ഗതസാത്വികാഃ കിം
സ്വേദം ഭൃശം ബിഭ്രതി ചന്ദ്രകാന്താഃ,

ഉച്ചാടിതാരവികരൈരനിബിഡാന്ധകാരാഃ
പാടച്ചരാ ഇവ നിശാകരരന്ധ്രപസ്യ
തുംഗാകലയ്യുളു നിഷേവിത വാരുണീകാ
നശ്യൽ പതന്തി നിഭൃതം ഗിരിഗഹ്വരേഷു'

ഇങ്ങനെ മൂന്നോ നാലോ ശ്ലോകങ്ങൾ മാത്രമേ ശ്ലാഘ്യങ്ങളായിട്ടുള്ളു.” അതിന്റെ പ്രസ്താവനയിൽ ആയില്യംതിരുനാൾ തിരുമനസ്സിനെക്കുറിച്ചു് “അദ്യഖലുവസുമതീ മണ്ഡലമണ്ഡനായിത കേരളഖണ്ഡനായകായിത വഞ്ചിവസുധാഖണ്ഡലോ രാമവർമ്മ കുലശേഖരകിരീടപതി മഹാരാജോവിരാജതി. അയം ഹി—

'കാരുണ്യാബ്ധിഃ വിബുധ വിടപീ ദുർവിധാനാം ശരീരഃ
സ്ത്രീണാം കാമഃ സകലവിദുഷാം മാനനീയോ മനീഷീ
സാമ്രാജ്യശ്രീ നിയതവസതിഃ ക്ഷേമിനീ പാലകമൌലി
ശ്രീയോ ധർമ്മപ്രകരകല നാലോല സീലാലസീതി'

എന്നു് പ്രത്യേകം പ്രശംസിച്ചിരിക്കുന്നു. പ്രധാന ഗുരുവരനും മാതുലനുമായിരുന്ന രാജരാജവർമ്മ കോയിത്തമ്പുരാനെ ഇതിൽ സ്മരിച്ചിട്ടുണ്ടു്. അവിടത്തെ ബാല്യകവിതകളിൽ അനസ്യൂതമായിക്കാണുന്ന ശബ്ദാഡംബരഭ്രമം ഇതിൽ പലേടത്തും പ്രകാശിപ്പിച്ചിട്ടുണ്ടു്.

'കരളു രാജി വിരാജി വിലാസിനീ
വദന സൌരഭഗന്ധധുതീന്ദിരം
കലയതേ സുരഭീകൃത ദിങ്മുഖാം
കമലിനീ മലിനീ മലിനീകൃതം'

എന്നിങ്ങനെ യമകവും മററു ശബ്ദചിത്രങ്ങളും ഇതിലും ഏററക്കുറെ സുലഭമാണ്.

'നക്ഷത്രമാല' എന്ന ഖണ്ഡകൃതിയും ആയില്യംതിരുനാൾ തിരുമനസ്സിലെയ്ക്കു അടിയറവെച്ചതാണ്. ഇരുപത്തേഴ് പദ്യങ്ങളുള്ള ഈ ചെറുകൃതിയിൽ സഹൃദയാഹ്ലാദകരങ്ങളായ അനേകം ശബ്ദവൈചിത്ര്യങ്ങളും നൂതനോല്ലേഖങ്ങളും അവിടുന്ന് മനഃപൂർവം വരുത്തിയിട്ടുള്ളതു് ബാലസഹജമായ ശബ്ദപ്രൗഢിയുടെ പതാകയായി പരിലസിക്കുന്നു. അവിടുത്തെയ്ക്കു അയത്നസുലഭമായ പദസ്വാധീനത ഏതു പദ്യത്തിലും പ്രകടമായിട്ടുണ്ട്. അവിടുന്ന് ആയില്യംതിരുനാൾ തിരുമനസ്സിലെയ്ക്കു തിരുമുൽക്കാഴ്ചവെച്ച മറെറാരു കൃതിയാണ് 'പാദാരവിന്ദശതകം'. ആ മഹാരാജാവിന്റെ അപദാനങ്ങളെ അനുകീർത്തനം ചെയ്യുന്ന പ്രസ്തുതകൃതിയിൽ ചിലമാററങ്ങൾ ചെയ്താണ് പിന്നീടു 'ശ്രീമൂലപാദപത്മശതകം' എന്ന കൃതി രൂപവൽക്കരിച്ചതു്. അചഞ്ചലമായ രാജഭക്തിയും പദസ്വാധീനതയും ഈ ശതകത്തിലെ ഓരോ പദ്യത്തിലും കാണാവുന്നതാണ്:

'അനുരാഗാമൃതരാശേ രസലഹരീം
 കല്ലോലയന്തീഗുണാം
സന്താപൈകധുരാ മജ്ജുലമഹീകിരണാൻ
 വിദ്രാവയന്തീദ്രുതം
വന്ദിക്ഷ്മാപ്രതിമല്ല ! കാന്തിപടലം
 വ്യാകുർവതീ പാടലം
ഭാവൽകീ ചരണാരവിന്ദയുഗളീ
 സന്ധ്യാ സമിന്ധതരാം'.

അവിടുത്തെയ്ക്കു പദങ്ങൾകൊണ്ടു ഏതു ഇന്ദ്രജാലവും കാണിക്കുവാൻ കഴിയുമായിരുന്നുവെന്ന് ആയിടയ്ക്കുണ്ടാക്കിയ 'ചിത്രശ്ലോകാവലി' സാക്ഷ്യം വഹിക്കുന്നു. എന്തെല്ലാം ശബ്ദവൈചിത്ര്യങ്ങൾ അതിൽ സാധിച്ചിരിക്കുന്നുവെന്നു നോക്കുന്നതായാൽ കവിതാവനിത അവിടുത്തെയ്ക്കു എത്രമാത്രം വശ്യപ്പെട്ടിരുന്നുവെന്ന്

ആക്കം ബോദ്ധ്യമാകുന്നതാണു്. ബന്ധശ്ലോകം, മുദ്രാശ്ലോകം എന്നിങ്ങനെയുള്ള ശബ്ദചിത്രങ്ങളിൽ യാതൊന്നും അവിടുന്നു പ്രയോഗിക്കാതില്ല. അഷ്ടാവധാന രീതിയിൽ പല വിദ്യകളും നിഷ്പ്രയാസം അവിടുത്തേക്കു കാണിക്കുവാൻ സാധിച്ചിരുന്നു. ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു് പല കവിതാപരീക്ഷകളും ഓരോരോ അവസരത്തിൽ നടത്തിയിട്ടുള്ളതിലെല്ലാം കേരളവമ്മദേവൻ വിജയശ്രീലാളിതനായി പല സമ്മാനങ്ങളും വാങ്ങിയിട്ടുണ്ടു്. ഒരിക്കൽ ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു വലിയകോയിത്തമ്പുരാനോടുകൂടി കടപ്പുറത്തു് എഴുന്നള്ളി അവിടുത്തെ കയ്യിൽ പരമദുഷ്ടനായ ഒരു ചണ്ഡികുതിരയെ ഏല്പിച്ചു് അതിൽ കയറി സവാരിചെയ്തുകൊണ്ടു് ശംഖുമുഖത്തു മണൽക്കുന്നിൽ നിന്നും സമുദ്രതീരത്തിൽ എഴുന്നള്ളുന്നതിനു മുമ്പു് രണ്ടു ശ്ലോകങ്ങൾ ചമയ്ക്കണമെന്നു കല്പിച്ചു. കല്പനപ്രകാരം നിമ്മിച്ച ശ്ലോകങ്ങൾ:—

ധംധംധാമാരുതപുഷ്കരോൽക്കരഗള-
    ല്ലോലോലോല ശംഖാവലീ
ഝംകാരാരചിതാഞ്ചത്കൃതാർണ്ണവമഹാ
    കല്ലോല ഹല്ലോഹലഃ
സംഭ്രാന്താലോകി വലത്തിമിംഗലകില-
    ല്പ്രേക്ഷണീയാകൃതി
ഭ്രാമ്യന്നക്രഗ്രഹപോതവൽഗിതഗത-
    ല്പ്രാജ്യാംഭസ്സാഗരഃ'

'സംക്ഷുഭ്യന്മാരുതാനർത്തിതതരളതര-
    ത്തുംഗവിഭ്രാജമാന
ഭ്രാമ്യൽകല്ലോലമാലാവലയിതശഫരീ
    ജാലഹാലാജലാഢ്യഃ
തീരാന്തഭ്രാന്തമീനപ്രവരവിലുഠന-
    ല്പ്രോല്ലസത്സാന്ദ്രനാദ
ഭ്രോദ്ഭൂതവീചീഫേനശീകരനികരസമു-
    ദ്ഭാസമാനസ്സമുദ്രഃ'

എന്നിവയാണു്. മഹാകവി കെ. സീ. കേശവപിള്ള അവർകൾ ഇതിനെപ്പററി:—

'മതിമാൻ പരന്തപാനിച്ചൂതെ
രതിരമയെയും കവിതയായ വനിതയെയും
അതിചിത്രപദക്രമമായ്
ഗതിചെയ്യിച്ചുന്നതെത്ര മഹനീയം'

എന്ന് പ്രശംസിച്ചിരിക്കുന്നു. സാധാരണ കവികൾക്കു അത്ര എളുപ്പത്തിൽ അഭിഗമ്യമല്ലാത്ത വിധത്തിലുള്ള ദ്രുതകവന സാമർത്ഥ്യത്തിൽ അവിടുത്തേക്കുണ്ടായിരുന്ന പ്രശംസനീയമായ പരിചയത്തെ സശിരഃകമ്പം അഭിനന്ദിക്കുന്നതിനും സമ്മാനങ്ങൾ നൽകുന്നതിനും ആയില്യം തിരുനാൾ തിരുമനസ്സുകൊണ്ടും വിശാഖം തിരുനാൾ രാജകുമാരനും എപ്പോഴും ഔത്സുക്യം പ്രദർശിപ്പിക്കാതിരുന്നില്ല. എന്നാൽ അവിടുത്തെ ദ്രുതകവനം ഗുണപൌഷ്കല്യത്തിൽ ഒട്ടും പിന്നോക്കമല്ലെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്. സാധാരണമായി ദ്രുതകവനത്തിലുള്ള ശ്രമം പലപ്പോഴും നിരർത്ഥകപദബാഹുല്യവും അരസികങ്ങളുമായ പദ്യങ്ങളെ നിർമ്മിക്കുന്നതിനു ഇടയാക്കുന്നു. രചനാഭംഗിയോ ആശയസൌഷ്ഠവമോ ഇല്ലാത്ത ശ്ലോകങ്ങളാണു് വെറും ദ്രുതകവനശ്രമം കൊണ്ടു ആവിർഭവിക്കുന്നതു്. എന്നാൽ കേരളവർമ്മദേവന്റെ ആശുകവിതകളിൽ ഈ വക ദോഷങ്ങൾ കുറവാണു്. നൈസർഗ്ഗികമായ പ്രൌഢത അവയിലെല്ലാം ദൃശ്യമാണു്.

'കംസവധചമ്പു' അവിടുത്തെ ബാല്യകൃതികളിൽ കവിതാഭംഗിയെപ്പററി നോക്കുന്നതായാൽ പ്രഥമസ്ഥാനത്തിന് അർഹമാണെന്നുള്ളതു് സഹൃദയന്മാർ സമ്മതിക്കാതിരിക്കയില്ല. ശൃംഗാരമഞ്ജരീ ഭാണത്തിലെയും ഇതിലെയും മംഗളശ്ലോകം ഒന്നു തന്നെയാണു്. ൧൦൪൪-ൽ ആണു് കേരളവർമ്മദേവൻ ഈ കൃതി എഴുതി വിശാഖം തിരുനാൾ ഒന്നാംമുറത്തമ്പുരാന്റെ അഭിപ്രായത്തിനായി അയച്ചു കൊടുത്തതു്. കംസവധചമ്പു ആദ്യമായി ഇലത്തൂർ സുന്ദരരാജപണ്ഡിതന്റെ 'സുമനോരഞ്ജിനി' എന്ന വ്യാഖ്യാനത്തോടുകൂടി ൧൦൬൫-ൽ തിരുനൽവേലിയിൽ ആര്യപ്രകാശിനി മുദ്രാലയത്തിൽ നിന്നും

പ്രസിദ്ധം ചെയ്തു. പിന്നീടു ൧൦൭൯-ൽ സംസ്കൃതഭൂഷണപ്രസ്സിൽ നിന്നും അതിന്റെ രണ്ടാം പതിപ്പും പ്രസിദ്ധമായിക്കാണുന്നു. ഈ കാവ്യതല്ലജം പല പണ്ഡിതന്മാരുടേയും സവിശേഷമായ അഭിനന്ദനത്തിനു പാത്രമായിട്ടുണ്ട്. മഹോപാദ്ധ്യായ ത്യാഗരാജകവീന്ദ്രനെന്ന പ്രസിദ്ധപണ്ഡിതൻ അതിനെപ്പററി—

'ശൈവയകരണ മനോഹര
സൗരഭ്യ സമർപ്പണ പ്രാഗത്ഭ്യേന
കംസവധചമ്പൂകാവ്യം
സംസദി വിദുഷാം സമർഹതി ശ്ലാഘാം'

എന്നൊരു പ്രശംസാപത്രം അവിടുത്തേക്കു അയച്ചുകൊടുത്തു. കവികേസരി സ്വാമി ദീക്ഷിതർ, 'ബ്രഹ്മവിദ്യാ' പത്രാധിപർ ശ്രീനിവാസശാസ്ത്രി, കൃഷ്ണസ്വാമി ആചാര്യർ എന്നിങ്ങനെ തിരുവിതാംകൂറിനു വെളിയിലുള്ള സുപ്രശസ്തന്മാരായ പല പണ്ഡിതകേസരികളും അവിടുത്തെ കവനസാമർത്ഥ്യത്തെ അനുമോദിച്ചതായി കാണുന്നു. അവിടുത്തെ സംസ്കൃത കവനപാടവത്തിന്റെയും മനോധർമ്മവിലാസത്തിന്റെയും ഒരു സർവ്വസ്വ നിക്ഷേപമത്രേ ഈ കൃതി. ശ്ലേഷലേശം കൂടാതെ ശബ്ദാർത്ഥാലങ്കാരങ്ങളേയും അനേകാർത്ഥങ്ങളേയും വളരെ ഭംഗിയായ രീതിയിൽ മെടഞ്ഞു കോർത്തിരിക്കുന്ന പ്രസ്തുത കൃതിയെ വ്യുല്പന്നനും ഈയിടെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞ ദേഹവുമായ ചുനക്കര ഉണ്ണിക്കൃഷ്ണവാരിയർ വൃത്താനുവൃത്തമായും പദാനുപദമായും ഭാഷയിലേക്കു വിവർത്തനം ചെയ്തു ൧൦൮൩-ൽ അവിടുത്തേക്കുതന്നെ സമർപ്പിച്ചിട്ടുണ്ട്. നൂററിപതിനഞ്ചു പദ്യങ്ങളും ഏതാനും സരസഗദ്യങ്ങളുമുള്ള കംസവധചമ്പു, മനോധർമ്മമധുരിതമായ ഒരു ചെറുകാവ്യമാണ്. ബാല്യകവിതയെങ്കിലും ഭാവനാസമ്പന്നമായ അവിടുത്തെ കവിതാപ്രസ്ഥാനത്തിന്റെ പ്രാരംഭം ഇതിൽ ആദ്യം ദർശിക്കാൻ കഴിയും. ദീർഘസമാസങ്ങളും ശബ്ദപ്രൗഢിയും സാധാരണമാണെങ്കിലും ചിലേടത്തു പ്രസന്നമധുരമായ ലാളിത്യം അപൂ

വ്വമായി കാണാനുണ്ട്: 'അമൃതമഥനവും' ഈയിടെ രചിച്ച ഒരു ലഘുകാവ്യമാകുന്നു.

ഭക്തിരസപ്രധാനങ്ങളായ ഏതാനും സ്തോത്രങ്ങളും അവിടുത്തെ ബാല്യകൃതികളിലുൾപ്പെടുന്നു. അവയിൽ പ്രധാനമായവ 'ഗുരുവായുപുരേശസ്തോത്രം', 'സ്കന്ദശതകം', 'ലളിതാദണ്ഡകം', 'നാരദീയ മഹിമാനുവർണ്ണനം' എന്നു തുടങ്ങിയവയാണ്. അവിടുത്തേക്കു രക്തവാതത്തിന്റെ അസുഖമുണ്ടായപ്പോൾ അതിന്റെ ശമനത്തിനായി 'ശ്രീഗുരുവായുപുരേശസ്തവം' രചിക്കുകയും അധികം താമസിയാതെ ഗുരുവായൂർ എഴുന്നള്ളി സപാദിവർദ്ധനം കഴിക്കുകയും ചെയ്തു. മേല്പുത്തൂർ നാരായണഭട്ടപാദരുടെ വാതരോഗം ശമിപ്പിച്ച ശ്രീ ഗുരുവായൂരപ്പൻ വലിയ കോയിത്തമ്പുരാന്റേയും രക്തവാതോപദ്രവം തീരെ സുഖമാക്കിയെന്ന് കേട്ടിട്ടുണ്ട്. അക്ഷരക്രമമനുസരിച്ച് അമ്പത്തൊന്നു പദ്യങ്ങളായി രചിച്ചിട്ടുള്ള ഈ സ്തവം അവിടുത്തെ ഭക്തിയുടേയും കവിതാവിലാസത്തിന്റേയും പ്രദർശനമായി പരിലസിക്കുന്നു. ഭഗവൽ ഭക്തിയിൽ ലീനമാനസനായ ഒരു വാസനാകവിയുടെ നിർമ്മലഹൃദയമാണ് ഈ ചെറുകൃതിയിൽ സർവ്വത്ര പ്രതിഫലിച്ചു കാണുന്നത്. ബാല്യചാപല്യത്തെ പൊറുക്കണമെന്ന പ്രാർത്ഥനയോടുകൂടി:—

> "ക്ഷന്തവ്യന്തൽ ത്രിഭുവനപതേ! ബാല്യചാപല്യമേവം
> മാത്സര്യോദ്രിക്തമതികൃതമപ്യന്നവീനം
> ലീലാലോലാപരയ! ഗുരുസമീരാലയേ പാലയേഥാ
> നിത്യം ഭൃത്യം തവ ഭവഭയാൽ കമ്പമാനം സനാഥ!"

ഈ സ്തവം അവസാനിക്കുന്നു. 'സ്കന്ദശതകം' കുലദൈവമായിത്തീർന്ന അരിപ്പാട്ടു ദേവനെക്കുറിച്ച് അവിടുന്ന് നിർമ്മിച്ചിട്ടുള്ള പദ്യോപഹാരമാണ്. അമിശ്രിതമായ ഈ ശതകത്തിൽ അതിമനോഹരങ്ങളായ അനവധി പദ്യങ്ങളുണ്ട്.

> മന്ദാരദ്രുമമൂർദ്ധമംമദയതേ
> വന്ദാരുകാമാർപ്പണേ
> നിന്ദാവന്ദനശോഭയാ വിലസതേ
> നിന്ദാവമാലിക്യതാം

കന്ദാഹംകൃതി ഘോരിമദഹസിത
സ്യന്ദായ ലോകത്രയീ
കന്ദായേശ്വര നന്ദനായ ഭവഭൂ
സ്പന്ദായ തുഭ്യം നമഃ

യൽ ബാഹുഃ പുരഹൂത പുണ്യപടലീ
സിദ്ധ്യാസപര്യ്യാക്ഷതാം
സമ്പല്ലമ്പനലമ്പടോത്ഭടരിപു
സ്ഫാരിത്ര വിത്രാസിനീം
ശക്തിം ഊർവീക്ഷമാം ബിഭർത്തി സമിതി
സ്കന്ദായ പൃതനാരത
സ്കന്ധാവാര ധുരന്ധരായ ഹരിതീ
നേശായ തുഭ്യം നമഃ

ഭാസ്വദ്ദാസ കൃതപൂജനം ഭവമഹാംഭോ
രാശി സംതാരണം
നിസ്തുല്യശ്രുതിപ്രേക്ഷണം നിജപദാ
ബ്ജാസക്ത സന്താരണം
ഹർഷ്യേശ പ്രിയപോഷണം ഹരിപുരീ
പുണ്യസ്ഥലീഭൂഷണം
പ്രത്യർത്ഥി പ്രമുഖീക്ഷണം പ്രണമത
ശ്രീതാരകാരേക്ഷണം."

അവിട്ടന്ന് പ്രാണേശ്വരിയുടെ അനുഗ്രഹപ്രകാരം ൧൦൫൦ ചിങ്ങം ൯-ാംതീ- രചിച്ചതാണ് 'ലളിതാംബാഖണ്ഡകം'. പുളകോൽഗമകാരിയായ ശബ്ദധോരണിയും പദഘടനയിലുള്ള അവ്യാജസുഭഗതയും ഈ ഖണ്ഡകൃതിയെ മനോമോഹനമാക്കിത്തീർത്തിരിക്കുന്നു.

കേരളവർമ്മ വലിയകോയിത്തമ്പുരാൻ സംസ്കൃതകവനത്തിലാണ് വിഹരിച്ചിരുന്നതെങ്കിലും ഭാഷാകവിതയിലും ഒട്ടൊക്കെ പരിശ്രമിക്കാതിരുന്നില്ല. അന്നത്തെ പരിതഃസ്ഥിതികളിൽ സംസ്കൃതവ്യുൽപന്നന്മാരായ കവികൾ കഥകളിയൊഴിച്ചുള്ള കവിതാപ്രസ്ഥാനങ്ങളിൽ ഔത്സുക്യമുള്ളവരായിരുന്നില്ല. മുപ്പത്താറാമാണ്ടു നാടുനീങ്ങിയ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ പ്രോത്സാഹനംകൊണ്ട് കഥകളിക്കു അന്ന് ഒരു

നവാഭ്യുത്ഥാനം ഉണ്ടാകയും ഈശ്വരപിള്ള വിചാരിപ്പുകാർ മുതലായ നടകേസരികൾ അതിനെ ഹൃദ്യതരമാക്കുകയും ചെയ്തിരുന്നു. പതിവായി വലിയകൊട്ടാരത്തിൽ വെച്ച് കഥകളി നടത്തിവന്നതും മഹാരാജാവു തിരുമനസ്സിലേക്കു അതിൽ സവിശേഷമായ പ്രതിപത്തിയുണ്ടായിരുന്നതും ആട്ടക്കഥകളുടെ ആവിർഭാവത്തിനു പ്രത്യേകം പ്രേരകമായിരുന്നു. ഗതാനുഗതികന്യായേന വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും ഏതാനും ആട്ടക്കഥകൾ രചിക്കുന്നതിനിടയായി. ഹനുമദുത്ഭവം, മത്സ്യവല്ലഭവിജയം, പ്രലംബവധം, ധ്രുവചരിതം, പരശുരാമവിജയം, സോമവാരവ്രതത്തിന്റെ ഒരു ഭാഗം എന്നിവയാണ് കഥകളിപ്രസ്ഥാനത്തിൽ അവിടുന്നു മലയാളഭാഷയ്ക്കു നൽകിയിട്ടുള്ള കൃതികൾ.

കഥകളിയിൽ അവിടത്തേക്ക് അഭിരുചി ഉണ്ടാകാനുള്ള കാരണത്തെപ്പററി "എന്റെ ഗുരുനാഥനായ മാതുലനായിരുന്നു എനിക്കു ആട്ടക്കഥകളിൽ ആദ്യമായ ഒരു രസം ജനിപ്പിച്ചതു്. ഒരു ദിവസം 'അംബരീഷചരിതം' കഥ ആടാൻ നിശ്ചയിച്ചപ്പോൾ അതിലെ 'കനകരുചിരുചിരാംഗിമാരെ' എന്ന പദത്തിന്റെ കൈകൾ എന്നേയും എന്റെ സഹപാഠിയായിരുന്ന രാമവർമ്മനമ്മാവനേയും കാണിച്ചു മനസ്സിലാക്കിത്തന്നിരുന്നു. അന്നുരാത്രിയിൽ ആട്ടം കണ്ടപ്പോൾ അംബരീഷവേഷം കെട്ടിയ കുറച്ചു വ്യുല്പത്തിയുള്ള ഒരു നടനായ കൊച്ചുപിള്ളപ്പണിക്കർ മേല്പറഞ്ഞ പദത്തിൽ അല്പം തെററായിട്ടാണ് കൈകൾ കാണിച്ചതു്. പിറേറദിവസം ഗുരുനാഥൻ ഞങ്ങളുടെ പാഠസമയത്തു് ഇന്നലെ അംബരീഷന്റെ വേഷം കെട്ടിയ പണിക്കർ 'കനകരുചിരുചിരാംഗിമാരേ' എന്ന പദത്തിനു കൈ കാണിച്ചതു ശരിയായോ എന്നു ഞങ്ങളോടു ചോദിച്ചപ്പോൾ 'കനകരുചിര തന്വംഗിമാരേ' എന്നാണ് ആയാൾ കാണിച്ചതെന്നു് ഞാൻ അറിയിച്ച സമയം അമ്മാവന്റെ തിരുമുഖത്തു് അനുഗ്രഹസൂചകമായ ഒരു പ്രസാദം

സ്ഫുരിച്ചു. അന്നുമുതല്ക്കാണു് എനിക്കു ആട്ടക്കഥകളിൽ ഒരഭി
നിവേശം ജനിച്ചുതുടങ്ങിയതു്. എന്നാൽ ഒരാട്ടക്കഥ ഉണ്ടാ
ക്കാമെന്നുള്ള വിചാരം എനിക്കു അക്കാലത്തു ഒരിക്കലും ഉണ്ടാ
യിരുന്നില്ല" എന്നു അവിടുന്നു തന്നെ പ്രസ്താവിച്ചിരിക്കുന്നു.
ഹനുമദുത്ഭവവും, മത്സ്യവല്ലഭവിജയവും രചിക്കുന്നതിനു കാര
ണഭൂതൻ പ്രസിദ്ധചിത്രകാരനായിരുന്ന കിളിമാനൂർ കൊച്ചു
ണ്ണിക്കോയിത്തമ്പുരാനായിരുന്നു. ഇദ്ദേഹം കുറ്റുടിയേറു, ല
ക്ഷ്യവേധം എന്നിവയിൽ മാത്രമല്ല കേരളവർമ്മദേവനെ പ്രണ
യമസൃണമായ പ്രോത്സാഹനംകൊണ്ടു് ഉന്മേഷിപ്പിച്ചിരുന്ന
തു്. സാഹിത്യസംരംഭങ്ങൾക്കും വിശേഷിച്ചു് ആട്ടക്കഥാനി
ർമ്മാണത്തിനും പ്രേരിപ്പിച്ചതു് അവിടുന്നുതന്നെയായിരുന്നു.
അവിടുത്തെ ആശ്രിതനായിരുന്ന അവനവഞ്ചേരി ഹരിഹരഭാ
ഗവതരും ഹനുമദുത്ഭവനിർമ്മിതിയിൽ പദങ്ങളെ രാഗവും താള
വുമൊപ്പിച്ചു് അവിടുത്തെ ചൊല്ലിക്കേൾപ്പിച്ചു് അവശിഷ്ട
ഭാഗം ഉണ്ടാക്കുന്നതിനു് ഉത്സാഹം വർദ്ധിപ്പിച്ചിരുന്നു.
൧൦൬൯-ാമാണ്ടു ലക്ഷദീപം സമീപിച്ചു ഹനുമദുത്ഭവം അര
ങ്ങേററം കഴിപ്പിച്ചപ്പോൾ അസംഖ്യം ജനങ്ങൾ കഥകളി കാ
ണാൻ വരികയും അഭിജ്ഞന്മാരായ പലരും ഈ കഥയെ
അഭിനന്ദിക്കുകയും ചെയ്തു. ഈ രണ്ടു കഥകളിലേയും പദ്യ
ങ്ങൾ പ്രായേണ സംസ്കൃതവും പദങ്ങൾ മധുരപദാകലിതമായ
മണിപ്രവാളവുമാണു്. അപൂർവ്വമായി ശ്ലോകങ്ങളും മണിപ്ര
വാളത്തിലുണ്ടു്. 'തൽക്കാലേ സവ്വലോകങ്ങളുമനധിഗതശചാ
സരായോരുനേരെ' എന്നിത്യാദി നോക്കുക. ഉണ്ണായിവാര്യർ,
ഇരയിമ്മൻതമ്പി മുതലായ മഹാകവികളുടെ പദങ്ങളിൽ സാ
ർവ്വത്രികമായി കാണുന്ന അന്ത്യാക്ഷരപ്രാസം മുതലായ ചമല്ക്കാ
രവിശേഷങ്ങൾ ഇവയിലെ പദങ്ങളിൽ അങ്ങിങ്ങായി കാണ്മാ
നുണ്ടു്. ശബ്ദാഡംബരത്തെക്കുറിച്ചു് അവിടുത്തേയ്ക്കുണ്ടായി
രുന്ന ഭ്രമം ഇവയിലെ പല പദ്യങ്ങളിലും പദങ്ങളിലും പ്രസ്പ
ഷ്ടമാകുന്നു. ഇവ രണ്ടിലും കഥാസന്ദർഭത്തിന്റെയും രംഗവിഭാ

ഗത്തിന്റെയും സമ്പ്രദായം ഏറക്കുറെ തൃപ്തികരമല്ലാതിരുന്നതു് രസികശിരോമണിയായിരുന്ന അവിടത്തെ ജ്യേഷ്ഠസഹോദരൻ ചൂണ്ടിക്കാണിച്ചപ്പോൾ ബോദ്ധ്യമാകാതെയിരുന്നില്ല. വാസ്തവത്തിൽ കേരളവർമ്മദേവന്റെ ആട്ടക്കഥകളിൽ സാഹിത്യഗുണപുഷ്ടി ഉണ്ടെന്നല്ലാതെ അഭിനയസൌകര്യം കുറവാണു്. ആടാനും പാടാനും ഒരുപോലെ കൊള്ളാവുന്ന ഉണ്ണായിവാര്യരുടേയൊ ഇരയിമ്മൻ തമ്പിയുടേയൊ കഥകളെ ഈ വിഷയത്തിൽ കേരളവർമ്മ കൃതികൾ അതിശയിക്കുന്നില്ല. ബാല്യകൃതികളായ ഇവയിലെ ചില പ്രയോഗങ്ങൾ അവിടത്തേക്കുതന്നെ അസാരസ്യങ്ങളായി അനുഭവപ്പെട്ടു. പൂർവ്വകവിസങ്കേതങ്ങളെ അക്ഷരംപ്രതി അനുസരിക്കുന്നതിൽ മതാന്ധനായിട്ടാണു് അവിടത്തെ ഈ ആട്ടക്കഥകൾ പ്രത്യക്ഷപ്പെടുന്നതു്. ഇവയിലെ യുദ്ധപ്പദങ്ങൾക്കു അനിർവാച്യമായ ഒരു ഗൌരവവും പ്രൌഢതയുമുണ്ടു്.

'വ്യാത്താസ്യ വിലോകയ
ഹ്രീയാന്നിദ്ര മിഷഘണതാഭേദരീതിയിൽ
കായാത്ഭ്യാസിമന്ദന്തിക
നായാസം ധരണിയിലപ്പുണർന്നിതാം'

എന്നവിധത്തിൽ ശരീരദാർഢ്യവും വ്യൂഢോരസ്കതയുമുള്ള അവിടത്തേയ്ക്കു യുദ്ധപ്പദങ്ങളിൽ ഒരു പ്രത്യേക അഭിരുചിയും ആസക്തിയുമുണ്ടായിരിക്കുന്നതു് സ്വാഭാവികമാണല്ലോ. ഹനൂമദുത്ഭവത്തിൽ ഒരു വീരബാഹുവിനെക്കൂടി പ്രവേശിപ്പിച്ചു് ഒരു യുദ്ധപ്പദംകൂടി ചേർത്തിരിക്കുന്നു. ബാല്യകൃതികളാണെങ്കിലും മയൂരസന്ദേശം മുതലായ ഉത്തമകൃതികളുടെ കർത്താവിന്റെ കരസ്പർശം 'മാർത്താണ്ഡബിംബമവനാർത്തൻ ഭുജിച്ചു' എന്നിത്യാദി ഖണ്ഡകത്തിലും 'കാളാംഭോദസഞ്ചയത്തിൻ കേളിതേടും സ്വനപാളികൊണ്ടു' എന്നു തുടങ്ങിയ പദങ്ങളിലും പ്രത്യക്ഷമാണു്. രസാനുഗുണമായ ശബ്ദപ്രൌഢിക്കു 'കല്പാന്തോച്ചണ്ഡചണ്ഡീശചരപട്ടനടനാരംഭചഞ്ചത്പദേഗ്രേ' എന്ന പദ്യം മകുടോദാഹരണമാണു്.

'പ്രലംബവധം' രംഗവിധാനത്തിൽ മററു കഥകളെ അപേക്ഷിച്ച് മെച്ചമാണ്. ഇതിൻെറ കഥ തീർച്ചപ്പെടുത്തുകയും രംഗവിഭാഗം വ്യവസ്ഥപ്പെടുത്തുകയും പദങ്ങളുടെ മട്ടുകളെയും മററും നിശ്ചയിക്കുകയും ചെയ്തത് അവിടത്തെ ഭ്രാതാവായ രാജരാജവർമ്മ മൂത്തകോയിത്തമ്പുരാനാണ്. ശബ്ദാഡംബരത്തെക്കുറിച്ച് അവിടത്തേക്കുണ്ടായിരുന്ന ഭ്രമം ക്രമേണ കുറയാൻ തുടങ്ങിയതിൻെറ പ്രഥമലക്ഷ്യമായി ഈ കഥകളിയെ പരിഗണിക്കേണ്ടതാണെന്ന് ആർക്കും കാണുവാൻ കഴിയും. ഇതിലെ സരളകോമളങ്ങളായ പദങ്ങളെ ഹരിഹരഭാഗവതർ അഭിജ്ഞശിഖാമണിയായ കിളിമാനൂർ കുഞ്ഞുണ്ണിത്തമ്പുരാനെ പാടിക്കേൾപ്പിച്ചപ്പോൾ അവിടുന്ന് ഇതിൻെറ കഥാസന്ദർഭത്തേയും മററും വളരെ ശ്ലാഘിച്ചതായി കേട്ടിട്ടുണ്ട്. ഇതിനെ ൧൦൭൨ തുലാം ൪-ാംനു- അരങ്ങേററം കഴിച്ചപ്പോൾ പല സഹൃദയന്മാരും ഈ കഥയുടെ സാരസ്യത്തെ ഹൃദയംഗമമായി അഭിനന്ദിച്ചതായി അവിടുന്നുതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ശ്ലോകങ്ങൾക്കും പദങ്ങൾക്കും കൂടുതൽ ലാളിത്യവും സാരള്യവും ഇതിലുണ്ട്. 'മാധവകോടി ദുർദ്ധരാചലഗകരടി പ്രൌഢാസ്ഥിക്കൂടപ്പൂരാ' എന്നു തുടങ്ങിയ വീരരസപ്രധാനങ്ങളായ ശ്ലോകങ്ങളും അനുഗൃഹീതകവികൾക്കു മാത്രമേ രചിക്കുവാൻ സാധിക്കുകയുള്ളു.

'ധ്രുവചരിതം' രചിക്കുന്നതിന് ഹരിഹരഭാഗവതരാണ് കാരണഭൂതനായത്. ൧൦൭൯ ധനു ൧൭-ാംനു- മുതൽ ൨൬-ാംനു- വരെയുള്ള പത്തുദിവസം കൊണ്ടു നിർമ്മിച്ച ഈ ആട്ടക്കഥയെ അരങ്ങേററം കഴിപ്പിച്ചത് ആ മീനം ൨൨-ാംനു- പത്മനാഭസ്വാമി ക്ഷേത്രത്തിൽ നാലാമുത്സവത്തുനാൾ ആണ്. ഉണ്ണായിവാര്യരുടേയും ഇരയിമ്മൻ തമ്പിയുടേയും മററു ചില നല്ല കവികളുടേയും ആട്ടക്കഥകളിൽ ചിലെടത്തു മാത്രം പ്രയോഗിച്ചിട്ടുള്ള അന്ത്യാക്ഷരപ്രാസം സാർവ്വത്രികമായി എല്ലാപ്പദങ്ങളിലും ചേർത്താൽ ഉണ്ടാകുന്ന ചമൽക്കാരവിശേഷം സമ്പാദിക്കുവാൻ

ഈ കൃതിയിൽ കേരളവൎമ്മദേവൻ മനഃപൂൎവ്വമായി പരിശ്രമിച്ചിട്ടുണ്ടു്. ഇതിലെ 'കലയാമി തവ പാദകമലം ദിവ്യപൂരുഷ', 'കാന്ത ! കല്യതരാകാര ! കേൾക്കമേ വാചം', 'എന്തിനിങ്ങനെ സാഹസം തുടരുന്നു നീ ചപലാശയ' എന്നു തുടങ്ങിയുള്ള പദങ്ങളും 'സംഭാവനീയതമഗംഭീരമാസവരമംഭോരുഹേക്ഷണ വിതീൎണ്ണം' എന്ന ദണ്ഡകവും സുപ്രസിദ്ധങ്ങളാണു്. 'പരശുരാമവിജയം' അന്നു് ഇളമുറയായിരുന്ന അത്തം തിരുനാൾ മാൎത്താണ്ഡവൎമ്മ രാജകുമാരന്റെ നിദേശാനുസരണം ഒരു രാത്രി കൊണ്ടു് രചിച്ചതാണു്. അവിടുത്തെ ആട്ടക്കഥകളിൽ തീരെ സാഹിത്യഗുണം ഇതിനു കുറഞ്ഞതു് ദ്രുതകവനമായതിനാലായിരിക്കണം. എന്നാലും അവിടുത്തെ നൈസൎഗ്ഗികമായ ഗാംഭീൎയ്യം തിളങ്ങുന്ന ഏതാനും പദ്യങ്ങളും പദങ്ങളുമുണ്ടു്. കഥാ സംവിധാനത്തിലോ കവിതയിലോ പറയത്തക്ക ഗുണാതിശയം ഈകൃതിയിൽ കാണ്മാനില്ല. 'ശ്രീരാമഭ്രൂതടജഭ്രംഹതകാളിഭ്രുത്' എന്നിങ്ങനെയുള്ള ശ്ലോകങ്ങളും 'യാഹി യാഹി തപോധനാത്മജ ! സാഹസം തുടരായ്ക നീ' എന്നീ സുകുമാരപദങ്ങളും ഉണ്ടെങ്കിലും മറ്റു കഥകളിഗ്രന്ഥങ്ങളെ അപേക്ഷിച്ചു് ഇതു് ഒരു പടി താഴ്ന്നു നില്ക്കുന്നതായി നിൎമ്മത്സരന്മാരായ സഹൃദയന്മാൎക്കു തോന്നും. ഒരു രാത്രി കൊണ്ടു അവിടുന്നു നിൎമ്മിച്ച സംസ്കൃതകവനമായ തിരുനാൾ പ്രബന്ധത്തിൽ അവിടുത്തെ കവിതാകാമിനി ചേതോഹാരിണിയായിട്ടു തന്നെ പ്രത്യക്ഷപ്പെടുന്നു. എന്നാൽ ഒരു രാത്രികൊണ്ടു രചിച്ച പരശുരാമവിജയത്തിൽ അത്രമാത്രം കവനപാടവം കാണാനില്ലാത്തതു് ഭാഷാകവിതയിൽ വേണ്ടത്ര അഭ്യാസവും സാമൎത്ഥ്യവും ദ്രുതകവനത്തിൽ ലഭിച്ചിട്ടില്ലെന്നുള്ളതു കൊണ്ടായിരിക്കണം. വിശ്വവിസ്മാപനമായ കാവ്യതല്ലജം നിമിഷകവിത്വം പ്രദൎശിപ്പിച്ചു നിൎമ്മിക്കുന്നതു് ആൎക്കും അത്ര സുകരമല്ല തന്നെ.

ഇവയെക്കൂടാതെ ഗുരുനാഥനും മാതുലനുമായ കോയിത്തമ്പുരാൻ നിൎമ്മിച്ചു് അപൂൎണ്ണമായിരുന്ന 'സോമവാരവ്രതം'

അവിടുന്ന് പൂരിപ്പിച്ചതായി കാണുന്നു. സുകുമാരകവിയുടെ കൃഷ്ണവിലാസകാവ്യത്തെ ആരോ പൂരിപ്പിക്കുവാൻ പുറപ്പെട്ടപ്പോൾ ഉണ്ടായതായി പറയുന്നതുപോലെ ഒരശരീരിവാക്കു വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് സോമവാരവ്രതം മുഴമിപ്പിക്കുവാൻ ആരംഭിച്ചപ്പോൾ ഒരിക്കലും ഉണ്ടാകാനിടയില്ലെന്ന് ഉത്തരാർദ്ധം സ്പഷ്ടമാക്കുന്നുണ്ട്. മാതുലന്റെ കവിതാവാസനയേക്കാൾ ഒട്ടും കുറവല്ല അവിടുത്തേക്കുണ്ടായിന്ന കവനസാമർത്ഥ്യമെന്ന് ഉത്തരാർദ്ധവും പൂർവാർദ്ധവും താരതമ്യപ്പെടുത്തി നോക്കിയാൽ ആർക്കും ബോദ്ധ്യമാകുന്നതാണ്. വലിയ കോയിത്തമ്പുരാന്റെ ആട്ടക്കഥകൾ അവിടുത്തേക്കു ഭാഷാകവിതയിൽ തഴക്കമോ പഴക്കമോ സിദ്ധിക്കുന്നതിനു മുമ്പാണ് രചിച്ചിട്ടുള്ളതെന്ന് പ്രത്യേകം ഓർക്കേണ്ടതാണ്. അതിനാൽ അവയിൽ പല ഭാഗങ്ങളും 'നന്നാകാനുണ്ട്' 'പോരാ' എന്നൊക്കെ പലർക്കും തോന്നിയേക്കാം. അവിടുത്തേക്കു തന്നെ പല പ്രയോഗങ്ങളും അസ്വാരസ്യങ്ങളായി പിന്നീടു തോന്നിയിട്ടുള്ളതാണ്. രംഗവിധാനം വ്യവസ്ഥപ്പെടുത്തിയിട്ടുള്ളതിൽ അഭിപ്രായവ്യത്യാസത്തിനു ധാരാളം വകയുണ്ട്. സൂക്ഷ്മഗ്രാഹിയായ ജ്യേഷ്ഠസഹോദരൻ വാത്സല്യപുരസ്സരം ഈ വൈകല്യങ്ങളെ യഥാവസരം ചൂണ്ടിക്കാണിച്ചിട്ടുമുണ്ട്. ഏതായാലും ഭാഷാസാഹിത്യത്തിൽ സാഹിത്യഗുണപുഷ്ടികൊണ്ട് അവിടുത്തെ കൃതികൾക്കു ഉന്നതമായ സ്ഥാനമുണ്ടെന്നുള്ളതിനെപ്പററി പക്ഷാന്തരത്തിന് അവകാശമില്ല. രസൌചിത്യം, കഥാസംവിധാനം എന്നിവയിൽ ദുർല്ലഭമായി കാണുന്ന ഉദാസീനത ഗുണസന്നിപാതത്തിൽ നിമജ്ജിതമായിപ്പോകുന്നതാണ്.

'കോട്ടം തീരാത്ത കോട്ടയം കഥകൾ നാ
ലുമാത്ത വഞ്ചീശരാ
ശ്രേഷ്ഠൻ തീർത്തൂ നാലു തമ്പിയുടെ
മൂന്നൊന്നക്കരീന്ദ്രന്റെയും'

എന്നു് കോവുണ്ണി നെടുങ്ങാടി പകുതി തീർത്തിട്ട പദ്യത്തിന്റെ ഉത്തരാർദ്ധം 'ശിഷ്ടൻ കേരളവർമ്മദേവകവിതൻ മുന്നെങ്കിലും' എന്നു് ആരംഭിക്കാതിരിക്കയില്ലെന്നു് മഹാകവി പരമേശ്വരയ്യരവർകൾ പറഞ്ഞിട്ടുള്ളതു് സംഗതമായിരിക്കുന്നു. തിരുമനസ്സിലെ ആട്ടക്കഥകളെ ഒരു മഹാകവിയുടെ യശസ്സൗധത്തിന്റെ മുകളത്തിലേക്കുള്ള സോപാനപരമ്പരയുടെ ആദ്യത്തെ പടികളായിട്ടേ പരിഗണിക്കുവാൻ നിവൃത്തിയുള്ളു. അവിടുത്തെ ബാല്യകൃതികളായ ആട്ടക്കഥകളിൽ പൂർവ്വകവിസങ്കേതങ്ങളെ അതേപടി പ്രതിഫലിപ്പിക്കുന്നുവെങ്കിൽ അതിനെപ്പററി ആശ്ചര്യപ്പെടാനൊന്നുമില്ല. നവീനമായ ഒരു സാഹിത്യപാഠത്തിൽ സഞ്ചരിക്കുന്ന ഒരു യുവകവിക്കു അനുകരണംകൊണ്ടേ കലാസ്വാതന്ത്ര്യം ക്രമേണ കരഗതമാകുന്നുള്ളു.

കേരളവർമ്മദേവൻ മറെറാരു മാർഗ്ഗത്തിൽ കൂടി കേരളഭാഷയ്ക്കു പല നൂതന കണ്ഠാഭരണങ്ങൾ രചിക്കുന്നതിനിടയായതു് മാധവരായരുടെ ഭരണപരിഷ്കാരങ്ങളാൽ സമാഗതമായ പരിതഃസ്ഥിതികളുടെ ഫലമാണു്. ആ മന്ത്രിസത്തമൻ സമാരംഭിച്ച വിദ്യാഭ്യാസപദ്ധതി സാഹിത്യാഭിവൃദ്ധിക്കു സർവ്വഥാ പ്രചോദകമായിരുന്നുവെന്നു് സ്മർത്തവ്യമാണു്. പുരാതന വിദ്യാഭ്യാസ സമ്പ്രദായങ്ങൾ മാറി നവീനാദർശങ്ങളും രീതികളും ആവിർഭവിച്ചതോടുകൂടി നാട്ടിലെല്ലാം നാട്ടുഭാഷാവിദ്യാലയങ്ങൾ തലപൊക്കി. പഴയ ആശാനും അമരകോശവും സിദ്ധരൂപവും കളരിയും മററും ക്രമേണ അന്തർദ്ധാനം ചെയ്തു. ഈ നാട്ടിലെ അജ്ഞതയെ ഉച്ചാടനം ചെയ്യുന്നതിനു് നാട്ടുഭാഷാവിദ്യാലയങ്ങൾ സ്ഥാപിക്കുകയെന്ന 'മാന്ത്രികകർമ്മം' തന്നെ മാധവരായർ കൈക്കൊണ്ടു. ധാരാളം വിദ്യാലയങ്ങൾ സർക്കാർ വകയായും മിഷ്യനറിമാരുടെ വകയായും ഉണ്ടായപ്പോൾ അതിലേക്കു പാഠപുസ്തകങ്ങൾ രചിക്കേണ്ടതിനായി ൧൦൪൨-ൽ ഒരു ബുക്കുകമ്മിററി സ്ഥാപിച്ചു. വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിലെ മേൽ നോട്ടത്തിൽ സ്ഥാപിതമായ കമ്മിററി

യിലെ ആണററി മെമ്പറായി കേരളവമ്മദേവനെ ആയാണ്ടു മീനമാസത്തിൽ നിയമിച്ചുവെങ്കിലും ഇടവത്തിൽ അവിടുന്ന് ആ സ്ഥാനം രാജിവെച്ചു. എന്നാൽ കക്കടകമാസത്തിൽ ആ രാജിയെ പിൻവലിക്കുകയും പിന്നീടും അതിലെ അംഗമായി തുടരുകയും ചെയ്തു. ഇതിനെപ്പററി 'നാട്ടു ഭാഷയിൽ തന്നെ നാട്ടുകാരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതു്' യുക്തമാണെന്നുള്ള തത്ത്വത്തെ അറിഞ്ഞു പ്രവത്തിച്ച താദാത്വികദിവാനായ മാധവരായർ തദുപയുക്തങ്ങളായ പുസ്തകങ്ങളെ നിമ്മിക്കുന്നതിനായിട്ടാണ് ആ ബുക്കുകമ്മിററി ഏപ്പെടുത്തിയതു്. അതിലെ പ്രസിഡൻറായി നിയമിക്കപ്പെട്ടതു് മാധവരായരുടെ ഭാഗിനേയനും നമ്മുടെ മഹാരാജാവിനെ ആദ്യമായി ഇംഗ്ലീഷു പഠിപ്പിക്കുവാൻ ആരംഭിച്ച ആളും നല്ല ബുദ്ധിമാനും ആയ അണ്ണാജിരായർ ആയിരുന്നു. അദ്ദേഹം ബുക്കുകമ്മിററിയിലെ പ്രസിഡൻറായി നിയമിക്കപ്പെട്ടശേഷം കൂടക്കൂടെ എൻെറ സഹായത്തെ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ഒടുക്കം, അദ്ദേഹത്തിൻെറ അപേക്ഷയിന്മേലായിരിക്കാം മാധവരായർ എന്നെ ബുക്കുകമ്മിററിയിൽ ആണററി മെമ്പറായി നിയമിക്കുന്നതിനു് അഭിപ്രായപ്പെടുകയും അന്നത്തെ മഹാരാജാവു് പൂണ്ണസമ്മതമില്ലാതെ അനുവദിക്കുകയും ചെയ്തു. ദൈവസങ്കല്പത്താൽ അല്പകാലത്തിനുള്ളിൽ അണ്ണാജിരായർ കാലധമ്മത്തെ പ്രാപിക്കുകയും ഗവർമ്മെൻറു എന്നെ ആണററി പ്രസിഡൻറായി നിയമിക്കയും ചെയ്തു. അരോഗദൃഢഗാത്രനായിരുന്ന അണ്ണാജിരായർ ജീവിച്ചിരുന്നെങ്കിൽ എനിക്കു ബുക്കുകമ്മിററിയിലെ ആദ്ധ്യക്ഷം വഹിക്കുവാൻ ഒരിക്കലും പ്രസക്തിയുണ്ടാകയില്ലായിരുന്നു. ഇപ്രകാരം യാദൃച്ഛികമായി വന്നുകൂടിയ ചുമതലയെ എൻെറ സഹകാരികളായ ബുക്കുകമ്മിററി മെമ്പറന്മാരുടെ സാഹായ്യത്തോടുകൂടി എന്നാലാകുന്നവണ്ണം ഞാൻ നിവ്വഹിച്ചിട്ടുള്ളതു കൂടാതെ ഭാഷയിലും സംസ്കൃതത്തിലും ഏതാനും കൃതികൾ എൻെറ മനോവിനോദത്തിനു മാത്രമായി ഞാൻ നി

ഷ്മിച്ചിട്ടും ഉണ്ടു്” എന്നു് പിന്നൊരവസരത്തിൽ അവിടുന്നു പ്രസ്താവിക്കുന്നു.

അവിടുന്നു കമ്മിററി പ്രസിഡൻറായി നിയമിതനായതു് ൧൦൪൨ കർക്കടകം ൧൫-ാംനു- മാത്രമാണു്. അവിടുന്നു് അതിൻെറ ആധ്യക്ഷ്യം വഹിക്കുന്നതിനു മുമ്പുള്ള അതിൻെറ കാര്യനിർവഹണരീതികളെപ്പററി ൧൦൫൨-ൽ കാളെജുസമാജത്തിൻെറ വാർഷികയോഗത്തിൽ ചെയ്ത ഒരു പ്രസംഗത്തിൽ ചില സംഗതികൾ പ്രസ്താവിച്ചിട്ടുണ്ടു്. “ഒരു നാല്പതു കൊല്ലം മുമ്പു് ഈ മലയാളഭാഷയുടെ സ്ഥിതി എന്തായിരുന്നുവെന്നു് നിങ്ങളിൽ പലർക്കും അറിവു കാണുകയില്ലായിരിക്കാം. അന്നു തിരുവിതാംകൂർ ദിവാൻജിയായിരുന്ന മാധവരായർ ഈ രാജ്യത്തേക്കു് അനേകം ഗുണങ്ങൾ ചെയ്തിട്ടുണ്ടെങ്കിലും സ്വജനങ്ങളേയും ബന്ധുക്കളേയും ഉദ്യോഗത്തിൽ നിയമിക്കുന്നതിൽ അതിയായ താല്പര്യമുള്ള ആളായിരുന്നു. എങ്കിലും അനേകം ഗുണങ്ങൾ ചെയ്തിട്ടുള്ള കൂട്ടത്തിൽ നാട്ടുഭാഷകൾ പഠിപ്പിക്കുന്നതിനു് പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തണമെന്നു അദ്ദേഹത്തിനു തോന്നി. പള്ളിക്കൂടങ്ങളെല്ലാം സ്ഥാപിച്ചു. പക്ഷെ പഠിപ്പിക്കുന്നതിനു പുസ്തകമില്ല. അതിനാൽ പുസ്തകമെഴുതുന്നതിനായി ഒരു ബുക്കു കമ്മിററി ഏർപ്പെടുത്തി. ഇതിൻെറ അധ്യക്ഷനായി നമ്മുടെ മഹാരാജാവിനു ബാല്യത്തിൽ ഇംഗ്ലീഷധ്യാപകനായി നിയമിക്കപ്പെട്ടിരുന്ന അണ്ണാജിരായരേയും സാമാജികന്മാരായി പണ്ഡിതർ സുബ്ബാദീക്ഷിതരേയും അന്നു കാളെജിൽ മലയാളം മുൻഷിയായിരുന്ന രാമൻതമ്പിയേയും നിയമിച്ചു. അണ്ണാജിരായർ മാധവരായരുടെ ഒരു അടുത്ത ചാർച്ചക്കാരനായിരുന്നു. അദ്ദേഹം കുശാഗ്രബുദ്ധിയായിരുന്നുവെങ്കിലും മലയാളഭാഷ അശേഷം അറിഞ്ഞുകൂടായിരുന്നു. സുബ്ബാദീക്ഷിതർ മഹാവൈയാകരണനായിരുന്നുവെങ്കിലും അദ്ദേഹത്തിനു മലയാളത്തിൻെറ ഗന്ധംപോലും ഉണ്ടായിരുന്നില്ല. രാമൻതമ്പി അന്നത്തെ രീതി അനുസരിച്ചു മലയാളത്തിൽ

അറിവുള്ളവനായിരുന്നു. ആ ആൾക്കു ഇംഗ്ലീഷിൽ പരിചയം കുറവായിരുന്നു. അയാൾ Lying in Hospital എന്നതു് 'ആശുപത്രിയിൽ കിടമുറ കിടക്കുക' എന്നു് തർജ്ജിമ ചെയ്തതു ഞാൻ ഇന്നും ഓർക്കുന്നു. രാമൻതമ്പി പുസ്തകമെഴുതും; അണ്ണാജിരായർ അതു വാങ്ങി തിരുത്തും. കമ്മിററിയുടെ ഒരു മെമ്പറായി എന്നെക്കൂടെ നിയമിച്ചാൽ കൊള്ളാമെന്നു് അദ്ദേഹം ദിവാൻജിയെ അറിയിച്ചു. അന്നു നാടു വാണിരുന്ന ആയില്യം തിരുമനസ്സിലേക്കു ആദ്യം കുറെ സമ്മതക്കേടുണ്ടായിരുന്നുവെങ്കിലും ഒടുവിൽ അവിടുന്നു സന്തോഷത്തോടുകൂടി കല്പിച്ചനുവദിച്ചു. ഇങ്ങനെയാണു ഞാൻ ബുക്കുകമ്മിററിയിൽ ചേർന്നതു്. പരിമിതകാലത്തിനുള്ളിൽ അണ്ണാജിരായർ മരിക്കുകയാൽ ഞാൻതന്നെ പ്രസിഡൻറായി. എന്നെ സഹായിച്ചിട്ടുള്ളവരിൽ പ്രാധാന്യേന നിർദ്ദേശിക്കേണ്ടതു് ചിദംബരവാദ്ധ്യാരെത്തന്നെയാണു്. പല പുസ്തകങ്ങളും പരിശോധിക്കുന്നതിലും ചിലതു് നൂതനമായി എഴുതുന്നതിലും അദ്ദേഹത്തിൻെറ സാഹായ്യം എനിക്കു വളരെ ഉണ്ടായിട്ടുണ്ടു്."

ഒരു സാമാജികൻെറയും പിന്നീടു അദ്ധ്യക്ഷൻെറയും നിലയിൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ചെയ്തിട്ടുള്ള ശ്രമം ഭാഷാപോഷണത്തിനു് അത്യന്തം പ്രയോജനകരമായിരുന്നു. അവിടുന്നു ഇക്കാലത്തു് കണക്കു, ഭൂമിശാസ്ത്രം, ചരിത്രം, ക്ഷേത്രവ്യവഹാരം, സാഹിത്യം, എന്നിത്യാദി വിഷയങ്ങളെക്കുറിച്ചു് വിവിധഗ്രന്ഥങ്ങൾ രചിക്കുന്നതിലും മററുള്ളവർ എഴുതിയവയെ പരിശോധിച്ചു് ഭാഷാരീതിയിൽ കഴിയുന്നത്ര സംസ്കാരം വരുത്തുന്നതിലും വളരെ പണിപ്പെട്ടു. ഭാഷാഗദ്യത്തിൻെറ അന്നത്തെ നില തുലോം ശോചനീയമായിരുന്നുവെന്നതിനു സംശയമില്ല. യൂറോപ്യമിഷനറിമാരുടെയും ക്രിസ്തുമതപ്രസംഗികന്മാരുടെയും ചില തർജ്ജിമകളെയും സംസ്കൃതബഹുലങ്ങളായ ഭാഷാവ്യാഖ്യാനങ്ങളെയും വിവർത്തനങ്ങളെയുമൊഴിച്ചാൽ ഭാഷഗദ്യകാവ്യങ്ങളായി അപൂർവം കൃതികളേ

ഉണ്ടായിരുന്നുള്ളു. സ്വാതിതിരുനാൾ മഹാരാജാവിന്റെ ദേശികവരനും അവിടുന്ന് സകലാഡംബരങ്ങളോടുകൂടി സ്വഗൃഹത്തിലെത്തി ആതിഥ്യം സ്വീകരിച്ചു് ബഹുമാനിതനായ അരിപ്പാട്ടു കൊച്ചുപിള്ളവാര്യരുടെ 'ഈസോപ്പിന്റെ സാരോപദേശകഥകൾ' എന്ന കൃതി മാത്രമാണ് ആധുനികഭാഷാഗദ്യത്തിന്റെ മാതൃകയായി പരിഗണിക്കത്തക്ക വിധത്തിൽ അന്നുണ്ടായിരുന്നതു്. ഭാഷാഗദ്യത്തിന്റെ നിർമ്മാണത്തിൽ പറയത്തക്ക രീതിയോ നിയമമോ അന്നു വ്യവസ്ഥപ്പെട്ടിരുന്നില്ല. സംസ്കൃതഗ്രന്ഥങ്ങളുടെ അനുവാദങ്ങളായിരുന്ന പ്രാചീനഭാഷാഗ്രന്ഥങ്ങളിലെ രീതി മിക്കവാറും സംസ്കൃതമയമായിരുന്നു. ചിലഗ്രന്ഥവരികളിലും ചെപ്പേടുകളിലും ശാസനങ്ങളിലും നീട്ടുകളിലും മററും തമിഴിന്റെ ചുവ നല്ലപോലുള്ള നാടോടിഭാഷയാണ് അംഗീകരിച്ചു കാണുന്നതു്. നീട്ടുകളിലും സാധനങ്ങളിലും നൂലാമാലപോലെ തുടക്കം മുതൽ ഒടുക്കംവരെ ഒററ വാചകമായി എഴുതിവന്നിരുന്നു. ഇങ്ങനെ അനിശ്ചിതമായിരുന്ന ഭാഷാഗദ്യത്തിന് ഒരു രീതിയും ചിട്ടയും വ്യവസ്ഥപ്പെടുത്തിയതാണ് വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സാഹിത്യജീവിതത്തിന്റെ ഒരു പ്രധാന പ്രയോജനം. ഭാഷാഗദ്യത്തിന്റെ ആധുനികരീതിക്കു് ഉപജ്ഞാതാവായിത്തീരുന്നതിന് അവസരം ലഭിച്ചതു് അവിടുന്ന് ബുക്കുകമ്മിററി സാമാജികനായപ്പോഴാണ്. ഇവിടത്തെ മേൽനോട്ടത്തിൽ ബുക്കുകമ്മിററി അക്കാലത്തു ചെയ്തിട്ടുള്ള ഭാഷാപോഷണം തീർച്ചയായി എല്ലാവരുടേയും ശ്ലാഘയെ അർഹിക്കുന്നു. പള്ളിക്കൂടങ്ങളിലെ ആവശ്യത്തെ പുരസ്കരിച്ചെഴുതിയിട്ടുള്ള ഈ വക ഗ്രന്ഥങ്ങളാണ് ആധുനികഭാഷാഗദ്യരീതിക്കു അടിസ്ഥാനക്കല്ലിട്ടതെന്ന് നിർവിവാദമാണ്. വ്യവസ്ഥാപിതമായ യാതൊരു പ്രത്യേക രീതിയുമില്ലാതിരുന്ന കാലത്തു് ഇത്രയും സാധിച്ചതു് വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ അശ്രാന്തപരിശ്രമം കൊണ്ടാണെന്നുള്ളതു് അനപലപനീയം തന്നെയാണ്.

അഡിസൻ, സ്ററീൽ, സ്വിഫ്ററ് മുതലായ ആംഗ്ലേയ ഗദ്യകാരന്മാരുടെ കൃതികളെ സനിഷ്കർഷമായി വായിച്ചുപഠിച്ച സംസ്കാരമാണ് വലിയകോയിത്തമ്പുരാന്റെ ഗദ്യനിർമ്മാണത്തിൽ അത്യന്തം സഹായകരമായിരുന്നത്. ഇംഗ്ലീഷ് ഗദ്യത്തിന്റെ രീതിയിൽ ഭാഷാഗദ്യത്തെ രൂപവൽകരിച്ച് സാധാരണയാവശ്യങ്ങൾക്കായി സജ്ജീകരിച്ചതിന്റെ പ്രധാന പ്രഥമപ്രവർത്തകൻ അവിടുന്നുതന്നെയായിരുന്നു. ഒന്നാംപാഠം, രണ്ടാംപാഠം, മൂന്നാംപാഠം, തിരുവിതാംകൂർചരിത്രം, വിജ്ഞാനമഞ്ജരി എന്നിങ്ങനെ ഇക്കാലത്തുണ്ടായ പുസ്തകങ്ങൾ നിർമ്മിക്കുന്നതിൽ അവിടുത്തേക്ക മററു സാമാജികന്മാരുടെ സാഹായ്യങ്ങൾ ലഭിച്ചിട്ടുണ്ടെങ്കിലും അവിടുത്തെ പരിശോധനയും സംസ്കാരവും കൊണ്ട് ഭാഷാരീതിയെ സംബന്ധിച്ചിടത്തോളം ഏതാണ്ടൊരൈകരൂപ്യം വരുത്തുവാൻ സാധിച്ചിട്ടുണ്ട്. ഭാഷാസാഹിത്യത്തിൽ അവയ്ക്കു ഗണനീയമായ സ്ഥാനമൊ, ശാശ്വതമായ നിലയൊ ലഭിച്ചിട്ടില്ലെന്നുവരികിലും ആധുനികഭാഷാഗദ്യത്തിന്റെ ആദ്യമാതൃകകളെന്ന നിലയിൽ അവയ്ക്കു പ്രത്യേക പ്രാധാന്യമുണ്ട്.

വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ മേൽനോട്ടത്തിൽ പുറപ്പെട്ട ബുക്കുകമ്മിററിവക പ്രസിദ്ധീകരണങ്ങൾ പുസ്തകനിർമ്മാണത്തിൽ പലൎക്കും പ്രേരകമായിത്തീൎന്നു. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെ ശിഷ്യനായിരുന്ന വൈക്കം പാച്ചുമൂത്തതവർകൾ തിരുവിതാംകൂർ ചരിത്രം, ബാലഭൂഷണം എന്നീ ലളിതമോഹനങ്ങളായ കൃതികൾ കമ്മിററി സ്ഥാപിച്ചതിന്റെ അടുത്ത വൎഷത്തിലാണ് പ്രസിദ്ധീകരിച്ചത്. കേരളവർമ്മദേവൻ ബുക്കുകമ്മിററി വക പുസ്തകങ്ങളിൽ ഏതെല്ലാമാണു സ്വതന്ത്രമായി രചിച്ചതെന്ന് സൂക്ഷ്മമായി അറിയുവാൻ യാതൊരു മാൎഗ്ഗവുമില്ല. എന്നാൽ എല്ലാത്തിലും അവിടുത്തെ കൈയോടിയിട്ടുണ്ടെന്നുള്ളതിനെപ്പററി സംശയമില്ല. ൧൦൫൨ മുതലുള്ള തിരുവിതാംകൂർ ഗവർമ്മെൻറു ഗസററിൽ അന്ന്

ഗവർമ്മെന്റു അച്ചുക്കൂടത്തിൽനിന്ന് വില്പനക്കായിട്ടു വെച്ചിരുന്ന പുസ്തകങ്ങളുടെ പട്ടികയിൽ ഈ വക പുസ്തകങ്ങളുടെ പേരുകളും കാണുന്നുണ്ട്. അവിടുന്ന് ൧൦൪൯ മിഥുനം ൨൪-ാംനു-വരെ മാത്രമേ കമ്മിററിയുടെ പ്രസിഡന്റായി ജോലി നോക്കിയിരുന്നുള്ളു. അതിനു ശേഷവും, ആയാണ്ടു മീനമാസത്തിൽ ഇന്ത്യാചരിത്രത്തിന്റെ കുറെ ഭാഗവും അടുത്തയാണ്ടു തുലാമാസത്തിൽ ശിഷ്ടവും പരിശോധിച്ചതായി അവിടുന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ൧൦൫൧ കുംഭമാസത്തിൽ ശങ്കുണ്ണിമേനവൻ പേഷ്കാർ തിരുവിതാംകൂറിനെപ്പററി എഴുതിയ ഒരു ലഘുപ്രബന്ധം അവിടുത്തെ പരിശോധനയ്ക്കും തിരുത്തലിനുമായി സമർപ്പിച്ചതായി കാണുന്നു. സർ. ടി. മാധവരായർ ഇംഗ്ലീഷിലെഴുതിയിരുന്ന തിരുവിതാംകൂർ ചരിത്രത്തെ മലയാളത്തിലേക്കു ഭാഷാന്തരപ്പെടുത്തി ൧൦൪൯-ൽ ബുക്കുകമ്മിററി പ്രസിദ്ധീകരിച്ചു. ൧൦൫൧ മീനമാസം ൨൫-ാംനു- ബുക്കുകമ്മിററിവക ഇംഗ്ലീഷു ഉപരിപാഠപുസ്തകത്തിലെ ഗദ്യഭാഗങ്ങളെ മലയാളത്തിൽ വിവത്തനം ചെയ്തിരുന്നതു് പരിശോധിക്കുന്നതിനായി ദിവാൻ ശേഷയ്യാശാസ്ത്രികൾ തിരുമനസ്സിലെ പേർക്കു അയച്ചു കൊടുത്തതായി കാണുന്നു. ബുക്കുകമ്മിററിയിൽ കേരളവർമ്മദേവൻ അദ്ധ്യക്ഷനായിരുന്നതു മുതൽ മലയാളഭാഷയുടെ ഉന്നമനത്തിനായി പരിശ്രമിക്കണമെന്നുള്ള അഭിവാഞ്ഛ ദൃഢമൂലമായിത്തീർന്നു. സംസ്കൃതകവനത്തിലും ആട്ടക്കഥാനിർമ്മാണത്തിലും ഗദ്യമെഴുത്തിലും സമാരംഭിച്ച പ്രവത്തനം അവിച്ഛിന്നമായി തുടരുന്നതിനു മററു ചില കാരണങ്ങളാൽ കുറെക്കാലത്തേക്കു സാധിച്ചില്ല.

# അദ്ധ്യായം ൫.

## ദുരവസ്ഥ.

ഇതുവരെ കഷ്ടാനിഷ്ടങ്ങളൊന്നുമില്ലാതെ ജീവിതം കസു
മാസ്തൃതമായ മൃദുലശയ്യയായി അവിടത്തേക്കു അനുഭവപ്പെട്ട
തു് അവിച്ഛിന്നധാരമായി പ്രവഹിച്ചു കൊണ്ടിരുന്ന രാജകാരു
ണ്യം ഒന്നുകൊണ്ടു മാത്രമാണ്. ചെറുപ്പത്തിലെ തന്നേ ആ
യില്യം തിരുനാൾ രാജകുമാരൻ അവിടത്തെ പ്രിയസുഹൃത്താ
യിരുന്നുവെന്നു മാത്രമല്ല, സിംഹാസനാരൂഢനായശേഷവും വ
ലിയകോയിത്തമ്പുരാനോടു് പ്രത്യേകവാത്സല്യവും ദാക്ഷിണ്യ
വും പ്രദർശിപ്പിച്ചിരുന്നു. കുതിരസ്സവാരിയിലും കവനത്തിലും
മററും മഹാരാജാവു തിരുമനസ്സുകൊണ്ടു് അവിടത്തെ പ്രോത്സാ
ഹിപ്പിച്ചിരുന്നതായി മുമ്പൊരദ്ധ്യായത്തിൽ പ്രസ്താവിച്ചുവല്ലൊ.
വലിയകോയിത്തമ്പുരാന്റെ അത്ഭുതാവഹമായ കവനപാടവ
വും കായികാഭ്യാസചാതുരതയും അശ്വവിദ്യാമഹിമയും മററും
മഹാരാജാവു തിരുമനസ്സിലെ സവിശേഷമായ അഭിനന്ദനത്തി
നും പ്രശംസയ്ക്കും ഓരോ അവസരങ്ങളിൽ പാത്രമായിട്ടുണ്ടു്.
ഓരോരോ വിശേഷസന്ദർഭങ്ങളിൽ രാജപ്രശസ്തിപരമായ കാ
വ്യോപഹാരങ്ങൾ തിരുമുൽക്കാഴ്ചവെച്ചു് വലിയകോയിത്തമ്പു
രാൻ ആ മൈത്രിയെ ദൃഢതരമാക്കുന്നതിന് പരിശ്രമിച്ചിരു
ന്നു. ആയിരത്തിനാല്പത്തിരണ്ടിനോടടുത്തു പതിവായി മഹാ
രാജാവു തിരുമനസ്സുകൊണ്ടു് വലിയകോയിത്തമ്പുരാനെ കൊ
ട്ടാരത്തിൽ വിളിച്ചു വരുത്തുകയും കുറെ സമയമെങ്കിലും സ്വൈ
രസല്ലാപത്തിനായി വിനിയോഗിക്കയും ചെയ്തിരുന്നു.
കലാസക്തനും സുഖകാംക്ഷിയുമായിരുന്ന മഹാരാജാവുതിരുമ
നസ്സിലേക്കു ദാസിയാട്ടം, മോഹിനിയാട്ടം, തുള്ളൽ, ഗുസ്തി,
ആട്ടം, സദിര്, കവിതാമത്സരം, ശാസ്ത്രവാദം മുതലായി പല
വിനോദങ്ങളിലും പ്രത്യേകം അഭിനിവേശമുണ്ടായിരുന്നതി

നാൽ ഇവയിൽ ചിലതെങ്കിലുമില്ലാത്ത ദിവസങ്ങൾ ചുരുക്ക മായിരുന്നു. ഈയവസരങ്ങളിലെല്ലാം വലിയകോയിത്തമ്പു രാനും സന്നിഹിതനായിരിക്കണമെന്നു് മഹാരാജാവുതിരുമന സ്സിലേക്കു ഏറ്റക്കുറെ നിർബന്ധവുമുണ്ടായിരുന്നു. ഏതു സമ യത്തെങ്കിലും കേരളവൎമ്മദേവൻ ഈ വിനോദങ്ങൾ കണ്ടു രസി ക്കുന്നതിനായി വലിയ കൊട്ടാരത്തിൽ ചെല്ലാതിരുന്നാൽ തിരു മനസ്സിലെ കല്പനയും കൊണ്ടു് ഉത്തരക്ഷണത്തിൽ പട്ടക്കാരൻ തേവാരത്തു കോയിക്കൽ ചെല്ലുന്നതു് പതിവായിരുന്നു. ആത്മ സുഹൃത്തുക്കളുടെ സമ്മേളനം ഈ വിനോദങ്ങളെ ആസ്വാദ്യ തരമാക്കമെന്നുള്ളതു് എല്ലാവൎക്കും അനുഭവവേദ്യമാണല്ലോ. മഹാരാജാവു തിരുമനസ്സുകൊണ്ടു കേരളവൎമ്മദേവനുമായുള്ള സഹവാസത്തിനും സല്ലാപത്തിനും അത്രമാത്രം അഭിലഷിച്ചി രുന്നു. ൧൦൮൧ ധനു ൪-ാംനു തിരുമനസ്സുകൊണ്ടു് കറങ്ങുന്ന ഒരു വിശേഷപ്പെട്ട ബുക്കഷെൽഫ് അവിടുത്തേക്കു സമ്മാനി ച്ചു. വേറെയും പല സമ്മാനങ്ങൾ നൽകി തിരുമനസ്സിലേക്കു അവിടുത്തോടുണ്ടായിരുന്ന വാത്സല്യത്തേയും ദാക്ഷിണ്യത്തേയും പ്രദൎശിപ്പിച്ചു. ൧൦൮൨ തുലാം ൧൮-ാംനു വിശാഖപതി ദീക്ഷി തരുടെ മകനായ ഒരാൾ കൊട്ടാരത്തിൽ വന്നു് കവിതാരചന യിലുള്ള അസാധാരണ സാമൎത്ഥ്യം പ്രകടിപ്പിച്ചു. നിമിഷക വനത്തിൽ ഇയാൾക്കുണ്ടായിരുന്ന അഭിനന്ദനീയമായ സാമ ൎത്ഥ്യം അവിടെ കൂടിയിരുന്ന പലരേയും ആശ്ചൎയ്യപരതന്ത്രരാ ക്കി. കേരളവൎമ്മദേവൻ കല്പനാനുസരണം നേരത്തെ തന്നെ വലിയ കൊട്ടാരത്തിലെത്തിയിരുന്നു. അയാളുടെ ഇന്ദ്രജാല പ്രകടനങ്ങൾ കഴിഞ്ഞപ്പോൾ മഹാരാജാവുതിരുമനസ്സുകൊണ്ടു് കഥാനായകനോടു് ഇതിനെപ്പറ്റിയുള്ള അഭിപ്രായം കല്പിച്ചു ചോദിച്ചു. ഒരു ദ്രുതകവിയെന്നല്ലാതെ ദീക്ഷിതരുടെ പുത്ര നെക്കുറിച്ചു് മറെറാന്നും അവിടുത്തേക്കു തോന്നിയില്ല. അതി ന്റെ ശേഷം ആ മാസം ൨൦-ാംനു വലിയകോയിത്തമ്പുരാ നെ കൊട്ടാരത്തിൽ വിളിപ്പിച്ചു് വിശാഖപതി ദീക്ഷിതരുടെ

മകൻ പദ്യനിർമ്മാണത്തിൽ പ്രകടിപ്പിച്ച ചെപ്പടിവിദ്യകൾ അവിടുന്ന് പ്രദർശിപ്പിക്കണമെന്ന് കല്പിച്ചു. അനുലോമപ്ര തിലോമം, സർവ്വതോഭദ്രം, പത്മബന്ധം, നാഗബന്ധം, രഥബ ന്ധം, അർദ്ധഭ്രമകം എന്നു തുടങ്ങിയുള്ള ശബ്ദഘടനാവൈചി ത്ര്യങ്ങളോടുകൂടി നിമിഷകവിത നിർമ്മിക്കുന്നതിൽ കേരളവർമ്മ ദേവനെ മഹാരാജാവുതിരുമനസ്സുകൊണ്ട് പരീക്ഷിച്ചപ്പോൾ അനന്യസുലഭമായ വിജയം അവിടുത്തേക്കു ലഭിച്ചു. ആ മക രം ൨൪-ാംനു കേരളവർമ്മദേവനും റാണി തിരുമനസ്സുകൊണ്ടും കൂടി മഹാരാജാവു തിരുമനസ്സിലെ മുമ്പാകെ വീണവായിച്ചു കേൾപ്പിച്ചു. സംഗീതകുശലനായിരുന്ന മഹാരാജാവു തിരു മനസ്സുകൊണ്ട് കുറേനേരം പിയാനോ വായിച്ചു. കൊട്ടാരം വക തോപ്പിൽ നിന്നും ഒന്നാന്തരം ഒരു പ്ലാവു വെട്ടിച്ച് വലിയ കോയിത്തമ്പുരാന് ഒരു വീണ പണിയിക്കുന്നതിന് തുലാമാസ ത്തിൽ കല്പിച്ചനുവദിച്ച പ്രകാരം ഉണ്ടാക്കിയ വീണയാണ് കേ രളവർമ്മദേവൻ അന്ന് പ്രയോഗിച്ചത്. ആ ആണ്ട് മിഥുനം ൭-ാംനു മഹാരാജാവുതിരുമനസ്സുകൊണ്ട് അവിടുത്തേക്കു അതി മനോഹരമായ ഒരു ഊന്നുവടി സന്തോഷസൂചകമായി സമ്മാനി ച്ചു. ഫാർ൭ മകരം ൨-ാംനു തിരുമനസ്സിലെ തുലാഭാരം നട ത്തിയ അവസരത്തിൽ കേരളവർമ്മദേവൻ രചിച്ച 'തുലാഭാര ശതകം' ൭-ാംനു തിരുമനസ്സിലേക്കു സമർപ്പിച്ചു. ആ ആണ്ടു കുംഭം ൨-ാംനു മഹാരാജാവു തിരുമനസ്സുകൊണ്ടു കേരളവർമ്മ ദേവന്റെ കവിതാചാതുര്യത്താൽ സന്തുഷ്ടനായി ആറു വൈ രംവെച്ച ഒരു മോതിരം സമ്മാനിച്ചു.

മഹാരാജാവുതിരുമനസ്സിലെ വാത്സല്യം പലപ്രകാര ത്തിൽ അവിടുന്ന് പ്രകാശിപ്പിച്ചു. ആ മാസം അവസാന ത്തിൽ വിക്ടോറിയാമഹാരാജ്ഞിയുടെ തൃതീയപുത്രനായ 'ഡ്യൂ ക്ക് ആഫ് എഡിൻബറോ'വിനെ സന്ദർശിക്കുന്നതിനായി മഹാ രാജാവുതിരുമനസ്സുകൊണ്ട് മദിരാശിയിൽ എഴുന്നള്ളുന്നതിനു നിശ്ചയിച്ചപ്പോൾ എഴുന്നള്ളത്തോടുകൂടി കേരളവർമ്മദേവനും

അനുഗമിക്കണമെന്നു കല്പിച്ചു. അതിനുവേണ്ടി കുംഭം ൨൭-ാം നു- വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് തിരുവനന്തപുരത്തുനിന്നും പുറപ്പെട്ട് വഴിമദ്ധ്യേ കാൎത്തികപ്പള്ളിയിൽ ഇറങ്ങി അനന്തപുരത്തു കൊട്ടാരത്തിന്റെ പണികൾ പരിശോധിച്ചിട്ട് മീനം ൨-ാംനു- ഷൊറണ്ണൂരിൽവെച്ച് എഴുന്നള്ളത്തോടുചേൎന്നു. അവിടെനിന്നും പ്രത്യേകം തയ്യാർ ചെയ്തിരുന്ന തീവണ്ടിയിൽ കയറി ൪-ാംനു- എല്ലാവരും മദിരാശിയിലെത്തി. പന്ത്രണ്ടുദിവസത്തോളം മദിരാശിയിൽ താമസിച്ച് അവിടത്തെ വിശേഷകാഴ്ചകളെല്ലാം കാണുന്നതിന് വിനിയോഗിച്ചതായി കാണുന്നു. ചിത്രമെഴുത്തു രവിവൎമ്മകോയിത്തമ്പുരാന്റെ ആവശ്യത്തിലേക്കായി എണ്ണച്ചായങ്ങൾ, ക്യാൻവാസ് തുണി മുതലായ പല സാധനങ്ങൾ കേരളവൎമ്മദേവൻ വാങ്ങിച്ചു. മീനം ൧൨-ാംനു- ബാൻകെ്വറ്റിംഗ് ഹാളിൽവെച്ച് നടത്തിയ കലാശാലയുടെ കാൺവൊക്കേഷൻ യോഗത്തിലും മഹാരാജാവു തിരുമനസ്സിലെ ഉദ്ദേശിച്ച് അന്നത്തെ ഗവർണ്ണർ നടത്തിയ സമ്മേളനത്തിനും അവിടുന്ന് സന്നിഹിതനായിരുന്നു. മദിരാശിയിലെ മലയാളികൾ മഹാരാജാവുതിരുമനസ്സിലെ സ്വീകരിക്കുന്നതിനായി നടത്തിയ യോഗത്തിലും സന്നിഹിതനായശേഷം ൧൬-ാംനു- അവിടെനിന്നും തിരിച്ച് ൧൮-ാംനു- തിരുവനന്തപുരത്തു തിരികെ എത്തി. മഹാരാജാവുതിരുമനസ്സൊന്നിച്ചു പോയിരുന്ന അവിടത്തെ [illegible] ഒരു പരമേശ്വരൻ നമ്പൂതിരി ശങ്കുണ്ണിമേനവൻ പേഷ്ക[illegible] മദിരാശിയിലെ ആഘോഷങ്ങളെ വൎണ്ണിച്ച് ഒരെഴുത്തയച്ചതിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു. "അവിടെ എത്തിയപ്പോൾ വലിയവെടിയും പട്ടാളങ്ങൾ ഹാജരായി ആചാരവും ഉണ്ടായി. പ്രധാനപ്പെട്ട ദൊരമാരും മദാമ്മമാരും എല്ലാംകൂടി ഒരഞ്ഞൂറോളം ആളുകളുണ്ടായിരുന്നു. നാട്ടുകാരും കച്ചവടക്കാരും വളരെ ഉണ്ടായിരുന്നവരും പ്രത്യേകം ബഹുമാനങ്ങൾ ചെയ്തു. കാഴ്ചക്കാരായിട്ടും എല്ലാവകയുംകൂടി

എണ്ണായിരം പേരിൽ കുറവില്ലെന്നു തോന്നുന്നു. അടയാറു ബങ്കു
ളാവിൽ എഴുന്നള്ളി തിരുമേനിക്കും മററും സുഖമായിരുന്നു.
ദിവാൻജിയുമൊന്നിച്ചു് ഞാൻ മൈലാപ്പൂരിൽ താമസിക്കുന്നു."

ആയാണ്ടു മിഥുനമാസം ൧൯-ാംനു- രണ്ടാംമുറ രാജകുമാ
രൻെറ തിരുമാടമ്പു അടിയന്തിരം സംബന്ധിച്ചു് മഹാരാജാവു
തിരുമനസ്സുകൊണ്ടു തേവാരത്തു കോയിക്കലെഴുന്നള്ളി കേരള
വൎമ്മദേവനുമായി വളരെനേരം കഴിച്ചുകൂട്ടി. എപ്പോഴെങ്കിലും
തിരുമനസ്സുകൊണ്ടു് അവിടെ എഴുന്നള്ളിയാൽ വളരെസമയം
അവിടുത്തെ ബങ്കളാവിൽ കഴിക്കാറുണ്ടായിരുന്നു. ൧൦൪൯ വൃ
ശ്ചികം ൯-ാംനു- തിരുമനസ്സുകൊണ്ടു് കേരളവൎമ്മദേവന് ഒരു
സ്വൎണ്ണ പൊടിഡപ്പി സമ്മാനിച്ചു. ആ ആണ്ടു കുംഭമാസം
൧൯-ാംനു- റാണിമാർ, കൊച്ചുതമ്പുരാക്കന്മാർ എന്നിവരോടു
കൂടി വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ആററു
ങ്ങൽ എഴുന്നള്ളുകയും അവിടെവെച്ചു് കൈയിന്മേൽ ഒരു നീ
രുവന്നു് ചികിത്സാൎത്ഥം അവിടുന്നു് റാണിമാരും കൊച്ചുതമ്പു
രാക്കന്മാരും തിരിച്ചെഴുന്നള്ളുന്നതിനു മുമ്പായി തിരുവനന്തപു
രത്തേക്കു മടങ്ങുകയും ചെയ്തു. ആദ്യം ഡാക്ടർ റാസ്സ് അവിടു
ത്തെ ചികിത്സിച്ചിട്ടും വലിയഭേദം കാണായ്കയാൽ കൈ
ക്കുളം, ശങ്കുവാൎയ്യർ എന്നീ ആയുൎവ്വേദഭിഷഗ്വരന്മാർ അവിടു
ത്തെ ചികിത്സിച്ചു. സുഖക്കേടായി ശയ്യയെ അവലംബിച്ചു
കിടന്നപ്പോൾ മഹാരാജാവുതിരുമനസ്സുകൊണ്ടു തേവാരത്തുകോ
യിക്കലെഴുന്നള്ളി വലിയകോയിത്തമ്പുരാൻെറ സുഖക്കേടിനെ
ക്കുറിച്ചു് നേരിട്ടു് അന്വേഷിച്ചറിഞ്ഞു.

ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു്
കേരളവൎമ്മദേവനെ പലപ്പോഴും ഓരോ രാജ്യകാൎയ്യങ്ങൾ പറ
ഞ്ഞു് റസിഡൻറിൻെറ അടുക്കൽ ആയക്കത്തക്ക ദൃഢവിശ്വാ
സം പ്രദൎശിപ്പിച്ചിരുന്നു. ദുൎഗ്രഹങ്ങളായ രാജ്യതന്ത്ര രഹസ്യ
ങ്ങളും കേരളവൎമ്മദേവനെ അറിയിക്കുന്നതിന് എപ്പോഴും തിരു
മനസ്സുകൊണ്ടു് സന്നദ്ധനായിരുന്നു. ഇങ്ങനെ തമ്മിൽ വിശ്വാ

സവും മമതയും വർദ്ധിച്ചിരുന്ന കാലത്തു രാജസേവന്മാർ അവരെ അകററുന്നതിന് പല കുത്സിതവൃത്തികൾ ആചരിച്ചിരുന്നുവെന്ന് കേരളവൎമ്മദേവൻ അറിഞ്ഞിരുന്നില്ല. മഹാരാജാവു തിരുമനസ്സിലെ സൌജന്യപ്പൂനിലാവിൽ വിഹരിക്കുന്നതിനു കാംക്ഷിച്ച മററു ചിലർ സ്പർദ്ധാലുക്കളായി. എന്നാൽ മഹാരാജാവു തിരുമനസ്സുകൊണ്ട് കേരളവൎമ്മദേവനോടുള്ള സൌഹാർദ്ദത്തിനു ഒരു കുറവും ഉണ്ടായതായി വെളിപ്പെട്ടതിയില്ല. ൧൦൪൮ തുലാമാസത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ട് കാശിയിലേക്കെഴുന്നള്ളിയപ്പോൾ പതിവു പോലെ കേരളവൎമ്മദേവനേയും എഴുന്നള്ളത്തോടു കൊണ്ടുപോയി. വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു ഈ ദേശപര്യടനം അത്യന്തം പ്രയോജനകരമായിരുന്നു. അവിടുന്നു തുലാം ൨൯-ാംനു ഷോറണ്ണൂരിൽ ചെന്ന് എഴുന്നള്ളത്തു സംഘത്തോടു ചേൎന്ന് യാത്ര തുടൎന്നു. ഗ്ലൂണ്ണാനരി സ്റ്റീം ബോട്ടിൽ കയറി മറുകര കടന്ന് ൨൧-ാംനു വൈകിട്ടു അഞ്ചു മണിക്കു ബോംബേയിലെത്തി. അവിടെ വെച്ച് സർ. ടി. മാധവരായർ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ സന്ദൎശിച്ചു. അവരുടെ കൂടിക്കാഴ്ച വളരെ സൌഹാർദ്ദപരമായിരുന്നതായി കാണുന്നു. ബോപ്പാലിലെ രാജ്ഞിയുടെ സ്ഥാനാരോഹണാഘോഷങ്ങളിൽ ഭാഗഭാക്കാകുന്നതിനും 'ജാൺ സ്ട്രാച്ചി'യുമായി പരിചയമാകുന്നതിനും ബല്ലാർഡിന്റെ ഏൎപ്പാടിൽ അവിടുത്തേക്കു സാധിച്ചു. ഒരു സ്റ്റീം ബോട്ടിൽ സഞ്ചരിച്ച് എലിഫന്റായിലെത്തി വിശ്വവിശ്രുതമായ അവിടുത്തെ ഗുഹകളേയും വിഗ്രഹങ്ങളേയും പരിശോധിക്കുന്നതിനു വൃശ്ചികം ൬-ാംനു സൌകൎയ്യമുണ്ടായതിൽ അവിടുത്തേക്കു അനല്പമായ സന്തോഷമുളവായി. പത്താം തീയതി ബോംബേയിൽ നിന്നും തിരിച്ച് അടുത്ത ദിവസം നാസിക്കിൽ താമസിച്ച് മതകൎമ്മങ്ങൾ ഗോദാവരീതീൎത്ഥത്തിൽ വെച്ച് അനുഷ്ഠിച്ചശേഷം യാത്ര തുടൎന്ന് ൧൩-ാംനു അഞ്ചരമണിക്കു കാശിയിലെത്തി. അടുത്ത

ദിവസം ഗംഗാസ്നാനം വിധിപ്രകാരം അവിടുന്നു നടത്തുകയും മററു വിശേഷസ്ഥലങ്ങൾ സന്ദർശിക്കുകയും ചെയ്തു. ദുർഗ്ഗാക്ഷേത്രത്തിൽ സ്വാമിദർശനം കഴിച്ചതിൽ പിന്നീടു ൧൮-ാംനു ബാബു ഹരിശ്ചന്ദ്രൻ നടത്തിവന്നിരുന്ന സംസ്കൃതവിദ്യാലയം അവിടുന്നു സന്ദർശിക്കയും അതിലേക്കായി ചില സംഭാവനകൾ ചെയ്യാമെന്നു ഏല്ക്കുകയും ചെയ്തു. മടങ്ങിയെത്തിയ ശേഷം മദിരാശിയിലെ 'ഹിഗിൻബോതാം' കമ്പനിയുമായി എഴുത്തുകുത്തു നടത്തി ഏതാനും പുസ്തകങ്ങളും കുറെ പണവും ഈ വിദ്യാലയത്തിനു സംഭാവന ചെയ്തു. ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ മുഖാന്തിരം കേരളവർമ്മദേവനെപ്പററി പ്രസിദ്ധി കാശിയിലെ പണ്ഡിതവരേണ്യന്മാരുടെയിടയിൽ പരന്നിരുന്നതിനാൽ അവിടുത്തെ സബഹുമാനം അവർ സ്വീകരിച്ചു. വൃശ്ചികം ൨൧-ാംനു കാശിയിൽ നിന്നു തിരിച്ച് അടുത്ത ദിവസം പ്രയാഗയിലെത്തി, 'സാളഗ്രാം ബാലഗ്രാം' എന്നയാളിന്റേയും അദ്ദേഹത്തിന്റെ മകന്റേയും മേൽനോട്ടത്തിൽ അവിടെ നടത്തേണ്ട മതകാർയ്യങ്ങൾ കേരളവർമ്മദേവൻ യഥാവിധി അനുഷ്ഠിച്ചു. അനന്തരം പൂനായിലെത്തി പ്രസിദ്ധ സംസ്കൃതപണ്ഡിതനായിരുന്ന 'ബോധായനാചാർയ്യ'രുമായി പരിചയപ്പെട്ടു. വലിയ കോയിത്തമ്പുരാൻ ഷൊറണ്ണൂരിൽ വെച്ച് എഴുന്നള്ളത്തു സംഘവുമായി പിരിഞ്ഞു് അരിപ്പാട്ടു വഴി മടങ്ങി. ഗംഗാതീർത്ഥം പ്രിയമാതാവിനു കൊണ്ടുവന്നു കൊടുത്തു് ഏതാനും ദിവസം സ്വഗൃഹത്തിൽ താമസിച്ച ശേഷം ധനു ൯-ാംനു തിരുവനന്തപുരത്തെത്തി.

ഈ വിദേശസഞ്ചാരം കഴിഞ്ഞു തിരിച്ചെത്തിയതു മുതൽ കേരളവർമ്മദേവൻ അനുദിനം വലിയ കൊട്ടാരത്തിൽ പോകാറുണ്ടായിരുന്നില്ല. കണക്കു വെച്ച് ആഴ്ചയിൽ ഒരു ദിവസവും വിശേഷാൽ കല്പിക്കുന്ന അവസരങ്ങളിലും മാത്രമേ വലിയ കൊട്ടാരത്തിൽ എഴുന്നള്ളാറുണ്ടായിരുന്നുള്ളു. വിഷു മുതലായ വിശേഷ സന്ദർഭങ്ങളിൽ പ്രത്യേക സമ്മാനങ്ങൾ അവിടുത്തേക്കു

മഹാരാജാവു തിരുമനസ്സുകൊണ്ടു നൽകി വന്നു. ഈയിടെയായി, ഇതുവരെ നിരർഗ്ഗളമായിരുന്ന രാജകാരുണ്യപ്രവാഹം ചിലെടത്തു കുറേശ്ശ തടയുവാൻ തുടങ്ങിയിരുന്നു. സദസ്സുകളിലും സല്ലാപങ്ങളിലും സവാരികളിലും സഹചാരിയായിരുന്ന കേരളവർമ്മദേവൻ, മഹാരാജാവു തിരുമനസ്സിൽ നിന്നും ക്രമേണ അകലുന്നതായി പലർക്കും തോന്നി. പല നിസ്സാരസംഗതികൾ ഏഷണിക്കാരുടെ മനോധർമ്മവിലാസം കൊണ്ടു അർഹിക്കാത്ത പ്രാധാന്യമുള്ളതായി പ്രത്യക്ഷപ്പെട്ടു. മഹാരാജാവു തിരുമനസ്സിലെ ഹിതങ്ങളെ അനുവർത്തിക്കുന്നതിൽ കേരളവർമ്മദേവൻ കരുതലോടുകൂടി പ്രവർത്തിക്കാതെയുമായി. യൌവനത്തിന്റെ തിളപ്പുകൊണ്ടു് രാജശക്തിയുടെ അനിഷേധ്യമായ ഊർജ്ജസ്വലതയെക്കുറിച്ചു് വേണ്ടപോലെ സാവധാനമായി ചിന്തിച്ചു് പ്രവർത്തിക്കുന്നതിനുള്ള പക്വത കേരളവർമ്മദേവൻ പ്രദർശിപ്പിച്ചുമില്ല. തന്നെത്താനറിയാതെ എടുത്തു ചാടിയാലുണ്ടാകുന്ന അനുഭവം അചിരേണ കേരളവർമ്മദേവനും ഉണ്ടാകാതിരുന്നില്ല.

കേരളവർമ്മദേവൻ, വിശാഖം തിരുനാൾ രാജകുമാരൻ, മാധവരായർ എന്നിവരുമായുള്ള കൂട്ടുകെട്ടു വളരെ സുദൃഢമായിരുന്നുവെന്നു് മുമ്പു് പ്രസ്താവിച്ചുവല്ലോ. വിശാഖം തിരുനാൾ തിരുമനസ്സിലേക്കു കേരളവർമ്മദേവനോടു സഹോദരസദൃശമായ വാത്സല്യവും സൌഹാർദ്ദവും ചെറുപ്പത്തിലെ തന്നെ അങ്കുരിച്ചു് ക്രമേണ വികസിതമായിത്തീർന്നിരുന്നു. തിരുമനസ്സിലെ നിസ്സീമസ്നേഹത്തിന്റെ ലാഞ്ഛനങ്ങൾ അവരുടെ നിത്യസഹവാസത്തിലും സല്ലാപങ്ങളിലും ആർക്കും കാണുവാൻ കഴിയുമായിരുന്നു. ഈ സ്നേഹിതന്മാർ പലപ്പോഴും ഒന്നിച്ചു കൂടുകയും പല വിനോദങ്ങളിലും ഏർപ്പെടുകയും പതിവായിരുന്നു. ഹർഷ്കാരം ഫ്രാന്നേ- തിരുമനസ്സിലെക്കൂടെ അത്താഴമൂട്ടുതെത്തും കഴിച്ചു് ദൂരദർശിനി യന്ത്രം വെച്ചു് നക്ഷത്രങ്ങളെ നോക്കിക്കൊണ്ടു് രാത്രിയിൽ വളരെ സമയം ഒന്നിച്ചു് കഴിച്ചുതായി

കാണുന്നു. കേരളവർമ്മദേവൻ പള്ളിക്കൂടങ്ങളിലും മററു സമാജങ്ങളിലും പ്രസംഗം ചെയ്യുന്ന അവസരങ്ങളിൽ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു സന്നിഹിതനായിരിക്കുക പതിവായിരുന്നു. മാധവരായർ രണ്ടു പേരുടേയും ആത്മസുഹൃത്തുമായിരുന്നു. മിക്കപ്പോഴും ഇവർ ഒന്നിച്ചു കൂടുകയും ഓരോരോ സംഗതികളെപ്പററി അവരവരുടെ അഭിപ്രായങ്ങളെ തുറന്ന് പ്രസ്താവിക്കുകയും പതിവായിത്തീർന്നിരുന്നു. മാധവരായർ ആയില്യം തിരുനാൾ തിരുമനസ്സിലെ അപ്രീതിക്കു പാത്രമായി ഫ്രഷ്-ൽ ദിവാൻ ജോലി രാജിവെച്ചതോടുകൂടി രാജസഹോദരന്മാരുടെ മൈത്രിക്കു അല്പം ശൈഥില്യമുണ്ടായതായി പറയപ്പെടുന്നു. (Vide P. 6, Life of H. H. Visakhom Thirunal Maharaja by Prof. Sundaram Pillai.) മാധവരായരുടെ ഭരണമഹിമകളെ വാഴ്ത്തി 'കൽക്കത്താ റിവ്യൂവിൽ' വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ട് പേരുവെയ്ക്കാതെ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയതു് വൈസ്രായിയായിരുന്ന 'നാത്ത് ബ്രൂക്ക്' പ്രഭുവിന്റെ ദൃഷ്ടിയിൽ പെടുകയും അതുകാരണം മാധവരായർ ബറോഡായിൽ റീജൻറായി നിയമിക്കപ്പെടുകയും ചെയ്തുവെങ്കിലും, ഈ പ്രശംസ ആയില്യംതിരുനാൾ തിരുമനസ്സിലേക്കു അരോചകമായിത്തോന്നുകയും വിശാഖം തിരുനാൾ തിരുമനസ്സിലെപേരിൽ അല്പം അപ്രീതിക്കു കാരണമാകയും ചെയ്തു. ഇതിനെപ്പററി വിശാഖംതിരുനാൾ തിരുമനസ്സിലെ ആത്മകഥാകഥനരൂപമായ ജീവചരിത്രഗ്രന്ഥത്തിൽ 'രാമവർമ്മ രാജകുമാരൻ മാധവരായരുടെ ഭരണനയത്തെ എപ്പോഴും ശക്തിയോടു പിൻതാങ്ങിവന്നതിനാൽ ഇതു് പ്രമാണിച്ച് രാജസഹോദരന്മാർ തമ്മിൽ അഭിപ്രായവ്യത്യാസത്തിനിടയായെങ്കിലും അവരുടെ സ്വഭാവഗുണംകൊണ്ട് പ്രത്യക്ഷമായ വൈപരീത്യമായിത്തീരുന്നതിന് അവർ അനുവദിച്ചില്ല' എന്ന് പ്രസ്താവിച്ചിരിക്കുന്നു. ഏതായാലും മഹാരാജാവുതിരുമനസ്സിലെ വിശ്വസ്തന്മാരായ സേവകപ്രമാണികൾ ശംഖുമുഖത്തു കൊട്ടാരം അ

ഗ്രിക്കിരയായതിനെപ്പററിയും മററും ഓരോ വ്യാജപ്രസ്താവ ങ്ങളുണ്ടാക്കി അല്പമായ രസക്കേടിനെ ഉജ്വലിപ്പിക്കുന്നതിനായി തീവ്രയത്നം ചെയ്തുവന്നിരുന്നു. ഈ ഘട്ടത്തിൽ കേരളവൎമ്മദേവൻ വിശാഖംതിരുനാൾ തിരുമനസ്സിലെ പാൎശ്വവൎത്തിയും സഹകാരിയുമാണെന്ന് ആയില്യം തിരുനാൾ തിരുമനസ്സിലേക്ക് കുറെശ്ശതോന്നിത്തുടങ്ങിയതോടുകൂടി അവിടുത്തോടു മുമ്പുണ്ടായിരുന്ന വാത്സല്യത്തിനും സൌഹാൎദ്ദത്തിനും ഇടിവുതട്ടുവാനാരംഭിച്ചു.

മാധവരായരുടെ സഹപാഠിയായിരുന്ന ശേഷയ്യാശാസ്ത്രി അദ്ദേഹത്തിന്റെ അനന്തരഗാമിയായി ദിവാൻപദം സ്വീകരിച്ചു കുറെ കഴിഞ്ഞപ്പോൾ സംഗതികൾ മൂൎദ്ധന്യദശാസന്ധിയിലെത്തി. നയകോവിദനും സത്യസന്ധനുമായിരുന്ന ശേഷയ്യാശാസ്ത്രിക്കു മഹാരാജാവു തിരുമനസ്സിലെ ഹിതങ്ങളെ അനുവൎത്തിക്കുന്നതിനും തിരുമനസ്സിലെ അകൃത്രിമമായ പ്രീതി സമ്പാദിക്കുന്നതിനും സാധിച്ചില്ലെന്നു മാത്രമല്ല, കുറെക്കഴിഞ്ഞപ്പോൾ അവിടുത്തെ ബലവത്തരമായ നീരസത്തിനും വിദ്വേഷത്തിനും പാത്രമാകുകയും ചെയ്തു. ഉദ്യോഗനിയമനകാൎയ്യത്തിൽ രാജാവും മന്ത്രിയും പലപ്പോഴും ഭിന്നാഭിപ്രായക്കാരായിത്തീൎന്നതിനാൽ, അവർതമ്മിൽ വൈഷമ്യമുണ്ടാകുകയും ദിവാൻപദത്തിൽ കഴിച്ചുകൂട്ടിയ അഞ്ചുകൊല്ലത്തിനിടയിൽ മൂന്നിലധികം പ്രാവശ്യം രാജിവെയ്ക്കുന്നതിനു ശാസ്ത്രികൾ തയ്യാറാകുകയും ചെയ്തു. എന്നാൽ മുമ്പ് മസൂലിപട്ടണത്തിൽ ഒന്നിച്ച് ജോലിയിലിരുന്ന് അത്യന്തസ്നേഹത്തിന് പാത്രമായ ബല്ലാർഡ് റസിഡണ്ടായി ത്തുടൎന്നതിനാലും അദ്ദേഹം ശാസ്ത്രികളെ പിൻതാങ്ങിയിരുന്നതിനാലുമാണ് അഞ്ചുവൎഷം ദിവാൻപദം അലങ്കരിക്കുവാൻ ശാസ്ത്രികൾക്കു സാധിച്ചുത്. ശേഷയ്യാശാസ്ത്രി വിശാഖംതിരുനാൾ തിരുമനസ്സിലേയും കേരളവൎമ്മദേവന്റേയും സ്നേഹിതനുമായിരുന്നു.

ആയിടയ്ക്കുണ്ടായ ചില സംഭവങ്ങൾ കേരളവൎമ്മദേവനെ രാജകോപത്തിന് ഇരയാക്കി. അതിനു ഹേതുഭൂതമായ

സംഗതികളെപ്പററി അവിടുന്നുതന്നെ 'വിശാഖവിജയം' കാവ്യ
ത്തിന്റെ മൂന്നാംസർഗ്ഗത്തിൽ പരാമർശിച്ചിട്ടുണ്ട്. ശേഷയ്യാ
ശാസ്ത്രിയ്ക്കയച്ചതായി പറയുന്ന കത്തു് ആയില്യംതിരുനാൾ
തിരുമനസ്സിലെ കോപാധീനനാക്കിയെന്നും അവിടുന്നു് റസി
ഡണ്ട് മുഖാന്തിരം മദിരാശി ഗവർമെന്റുമായി എഴുത്തുകുത്തു
നടത്തി അപരാധികളുടെ മേൽ വേണ്ട നടപടികൾ നടത്തു
ന്നതിനു സമ്മതം വാങ്ങിയെന്നും മററും അതിൽ വർണ്ണിച്ചിരി
ക്കുന്നു. കേരളവർമ്മദേവനാണ് മഹാരാജാവു തിരുമനസ്സിലെ
ക്കുറിച്ചു് വിപരീതമായി ഈ എഴുത്തയച്ചതെന്നു് മിക്കവാറും
അറിഞ്ഞയുടൻ ഇത്തരം രാജദ്രോഹശ്രമങ്ങളെ ഒന്നോടെ അ
മർച്ചു ചെയ്യണമെന്നു് മഹാരാജാവു തിരുമനസ്സുകൊണ്ടു് നിശ്ച
യിച്ചു. ഈയിടെയായി വലിയകോയിത്തമ്പുരാൻ തിരുമന
സ്സിലെക്കുറിച്ചുണ്ടായ ആശങ്കകളെ ഈ എഴുത്തുസംഗതി ദൃഢ
തരമാക്കി. ചിരകാംക്ഷിതമായ അവിടുത്തെ പ്രവാസാവസരം
സമാഗതമാകുവാൻ മഹാരാജാവു തിരുമനസ്സുകൊണ്ടു നിശ്ച
യിച്ചുറച്ചു. വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് കോയി
ത്തമ്പുരാനുവേണ്ടിയും സ്വഭഗിനിക്കു വേണ്ടിയും മഹാരാജാവു
തിരുമനസ്സിലെ അടുക്കൽ ചെന്നു് മാപ്പു കൊടുക്കണമെന്നു്
പ്രാർത്ഥിച്ചിട്ടും തിരുമനസ്സിലെ നിശ്ചയത്തെ വ്യതിചലിപ്പി
ച്ചില്ല. തദനുസരണം കേരളവർമ്മദേവന്റെ പേരിൽ രാജ
ദ്രോഹകുററം ചുമത്തി കാലാവധി കൂടാതെ കാരാഗൃഹവാസം
ചെയ്യിക്കുവാൻ രാജകല്പന പുറപ്പെട്ടു. ൧൦൫൦ കർക്കടകം
൨൮-ാംനു- കേരളവർമ്മദേവൻ ബന്ധനസ്ഥനാക്കപ്പെട്ടു.

ഈ രാജശിക്ഷയ്ക്കു പ്രത്യക്ഷമായ കാരണം കേരളവർമ്മ
ദേവന്റെ ചാപല്യമായിരുന്നുവെങ്കിലും ആന്തരമായ ഹേതു
വേറെയുണ്ടായിരുന്നുവെന്നു് വിശാഖംതിരുനാൾ തിരുമനസ്സു
കൊണ്ടു് സ്വജീവിതചരിത്രഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.
രാജകല്പനയനുസരിച്ചു് കേരളവർമ്മ വലിയകോയിത്തമ്പുരാൻ
തിരുമനസ്സിലെ ആലപ്പുഴക്കൊട്ടാരത്തിൽ പ്രത്യേക ബന്തോ

വസ്സിൽ തടവുകാരനായി പാൎപ്പിക്കുവാനാണു് നിശ്ചയിച്ചതു്. ത്രിവിക്രമൻതമ്പി തേവാരത്തുകോയിക്കൽ ചെന്നു് രാജശാസനം കേരളവൎമ്മദേവനെ കാണിച്ചപ്പോൾ യാതൊരു സംഭ്രമവും അവിടുന്നു് പ്രദൎശിപ്പിച്ചില്ലെന്നു് പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ടു്. എന്നാൽ അവിടത്തെ ഇഷ്ടപ്രാണേശ്വരിയെ ഈ സംഭവം കണക്കിലധികം ക്ഷോഭിപ്പിച്ചെന്നും ആ പതിവ്രതാമണി സീതയെപ്പോലെ സ്വപ്രിയതമനെ അനുഗമിക്കുവാൻ സന്നദ്ധയായെന്നും മറ്റും കവിസഹജമായ രീതിയിൽ വിശാഖവിജയത്തിൽ വൎണ്ണിച്ചുകാണുന്നു. അവിടത്തേക്കു അതിദുസ്സഹമായ മനോവേദനയും സങ്കടവും ഇതുകാരണമുണ്ടായിരിയെന്നതിനെപ്പററി സംശയമൊന്നുമില്ല.

സ്വഗുരുവായ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ മഹാരാജാവുതിരുമനസ്സിലെ അഭിപ്രായപ്രകാരം കേരളവൎമ്മദേവന്റെ സന്നിധാനത്തിലെത്തി ക്ഷമായാചനം ചെയ്യണമെന്നു ഉപദേശിച്ചതിൽ യാതൊരു ഫലവുമുണ്ടാകാതെയിരുന്ന ശേഷമാണു് അവിടത്തെ ബന്ധനവിധിക്കു വിധേയനാക്കിയതെന്നു്–

'അഥാധ്യധീരഥച്ഛയ ശ്രീരാമസ്വാമിശാസ്ത്രിണം
അംഹിനഃക്ഷന്ത്രുമുക്തഃ കല്പാഗ്രമഹിതോൽ കേരളാന്തികം,
ബ്രഹ്മവിദ്യോപദേഷ്ടാരം സ്വസ്യ സാഹിത്യദേശികം
കേരളഃ പ്രതിജഗ്രാഹ ബഹുമാനപുരസ്സരം'

എന്നതുടങ്ങിയുള്ള പംക്തികളിൽ പ്രസ്താവിച്ചിരിക്കുന്നു. കേരളവൎമ്മദേവനെ ഉപേക്ഷിച്ചു് വേറൊരു വരനെ മഹാറാണിതിരുമനസ്സുകൊണ്ടു സ്വീകരിക്കുമെങ്കിൽ അവിടത്തെ ബന്ധനവിമുക്തനാക്കാമെന്നായിരുന്നു മഹാരാജാവു തിരുമനസ്സിലെ സങ്കല്പമെന്നു് കേരളവൎമ്മദേവൻ:—

'ഗൃഹ്ണാതി യാവദിതരം കമിതാരമേഷാ
യോഷാസ്വഭാവസുലഭേന കുതൂഹലേന
മുഞ്ചാമി താവദതിഥിം പതിമേതദീയം
ബന്ധാമിതി ക്ഷിതിപതിർമ്മതിമാബബന്ധ'

എന്ന പദ്യത്തിൽ പ്രസ്താവിക്കുന്നു. മഹാറാണിതിരുമനസ്സു കൊണ്ട് പ്രിയവല്ലഭന്റെ വിയോഗത്താൽ തപ്തഹൃദയയായി. ലൌകികസുഖാനുഭൂതികളെ പരിത്യജിച്ച് വ്രതാനുഷ്ഠാനങ്ങളിലും ഈശ്വരഭജനത്തിലും ലീനമാനസയായി, സ്വകാന്തന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ട് കാലം കഴിച്ചുകൂട്ടിവന്നതിനാൽ ആയില്യംതിരുനാൾ മഹാരാജാവു നാടുനീങ്ങുന്നതുവരെ കേരളവർമ്മദേവൻ ബന്ധനവിമുക്തനായില്ല. മഹാറാണിതിരുമനസ്സിലെ അന്നത്തെ അവസ്ഥയെ കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ—

'കളിയും ചിരിയും പോയി
ഭക്തിയും ജപവും മുറയ്ക്കു വർദ്ധിച്ചു
നളിനദളേക്ഷണനാമം
വെളിയിലിരുന്നിസ്സുവാരിയും നിത്യം.
ഭൂഷാമണിഗണമെല്ലാം
ദോഷാമണിയാം കാടിഞ്ഞതിതക്കാലം
ദോഷാകരമുഖി ഹന്ത! വി-
ശേഷാംബരവും ത്യജിച്ചു സന്താപാൽ
സമ്പാദപി ജഗതീശനെ ദ്യുരി-
ച്ചുർവരാധിപ വിനോദസംസ്തുതം
സർവമത്ര വിധിച്ചെന്തോർച്ചൂദറ
ശർവമതം നിയമിച്ചു സന്തതം

എന്നിങ്ങനെ സരസമായി വർണ്ണിച്ചിരിക്കുന്നു.

കേരളവർമ്മദേവൻ ആലപ്പുഴക്കൊട്ടാരത്തിൽ ബന്ധനസ്ഥനായി പതിനഞ്ചുമാസത്തോളം താമസിച്ചപ്പോൾ അവിടത്തെ ക്ഷമായാചനം സ്വീകരിച്ച് അരിപ്പാട്ടു അനന്തപുരം കൊട്ടാരത്തിൽ പാർത്തുകൊള്ളുന്നതിനു അനുവാദമുണ്ടായി എന്നു വിശാഖവിജയത്തിലെ-

'ഏവമേവ പഞ്ചദശമാസമിതശരദസ
കാലമേവ ദ് വസുമതീപതി രാമയാമി'

എന്ന പദ്യത്തിൽ നിന്നും വെളിവാകുന്നുണ്ട്.

കാരാഗൃഹവാസം കാവ്യനിൎമ്മാണത്തിനു പ്രത്യേകം പ്രചോദകമാണെന്നുള്ളതിന് ധാരാളം ദൃഷ്ടാന്തങ്ങളുണ്ടല്ലോ. അഞ്ചുകൊല്ലത്തോളം നിലനിന്ന ഈ ബന്ധനകാലത്ത് കേരളവൎമ്മദേവൻ കവിതാനിൎമ്മാണത്തിലും മററു സാഹിത്യസംരംഭങ്ങളിലും വ്യാപൃതനായിരുന്നതായി കാണുന്നു. ഈയിടയ്ക്ക് 'ക്ഷമാപണസഹസ്രം' 'യമപ്രണാമശതകം' 'പ്രക്രിയാസൎവ്വസ്വവ്യാഖ്യാ', 'ലളിതാംബാസ്തോത്രം' എന്നിങ്ങനെ പല സംസ്കൃതകൃതികളും അവിടുന്ന് രചിച്ചു. ഇവയിൽ മിക്കതും മനം ചുട്ടെഴുതിയവയാകയാൽ പ്രത്യേകം ആസ്വാദ്യതയുള്ളവയാണ്. ക്ഷമാപണസഹസ്രം കേരളവൎമ്മദേവന്റെ സംസ്കൃതകവനങ്ങളിൽ അതിപ്രധാനവും അതിവിശിഷ്ടവുമായ ഒരു കാവ്യതല്ലജമാണ്. ഓരോ വൃത്തത്തിന് ഓരോ വിംശതിയായി അമ്പതു വിംശതിയോടുകൂടിയ ശ്ലോകപുഷ്പമാലയാണ് ക്ഷമാപണസഹസ്രം. അവിടത്തെ ഭ്രമമൂലകമായ അപരാധത്തെ ക്ഷമിക്കുന്നതിനായി ആയില്യംതിരുനാൾ തിരുമനസ്സിനോടു പ്രാൎത്ഥിക്കുന്നതാണ് ഇതിലെ പ്രമേയം. ഈ സംഗതിയെ പുരസ്കരിച്ച് ആയിരം പദ്യങ്ങൾ മെടഞ്ഞുകോൎത്തു രചിച്ച പുഷ്പമാല്യം ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു തിരസ്കരിക്കുകയാണുണ്ടായത്. അരിപ്പാട്ടു സ്വഗൃഹബന്ധനത്തിൽ താമസിക്കുമ്പോഴാണ് പ്രസ്തുതകൃതി രചിച്ചതെന്ന്:—

> 'താദൃഗ് ബന്ധാദന്ധതമിസ്രപ്രതിമാനാത്
> യേനാതപം മാം മോചിതവാനസ്യ മഹാത്മൻ
> തത്കാരുണ്യം കിം ന ഭവേത് താവകമദ്യ
> ഭൂയോപ്യസ്മാന്മോചയിതും മാം ഗൃഹബന്ധാത്'

എന്ന പദ്യത്തിൽ നിന്നും മററും സ്പഷ്ടമാകുന്നു. വികാരവിവശനായ കവി മഹാരാജാവുതിരുമനസ്സിലെ കരുണാമസൃണമായ കടാക്ഷത്തെ അഭിലഷിച്ച് താണുവീണ് അപേക്ഷിച്ചിട്ടും ഫലമൊന്നുമുണ്ടായില്ലെന്നുള്ളത് സ്മരണീയമാണ്. കാരാഗൃഹവാസംകൊണ്ടു ക്ഷതഹൃദയനായ ഒരു അപരാധിയുടെ ക്ഷമാ

യാചനമാണെന്ന് ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ട് ആരംഭം വായിച്ചപ്പോൾ തന്നെ മനസ്സിലാക്കിയതിനാൽ പിന്നീടുള്ള ഭാഗങ്ങൾ വായിക്കാതെ ഗ്രന്ഥപ്പുരയിൽ അതിനെ സൂക്ഷിക്കുന്നതിന് ഏർപ്പാട ചെയ്യുകയായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. വികാരതരംഗിതമായ നിർമ്മലഹൃദയത്തിൻെറ ഈ നഗ്നപ്രദർശനം വായിച്ചാൽ മനസ്സിളകി വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ വിമോചിപ്പിക്കുവാൻ പറഞ്ഞു പോയേക്കുമെന്ന് അവിടുത്തേക്കുതന്നെ സംശയമുണ്ടായിരുന്നതിനാലാണ് ആയില്യം തിരുനാൾ മഹാരാജാവ് അതുമുഴുവൻ വായിക്കാതിരുന്നതെന്നു പറയപ്പെടുന്നു. അത്രമാത്രം ഹൃദയദ്രവീകരണശക്തിയും വികാരോദ്ദീപകത്വവും സഹൃദയാഗ്രേസരനായ അവിടുന്ന് ആ കൃതിയിൽ പ്രതീക്ഷിക്കാതിരുന്നില്ല. വാസ്തവത്തിൽ ഏതു കഠിനഹൃദയന്റേയും മനസ്സ അലിയിക്കത്തക്ക ഒരു വൈഭവം ക്ഷമാപണസഹസ്രത്തിലെ കവിതയ്ക്കുണ്ട്. പശ്ചാത്താപം കൊണ്ട് ഹൃദയം ചുട്ട പ്രാർത്ഥിക്കുന്ന ഈ ക്ഷമായാചനം വായിച്ചാൽ മനസ്സിളകാത്തവർ തീർച്ചയായും ചുരുക്കമായിരിക്കും. സ്വാന്ത്വവായ ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ നിർബ്ബന്ധപൂർവ്വമായ പ്രേരണയാലാണ് ഈ ശ്ലോകപുഷ്പമാലകൊണ്ട് മഹാരാജാവു തിരുമനസ്സിലെ ആരാധിക്കുന്നതിന് കേരളവർമ്മദേവൻ സമ്മതിച്ചത്. ഉദ്വേഗജനകമായ ഈ ക്ഷമാപണസഹസ്രം ഇനിയും അമുദ്രിതമായിരിക്കുന്നതു ശോചനീയം തന്നെയാണ്. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു വിയോഗവിധുരതയാലും മാനഹാനിയാലും മറ്റും നമ്രശിരസ്കനായി എത്രമാത്രം കേണുവീണപേക്ഷിക്കുന്നുവെന്നു നോക്കുക:—

“ദാരിദ്ര്യംഘോരരാശി നിമഗ്നേന്ദ്ര കുടുംബോ
വാസസാന്നിദ്ധ്യം ക്ലേശമഹം ശ്രുതിജ്ഞാദി
ന സ്വാതന്ത്ര്യം ഗന്ധമിതോ മേ ബഹിരന്ത്യം
ദേശം യത്ര ദൈസ്വരമഹം ജീവനതൃത് സ്യാം.

> 'രാജ്ഞികേതി' ഇതി കേനചിത്തദാ
> തത്ര യദ്വിലിഖിതം വധൂത്തരം
> തദ് ബുധൈരവതാവലോകിതം,
> 'സ്വാമികേതി' മുഖമുദ്രണാച്ഛലം.'

'ഈ വിധം ഒരു സങ്കടഹർജി എഴുതുവാൻ നമ്മുടെ തമ്പുരാനും അതു കൈക്കൊള്ളാതിരിപ്പാൻ ആസന്നമൃത്യുവായ ആയില്യം തിരുനാൾ പൊന്നുതമ്പുരാനുമേ കഴിയൂ' എന്ന് കേരളപാണിനി അഭിപ്രായപ്പെട്ടിട്ടുള്ളത് എത്ര സംഗതമായിരിക്കുന്നു! ഇത്ര തുച്ഛമായ ഒരു സംഗതിയെ അധികരിച്ച് അമ്പതു വിംശതികളിലായി ആയിരം പദ്യരത്നങ്ങളടങ്ങിയ ഈ മഹാകാവ്യം വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ പാണ്ഡിത്യത്തിന്റെയും സരസ്വതീവിലാസത്തിന്റെയും സ്വഭാവമഹിമയുടെയും നിദർശനമായി ആചന്ദ്രതാരം പരിലസിക്കുന്നതാണ്. അവിടുത്തെ കൃതികളിൽ ഈ കാവ്യത്തിനു മഹനീയമായ സ്ഥാനമാണുള്ളത്. ഈ മഹാകാവ്യത്തിലും അനവധി ശബ്ദവൈചിത്ര്യങ്ങളും ഇന്ദ്രജാലങ്ങളും ചതുർത്ഥശതകത്തിന്റെ പഞ്ചമവിംശതിയിൽ അവിടുന്ന് തൊടുത്തിട്ടുണ്ട്. അതിപ്രസിദ്ധമായ:—

> 'സാരാവസ്ഥാനതന്താ ചിതഹരിവരമ
> ന്താഹവിദ്ധ്വംസപാതാ
> മാദ്യന്മന്ദസ്മരനിഷ്ഠാരിശതിതതിഹര
> ധ്വാനദക്ഷാരിനാഗാ
> രാജ്ഞായന്താരതുച്ഛാരിരിഹയമനാവ
> സ്ഥാമസന്ധ്യോകലോച്ഛാ
> നോമീനാച്ഛാമിവസ്താമലിനനവനിയമ
> ഭ്രാമസത്യാനദായീ'

എന്ന അനുലോമമായി വായിച്ചാൽ രാജപരമായും പ്രതിലോമമായി വായിച്ചാൽ ദേവീപരമായുമുള്ള ശ്ലോകം ഇതിലുള്ളതാണ്. കേരളവർമ്മദേവന്റെ നിരർഗ്ഗളമായ സരസ്വതീപ്രവാഹം ക്ഷമാപണസഹസ്രത്തിലെപ്പോലെ മറ്റെങ്ങും കാണ്മാനില്ല. ഇത്ര വിശിഷ്ടമായ ഈ കാവ്യം ഉടനെ പ്രസി

ധപ്പെടുത്തുന്നതായാൽ കേരളീയൎക്കും വലിയ അനുഗ്രഹമായി രിക്കും.

‘ക്ഷമാപണസഹസ്രം’ ആയില്യം തിരുനാൾ തിരുമനസ്സിലെ കരുണാവൎഷത്തെ പൊഴിപ്പിക്കുന്നതിന് സാധിക്കാതിരുന്നതിനാൽ പശ്ചാത്താപം കൊണ്ട് മങ്ങിയിരുന്ന കേരളവൎമ്മദേവന്റെ പൌരുഷം നൈരാശ്യത്തോടു വിജൃംഭിച്ച് ആ പ്രചോദനയാൽ രചിച്ചതാണ് സുപ്രസിദ്ധമായ ‘യമപ്രണാമശതകം.’ ഇത്രമാത്രം പാരുഷ്യവും രൌദ്രമനസ്ഥിതിയും പ്രതീകാരബുദ്ധിയും നൈരാശ്യവും സമ്മേളിക്കുന്ന ഒരു പ്രസ്ഥാനം മറ്റൊരു തരത്തിൽ സമ്പത്സമൃദ്ധമായ സംസ്കൃതസാഹിത്യത്തിൽ വളരെ ദുൎല്ലഭമാണ്. മധുരാനിവാസികൾ കൃപണനായ കംസനെ വധിക്കുന്നതിനു യമനോടു പ്രാൎത്ഥിക്കുന്ന രീതിയിലാണ് ഈ നൂറ്റൊന്നു പദ്യങ്ങൾ രചിച്ചിട്ടുള്ളതു്. ഭാഗിനേയനേയും മറ്റും വ്യാകരണം പഠിപ്പിച്ചു കൊണ്ടിരുന്നപ്പോൾ രചിച്ച ഈ കൃതിയിൽ സ്വകീയവികാരങ്ങളുടേയും ചിന്തകളുടേയും അനിഷേധ്യമായ തള്ളൽകൊണ്ട് അതിപരുഷമായ ഒരന്തരീക്ഷമാണ് വ്യാപിച്ചു കാണുന്നതു്. ഈ കൃതിയെ സംസ്കൃതഭാസ്കരപ്രസ്സിൽ നിന്നും ൧൦൭൭-ൽ ആദ്യമായി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ൧൦൭൭ തുലാം ൧൬-ാനു- കടത്തനാട്ടു രവിവൎമ്മ തമ്പുരാന് അതിന്റെ ഒരു പ്രതി പാരിതോഷികമായി അയച്ചപ്പോൾ അതിനോടുകൂടി അയച്ച എഴുത്തിൽ ‘പ്രായസ്സമാഭ്യോവിംശതേഃ പ്രാഗ്ഭ്രാതൃഭാഗിനേയാദിശിഷ്യവൎഗ്ഗം വ്യാകരണമധ്യാപയതാമയാ താദാത്വികസന്ദൎഭാനുസാരേണ പ്രണീതമ പ്രകടയിഷിതമപി തൽപ്രണാമശതകമിദാനീം ബഹൂനാം സഹൃദയാനാമിച്ഛാനുരോധാന്മുദ്രാപിതമാസീൽ’ എന്ന് പ്രസ്താവിക്കുന്നു. യമപ്രണാമശതകത്തിലെ ചില ശ്ലോകങ്ങളെ മറ്റൊരു തരത്തിൽ ചിലർ വ്യാഖ്യാനിച്ചു കേട്ടിട്ടുണ്ട്. ഉദാഹരണത്തിനായി—

ബന്ധൂൻ കാരാഗൃഹേഷു ക്ഷിപതി ഗുണവതാം
 ഭൃത്യ രാജ്യാപഹാരീ
സാധുദ്രോഹൈകകർമ്മാ പ്രകൃതി രസുരഭീ–
 ഭോഗവാൻ പാർത്ഥിവോയം
കാളിന്ദീപ്രേമയുക് പങ്കജനിധനകൃത് ധ–
 ർമ്മരക് കൃഷ്ണമൂർത്തി–
ർഹിംസൈനൂനം കംസമേവ പ്രചരിത മതിസ്സാം
 സം ത്വമേവ പ്രണാമ.

എന്നൊരു ശ്ലോകം മാത്രം ഉദ്ധരിച്ചുകൊള്ളുന്നു. കേരളവൎമ്മ ദേവന്റെ കവിതാകാമിനി അതിപ്രൌഢയായി യമപ്രണാമ ശതകത്തിൽ പ്രത്യക്ഷപ്പെടുന്നു. ഒരു കവികേസരിയുടെ നിശിതവാക്കുകളുടെ നിൎഗ്ഗളപ്രസരം ആൎക്കും ഏതു ശ്ലോകത്തിലും കാണുവാൻ കഴിയും.

ഈയിടയ്ക്കുണ്ടാക്കിയ സ്തോത്രങ്ങളിലും കേരളവൎമ്മദേവന്റെ പ്രതീകാരബുദ്ധി സ്പഷ്ടമാകുന്നുണ്ട്. ആരിപ്പാട്ടു താമസിക്കുമ്പോൾ രചിച്ച 'ദണ്ഡനാഥാസ്തോത്ര'ത്തിൽ:—

'മോചയ മാം പഞ്ചമി! ബന്ധനാൽ
ഖേചരവൃന്ദാർച്ചിത പാദയുഗ്മേ!
അത്യന്തരൂക്ഷോദയമാശു ചിത്തം
നാശയ മേ ശത്രുവമാർത്തിവ്രജം'

ദണ്ഡനാഥേ! ദേവി പാഹി
പുണ്ഡരീകേക്ഷണോസ്തു ദൃഢം
മണ്ഡലോപദ്രവകരം
ഖണ്ഡയാശു രിപൂം ദ്രുതം'

എന്നും, 'ശത്രുസംഹാരപ്രാർത്ഥനാഷ്ടക'ത്തിൽ—

'ധാരാധരാഭരുചിരാ ദൃഢവക്ത്രരുചിത്താ
ധാരാ ധരാധരവധൂർ ദൃഢപുണ്യരാശേഃ
ധാരാധരാളിതസുധാ കരതാന്ത്രിശൂല
ധാരാധരാപതിതമാശു വിരോധിനം മേ'

എന്നും മറ്റും ശത്രുസംഹാരപ്രാർത്ഥന ചെയ്യുന്നതു നോക്കുക. 'ലളിതാംബാസ്തോത്ര'വും കാരാഗൃഹവാസകാലത്തിനിടയിൽ നിൎമ്മിച്ചതാണെന്നുള്ളതു് അതിലെ ആദ്യത്തേയും അന്ത്യ

ത്തിലേയും പദ്യങ്ങൾകൊണ്ടു വ്യക്തമാകുന്നുണ്ടു്. ഈയിടെ-
യുണ്ടാക്കിയ കൃതികളിലെല്ലാം നൈരാശ്യം കൊണ്ടുണ്ടായ പ-
രുഷമനോവൃത്തി നല്ലപോലെ പ്രതിഫലിച്ചുകാണുന്നു.

അരിപ്പാട്ടെ താമസക്കാലം മറെറാതതരത്തിലും ഫലപ്ര-
ദമായിരുന്നു. ഇക്കാലത്താണു് ഏ. ആർ. രാജരാജവൎമ്മ കോ-
യിത്തമ്പുരാൻ, രവിവൎമ്മ കോയിത്തമ്പുരാൻ, ചെമ്പ്രോൽ കേ-
രളവൎമ്മതമ്പുരാൻ, ത്തുറവൂർ നാരായണശാസ്ത്രി എന്നിവരുടെ
ഗുരുസ്ഥാനം കേരളവൎമ്മദേവൻ കൈയേററതു്. കേരളത്തി-
ലെ പണ്ഡിതരാജനെന്നു പുകൾ പരത്തിയ കേരളവൎമ്മദേ-
വനെ ഗുരുപാദരായി ലഭിച്ചതു് ഇവരുടെ ഭാഗ്യാതിരേകംകൊ-
ണ്ടുമാത്രമാണു്. അവിടുത്തെ ശിഷ്യഗണത്തിൽ അനുഗൃഹീത-
കവികുമാരന്മാരായ രാജരാജവൎമ്മ കോയിത്തമ്പുരാനും നാരായണ-
ശാസ്ത്രികളും പ്രതിഭാവിലാസത്താൽ അധികതാമസംകൂടാതെ
അവിടുത്തെ കണ്ണിലുണ്ണികളായിത്തീൎന്നു. കാവ്യനാടകങ്ങളും
മററും പരിശീലിപ്പിച്ചു കഴിഞ്ഞതിനുശേഷം വ്യാകരണം, അ-
ലങ്കാരം, മുതലായ ശാസ്ത്രങ്ങളിലേക്കു ഈ ഉൽകൃഷ്ടഗുരുവരൻ
അവരെ നയിച്ചു. ഇവരെ സിദ്ധാന്തകൗമുദി അഭ്യസിപ്പി-
ച്ചുകൊണ്ടിരുന്ന കാലത്താണു് അവിടുന്നു് 'പ്രക്രിയാസർവ്വസ്വ'-
ത്തിനു് ഒരു പ്രൌഢവ്യാഖ്യാനം രചിച്ചതു്. അമുദ്രിതമായ
ഈ വ്യാഖ്യാനത്തിന്റെ ഒരു പ്രതിപോലും ഇപ്പോൾ ലഭിക്കു-
വാൻ പ്രയാസമാണെന്നുള്ളതു് വളരെ ശോചനീയമായിരിക്കു-
ന്നു. സ്വഹസ്തലിഖിതമായ ഒരു പ്രതി അവിടുന്നു് വലിയ
കൊട്ടാരത്തിൽ സമൎപ്പിച്ചിരുന്നതു് തിരികെ വാങ്ങി പ്രസാധ-
നത്തിനായി പണ്ഡിതർ കൃഷ്ണമാചാൎയ്യരുടെ പേൎക്കു അയച്ചു
കൊടുത്തതായി പില്ക്കാലത്തുള്ള അവിടുത്തെ കൈയെഴുത്തിൽ
നിന്നും അറിയുന്നുണ്ടു്. കൃഷ്ണമാചാൎയ്യരാകട്ടെ, അതു് പ്രസി-
ദ്ധംചെയ്തില്ലെന്നു മാത്രമല്ല, തിരികെ ആ പ്രതി അയച്ചുകൊ-
ടുത്തതായുമറിയുന്നില്ല. മഹാരാജാവു തിരുമനസ്സുകൊണ്ടു്
അതിന്റെ പ്രസിദ്ധീകരണത്തിനു് ആയിരം രൂപാ സഹായി

കഥനം കൃഷ്ണമാചാൎയ്യൎക്ക് നൽകിയതും നഷ്ടത്തിലായി. ഇങ്ങ
നെ മിക്കവാറും നഷ്ടപ്രായമായിരിക്കുന്ന ഈ ഗ്രന്ഥത്തിന്റെ
അന്വേഷണത്തിൽ ഗവേഷകന്മാർ ശ്രദ്ധാലുക്കളായാൽ അ
തു് വലിയ അനുഗ്രഹമായിരിക്കും. വ്യാകരണകാന്താരത്തിൽ
സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ രചിച്ച 'യമപ്രണാമശതകം'
കൎക്കശപാണ്ഡിത്യപ്രകൎഷത്തിന്റെ നിദൎശനമായിത്തീൎന്നിട്ടു
ണ്ടെങ്കിൽ അത്ഭുതപ്പെടുവാനില്ല. ശിഷ്യന്മാരിൽ കൊച്ചു
പ്പക്കോയിത്തമ്പുരാനെ (ഏ. ആർ. രാജരാജവൎമ്മ) സംസ്കൃത
ത്തിനു പുറമേ ഇംഗ്ലീഷ്, കണക്കു, മുതലായ മറ്റു വിഷയങ്ങ
ളും അവിടുന്നു അഭ്യസിപ്പിച്ചു. കേരളസാഹിത്യകുടുംബത്തി
ലെ അനന്തരാവകാശിയായിത്തീരണമെന്നുള്ള ആശംസയോടു
കൂടി മാതുലൻ പ്രിയഭാഗിനേയന്റെ കാൎയ്യത്തിൽ പ്രത്യേകം
ശ്രദ്ധ പതിപ്പിച്ചതു് സഫലമായിക്കണ്ടാനന്ദിക്കുന്നതിനു് അ
വിടുത്തേക്കു സാധിക്കാതിരുന്നില്ല. കേരളവൎമ്മദേവൻ കവന
ത്തിലും ശിഷ്യന്മാരെ പ്രോത്സാഹിപ്പിച്ചിരുന്നു. ഒരിക്കൽ ഒരു
ഗണാഷ്ടകം ഉണ്ടാക്കി അടുത്ത ദിവസം തിരുമനസ്സിലെ ഏല്പി
ക്കണമെന്നു് ശിഷ്യന്മാരോടു് ആജ്ഞാപിച്ചു. അഷ്ടകമേല്പി
ക്കേണ്ട സമയത്തിനു അല്പം മുമ്പുവരെ ലീലാലോലുപനായി
കഴിച്ച 'കൊച്ചപ്പൻ' ഗുരുസമക്ഷത്തു് നിശ്ചിതസമയത്തിൽ
അഷ്ടകം ചൊല്ലി കേൾപ്പിച്ചപ്പോൾ കേരളവൎമ്മദേവൻ സ്മേ
രവദനനായി. അവിടുന്നു് രചിച്ചുകൊണ്ടുവന്നിരുന്ന അഷ്ട
കവും ഇതും തമ്മിൽ ആശയത്തിലും പദപ്രയോഗത്തിലും അ
ത്യാശ്ചൎയ്യമായ ഐകരൂപ്യം കണ്ടു് അവിടുന്നു് സന്തോഷപര
വശനായി.

'സകല സുരാസുരാദി ശരണീകരണീയപദഃ
കരിവദനഃ കരോതു കരുണാജലധിഃ കുശലം
പ്രബലതരാന്തരായ തിമിരൗഘ നിരാകരണ
പ്രസൃമര ചന്ദ്രികായിത നിരന്തര മന്ദരുചിഃ'

എന്ന പദ്യം അവിടുത്തെ ഗണാഷ്ടകത്തിലുള്ള ഒരു ശ്ലോകമാ
ണു്. പ്രിയശിഷ്യന്റെ കവിതാവിഷയത്തിലുള്ള ബാലചാ

പല്യങ്ങൾ അവിടത്തെ ഭാസുരഭാവിയെ മുൻകൂട്ടി അറിയിച്ചു. ധിഷണാശാലിയായ 'കൊച്ചപ്പ്'ന്റെ മനോമുകുളം വികസിതമാക്കിയതു് പണ്ഡിതപ്രവരനായ മാതുലൻ തന്നെയാണു്.

കാന്താവിരഹവിധുരനും കാരാഗൃഹവാസംകൊണ്ടും ആയില്യംതിരുനാൾ തിരുമനസ്സിലെ കരുണാരാഹിത്യംകൊണ്ടും ക്ഷതഹൃദയനുമായ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അരിപ്പാട്ടു കഴിച്ചുകൂട്ടിയ നാലഞ്ചു കൊല്ലത്തേക്കു കേള്ളുദശ നീണ്ടുനിന്നു. ക്ഷമാപണസഹസ്രം സമർപ്പിച്ചിട്ടും അചഞ്ചലനായി വർത്തിച്ചിരുന്ന മഹാരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങുന്നതുവരെ ബന്ധനമോചനത്തെപ്പററി ആശിക്കേണ്ടതില്ലെന്നു് കേരളവർമ്മദേവനു് ബോദ്ധ്യമായി. വിശാഖാഗമത്തെ പ്രതീക്ഷിച്ചുകൊണ്ടും ഭാഗിനേയന്മാരേയും മററും പഠിപ്പിച്ചുകൊണ്ടും സാഹിതീവ്യവസായത്തിൽ പരിശ്രമിച്ചുകൊണ്ടും വിരഹവ്യാകുലനായ അവിടുന്നു് അസ്വതന്ത്രനായി ദിവസങ്ങൾ എണ്ണിക്കഴിച്ചു. സ്വാതന്ത്ര്യലബ്ധിവരെ ദീക്ഷ വളർത്തുമെന്നു് നിശ്ചയിച്ചിരുന്നതിൽനിന്നു വ്യതിചലിക്കാതെയും നിസ്തൃപതാപത്തിന്റെ മുമ്പിൽ തലതാഴ്ത്തിയല്ലോ എന്നു് വിചാരിച്ചു് വ്യസനിച്ചും വൃദ്ധയായ തന്റെ മാതാവിനും മററു ബന്ധുക്കൾക്കും മനോവേദനയ്ക്കു കാരണമുണ്ടാക്കിയതിനെക്കുറിച്ചു് ഖേദിച്ചും പ്രണയകാതരയായ മഹാരാജ്ഞിക്കും കൂടി സ്വചാപല്യം കൊണ്ടു ശോകപാരവശ്യത്തിനിടയാക്കിയതിൽ വ്യാകുലപ്പെട്ടും ൧൦൫൫ ഇടവത്തിൽ ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു് നാടുനീങ്ങുന്നതുവരെ സ്വഗൃഹബന്ധനത്തിൽതന്നെ കഴിഞ്ഞുകൂടാനാണു് വിധി നിശ്ചയിച്ചതു്. 'അലംഘനീയാ കമലാസനാജ്ഞാ' എന്നാണല്ലോ അഭിജ്ഞവചനം. ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു ആസന്നമൃത്യുവായി കിടക്കുമ്പോൾ പലരുടേയും നിർബന്ധത്താൽ കേരളവർമ്മദേവനും മഹാരാജ്ഞിയും തമ്മിൽ ആറവുങ്ങൽവെച്ചു് കണ്ടുകൊള്ളുവാൻ കല്പിച്ചു് കല്പിച്ചനുവദിക്കയുണ്ടായി. പ്ര

കൃത്യാ ധീരനായിരുന്ന കേരളവൎമ്മദേവൻ വിധിവൈപരീത്യത്തിൽ സംഭൃതസംഭ്രമനായി വല്ല സാഹസവും പ്രവൎത്തിച്ചുകളയുമോ എന്ന് ചിലൎക്കുണ്ടായിരുന്ന ആശങ്ക അസ്ഥാനത്തിലായതേയുള്ളു. വിപത്തു വരുത്തിക്കൂട്ടിയ പരീക്ഷകളിൽ അവിടന്ന് പരാജിതനായില്ല. പിന്നെയോ അവിടത്തെ ജീവിതക്കപ്പൽ കാററും പിശറുമുണ്ടായപ്പോഴും മുങ്ങിത്താഴാതെ തുറമുഖത്തുതന്നെ അചിരേണ ചെന്നെത്തി.

———:o:———



# അദ്ധ്യായം ൩.

## പ്രത്യാഗമനവും സാഹിത്യപരിശ്രമവും.

കേരളവർമ്മദേവന്റെ ജീവിതത്തെ ആവരണം ചെയ്തിരുന്ന കാർമ്മേഘപടലം വിശാഖം തിരുനാൾ തിരുമനസ്സിലെ സ്ഥാനാരോഹണത്തോടുകൂടി നിശ്ശേഷം മാറി. കാറ്റും കോളുമെല്ലാം അടങ്ങി. അന്തരിക്ഷം പിന്നേയും ശാന്തമായി. മഹാറാണി തിരുമനസ്സിലെ വ്രതാനുഷ്ഠാനങ്ങളും പ്രാർത്ഥനകളും സഫലങ്ങളായി. 'മാർത്താണ്ഡഘടിത'മായ 'ലക്ഷ്മീ കേരളബന്ധം' വിശാഖം തിരുമനസ്സിലെ തൃപ്പടിയേററം നടക്കും മുമ്പുതന്നെ പിന്നേയും ഒന്നിച്ചുകൂടി. ഈ ഘട്ടത്തെ 'വിശാഖവിജയത്തി'ൽ കേരളവർമ്മദേവൻ ഇങ്ങനെ വർണ്ണിക്കുന്നു—

"ഭൂതൈർബ്ബഹുഭിരഹോ ഗുരോർവിശാഖഭൂപതിസ്തതഃ
സപത്നസ്താം പ്രിയേണ സങ്ഗതാം വിധാതുമങ്ങസ
നിരോധിതം നികേതനേ നിജേ ചിരായ കേരളം
പുരോഗമേ സമാനയത് സമാനലോമനീഷിണാം.

ജടിലേന ഹർഷജലജേന ച പാരയോഃ
പതിതേന തേന നൃപതിസ്സപസഹിനാ
ജലധിവഹത് പുനരുദ്ധാമകൗതുകം
ഭഗിനീസുതാം സുകൃതപൂരണീരധിഃ.

ബഹുദിനവിരഹാർത്തയോസ്തയോർയഃ
സമ്പന്നസ്സപദി ഹൃദി പ്രമോദഭാരഃ
തമപിതോഃ കഥമിവ കഥ്യതേ വിശാഖ
ശ്രീരമണക്ഷിതിരമണസ്യ പുണ്യമേ"

കേതുദശകൊണ്ടുള്ള വിധിവൈപരീത്യം തീരെ ഇതോടുകൂടി തിരോധാനം ചെയ്തു. ആപൽസന്ധി മാറിയപ്പോൾ ഭാഗ്യതാരം അവിടത്തെ ജീവിതമണ്ഡലത്തിൽ പിന്നേയും പ്രത്യക്ഷമായി. പ്രാണസുഹൃത്തായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു വഞ്ചീവല്ലഭനായപ്പോൾ കദനജലധിയിൽ നിന്ന് കേരളവർമ്മ

ദേവനെ കരകയററി. മഹാരാജാവു തിരുമനസ്സിലെ കാരുണ്യാതിരേകം കേരളവർമ്മദേവനെ മനം കുളുർപ്പിച്ചപ്പോൾ അവിടുന്ന് ഈ പദ്യമാലയെ തൃപ്പാദങ്ങളിൽ അടിയറ വെച്ചു—

'ശരണം തവ ചരണാംബുജമരുണാധരനൃപതേ!
കരുണാമൃതവരുണാലയവരസൽഗുണവസതേ!
കലയേനതിമനിശം ഹതകലുഷേ നനു ഭവതേ
കുലശേഖര കുലഭൂപതി കുലശേഖരസുമതേ!

മദനോപമകമനീയതനോ ഹൃദയാംബുജതരണേ
ഹൃദയം തവ സദയം മയി ഭവതാദയി കൃപണേ
കലിദോഷപരിമുക്തജനവിലാസനചരണേ
കുലശേഖര കലയേ തവ കലികല്മഷഹരണേ.

നിഹതാഹിതനൃപബന്ധുരമഹതാദൃതമഹസാ
വിഹിതാനതിരിഹ തേ ഭൃശമിതി താദൃശമനസാ
കലശാംബുധികമലാഹരരാജകുലവിലസനവയസാ
കുലശേഖരനൃപ താ ദിശ കുശലം മമ സഹസാ.

കരുണാരസമസൃണാശയശരണാഗതസുഭഗം
കലയേ പദകമലം തവ വിപദാമിദമപഹം
ജഗദന്തരമഖിലം തവയശസാ ധവളിതമിഹ
കുലശേഖര കുരു മമ ഭൃശമപി നാശമവിപദം.'

൧൦൫൫ ഇടവമാസം അവസാനത്തിൽ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് പ്രിയഭാഗിനേയനായ 'കൊച്ചപ്പ'നോടുകൂടി തിരുവനന്തപുരത്ത് പ്രത്യാഗമിച്ച് മുമ്പിലത്തെപ്പോലെ രാജപ്രീതിക്കു പാത്രമായി തേവാരത്തു കോയിക്കൽ താമസമായി. ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും 'നരേന്ദ്രാധിഷ്ഠിതാത്താലൊരുവനുളവാം മാനനഷ്ടത്തിനാലും' കഷ്ടപ്പെട്ടു കഴിഞ്ഞിരുന്ന കാലം അതോടുകൂടി അവസാനിച്ചു.

സഹൃദയാഗ്രേസരനായ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ട് മിഥുനമാസം ൩-ാംനു- സിംഹാസനാരൂഢനായശേഷം രാജ്യത്തിലെ എല്ലാ ഡിപ്പാർട്ടുമെൻറുകളും പരിഷ്കരിച്ചു

കൂട്ടത്തിൽ ചില വിദ്യാഭ്യാസപരിഷ്കാരങ്ങളും നടപ്പിലാക്കി. പ്രശസ്തനായ ഒരു സാഹിത്യകാരനെന്നു അപ്പോഴേക്കു വിഖ്യാതി സമാൎജ്ജിച്ചിരുന്ന അവിടത്തെ ദൃഷ്ടി പ്രധാനമായി മലയാളഭാഷാപോഷണത്തിൽ ആദ്യമായിത്തന്നെ പതിച്ചു. കഴിയുന്നവിധത്തിൽ ഭാഷയിൽ ധാരാളം ഉത്തമഗ്രന്ഥങ്ങൾ ആവിൎഭവിപ്പിക്കണമെന്ന അഭിലാഷത്തെ ഫലപ്രദമാക്കുവാൻ അവിടുന്നു് അത്യന്തപരിശ്രമം ചെയ്തു വന്നു. അവിടത്തെ ഈ പരിശ്രമങ്ങളിൽ കേരളവൎമ്മദേവൻ ഉററസഹായിയായിത്തീൎന്നു. മഹാരാജാവു തിരുമനസ്സുകൊണ്ടു് മാണ്ഡരുടെ മഹച്ചരിതഭണ്ഡാഗാരത്തിൽ നിന്നു് അഞ്ചു മഹാന്മാരുടെ ചരിത്രങ്ങളെ സംക്ഷേപിച്ചു് ഭാഷയിൽ എഴുതിയ കടലാസുകളോടുകൂടി ഒരു തിരുവെഴുത്തുംവെച്ചു് അയച്ചതിൽ ഇങ്ങനെ പ്രസ്താവിക്കുന്നു. "ഏതാനും വൎഷങ്ങൾക്കു മുമ്പിൽ മഹാന്മാരും സൽഗുണശാലികളുമായി എല്ലാ കാലങ്ങളിലും എല്ലാ ദേശങ്ങളിലും ഉണ്ടായിരുന്ന പുരുഷന്മാരുടേയും സ്ത്രീകളുടേയും സംക്ഷിപ്തങ്ങളായ ചരിത്രവിവരണങ്ങളെ മാണ്ഡർ ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള മഹച്ചരിതഭണ്ഡാഗാരം എന്ന പുസ്തകത്തിൽ നിന്നു മലയാളത്തിൽ സംഗ്രഹിച്ചെഴുതിയുണ്ടാക്കുന്നതിനു ഞാൻ ഉദ്യമിച്ചു. അപ്രകാരം ഒരു പുസ്തകം നമ്മുടെ പള്ളിക്കൂടങ്ങളിൽ പാഠത്തിനായി ഉപയോഗിച്ചാൽ നന്മയുടേയും മഹിമയുടേയും ദൃഷ്ടാന്തങ്ങളെ കാണിച്ചുകൊടുക്കുന്നതുകൊണ്ടു് നമ്മുടെ യുവജനങ്ങൾക്കു സ്വഭാവസിദ്ധമായി മനസ്സിലുണ്ടായിരിക്കാവുന്ന ശ്രേയസ്യങ്ങളും ധൎമ്മ്യങ്ങളുമായുള്ള വിചാരങ്ങളുടെ അങ്കുരങ്ങളെ പോഷിപ്പിക്കുകയാകുന്ന ഒരു വിശിഷ്ടഫലം സദാചാരപൎയ്യവസായിയായി ജനിക്കാനിടയുണ്ടെന്നു് എനിക്കു തോന്നി. എന്നാൽ എന്റെ ദേഹത്തിന്റെ അസ്വാസ്ഥ്യവും മററു സംഗതികളും ഈ ഉദ്യമത്തിനു് തക്കതായ അഭിവൃദ്ധിയുണ്ടാകുന്നതിൽ പ്രതിബന്ധകങ്ങളായിത്തീൎന്നു. ഞാൻ ആദ്യമായി എഴുതിയ ഏതാനും നകലുകളെ മാതിരി കാണിക്കാനാ

യി ഇതോടുകൂടി അയയ്ക്കുന്നു. ഈ ഉദ്യമത്തെ തുടർച്ചയായി നടത്തി സഫലമാക്കുന്നതിനു് അവിടെ ഏതെങ്കിലും മാർഗ്ഗം ആലോചിച്ചാൽ കൊള്ളാം. അവിടെത്തന്നെ വഴി കാണിച്ചുകൊടുത്തും മേൽ വിചാരം ഭരിച്ചും ബുദ്ധിയുള്ള ഒരു യുവാവിനെക്കൊണ്ടു ഈ പ്രവൃത്തി നടത്തിക്കാൻ കഴിയുന്നതാണു്. ഇതു് ശരിയായും വിവേകപൂർവ്വമായും നിർവ്വഹിക്കപ്പെട്ടാൽ അപരിമിതമായ പ്രയോജനമുള്ളതായിരിക്കും.'' ഈ തിരുവെഴുത്തനുസരിച്ചു് കേരളവർമ്മദേവൻതന്നെ സന്തോഷാവഹമായ ഈ ജോലി ആരംഭിച്ചു. അതിൽനിന്നു് വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു തെരഞ്ഞെടുത്തു് അടയാളപ്പെടുത്തിയ ചരിത്രങ്ങളാണു് ഓരോന്നായി കേരളവർമ്മദേവൻ ഭാഷയിലാക്കിയതു്. അവയിലുൾപ്പെടാത്ത ചില ചരിത്രങ്ങൾ എഴുതിച്ചേർക്കുന്നതിനുവേണ്ടി അവയ്ക്കാധാരമാക്കേണ്ട പുസ്തകങ്ങളും ഉപന്യാസങ്ങളും മഹാരാജാവു തിരുമനസ്സുകൊണ്ടു് അയച്ചുകൊടുക്കയുംചെയ്തിരുന്നു. ഈ വിധത്തിൽ നാല്പതോളം ചരിത്രങ്ങൾ കേരളവർമ്മദേവൻ എഴുതിയുണ്ടാക്കിയതു് അപ്പോഴപ്പോൾ വിശാഖംതിരുമനസ്സിലേക്കയച്ചു് അംഗീകാരം വാങ്ങിയിരുന്നു. തിരുമനസ്സുകൊണ്ടു് എഴുതിയ അഞ്ചും കേരളവർമ്മദേവന്റെ ഒമ്പതും കൂടി പതിന്നാലുപേരുടെ ജീവചരിത്രമടങ്ങിയ ഒരു പുസ്തകം ൧൦൬൧-ൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽനിന്നും പത്തുപേരുടെ ചരിത്രങ്ങൾ ൧൦൬൨-ൽ ഭാഷാചരിത്രകാരൻ ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാർ അച്ചടിപ്പിച്ചതു് ഒരു പാഠപുസ്തകമായി പള്ളിക്കൂടങ്ങളിൽ അക്കാലത്തു് ഉപയോഗിച്ചുവന്നിരുന്നു.

കേരളവർമ്മദേവൻ ഈ ജോലി ആരംഭിച്ചു് കുറെ കഴിഞ്ഞപ്പോൾ 'ബുക്കുകമ്മിററി'ക്കു് പുനർജ്ജീവനമുണ്ടായി. വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് കമ്മിററിയുടെ ജോലികളിൽ പ്രത്യേകം താല്പര്യം പ്രദർശിപ്പിച്ചതു്. പ്രശസ്തമായ സേവനം ചെയ്യുന്നതിനു് പ്രചോദകമായിത്തീർന്നു. കമ്മിററിയുടെ

അദ്ധ്യക്ഷനായി വലിയകോയിത്തമ്പുരാനെത്തന്നെ മഹാരാജാവു തിരുമനസ്സുകൊണ്ടു് കല്പിച്ചു് നിയമിച്ചു. എന്നാൽ അപ്പോഴപ്പോഴം വിലയേറിയ പല നിർദ്ദേശങ്ങളും നൽകി നവീനഗദ്യഗ്രഥനത്തിൽ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് കേരളവർമ്മദേവനെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. ആയിടയ്ക്കു കേരളവർമ്മദേവനും മഹാരാജാവു തിരുമനസ്സുമായുണ്ടായ എഴുത്തുകുത്തുകൾ കൊണ്ടു് ഈ സംഗതി സുവ്യക്തമാകുന്നതാണു്. ൧൮൮൨ ജൂലൈ ൨൬-ാംനു- വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് ഇങ്ങനെ എഴുതുന്നു. "ഇതോടുകൂടി അയക്കുന്ന അക്ബർ എന്ന പുസ്തകം ഇന്ത്യായിലെ ഒരാഖ്യായികയാണു്. ആ മഹാനായ അക്ബർ ചക്രവർത്തിയുടെ സ്വഭാവം ഈ കഥയിൽ എത്രയും സരസമായി വിവരിക്കപ്പെട്ടിട്ടുണ്ടു്. ഞാൻ ആ കാലത്തു ജീവിച്ചിരിക്കയും അദ്ദേഹത്തിന്റെ സന്നിധിയിൽ ഒരുദിവസമെങ്കിലും കഴിച്ചുകൂട്ടുകയും ചെയ്തില്ലല്ലോ എന്നു് എനിക്കു വ്യസനം തോന്നത്തക്കവിധം അതു് എത്രയും ഹൃദയംഗമമായും ശ്രേഷ്ഠമായും ഇരിക്കുന്നു. മഹച്ചരിതസംഗ്രഹത്തിൽ അക്ബറുടെ ചരിത്രം ചേർത്തിട്ടില്ലെങ്കിൽ ഇന്ത്യാചരിത്രത്തിൽനിന്നു് ചരിത്രസംബന്ധമായ സംഗതികളേയും ഈ പുസ്തകത്തിൽനിന്നു് അദ്ദേഹത്തിന്റെ സ്വഭാവത്തേയും സംഗ്രഹിച്ചു് പ്രതിപാദിച്ചു് അതിനോടുകൂടി ചേർക്കേണ്ടതാണു്. ഈ ആഖ്യായിക മുഴുവനും തന്നെ ഭാഷാന്തരീകരിക്കത്തക്ക യോഗ്യതയുള്ളതാണു്." വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ടെന്നിസന്റെ ഒരു ഗീതകം ഭാഷാന്തരപ്പെടുത്തി—

ദൂരത്തിൽ സഞ്ചരിച്ചിട്ടതിവിപുലതരാ
    യോരു രത്നാകരത്തിൻ
തീരത്തെല്ലാം കടപ്പാൻ തുറയൊഴിതിനു
    മുൻപോറമോടിച്ച കപ്പൽ
സാരത്വക്കെട്ടുറ്റൊരപരതരമൂപായാ
    ഗതിനേല്പിച്ചിടാനീ
ധീരത്വത്തോടു സാംയാത്രികരിതിനവമി
    കപ്പലിത്തേരപ്പെട്ടത്തി

ചേരുന്നുവന്ന പൂർവസ്മരണയോടിവിടെ
　　പ്പിന്നെയും ക്ഷുദ്രകാരം
നേരുള്ളോരിന്നു നമ്മോടുപചിതകുതുകം
　　പാമരത്തിന്റെ പുറവും
ചാരുശ്രീ ചേതസികളിലിവർ പലരെ
　　ന്നാലുമുള്ളങ്ങളൊന്നായ്
പാശ്ചാത്യത്തോടടുക്കും പവനനരികവും
　　കപ്പലോടിപ്പതിന്നായ്.

പാരം പ്രാചീനമാകും നിജമത ഗിരി ശൃം
　　ഗത്തിൽ നിന്നിങ്ങിറങ്ങി
സ്വൈരം ചേരുന്ന നമ്മോടുലകിലലയുവാൻ
　　പിന്നെയും വന്ന കേചിൽ
സ്ഫാരം ക്ഷുദ്രക്രമം കടലിടകളിലെ
　　ങ്ങാന മുണ്ടകിലെത്തി
ദൂരം വൈരസ്യമാമന്നുറവമണവാൻ
　　മറവ ധീരർക്കു മോഹം.

എന്നീ പദ്യങ്ങൾ വിശാഖം തിരുനാൾ തിരുമനസ്സിലേക്ക അയച്ചുകൊടുത്തപ്പോൾ തിരുമനസ്സുകൊണ്ട് ഇങ്ങനെ എഴുതിയിരിക്കുന്നു "ഇതിൽ അടക്കം ചെയ്തിട്ടുള്ള നിങ്ങളുടെ ശ്ലോകങ്ങൾക്കായി ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു. അവ വളരെ നന്നായിട്ടുണ്ട്. ഉത്തമങ്ങളായ പാശ്ചാത്യപദ്യകൃതികളിൽ നിന്ന് കാണാവുന്ന ശ്രേഷ്ഠവും ഗൂഢവുമായ ആശയങ്ങളേയും കരുണാരസത്തേയും നമ്മുടെ സാഹിത്യത്തിൽ നടപ്പാക്കുന്നതുകൊണ്ട് അതിനു സിദ്ധിക്കാവുന്ന ഗുണങ്ങൾ എത്രമാത്രമുണ്ടെന്ന് ഇവ നല്ലപോലെ സ്പഷ്ടമാക്കുന്നു. ടെനിസൻ എന്ന മഹാകവിയുടെ 'ഇൻമെമ്മോറിയം', 'ഇഡിൽസ് ആഫ് ദി കിംഗ്' മുതലായ കാവ്യങ്ങളെ താങ്കൾ വായിച്ചിട്ടുണ്ടോയെന്ന് എനിക്ക നല്ല നിശ്ചയമില്ല. മണിപ്രവാളരീതിയിൽ തർജ്ജിമ ചെയ്താൽ നമ്മുടെ ഭാഷയ്ക്കു നിലനില്ക്കുന്ന ശക്തി ഉണ്ടാക്കാവുന്നതായ അനവധി ഭാഗങ്ങൾ ഇവയിലുണ്ട്. ഇതോടെയയയ്ക്കുന്ന 'കൽക്കട്ടാ റിവ്യൂ' എന്ന മാസികയിൽ വിശ്വവിശ്രുതയായ അഹല്യാബായിയുടെ ഒരു ജീവചരിത്രമുണ്ട്. ആ മഹിളാരത്ന

ത്തിന്റെ ജീവചരിത്രം മഹച്ചരിതസംഗ്രഹത്തിൽ മുമ്പേ തന്നെ ചേർത്തിട്ടില്ലെന്നു വരികിൽ ഈ ലേഖനത്തിനു ലളിതമായ ഒരു തർജ്ജിമ എഴുതി ആ പുസ്തകത്തിൽ ചേർക്കുക." ഇതിൽ നിന്നെല്ലാം കമ്മിററിയുടെ ജോലികളെക്കുറിച്ച് മഹാരാജാവു തിരുമനസ്സുകൊണ്ട് യഥാവസരം വേണ്ട ഉപദേശവും നിർദ്ദേശങ്ങളും നൽകിയിരുന്നുവെന്നു തെളിയുന്നുണ്ടല്ലോ.

മഹച്ചരിതസംഗ്രഹം, അക്ബർ എന്നു തുടങ്ങിയുള്ള ഭാഷാഗദ്യഗ്രന്ഥങ്ങൾ രചിക്കുന്നതിലേർപ്പെട്ടിരുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ കവിതാവനിത ഈയിടയ്ക്കു പിന്നേയും രംഗപ്രവേശം ചെയ്തു. അഭ്യാസബലംകൊണ്ടു അത്യുന്നതസോപാനത്തിലെത്തിയ അവിടത്തെ സംസ്കൃതകവനവാസനയുടെ പ്രകടനത്തിനു പ്രചോദനമായിരുന്നത് കദനജലധിയിൽ നിന്ന് കരകേറിയ വിശാഖം തിരുനാൾ തിരുമനസ്സിലെ പേർക്കു തോന്നിയ നിസ്സീമമായ കൃതജ്ഞതയും ആദരവുമാണ്. കരുണാശാലിയായ മഹാരാജാവു തിരുമനസ്സിനോടു ഹൃദയം കവിഞ്ഞു തോന്നിയ കൃതജ്ഞതയെ 'തുലാഭാരശതകം', 'വിശാഖവിജയം' എന്നീ കാവ്യതല്ലജങ്ങൾ കൊണ്ട് വലിയകോയിത്തമ്പുരാൻ പ്രകടീകരിച്ചു. തന്റെ പ്രാണസുഹൃത്തും അതിരില്ലാത്ത ആദരവിനു പാത്രവുമായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ട് കവിതാവിഷയമായിത്തീർന്നപ്പോൾ ആ സുമധുരമകരന്ദം അനർഗ്ഗളമായി പ്രവഹിച്ചു. ആ ദിവ്യതൂലികയുടെ പൂർണ്ണമായ വിളയാട്ടം വിശാഖം തിരുമനസ്സിലെ ഗുണഗരിമയെ വർണ്ണിക്കുമ്പോഴാണ് പ്രത്യക്ഷപ്പെടുന്നത്. ഹൃദയംഗമമായ വിഷയവും സന്തോഷപ്രദമായ മാനസോല്ലാസവും പരിപൂർണ്ണമായ കവിതാചാതുര്യവും ഒന്നിച്ചു സമ്മേളിക്കുമ്പോൾ ഉത്തമകാവ്യങ്ങൾ ആവിർഭവിപ്പിക്കുന്നതിനു പര്യാപ്തമായ അന്തരീക്ഷം എപ്പോഴും ഉണ്ടാകുന്നതാണല്ലോ. വിശാഖം തിരുനാൾ തിരുമനസ്സിലെ തുലാഭാരാഘോഷസന്ദർഭത്തിൽ തിരുമനസ്സിലേക്കു തിരുമുൽക്കാഴ്ച വെച്ചതാണ് 'തുലാഭാരശത

കം.' ൧൦൪൫-ൽ ആയില്യം തിരുനാൾ തിരുമനസ്സിലെ തുലാഭാ
രം നടന്നപ്പോൾ അതിലേക്ക രചിച്ചിരുന്നതും അമുദ്രിതമായി
രുന്നതുമായ തുലാഭാരശതകത്തിൽ ചില മാററങ്ങൾ ചെയ്ത്
രൂപപ്പെടുത്തിയതാണ് പ്രസ്തുതകൃതി. ബാല്യകവിതയെന്ന്
പരിഗണിക്കാവുന്ന ഈ കൃതിയിൽ അസ്വാരസ്യങ്ങളായി തോ
ന്നിയ ഭാഗങ്ങളെ സംസ്കരിച്ചും മററുചില ഭേദഗതികൾ വരു
ത്തിയും പരിഷ്കരിച്ചതല്ലാതെ മററു വ്യത്യാസങ്ങളൊന്നും ചെ
യ്തില്ല. ചിത്രശ്ലോകാവലിയടങ്ങിയ നവമശതകം കേരളവൎമ്മ
ദേവന്റെ പദഘടനാചാതുൎയ്യത്തേയും സരസ്വതീവിലാസ
ത്തേയും അത്ഭുതകരമായ വിധത്തിൽ വെളിപ്പെടുത്തുന്നുണ്ട്.
അൎദ്ധഭ്രമകബന്ധം, സൎവ്വതോഭദ്രബന്ധം, അനുലോമപ്രതി
ലോമം, ഏകാക്ഷരം എന്നു തുടങ്ങിയ ശബ്ദവൈചിത്ര്യങ്ങൾ
അവിടുത്തേക്ക അയത്നസുലഭങ്ങളായിരുന്നു.

ഇയ്യിടെ ആരംഭിച്ച 'വിശാഖവിജയം' മഹാകാവ്യം
കേരളവൎമ്മദേവന്റെ സംസ്കൃതകവനസാമൎത്ഥ്യത്തിന്റെ ഉച്ച
സ്ഥാനത്തെയാണ് പ്രദൎശിപ്പിക്കുന്നത്. അനൎഗ്ഗളമായ വാക്
പ്രവാഹം, മനോമോഹനമായ വൎണ്ണനാവൈചിത്ര്യം, അഭൂത
പൂൎവ്വമായ ലാളിത്യം, അത്യുൽകൃഷ്ടമായ ചിന്താസൌകുമാൎയ്യം
എന്നിങ്ങനെയുള്ള ഗുണസന്നിപാതത്താൽ അവിടുത്തെ സം
സ്കൃതകവനങ്ങൾക്കെല്ലാം മണിമകുടമായിട്ടാണ് വിശാഖവിജ
യത്തിന്റെ നില. ഇരുപതു സൎഗ്ഗങ്ങളോടുകൂടിയ ഈ മഹാ
കാവ്യം കേരളത്തിലുണ്ടായിട്ടുള്ള സംസ്കൃതകാവ്യരത്നങ്ങളുടെ പ
രിഗണനാപ്രസംഗം നശിക്കാതിരിക്കുന്നകാലത്തോളം സംസ്മരി
ക്കപ്പെട്ടുകൊണ്ടുതന്നെയിരിക്കും. സുകുമാരഗംഭീരയായ വൈ
ദൎഭിയും ശബ്ദാൎത്ഥാഡംബരപ്രധാനമായ ഗൌഡരീതിയും അ
വിടുത്തേക്ക ഒരുപോലെ സ്വാധീനമായിരുന്നുവെന്ന് ഈ മ
ഹാകാവ്യം ഉച്ചൈസ്തരം ഘോഷിക്കും. എന്നാൽ അവിടു
ത്തേക്ക കാളിദാസാദികവിപ്രവീരന്മാരുടേതിലേക്കാൾ മുരാരി
പ്രഭൃതികളുടെ രീതിയിലാണ് പ്രത്യേകം അഭിരുചിയുണ്ടായി

രുന്നതു്. പക്ഷെ കാളിദാസകവിയുടെ ലാളിത്യസാരള്യാദി
ഗുണങ്ങൾ വിശാഖവിജയത്തിൽ അനുസ്യൂതമായി പ്രകാശിച്ചു
കാണുന്നുണ്ടു്. വഞ്ചിരാജപുംഗവന്മാരെക്കുറിച്ചുണ്ടായിട്ടുള്ള
വേറൊരു സംസ്കൃതകാവ്യവും വിശാഖവിജയത്തിനോടു കിടപി
ടിക്കുവാനില്ല. പാച്ചുമൂത്തതിന്റെ ശ്രീരാമവൎമ്മവിജയം പ്ര
ശസ്തമായ ഒരു മഹാകാവ്യമെന്നല്ലാതെ കവിതാഗുണത്തിലും
മനോധൎമ്മപ്രസരത്തിലും വിശാഖവിജയത്തെ സമീപിക്കുന്നി
ല്ല. കേരളവൎമ്മദേവന്റെ കവിത്വത്തിന്റെയും പാണ്ഡിത്യ
ത്തിന്റെയും ഒരു സൎവസ്വനിക്ഷേപമെന്ന നിലയിൽ മാത്ര
മല്ല അതിന്റെ പ്രാധാന്യം. അവിടത്തെ സ്വജീവിതചരി
ത്രത്തിലെ പ്രധാനപ്പെട്ട ചില സംഭവങ്ങളെപ്പററി അതിൽ
വൎണ്ണിച്ചിരിക്കുന്നതിനാൽ സ്വദേശീയചരിത്രപരമായും ഈ മ
ഹാകാവ്യത്തിനുള്ള പ്രാധാന്യം വിസ്മൎത്തവ്യമല്ല. അവിടത്തേ
ക്കു വന്നുചേൎന്ന അനിഷ്ടാനുഭവങ്ങൾക്കു നിദാനമായ സംഗതി
കളെ ൫, ൬, ൭ എന്നീ സൎഗ്ഗങ്ങളിൽ സ്വതസ്സിദ്ധമായ പരമാ
ൎത്ഥതയോടു വിവരിച്ചിട്ടുണ്ടു്. ഇക്കാരണത്താൽ ഈ കാവ്യ
ത്തിന്റെ ആദ്യത്തെ അഞ്ചു സൎഗ്ഗങ്ങൾ കല്ലച്ചിൽ പ്രൈവററാ
യിട്ടാണു് പ്രസിദ്ധപ്പെടുത്തിയതു്. വിശാഖംതിരുനാൾ തിരു
മനസ്സുകൊണ്ടു ഈ മഹാകാവ്യം പൂൎണ്ണമാകുന്നതിനുമുമ്പു് ദി
വംഗതനായി. തിരുമനസ്സിലേക്കു പതിന്നാലു സൎഗ്ഗങ്ങൾ വാ
യിച്ചാനന്ദിക്കുന്നതിനേ സാധിച്ചുള്ളു. വിശാഖം തിരുമനസ്സി
ലെ അപദാനങ്ങളെ കീൎത്തിക്കുന്ന ആറു മുതൽ പതിനഞ്ചുവ
രെയുള്ള സൎഗ്ഗങ്ങൾ ഗണപതിശാസ്ത്രികളുടെ ടിപ്പണിയോടുകൂ
ടി ൧൨൨൮-ാംവൎഷത്തിൽ നിൎണ്ണയസാഗരപ്രസ്സിൽ നിന്നു പ്ര
സിദ്ധീകൃതമായി. ശിഷ്ടം സൎഗ്ഗങ്ങൾ വിജ്ഞാനചിന്താമണി
യിലും പിന്നീടു ആ മഹാകാവ്യം മുഴുവനും ഭാസ്കരപ്രസ്സിൽ നി
ന്നു ഗണപതിശാസ്ത്രികളുടെ മേൽനോട്ടത്തിൽ ൧൮൦൦-ൽ പ്ര
സിദ്ധപ്പെടുത്തി. വിശാഖവിജയം പ്രസിദ്ധപ്പെടുത്തിയപ്പോൾ
പൌരസ്ത്യരും പാശ്ചാത്യന്മാരുമായ പല സംസ്കൃതപണ്ഡിത

കേസരികൾ അതിലെ കവനപാടവത്തെ മുക്തകണ്ഠം പ്രശം സിച്ചു. ഗ്വാളിയറിലെ വിദ്വത്കലസഭയിലെ അംഗങ്ങളായ ശിവരാമശാസ്ത്രി, നിശാപതിശാസ്ത്രി, തഞ്ചാവൂർ ശ്രീനിവാസ ദീക്ഷിതർ, കവിഭൂഷണ കുമാരതാതാചാര്യർ, കാഞ്ചീപുരം അ നന്താചാര്യർ, കോൽഹാപ്പൂർ അപ്പുശാസ്ത്രികൾ എന്നുതുടങ്ങി യ വിദ്വന്മണികൾ അവിടത്തെ അഭിനന്ദിച്ചതിനവസാനമില്ല. പ്രൊഫസർ കൌവൽ മുതലായ പല പാശ്ചാത്യ സംസ്കൃതപ ണ്ഡിതന്മാർ ഇക്കാലത്തൊരാൾ ഈ രീതിയിൽ ഇത്ര മനോഹ രമായ ഒരു മഹാകാവ്യം ചമച്ചതിൽ അത്ഭുതപരതന്ത്രരായി. സംസ്കൃതപണ്ഡിതലോകത്തിൽ വിശാഖവിജയത്തിന്റെ പ്രസി ദ്ധീകരണത്തോടുകൂടി കേരളവർമ്മവലിയകോയിത്തമ്പുരാന് ല ഭിച്ച പ്രശസ്തിയും ബഹുമാനവും അന്യാദൃശമായിരുന്നു. കേരള ത്തിലെ പണ്ഡിതവൃന്ദവും ഈ കമനീയകാവ്യത്തിന് സ്വാ ഗതമരുളി. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമന സ്സിലേയ്ക്കു—

> 'വഞ്ചിഭൂവാസവസ്ത്വത്തേ
> ർവഞ്ചിതോസ്മ കൃതം മയാ
> കിംചിദേതത് കൃതിഷ്വന്ത
> മഞ്ചിതാദരമർപ്പ്യതേ.'

എന്നു തുടങ്ങിയ പദ്യത്തോടുകൂടി വിശാഖവിജയവും തുലാഭാര ശതകവും അയച്ചു കൊടുത്തപ്പോൾ അവിടുന്ന് ആനന്ദസാഗ രത്തിലാണ്ട് പ്രശംസാരൂപത്തിൽ അനുമോദനപത്രമയച്ചു തിന്:—

> 'ഉത്സഹ്യന്യ്സാഗരപരം മയി പക്ഷപാതാ
> ദ്ദേവം വിശാഖവിജയസ്തുതിമാതനോഷി
> കിം തു സ്വയം സുകവിശേഖരതാം ഗതോസി
> ത്വേകാ കൃ [illegible] മാനിതിമാത്രമേവ.'

എന്നാണ് കേരളവർമ്മദേവൻ നിസർഗ്ഗവിനയത്തോടു മറുപടി അയച്ചത്. കേരളത്തിലെ അന്നത്തെ പ്രസിദ്ധന്മാരും അവി ടത്തെക്ക പരിചിതന്മാരുമായ വിദ്വാന്മാർക്കെല്ലാം വിശാഖ

8

വിജയത്തിന്റെ പ്രതികഠം അയച്ചു കൊടുക്കുകയും അവരെ
ല്ലാം ഏകകണ്ഠമായി അതിലെ സ്വാരസ്യാതിശയത്തെ പുക
ഴ്ത്തുകയും ചെയ്തതായി കാണുന്നു. ൧൦൬൭ തുലാം ൧൬-ാംനു-
കുഞ്ഞിക്കുട്ടൻ തമ്പുരാൻ നടുവത്തച്ഛൻ നമ്പൂതിരിയുടെ
പേൎക്ക് അയച്ച ഒരു കത്തിൽ:—

'വിശാഖവിജയം കാവ്യം വിശാഖഗുണവിസ്തൃതം
വിശേഷമാറ്റുലകത്തൊന്നാരംകൃതം രഞ്ജിതിജ്ഞനം.'
'അമ്പാശ്രീകാശിയിലും, ബമ്പായിലുമച്ചടിച്ചുവകയാണ്
സംസ്കൃതമംഗ്ലിഷയാട്ടം ബോദ്ധ്യ, വശ്യ തിരണ്ടൊരു പുസ്തകം രണ്ടും'

എന്ന് എഴുതിക്കാണുന്നു.

ബുക്കുകമ്മിററി പ്രസിഡൻറു സ്ഥാനത്തേക്കു കേരളവൎമ്മ
ദേവനെ നിയമിച്ചപ്പോൾതന്നെ രാജകീയഗ്രന്ഥപ്പുരയുടെ മേല
ന്വേഷണത്തിനും വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ട് അ
വിടത്തെ ചുമതലപ്പെടുത്തി. രാജകീയഗ്രന്ഥശാലയെ ദക്ഷി
ണേന്ത്യായിലുള്ള ഗ്രന്ഥശാലകളിൽ വെച്ച് ഒന്നാമത്തേതാക്ക
ണമെന്നുള്ള അതിമോഹത്തോടുകൂടിയാണ് സഹൃദയാഗ്രേസ
രനായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ട് വലിയകോ
യിത്തമ്പുരാനെ പ്രത്യേകം ഇതിനു നിയോഗിച്ചത്. തൃശ്ശൂർ
സ്വാമിയാർ, വാദ്ധ്യാൻ, വൈദികൻ; പൂവള്ളി നമ്പൂതിരി;
കൂടല്ലൂർമന; സാമൂതിരി; ചിറയ്ക്കൽ, പാലിയത്തച്ഛൻ എന്നിവ
രുടെ ഗ്രന്ഥപ്പുരകളിലുണ്ടായിരുന്ന ഗ്രന്ഥങ്ങളുടെ ലിസ്റ്റ് വരു
ത്തി രാജകീയ ഗ്രന്ഥപ്പുരയിലില്ലാത്തവയുടെ പകർപ്പുകൾ ഉണ്ടാ
ക്കിച്ചു. വേമഭൂപാലചരിതം, നവസാഹസാങ്കചരിതം, എന്നു
തുടങ്ങിയവ അവിടുന്നു തന്നെ ൧൦൬൯ ധനു മുതൽ പകർത്തിയെ
ഴുതിയതായി കാണുന്നു. അടുത്ത വർഷം ആരംഭത്തിൽ ധാതു
കാവ്യം, രാമഭദ്രവിജയം, ശബ്ദകൗസ്തുഭം എന്നു തുടങ്ങിയ
ഗ്രന്ഥങ്ങളും അവിടുന്നു തന്നെ പകർത്തി എഴുതി. ഇവിടെയു
ണ്ടായിരുന്ന ഗ്രന്ഥങ്ങളുടെ പകർപ്പുകൾ കൊടുത്തു് പകരത്തി
നും വിലയ്ക്കും അവിടുന്ന് അനവധി ഗ്രന്ഥങ്ങൾ സമ്പാദിച്ചു.

ഗ്വാളിയർ, കോൽഹാപ്പൂർ എന്നു തുടങ്ങിയ ദൂരസ്ഥലങ്ങളിലെ സംസ്കൃതപണ്ഡിതന്മാരുമായി എഴുത്തുകുത്തുകൾ നടത്തി അനവധി പുസ്തകങ്ങളും ഗ്രന്ഥങ്ങളും അവിടുന്നു ശേഖരിച്ചു. വാസ്തവത്തിൽ അവിടത്തെ നിരന്തരശ്രമം കൊണ്ടാണ് വലിയകൊട്ടാരം ഗ്രന്ഥപ്പുര അപൂർവ്വഗ്രന്ഥങ്ങളുടെ ഒരു നിക്ഷേപമായിത്തീരുവാനിടയായതു്. ഗ്രന്ഥശാലാസൂപ്രണ്ടെന്ന നിലയിൽ അമുദ്രിതങ്ങളായ ഏതാനും ഗ്രന്ഥങ്ങളെ പകർത്തിയെഴുതിച്ചു് ലോകോപകാരാർത്ഥം അവിടുന്നു് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. മേല്പുത്തൂർ നാരായണ ഭട്ടപാദരുടെ 'മാടമഹാരാജപ്രശസ്തി', 'ശുകസന്ദേശം', എന്നു തുടങ്ങിയ സംസ്കൃതഗ്രന്ഥങ്ങളും, 'ചെല്ലൂർ മാഹാത്മ്യം', രാമപുരത്തു വാര്യരുടെ 'അഷ്ടപദി', ഭാഷാനൈഷധചമ്പു, രാമായണചമ്പു, 'ഭാരതചമ്പു' എന്നു തുടങ്ങിയ മണിപ്രവാളകൃതികളും ആയില്യം തിരുനാൾ തിരുമനസ്സിലെ അഭിജ്ഞാനശാകുന്തളവും ഇക്കൂട്ടത്തിലുൾപ്പെടുന്നു. ഈ ഗ്രന്ഥങ്ങളെ പരിശോധിച്ചു് പ്രകാശിപ്പിച്ചതു് അവിടുന്നു ഭാഷയ്ക്കു ചെയ്തിട്ടുള്ള ഒരു പ്രശസ്തസേവനമാണെന്നുള്ളതു് ആർക്കും വിസ്മരിക്കാവുന്നതല്ല. പ്രാചീന ഗ്രന്ഥപ്രസിദ്ധീകരണത്തിൽ അന്നത്തെ ഓണററി പുരാണവസ്തു സംരക്ഷകനായ പ്രൊഫസർ സുന്ദരംപിള്ളയുമായി ആലോചിച്ചാണു് പലതും പ്രവർത്തിച്ചിട്ടുള്ളതു്. സുന്ദരംപിള്ള ൧൦൭൨-ൽ അകാലചരമം പ്രാപിച്ചപ്പോൾ "തിരുവിതാംകൂറിലേക്കു അദ്ദേഹത്തിന്റെ മരണം അപരിഹാര്യമായ ഒരു നഷ്ടമാണ്. ഒരു പ്രാണസുഹൃത്തും പല അവസരങ്ങളിലും വിലയേറിയ സഹായം ചെയ്തിട്ടുള്ള ഒരു പണ്ഡിതപ്രവരനും എനിക്കു നഷ്ടമായി. പ്രാചീന തമിഴു് എനിക്കും സംസ്കൃതം അദ്ദേഹത്തിനും പഠിക്കുന്നതിനു ആഗ്രഹം ജനിക്കുകയും ഞങ്ങൾ ആ പരസ്പരാന്തേവാസിത്വം ആരംഭിക്കുകയും ചെയ്തിരുന്നു" എന്നാണ് കേരളവർമ്മ ൧൮൯൭ ജൂലൈമാസത്തിൽ സുന്ദരംപിള്ളയുടെ ഒരു സ്നേഹിതനു് അയച്ച എഴുത്തിൽ കാണുന്നതു്. ഗ്രന്ഥ

ശാലാദ്ധ്യക്ഷൻ എന്ന നിലയിൽ കേരളവർമ്മദേവൻ ചെയ്ത പരിശ്രമം സംസ്കൃതപണ്ഡിതലോകത്തിൽ അവിടുത്തേക്ക അനല്പമായ വിഖ്യാതി സമാർജ്ജിക്കുവാൻ പര്യാപ്തമായിരുന്നു. ഗ്രന്ഥശാലയിൽ കേരളവർമ്മദേവന്റെ അസിസ്റ്റൻറായി ജോലി നോക്കിവന്ന ഗണപതി ശാസ്ത്രികൾക്ക അവിടുത്തെ അഭിപ്രായപ്രകാരം മഹാരാജാവു തിരുമനസ്സുകൊണ്ടു ൧൦൭൩ കർക്കടകം ൨൭-ാംനു ഒരു വീരശൃംഖല സമ്മാനിച്ചു. കേരളവർമ്മദേവൻ ഗ്രന്ഥപ്പുരയിൽ നിന്നു കണ്ടെടുത്ത ശുകസന്ദേശത്തിനു മഹാരാജാവു തിരുമനസ്സിലെ കല്പനപ്രകാരം ൧൦൭൪ തുലാം ൧൦-ാംനു ഒരു ടിപ്പണി എഴുതുവാനാരംഭിച്ചതു് 'റായൽ എഷ്യാററിക്ക് സൊസൈററി'വക സഞ്ചികയിൽ പ്രസിദ്ധപ്പെടുത്തി.

കാളിദാസന്റെ ശാകുന്തളം കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പരിഭാഷപ്പെടുത്തുവാൻ ൧൦൭൩ മകരം ൨൦-ാംനു ആരംഭിച്ചതായി അവിടുത്തെ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഈ പരിഭാഷയ്ക്കടിസ്ഥാനമായ കേരളപാഠഗ്രന്ഥങ്ങൾ രാജകീയഗ്രന്ഥപ്പുരയിലുണ്ടായിരുന്നവയായിരുന്നുതാനും. കാളിദാസകൃതികളിൽ അവിടുത്തേക്ക അഭിരുചിയുണ്ടായതു് സഹൃദയാഗ്രഗണ്യനായ ജ്യേഷ്ഠസഹോദരൻ ഒരിക്കൽ ആ മഹാകവിയുടെ കൃതികളെ വളരെ ശ്ലാഘിക്കുകയും അവയിൽനിന്നു് ചില ശ്ലോകങ്ങളെ ചൊല്ലി അവയുടെ രസപുഷ്ടിയെ പ്രതിപാദിക്കുകയും ചെയ്തതുമുതൽക്കാണെന്ന [illegible] തന്നെ പ്രസ്താവിച്ചിട്ടുണ്ടു്. കാളിദാസകൃതികളിൽ [illegible]ശ്രേഷ്ഠമായ ശാകുന്തളത്തെ വായിച്ചു് ഓരോ അവസരങ്ങളിൽ മാനസികങ്ങളും ദൈഹികങ്ങളുമായ ക്ലേശങ്ങളെ വിസ്മരിക്കുവാൻ അവിടുത്തേക്ക സംഗതിയായതിനുവേണ്ടി ഇത '[illegible]ത്തിന്റെ രാമണീയകത്തെ സംസ്കൃതപരിചയമില്ലാത്ത കേരളീയരെ ഗ്രഹിപ്പി[illegible] ഇതിനെ ഭാഷാന്തരീകരിക്കുന്നതിനേക്കാൾ അധികമായി [illegible] ചെയ്യുന്നതിനില്ലെന്നു' തോന്നിയതിനാലാണു് അവിടുന്നു് ഇതിനായി ഉദ്യമിച്ചതു്.

അക്കാലത്തു മഹാരാജാവുതിരുമനസ്സിലെയും ഗോവിന്ദപ്പിള്ള സർവാധികാര്യക്കാരുടേയും മററും ഉത്സാഹത്തിൽ പുറപ്പെട്ടുകൊണ്ടിരുന്ന 'വിദ്യാവിലാസിനി'യിലാണ് ആദ്യമായി ഇതിനെ ഖണ്ഡശഃ പ്രസിദ്ധീകരിച്ചതു്. അനവധി സഹൃദയന്മാർ ഈ പരിശ്രമത്തെ മുക്തകണ്ഠം അഭിനന്ദിച്ചുതുടങ്ങിയതിനാൽ പ്രോത്സാഹിതനായി അവിടുന്ന് ഇതിനെ പൂരിപ്പിച്ചു. പിന്നീടു അതിൽ ചില പരിഷ്കാരങ്ങളോടുകൂടി ഒന്നിച്ചാദ്യമായി 'കേരളവിലാസം' അച്ചുക്കൂടത്തിൽനിന്ന് പുസ്തകമായി പ്രസിദ്ധപ്പെടുത്തി. ൧൦൫൭ തുലാം ൨൦-ാംനു- അവിടുത്തേക്കു അച്ചടിയിൽനിന്ന് ആദ്യപ്രതി ലഭിച്ചു. വിശാഖംതിരുനാൾ തിരുമനസ്സിലെക്കു ഈ ഭാഷാശാകുന്തളം സമർപ്പിച്ചപ്പോൾ 'ഇതു് മലയാളത്തിൽ ഒരുൽകൃഷ്ടകൃതിയായി എന്നെന്നേക്കും നിലനില്ക്കുമെന്ന് എനിക്കു നിശ്ചയമുണ്ട്' എന്ന് അഭിനന്ദിച്ച് ഒരു തിരുവെഴുത്തു് കേരളവർമ്മദേവന് അയച്ചുകൊടുത്തു.

സംസ്കൃതപദപ്രയോഗബഹുലമായ ഈ കേരളീയ ഭാഷാശാകുന്തളത്തിൻെറ ആവിർഭാവം ഭാഷാസാഹിത്യത്തിന് എത്രമാത്രം പരിപോഷകമായിരുന്നുവെന്ന് പരിച്ഛേദിക്കുവാൻ വിഷമമാണ്. മലയാളഭാഷാചരിത്രത്തിൽ ഒരു പ്രധാന സംഭവമായി അതിനെ പരിഗണിക്കേണ്ടതാണ്. കേരളവർമ്മദേവൻെറ പ്രയത്നം മററുകവികളെ എത്രമാത്രം തട്ടിയുണർത്തിയെന്നതിനു കണക്കില്ല. ഭാഷാനാടകത്തിൻെറ അടിസ്ഥാനകല്ലിട്ടതു് കേരളഭാഷാശാകുന്തളമാണെന്നുള്ളതു് ആർക്കും അപലപിക്കുവാൻ സാധിക്കുന്നതല്ല. ഇദംപ്രഥമമായി ശാകുന്തളം മലയാളവേഷത്തിൽ രംഗപ്രവേശം ചെയ്തപ്പോൾ അതിനെത്തുടർന്നു സംസ്കൃതത്തിൽ നിന്നും ഇംഗ്ലീഷിൽ നിന്നും തർജ്ജിമകളായും അനുകരണങ്ങളായും അനേകം ദൃശ്യകാവ്യങ്ങൾ ഭാഷയിലുണ്ടായിയെന്ന് വർഗ്ഗീസുമാപ്പിള അവർകൾ ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയ പുതിയ പുസ്തകപ്പട്ടികയിൽ നിന്നും സ്പഷ്ടമാകുന്നുണ്ട്. സംസ്കൃതഭാഷയിലുള്ള ഒട്ടുമുക്കാലും

നാടകങ്ങൾ ഇതിനെത്തുടൎന്ന് മലയാളവേഷം സ്വീകരിച്ചതുപോലെ ഭാരതത്തിലെ മറെറാരു ഏതദ്ദേശീയഭാഷയിലുമുണ്ടായിട്ടില്ല. ശാകുന്തളത്തിനു കേരളത്തിലുണ്ടായ പെട്ടെന്നുള്ള പ്രചാരണത്തിന് കാരണമായതു് സമൎത്ഥന്മാരായ ഏതാനും നടന്മാർ അതിനെ രംഗത്തിൽ പ്രയോഗിക്കുവാനിടയായതാണു്. തിരുവട്ടാർ നാരായണപിള്ള മുതലായ വിഖ്യാതന്മാരായ നടന്മാർ ശാകുന്തളം കേരളത്തിന്റെ ഓരോ ഭാഗത്തു് അഭിനയിച്ചപ്പോൾ അതിന്റെ പുതുമയും രസികത്വവും എല്ലാവരേയും ആകർഷിച്ചു. ചുരുങ്ങിയ സമയത്തിനുള്ളിൽ ശാകുന്തളത്തിനു നാലഞ്ചു പതിപ്പുകളുണ്ടായതും അതിലെ ശ്രവണസുഭഗങ്ങളായ പദ്യങ്ങൾ വണ്ടിക്കാരനും വള്ളക്കാരനും മററും ഹൃദിസ്ഥമായതും നിരന്തരമായുണ്ടായ നടനപ്രയോഗംകൊണ്ടാണെന്നുള്ളതു് നിസ്തൎക്കമാണു്.

ശാകുന്തളാഭിനയം എത്രമാത്രം സഹൃദയഹൃദയാഹ്ലാദകരമായിരുന്നുവെന്നു് ഇന്ദുലേഖാകൎത്താവായ ചന്തുമേനവൻ കേരളവൎമ്മദേവന് അയച്ച ഒരെഴുത്തിൽനിന്നും വ്യക്തമാകുന്നുണ്ടു്. "കഴിഞ്ഞവെള്ളിയാഴ്ച അവിടത്തെ ഏററവും മനോഹരമായ ശാകുന്തളനാടകം എന്റെ ഭവനത്തിൽ കളിപ്പിച്ചു. ഭാഗ്യവശാൽ ദുഷ്ഷന്തന്റെ വേഷം കെട്ടുന്നതിനു ഞങ്ങൾക്കു നല്ല ഒരു രസികനെ കിട്ടി. അയാൾ തൃശ്ശൂർ നാടകസെററിൽ ചേൎന്ന ആളല്ല. കോഴിക്കോട്ടുകാരനാണു്. അയാളുടെ പാട്ടും ഒച്ചയുമെല്ലാം വളരെ മധുരമായിരുന്നു. തിരുമനസ്സിലെ നാടകത്തിലെ ഓരോ ശ്ലോകങ്ങളും രാഗത്തോടുകൂടി അയാൾ ചൊല്ലുന്നതു് ഏററവും സന്തോഷകരമായിരുന്നു. എന്നാൽ 'മാനോടൊത്തു വളൎന്ന്' എന്ന ശ്ലോകം അയാൾ ചൊല്ലിക്കേട്ടയുടനെ എന്റെ കണ്ണുകളിൽ സന്തോഷംകൊണ്ടു കണ്ണുനീർ നിറയുകയും വേഗം ഞാൻ എന്റെ ഇരിപ്പിടത്തിൽനിന്നും എഴുന്നേററു് ആ യുവാവിന് ഏതാനും രൂപ സമ്മാനമായി കൊടുക്കുകയും അയാളോട്ട് ഇപ്രകാരം പറയുകയുംചെയ്തു—

'ആ മഹാനുഭാവൻ എൻെറ വലിയകോയിത്തമ്പുരാനവർകൾ ഉണ്ടാക്കിയ കൎണ്ണാമൃതങ്ങളായ ശ്ലോകങ്ങളെ താൻതന്നെയാണു് ചൊല്ലേണ്ടതു്. ഈശ്വരാ! ഇപ്പോൾ ആ കേരളകാളിദാസൻ ഇതു കേൾക്കാൻ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ ഞങ്ങളുടേയും തൻെറയും ഭാഗ്യം പൂൎത്തിയാകുമായിരുന്നു. തന്നെക്കുറിച്ചു തമ്പുരാന്നു നാളെത്തന്നെ എഴുതും.' നാടകം കാണുന്നതിന്നു ആളുകൾ ധാരാളമുണ്ടായിരുന്നു. ഓരോ ശ്ലോകത്തിൻെറയും അവസാനത്തിൽ ഉണ്ടായിരുന്ന ഹസ്തതാഡനത്തിൽ നിന്നും അവിടുത്തെ ശാകുന്തളനാടകത്തെ ജനങ്ങൾ എങ്ങനെ കൊണ്ടാടുന്നു എന്നു പ്രത്യക്ഷപ്പെട്ടു."

നടതിലകമായ തിരുവട്ടാർ നാരായണപിള്ളയും സമൎത്ഥന്മാരായ മറ്റു പല നടന്മാരും കൂടി വേഷംകെട്ടി അഭിനയിച്ചതായ നാട്യശാല കേരളീയരെ ഹൎഷസമുദ്രത്തിൽ ആറാടിച്ചുവെന്നതിന്നു യാതൊരു സംശയവുമില്ല. ഇവരുടെ കൎണ്ണാനന്ദകരങ്ങളായ ശ്ലോകങ്ങളും വാക്കുകളും കേട്ടു് പുളകിതഗാത്രനാകാത്ത ഒരു കേരളീയസഹൃദയനെങ്കിലും അന്നുണ്ടായിട്ടില്ല. ൧൦൭൯-ൽ കേരളവൎമ്മദേവൻ മദിരാശിയിലെഴുന്നള്ളിയിരുന്നപ്പോൾ നാട്യകുശലന്മാരായ ഏതാനുംപേർ കാളിദാസശാകുന്തളം അഭിനയിക്കുന്നതു് ഇദംപ്രഥമമായി കണ്ടപ്പോൾ ഭാഷാന്തരവും ഇതുപോലെ അഭിനയിച്ചാൽ കൊള്ളാമെന്നു് അവിടുത്തേക്കുണ്ടായ അഭിലാഷം ഇത്രവേഗം ഫലിക്കുമെന്നുള്ള വിചാരം അപ്പോൾ ഇല്ലായിരുന്നുവെങ്കിലും ആ ആഗ്രഹം അവിടുത്തെ പ്രതീക്ഷയെ അതിലംഘിച്ചു് ബഹുധാ ഫലിച്ചതിനെപ്പററി അവിടുത്തേക്കു പൂൎണ്ണകൃതാൎത്ഥതയുണ്ടായി. ചിരപരിചിതമായ കഥകളിയിൽ നിന്നും കൂടിയാട്ടത്തിൽ നിന്നും ഭിന്നമായ ഈ നവീനനാടകാഭിനയം അനേകം നാടകസംഘക്കാർ കൈക്കൊണ്ടതോടുകൂടി ഭാഷാശാകുന്തളം മലയാളികൾക്കെല്ലാം പ്രേമാസ്പദമായിത്തീൎന്നതിൽ ആശ്ചൎയ്യപ്പെടാനില്ല. ഭാഷാശാകുന്തളത്തിൻെറ പുറപ്പാടു കേരളീയനാട്യകലയ്ക്കു വരുത്തിവെച്ച അദ്ഭുതപൂൎവ്വമായ അഭിവൃദ്ധി വിസ്മയനീയമാണു്.

'മുമ്പേഗമിച്ചീടിന ഗോവുതൻെറ പിമ്പേ ഗമിക്കും ബഹു
ഗോക്കളെല്ലാം' എന്ന വിധത്തിലാണു് പ്രായേണ മലയാളി
കളുടെ അവസ്ഥയെന്നു് നാടകനിൎമ്മാണം നല്ലപോലെ തെ
ളിയിക്കുന്നുണ്ടു്. കേരളവൎമ്മദേവൻ വെട്ടിത്തെളിച്ച രാജപാ
തയിൽ അവിടുത്തെ അനുഗമിക്കുവാൻ ഓരോരുത്തർ അഹമ
ഹമികയാ മുന്നോട്ടുവന്നു. നാനാതരത്തിലുണ്ടായ നാടകനിൎമ്മാ
ണം ഭാഷാസാഹിത്യഭണ്ഡാരത്തിനു ഏതാനും അമൂല്യരത്ന
ങ്ങളെ സമ്പാദിക്കുന്നതിനു വഴി തെളിച്ചു. ഭാഷാന്തരീകരണ
സംരംഭം സ്വതന്ത്രനാടകങ്ങളുടെ ആവിർഭാവത്തിനു ഉത്തേജക
മായിത്തീൎന്നു. കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ 'കല്യാ
ണീനാടകവും' കുഞ്ഞിക്കുട്ടൻ തമ്പുരാൻ 'ലക്ഷണാസംഗവും'
'ചന്ദ്രിക'യും മററും നിൎമ്മിക്കുന്നതിനു് ഭാഷാശാകുന്തളം തന്നെ
യാണു് പ്രേരകമായിരുന്നതു്. കേരളവൎമ്മദേവൻ നാടകകൈര
സ്തൂഭമായ ശാകുന്തളത്തിൽ കൈവെച്ചതു് ഭാഷയുടെ 'ഭാവി
ശ്രേയഃപിശുനശകുന'മായി പരിണമിച്ചു. അക്കാലത്തുണ്ടായ
നാടകഭ്രാന്തിനു് ബീജാവാപം ചെയ്തതു് കേരളകാളിദാസൻെറ
ശാകുന്തളവും അതിനു പിന്നീടു് ഏറെക്കുറെ ശമനൌഷധമാ
യിത്തീൎന്നതു് 'ചക്കീചങ്കരം' നാടകവുമാണെന്നു സുപ്രസിദ്ധ
മാണല്ലോ.

പ്രത്യാഗമനത്തോടുകൂടി കേരളവൎമ്മദേവൻെറ ജീവിതഗ
തിയിൽ എന്തെന്നില്ലാത്ത ഒരു ഭാവഭേദം പ്രത്യക്ഷപ്പെട്ടു.
അമ്പുകൊല്ലത്തെ ദുരന്താനുഭവം അവിടുത്തെ മനോഗതിയിൽ
വരുത്തിവെച്ച മാററം ആരേയും അത്ഭുതപ്പെടുത്താതിരിക്കയി
ല്ല. ചോരത്തിളപ്പുകൊണ്ടും നിരൎഗ്ഗളമായ രാജപ്രീതികൊണ്ടും
ഉന്നതമായ പ്രഭുത്വം കൊണ്ടും പാണ്ഡിത്യാടോപം കൊണ്ടും
മററും തന്നെത്താനറിയാതെ സാഹസികപൎയ്യടനം നടത്തി
യിരുന്ന യുവാവു ശാന്തശീലനും ചിന്താപരനും ഭാഷാപോഷ
ണൈകതാനനുമായ ഒരു ജ്ഞാനവൃദ്ധനായി രൂപാന്തരപ്പെട്ടു.
രാജ്യകാൎയ്യങ്ങളിലൊന്നുമിടപെടാതെ സാഹിത്യസേവനമൊ

ന്നിൽ മാത്രം തല്പരനായിരുന്ന കേരളവർമ്മദേവന് വിദ്വൽ കേസരിയായ വിശാഖം തിരുനാൾ തിരുമനസ്സിലെ അചഞ്ചല പ്രേമം അനന്യരൂപമായ പരിതഃസ്ഥിതികളെ ഉളവാക്കി. അവിടത്തെ ജീവിതത്തിലെ ശുക്രദശ അതോടുകൂടി തെളിഞ്ഞു. ആണ്ടുതോറും പതിവുള്ള ഈശ്വരാരാധനയ്ക്കു ആററുങ്ങൽ എഴുന്നള്ളിയിരിക്കുമ്പോൾ ൧൦൫൬ കുംഭം ൨൭-ാംനു മഹാറാണിതിരുമനസ്സിലേക്ക സി. ഐ. സ്ഥാനം ലഭിച്ച സന്തോഷവാർത്ത അവിടെ വെച്ച് അറിഞ്ഞു. ആ മിഥുനം ൯-ാംനു തെക്കെത്തെരുവു ഡർബാർ ഹാളിൽ വെച്ച് ഒരു ഡർബാർ നടത്തി റസിഡണ്ടായിരുന്ന 'ഹാനിംഗ്ടൺ' തിരുമനസ്സിലേക്ക അതിന്റെ മുദ്ര സമ്മാനിച്ചു. അടുത്ത തുലാമാസത്തിൽ സ്വാമിദർശനത്തിനായി മഹാറാണി തിരുമനസ്സുമൊന്നിച്ചു വടക്കോട്ടേക്ക് എഴുന്നള്ളി. വഴിമദ്ധ്യേ മാവേലിക്കര, അരിപ്പാട്ടു, ചങ്ങനാശ്ശേരി, മുതലായ സ്ഥലങ്ങളിൽ താമസിച്ച് വൃശ്ചികം ൪-ാംനു തിരുവനന്തപുരത്തെത്തി.

൧൦൫൭ ചിങ്ങം ൨൨-ാംനു മഹാരാജാവുതിരുമനസ്സുകൊണ്ട് പുത്തനായി പണിയിച്ച അനന്തവിലാസം കൊട്ടാരത്തിന്റെ 'പാലുകാച്ചു' നടത്തിയതു സംബന്ധിച്ച് ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ മുതലായ ആസ്ഥാനകവികൾ ഏതാനും പദ്യങ്ങൾ രചിച്ചപ്പോൾ വലിയകോയിത്തമ്പുരാനും ചെറു പദ്യങ്ങൾ അതേക്കുറിച്ച് നിർമ്മിച്ചു.

"വൈജയന്തം ജയന്തം യം സ്വശ്ചം ശ്രുഢർശേദിനാ
പ്രവിശ്യചാശ്യത്രാം ശശാങ്കചിരമവാനിമേഷതാം,
രജതഗിരേരിവ ശൃംഗം, സ്വധാമിമം രാജശേഖരസ്സചിരം!
അധ്യുഷ്യാനന്ദരൂപം, സർവജ്ഞസ്സർവമംഗളോപേതഃ"

എന്നീ രണ്ടു പദ്യങ്ങൾ അവയിലുൾപ്പെട്ടതാണ്. കന്നിമാസം ൧൧-ാംനു-മൂത്തമകൻ 'കൊച്ചപ്പ'നെ കൂട്ടിക്കൊണ്ട് വലിയ കൊട്ടാരത്തിൽ പോയി മുഖം കാണിച്ച് കേരളപാണിനി ഉണ്ടാക്കിയ ശ്ലോകങ്ങൾ അടിയറവെച്ചു. മഹാരാജാവു തിരുമ

നസ്സിലെ ഏൎപ്പാടിൽ നടത്തിയ ഉപന്യാസപരീക്ഷയിൽ കേരളപാണിനിക്കു ലഭിച്ച സമ്മാനമായ അമ്പതു രൂപാ കല്പിച്ചു നൽകി. ആ ധനുവിൽ മഹാരാജാവു തിരുമനസ്സിലെ ജീവചരിത്രമെഴുതുന്നതിനും ഉത്തരേന്ത്യാപൎയ്യടനത്തെക്കുറിച്ചു് ഒരു വിവരണം എഴുതുന്നതിനും കേരളവൎമ്മദേവൻ രാജകീയാനുമതി വാങ്ങി ആ മകരം ൨൧-ാംനു- ആ ഗ്രന്ഥം എഴുതുന്നതിനു ആരംഭിച്ചതായി കാണുന്നു. ആയിടയ്ക്കു മഹാരാജാവു തിരുമനസ്സുകൊണ്ടു് സഞ്ചാരം കഴിഞ്ഞു മടങ്ങിയെത്തിയപ്പോൾ കേരളവൎമ്മദേവൻ കൊല്ലത്തുചെന്നു് അവിടുത്തെ സ്വീകരിച്ചു. ൧൦൬൧-ാമാണ്ടു ചിങ്ങമാസം ൨-ാംനു- മഹാരാജാവുതിരുമനസ്സുകൊണ്ടു് ആത്മകഥാകഥനരൂപമായ ജീവചരിത്രത്തിന്റെ ഒരു പ്രതി വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു അയച്ചുകൊടുത്തു. ആയിടയ്ക്കു് ഉത്രം തിരുനാൾ ഇളയരാജാവിനു സുഖക്കേടായി കിടപ്പിലായപ്പോൾ കേരളവൎമ്മദേവൻ ഉൽക്കണ്ഠാഭരിതനായി കൂടക്കൂടെ വിവരങ്ങൾ അന്വേഷിച്ചുവന്നു. ചിങ്ങം ൧൬-ാംനു- ഇളയരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങിയതു് കേരളവൎമ്മദേവനെ വ്യസനാക്രാന്തനാക്കി. മദിരാശി ഗവൎണ്ണരായ ഗ്രാൻറ്ഡഫ് സായിപ്പിനെ റസിഡൻസിയിൽ ചെന്നു് ൨൨-ാംനു- സന്ദൎശിച്ചു. കാഴ്ചയിൽ ദുൎബ്ബലനാണെങ്കിലും ഗംഭീരനും മനക്കരുത്തുള്ളയാളുമാണെന്നു് അവിടുന്നു് സായിപ്പിനെക്കുറിച്ചു് ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നു.

ആ തുലാമാസം അവസാനത്തിൽ അവിടുന്നു് ഒരു ഉത്തരകേരളസഞ്ചാരത്തിനായി പുറപ്പെട്ടു. മഹാരാജാവും പരിവാരങ്ങളും അന്നു് കൊല്ലത്തു് എഴുന്നള്ളിയിരുന്നതിനാൽ കേരളവൎമ്മദേവൻ ഏതാനും ദിവസം അവിടെ താമസിച്ചു. ആയിടയ്ക്കു് അവിടെവെച്ചു നടന്ന ലക്ഷ്യവേധമത്സരത്തിൽ കേരളവൎമ്മദേവനും ചേൎന്നു. നാനൂറുഗജം ദൂരത്തിൽ ലക്ഷ്യവേധം ചെയ്യുന്നതിൽ 'ജി. റ്റീ. ഷാ' എന്ന ധീരവിജയിയായി മഹാരാജാവു തിരുമനസ്സിലെ സമ്മാനത്തിനൎഹനായി. തിരു

വനന്തപുരത്തുനിന്നും ചേൎന്നിരുന്നവരിൽ കേരളവൎമ്മദേവൻ രണ്ടാമനായും കമാനാപ്സർ മേജർ ഫെയിൽമാൻ ഒന്നാമനായും ജയിച്ചു. ഇന്ദുലേഖയുടെ പരിഭാഷകനാം തിരുനൽവേലി കലക്ടരുമായിരുന്ന 'ഡ്യൂമർഗ്' മൂന്നാം സ്ഥാനത്തിനേ അവകാശിയായുള്ളു. കേരളവൎമ്മദേവൻ കൊല്ലത്തു് താമസിച്ചിരുന്നപ്പോൾ ബന്ധുക്കളായിട്ടും മിത്രങ്ങളായിട്ടും പല തമ്പുരാക്കന്മാർ മിക്ക കൊട്ടാരങ്ങളിൽനിന്നും അവിടെ വന്നിട്ടുണ്ടായിരുന്നു. അവിടെനിന്നും അരിപ്പാട്ടെത്തി പ്രിയമാതാവിനു സ്വൎണ്ണം കെട്ടിയ രുദ്രാക്ഷമാല സമ്മാനിക്കുകയും ക്ഷേത്രത്തിൽ കളഭം, വിളക്കു മുതലായ വഴിപാടുകൾ നടത്തി സ്വാമിദൎശനം ചെയ്യുകയും സാധിച്ചശേഷം മാവേലിക്കര, എണ്ണയ്ക്കാട്, തിരുവല്ല, ചങ്ങനാശ്ശേരി, എന്നീ കോവിലകങ്ങളും സന്ദൎശിച്ചിട്ട് വൈക്കത്തെത്തി. ചങ്ങനാശ്ശേരിയിൽവെച്ചു് വിലാട്ടത്തു രാഘവൻ നമ്പ്യാരെ കാണുന്നതിനും കുറെനേരം സരസമായി സല്ലപിക്കുന്നതിനും സൌകൎയ്യമുണ്ടായി. വൈക്കത്തുനിന്നും നേരെ പരപ്പനങ്ങാടിയിലേക്കു തിരിച്ചു. തിരുവിതാംകൂർ അതിൎത്തി വിട്ടശേഷമുള്ള സജ്ജീകരണങ്ങളെല്ലാം പരപ്പനാട്ടുരാജാവിന്റെ ഏൎപ്പാടിലായിരുന്നു. വഴിമദ്ധ്യേ ഗുരുവായൂർ മഹാക്ഷേത്രത്തിലും പൊന്നാനി ശങ്കുണ്ണിമേനവന്റെ വക അയ്യപ്പൻകാവിലും സ്വാമിദൎശനവും വഴിപാടുകളും നടത്തി. ൨൨-ാംനു- പരപ്പനങ്ങാടി റെയിൽവേസ്റ്റേഷനിൽ വെച്ചു് പൊതുജനങ്ങൾ അവിടുത്തേക്കു ഒരു മംഗളപത്രം നൽകിയതു കൂടാതെ, പൌരപ്രമാണികളും പ്രധാന ഉദ്യോഗസ്ഥന്മാരും അവിടുത്തെ സന്ദൎശിച്ചു. ൨൩-ാംനു- നിറങ്കൈതക്കോട്ട ക്ഷേത്രത്തിൽ പോയി പരദേവതയെ ആരാധിക്കുകയും പല വഴിപാടുകൾ നടത്തുകയുംചെയ്തു. മടങ്ങുന്നവഴി ഗുരുവായൂർ ക്ഷേത്രത്തിൽ ഒരു വീരശൃംഖലയും കൊടുങ്ങല്ലൂർ ഭഗവതിക്ഷേത്രത്തിൽ പ്രിയമാതാവു കൊടുത്തയച്ചിരുന്ന താലിയും നടയ്ക്കുവെച്ചു. അടുത്ത ദിവസം എറണാകളത്തെത്തി സ്വാമിദൎശനം നടത്തുകയും മ

താവു നേൎന്നിരുന്ന തിലംകൊണ്ടുള്ള തുലാഭാരം നിൎവ്വഹിക്കുക
യും ചെയ്തു. അവിടെനിന്നും പള്ളം, മറിയപ്പള്ളി, ചങ്ങനാ
ശ്ശേരി, ആറന്മുള, മാവേലിക്കര, അരിപ്പാട്ട് മുതലായ സ്ഥല
ങ്ങളിൽ താമസിച്ചിട്ട് ആ മാസം ൨൦-ാംനു- തിരുവനന്ത
പുരത്തു തിരിച്ചെത്തി.

മഹാരാജാവു തിരുമനസ്സുകൊണ്ടും റാണിമാരുമൊരുമിച്ചു
അവിടുന്ന് ആ മകരമാസത്തിൽ മദിരാശിയിലേക്കു യാത്രപുറ
പ്പെട്ടു. നെടുമങ്ങാടുവഴി കുററാലത്തെത്തി 'സൌത്ത്' ഇന്ത്യൻ
ലിററററി സൊസൈററി'യുടെ കാൎയ്യദൎശിയായിരുന്ന ജഗന്നാ
ഥറാവുപിന്റെ ബങ്കളാവിൽ താമസിച്ചു. ൧൭-ാംനു- ൩ മണി
ക്കു തിരുനൽവേലിയിൽനിന്നും സ്പെഷ്യൽ തീവണ്ടി കയറി.
നരസിംഗപ്പേട്ടയിൽ തിരുവാതൂൎക്കരെ പണ്ടാരസന്നിധി രാജ
കീയസംഘത്തെ ആഘോഷപൂൎവ്വം എതിരേററു. മദിരാശി
തീവണ്ടിആപ്പീസിൽ ഗവൎണ്ണർ ഗ്രാൻറ് ഡഫ് സായിപ്പു ചെ
ന്ന് മഹാരാജാവ് തിരുമനസ്സിലെ സ്വീകരിച്ചു. റാണിമാരുമൊ
രുമിച്ചു കേരളവൎമ്മദേവൻ 'മറൈൻഹൌസിൽ' പോയി
ഗവൎണ്ണരെ സന്ദൎശിക്കുകയും അന്നുതന്നെ ഗവൎണ്ണരും പത്നിയും
പ്രതിസന്ദൎശനങ്ങൾ നടത്തുകയും ചെയ്തു. പാൎക്ക്, ഫോൎട്ട്
ആൎസെനൽ, കൌൺസിൽഹാൾ എന്നിവയെല്ലാം കണ്ട്
കേരളവൎമ്മദേവൻ വളരെ സന്തോഷിച്ചു. മാധവരായർ,
ശേഷയ്യാശാസ്ത്രി, രാമയ്യങ്കാർ എന്നീ സുഹൃത്തുക്കളെ കാണു
ന്നതിനും അവരുടെ ക്ഷേമൈശ്വൎയ്യങ്ങൾ അന്വേഷിക്കുന്നതി
നും അവിടുത്തേക്കു സാധിച്ചു. ശബ്ദവാഹിനിയിൽ കൂടി ആ
ദ്യമായി അവിടുത്തേക്കു സംഭാഷണം ചെയ്യുവാൻ ഈയവസര
ത്തിലാണ് സാധിച്ചത്. മഹാരാജാവ് തിരുമനസ്സിനുവേണ്ടി
ഗവൎണ്ണർ നടത്തിയ വിരുന്നിൽ ഭാഗഭാക്കാകുകയും തിരുമനസ്സി
ലേക്കു ജീ. സീ. എസ്. ഐ. മുദ്ര ഗവൎണ്ണർ സമ്മാനിക്കുന്നതു
കണ്ട് പുളകിതഗാത്രനാകുകയും ചെയ്തു. നക്ഷത്രബംഗ്ലാവിൽ
റാണിമാരൊരുമിച്ചുപോയി ആയിടയ്ക്കു പ്രത്യക്ഷപ്പെട്ടിരുന്ന

വാൽനക്ഷത്രത്തെ ദൂരദർശിനിയിൽകൂടി നിരീക്ഷിച്ചു. ഈ യാത്രയിൽ തിരുപ്പതിയിലെത്തി മൈസൂർ മഹാരാജാവിന്റെ കൊട്ടാരത്തിൽ താമസിച്ചുകൊണ്ട് റാണിമാരൊന്നിച്ച് സ്വാമിദർശനം ചെയ്യുകയും വഴിപാടുകൾ നടത്തുകയും ചെയ്തു. കാഞ്ചീപുരം, പാണ്ടിച്ചേരി, ചിദംബരം, മധുര മുതലായ പ്രധാനസ്ഥലങ്ങളും സന്ദർശിക്കുകയും ക്ഷേത്രദർശനം ചെയ്യുകയും സാധിച്ചു. പാണ്ടിച്ചേരി മദിരാശിയെക്കാൾ മനോഹരമായ നഗരിയായി കേരളവർമ്മദേവനു തോന്നി. മധുരയിൽ മീനാക്ഷീക്ഷേത്രം, തിരുമലനായ്ക്കന്റെ കൊട്ടാരം, മുതലായവ സന്ദർശിച്ചു. കുററാലം, ആര്യങ്കാവു, കൊട്ടാരക്കര, കൊല്ലം എന്നീവഴിയായി കുംഭം ൧൦-ാംനു- എല്ലാവരും തിരുവനന്തപുരത്ത് സസുഖം തിരിച്ചെത്തി. അവിടുത്തെ രാജ്യാശ്രിതനായ തിരുനൽവേലി കൃഷ്ണസ്വാമിഅയ്യരുടെ പേർക്ക് ൧൮൯൯ ഫെബ്രുവരി ൯-ാംനു- അയച്ച എഴുത്തിൽ 'ഞാൻ ഒന്നു വർഷം മുമ്പു പരേതരായ റാണിമാരൊന്നിച്ച് തിരുപ്പതിയിൽപോയി സ്വാമിദർശനം നടത്തിയിട്ടുണ്ട്. ഇവിടുത്തെ ഒരു മഹാരാജാവ് ആ ക്ഷേത്രത്തിലെ സ്വർണ്ണവിഗ്രഹത്തിനുവേണ്ടി വളരെ ധനസഹായം ചെയ്തതിനാൽ അവിടുത്തെ തിരുനാമം അതിന്റെ സമീപത്തിൽ അങ്കിതമായിട്ടുണ്ട്" എന്നു് പ്രസ്താവിക്കുന്നു.

ആയാണ്ടു മീനം ൯-ാംനു- അവിടുത്തെ മദിരാശി സർവ്വകലാശാലയിലെ ഒരു ഫെല്ലോവായി അംഗീകരിച്ചതായി കെ. പി. ശങ്കരമേനവനവർകളുടെ അനുമോദനക്കമ്പി ലഭിച്ചു. ഈ ബഹുമതി ലഭിച്ച അവസരത്തിൽ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു കേരളവർമ്മദേവന് ഇങ്ങനെ ൧൮൭൮ മാർച്ച് ൨-ാംനു- ഒരു തിരുവെഴുത്തയച്ചു. "നേർ മാധവരാവുവിന്റെ കമ്പി വളരെ വന്ദനങ്ങളോടുകൂടി കടക്കെ അയക്കുന്നു. ഫോർട്ട് സെൻറ് ജാർജ്ജ്ഗസററു വന്നാൽ അങ്ങോട്ടയച്ചുതരാം. ഈ സ്ഥാനപ്പേരിനുവേണ്ടി ഗ്രാൻറ്ഡഫ് സായിപ്പിനോട് ഞാൻ ശുപാർശചെയ്ത നിസ്സാരമായ ഉപകാരത്തെ അവിടുന്നു

ള്ളത്തോളം അഭിനന്ദിക്കുന്നു എന്നറിയുന്നതിൽ ഞാൻ സന്തോഷിക്കുന്നു. എന്നാൽ—

'നകേവലം മോചിതവാൻ
ഗ്രാഹഗ്രസ്തമിമം ഹരിഃ
നിരുപാധി കൃപാപൂർണ്ണഃ
സാരൂപ്യമപി ദത്തവാൻ'

എന്നെ ഒരു ഫെല്ലോ ആക്കിയിരിക്കുന്നുവെന്നു് ൨൧ കൊല്ലത്തിനുമുമ്പു് ഗവർണ്ണർ സർ വില്യം ഡെനിസന്റെ എഴുത്തുവന്നപ്പോൾ അതിനെ ഞാൻ എത്ര സന്തോഷത്തോടുകൂടിയാണു് വായിച്ചതെന്നു് എനിക്കു ഓർമ്മയുണ്ടു്. ഇപ്പോൾ ഞാൻ നാട്ടുകാരായ ഫെല്ലോകളിൽ ഉപരിയായി നിൽക്കുന്നു. ഇന്ത്യയിലുള്ള യൂറോപ്യൻ ഫെല്ലോകളിലും എഴുപതുവയസ്സിലധികം പ്രായമുള്ള ബിഷപ്പു കാൾഡെവെല്ലും ശീമയ്ക്കു പോകാൻ കാലമായ മി. കാർമിക്കെലും മി. ഫൌളരും മാത്രമേ ഉപരിയായുള്ളു. ഈ നിലയിൽ നിന്നുകൊണ്ടു് ഞാൻ ഇവിടത്തെയ്ക്കു സെനററിൽ പ്രവേശംകിട്ടിയതിനെപ്പററി ഒരിക്കൽകൂടി അഭിനന്ദിക്കുന്നു.' കേരളവർമ്മദേവനു സെനററിൽ പ്രവേശം ലഭിച്ചതു് മലയാളഭാഷയ്ക്കു എത്രമാത്രം പ്രയോജനകരമായിരുന്നുവെന്നു് നിർണ്ണയിക്കുവാൻ പ്രയാസമാണു്. സർവ്വകലാശാലയിൽ ഏതദ്ദേശീയഭാഷകൾക്കുണ്ടായിരിക്കേണ്ടുന്ന സ്ഥാനത്തെക്കുറിച്ചു് അവിടുന്നു പല അവസരങ്ങളിലും ശക്തിമത്തായി ഉൽബോധിപ്പിച്ചിട്ടുണ്ടു്. ദ്രാവിഡഭാഷകൾക്കുള്ള ബോർഡിൽ അവിടുന്നു് ഒരു സാമാജികനായിരുന്നു് മലയാളഭാഷയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സഹായം ഒട്ടും ചില്ലറയല്ല. പരീക്ഷകന്മാരേയും പാഠപുസ്തകങ്ങളേയും നിർദ്ദേശിക്കുന്നതിൽ അവിടത്തെ അഭിപ്രായം യഥാവസരം സ്വീകരിച്ചു് സർവ്വകലാശാലാധികൃതന്മാർ പ്രവർത്തിച്ചുവന്നു.

വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് ൧൦൮൦-മാണ്ടവസാനത്തിൽ നാടുനീങ്ങിയതു് കേരളവർമ്മദേവനു വളരെ മർമ്മ

ഭേദകമായ ഒരു സംഭവമായിരുന്നു. പ്രേഷ്ഠമിത്രങ്ങളായി കഴി ച്ച ഇവരുടെ പരസ്പരബന്ധം ഇത്ര പെട്ടെന്നു ദ്വിധിയുടെ കശ്മലത്വം കൊണ്ടവസാനിച്ചതിൽ ദുസ്സഹമായ ദുഃഖത്തിനു കേരളവമ്മദേവൻ വശംവദനായി. ഈ പ്രാണസുഹൃത്തിന്റെ വിയോഗം അവിടുത്തെ കുറെ നാളത്തേക്കു ഉന്മേഷരഹിതനാ ക്കിയിരുന്നതായി കേട്ടിട്ടുണ്ട്. കേരളവമ്മദേവനും വിശാഖം തിരുനാൾ തിരുമനസ്സും തമ്മിലുണ്ടായിരുന്ന നിർവ്യാജസ്നേഹം 'വിശാഖവിജയ'ത്തിൽ നിന്നും ആകെ സുവ്യക്തമാകുന്നതാ ണു്. സ്വമാതുലന്റെ പുത്രനായ ശ്രീമൂലം തിരുനാൾ തിരു മനസ്സുകൊണ്ടു ൧൦൬൧ ചിങ്ങം ൪-ാംനു സിംഹാസനാരൂഢ നായപ്പോൾ അതിനെ പുരസ്കരിച്ചു് ഒരു പദ്യോപഹാരം കേ രളവമ്മദേവൻ തൃപ്പാദങ്ങളിൽ അടിയറ വെച്ചു. രാജപ്രീതി അന്നു മുതൽ അവസാനം വരെ അവിച്ഛിന്നധാരമായി പ്രവ ഹിച്ചു കൊണ്ടിരുന്നു.

ഭാരതചക്രവർത്തിനി വിക്ടോറിയാ മഹാരാജ്ഞിയുടെ സുവ ർണ്ണജൂബിലി ൧൦൬൨ കുംഭമാസം ൭-ാംനു ആഘോഷിച്ചപ്പോൾ കേരളവമ്മ വലിയ കോയിത്തമ്പുരാൻ പ്രശസ്തിപരമായി 'വി ക്ടോറിയാ ചരിതസംഗ്രഹം' എന്നൊരു സംസ്കൃതകാവ്യം രചി ച്ചു. മഹാരാജ്ഞിയുടെ ജീവിതസംഭവങ്ങളെ മുക്തകമായി നൂററിയെട്ടു പദ്യങ്ങളിൽ അടക്കി പ്രതിപാദിക്കുന്നതാണു് ഇതിലെ പ്രമേയം. 'വിക്ടോറിയാ വിജയതാം ശരദാം ശതം സാ' എന്ന സമസ്യയുടെ പൂരണങ്ങളായിട്ടാണു് എല്ലാ പദ്യ ങ്ങളും രചിച്ചിട്ടുള്ളതു്. ഈ കാവ്യത്തെ എഴുതിക്കൊണ്ടിരിക്കു മ്പോൾ ഗണപതിശാസ്ത്രികളേയും പ്രിയഭാഗിനേയനേയും അ വിടുന്നു കാണിച്ചതായും ൬൩ മേടം ൧൭-ാംനു 'ബാർനെററ് സ്മിത്ത്' എന്നയാൾ എഴുതിയ വിക്ടോറിയായുടെ ജീവചരിത്ര ഗ്രന്ഥത്തെ ഭാഗിനേയനു അയച്ചുകൊടുത്തു് അവിടുത്തെ കാ വ്യത്തിനു് ഒരു ടിപ്പണം തയ്യാറാക്കണമെന്നു് ആജ്ഞാപിച്ചു തായും കേരളപാണിനിയുടെ ആ ദിവസത്തെ ദിനസരിക്കുറി

പ്പിൽ കാണുന്നു. ഈ കാവ്യത്തെ പിന്നീടു നടുവത്തച്ഛൻ മുതലായ പതിനൊന്നു ഭാഷാകവികൾ മനോരമാപത്രാധിപരായിരുന്ന വർഗ്ഗീസു മാപ്പിളയുടെ ഉത്സാഹത്തിൽ തർജ്ജിമ ചെയ്തിട്ടുണ്ട്. ൧൦൭൧-ൽ ഈ സംസ്കൃതകാവ്യം കേരളപാണിനിയുടെ മലയാളവ്യാഖ്യാനത്തോടുകൂടി കോട്ടയം സി. എം. എസ്സ്. അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചു. ൧൦൭൧ ജൂൺ ൧൪-ാംനു- കേരളവർമ്മദേവൻ വർഗ്ഗീസു മാപ്പിള അവർകൾക്കു ഇങ്ങനെ എഴുതിക്കാണുന്നു "പ്രതിഭാശാലിയായ ശങ്കുണ്ണിയുടെ കൃതിയും ൧൨-ാംനു-ലെ എഴുത്തും കിട്ടി വളരെ സന്തോഷമായി. ൧൦൭൧-ലെ ജൂബിലിയെക്കുറിച്ചുള്ള എന്റെ കൃതിയുടെ വൃത്താനുവൃത്തമായ ഒരു ഭാഷാന്തരം നിങ്ങൾ മുമ്പ് പ്രസിദ്ധപ്പെടുത്തിയിരുന്നതിനെ നമ്മുടെ നാട്ടിലെ സ്ത്രീജനങ്ങൾക്കു പ്രിയതരമായ തിരുവാതിരപ്പാട്ടു രീതിയിൽ ഇപ്പോൾ ആവിർഭവിപ്പിച്ചതു് എനിക്കു എത്രമാത്രം സന്തോഷപ്രദമായിയെന്നു് വിശേഷിച്ചു് പറയേണ്ടതില്ലല്ലോ. നമ്മുടെ ചക്രവർത്തിനിയുടെ ഭാസുരജീവചരിത്രമായ കഥാവസ്തുവും പാകശയ്യാദിഗുണങ്ങൾ തികഞ്ഞ ശങ്കുണ്ണിയുടെ കവിതാപാടവുമൊത്തുചേർന്നപ്പോൾ ഇതു ചേതസ്സമാകർഷകമായതിൽ ആശ്ചര്യമൊന്നുമില്ല. നിങ്ങളുടെ ഈ സദുദ്യമം സർവ്വജനസ്സ്വാഗതമായിത്തീരുമെന്നും അതു് ധാരാളം അർഹിക്കുന്ന വിജയം അതിനു ലഭിക്കുമെന്നും ഞാൻ ആശംസിക്കുന്നു."

ആയാണ്ടു കർക്കടകമാസത്തിൽ അവിടുത്തെ ബ്രഹ്മവിദ്യോപദേഷ്ടാവും സാഹിത്യദേശികനുമായിരുന്ന ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ പരലോകപ്രാപ്തനായി. അതിനെക്കുറിച്ചു് ൧൩-ാംനു-ലെ ഡയറിക്കുറിപ്പിൽ "തിരുവിതാംകൂറിലെ രാജസ്ഥാനകവിയും എന്റെ ഗുരുവരനും പ്രാണസ്നേഹിതനുമായിരുന്ന ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ ദിവംഗതനായ വ്യസന വർത്തമാനം ഇന്നു് അറിയാനിടയായി. ശാശ്വതമായ സുഖജീവിതത്തിൽ പ്രവേശിച്ച അദ്ദേഹത്തിന്റെ ആത്മാ

വിന്നു സവ്വശാന്തികളുമുണ്ടാകട്ടെ" എന്നു എഴുതിക്കാണുന്നു. അന്നു തന്നെ ജ്യേഷ്ഠൻ മൂത്തകോയിത്തമ്പുരാന് അയച്ച എഴുത്തിൽ 'ശ്രീശങ്കരോപമാനശ്രീമദാനന്ദനാഥഗുരുചരണാഃ ശ്രീമേദിനീസനാഥം ശ്രീപുരമേവാപുരദ്യപൂവ്വാഹ്നേ. ഇത്ര പാണ്ഡിത്യവും അനാഡംബരത്വവും തികഞ്ഞ ഒരു പണ്ഡിതവര്യന്റെയും നിഷ്കളങ്കനും സവ്വഗുണസമ്പൂർണ്ണനുമായ സ്നേഹിതന്റെയും നിര്യാണം എന്റേയും എന്റെ പ്രിയതമയുടേയും ആ പുണ്യപുരുഷന്റെ വ്യക്തിമാഹാത്മ്യം അറിഞ്ഞിട്ടുള്ള എല്ലാവരുടേയും ഹൃദയതലങ്ങളെ ഭേദിക്കുന്നു—

'കോളംബേന യനസ്തു ഖേന്ദുഗണിതേ
ശ്രീസർവജിദ് വത്സരേ
മാസേ കർക്കടകേ തൃതീയദിവസേ
മാർത്താണ്ഡവാരേ ശുഭേ
രോഹിണ്യാം സ്വഗുണൈസ്സ്വവശ്യസ
ദ്ദലചക്രവൃക്ഷസ്യാമഗാ
ശ്രാമസ്വാമികവിസ്സുവിജ്ഞതയശാഃ
ശ്രീമാഹിതഃ ശ്രീപുരം"

എന്ന് പ്രസ്താവിച്ചിരിക്കുന്നു. അമാനുഷപ്രഭാവനായ ആ പണ്ഡിതവര്യന്റെ അകാലദേഹവിയോഗം അവിടുത്തെ ക്രമത്തിലധികം വ്യാകുലപ്പെടുത്തി.

'നരരൂപവ്യാജേന വന്നവതാരമൊന്നതല്ലുമ്പോ
തിലങ്ങൂർ ബ്രഹ്മജ്യോതിസ്സിന്നിഹ വിളങ്ങുന്നു'

എന്നും മറ്റും അദ്ദേഹത്തിന്റെ ശിഷ്യപരമ്പരകളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു കാരണഭൂതനായ ഈ പണ്ഡിതവരേണ്യൻ കേരളവർമ്മദേവന്റെ അചഞ്ചലമായ സ്നേഹബഹുമാനങ്ങൾക്കു പാത്രമായിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ.

൧൦൯൭ കുംഭമാസം ൧൬-ാം തീയതി മുതൽ ൨൮-ാം തീയതി വരെ വയ്ക്കത്തു പെരുംതൃക്കോവിലപ്പന്റെ പ്രസാദത്തിനായി അവിടുന്ന് അതികേമമായി ഒരു സഹസ്രകലശം നടത്തി. ആണ്ടുതോറും അഷ്ടമിക്കു നിവൃത്തിയുണ്ടെങ്കിൽ എഴുന്നള്ളി സ്വാ

ത്രദർശനം നടത്തുകയെന്നതിൽ കേരളവർമ്മദേവന് നിർബ
ന്ധമുണ്ടായിരുന്നു. വടക്കരായ സുഹൃത്തുക്കളെ കാണുന്നതിനും
സല്ലപിക്കുന്നതിനും ഈ സന്ദർഭങ്ങൾ പ്രയോജനപ്പെട്ടിട്ടുണ്ട്.
സഹസ്രകലശം അടിയന്തിരത്തിനിടയ്ക്കു പ്രതിദിവസം പത്തു
ശ്ലോകം വീതമുണ്ടാക്കി കലശാഭിഷേകസമയത്ത് ഭഗവത്സ
ന്നിധിയിൽ ബ്രാഹ്മണമുഖേന പാരായണം ചെയ്യിക്കണമെന്ന്
അവിടുത്തെ ജ്യേഷ്ഠസഹോദരൻ നിയോഗിച്ചതനുസരിച്ച് അ
വിടുന്ന് രചിച്ചതാണ് 'വ്യാഘ്രാലയേശ ശതകം.' [illegible] മീ
നമാസത്തിൽ 'കേരളവിലാസം' അച്ചുക്കൂടത്തിൽ നിന്ന് ആദ്യ
മായി ഇതു് പ്രസിദ്ധം ചെയ്തു. ആയിടെ സാഹിത്യത്തിൽ
അധിക പരിശ്രമമില്ലാത്തതിനാലും വയ്ക്കത്തു താമസിച്ചിരുന്ന
സ്ഥലം വേണ്ടവണ്ണം കാററും വെളിച്ചവും ഇല്ലാത്തതായിരുന്ന
തു നിമിത്തം ബുദ്ധിക്കു വളരെ ഉന്മേഷക്കുറവുണ്ടായിരുന്നതി
നാലും മററും ഇതിനു കവിതാഗുണം അധികമൊന്നുമില്ലാത്ത
താണെന്നു അവിടുന്നു മുഖവുരയിൽ പ്രസ്താവിച്ചിരിക്കുന്നു. എ
ന്നാൽ അവിടുത്തെ കവനചാതുര്യം ഇതിലും സവിശേഷം
വിളങ്ങിക്കാണുന്നുണ്ട്. 'ചൂഡാമണീകൃതതുഷാര മയൂഖലേഖം'
എന്നിത്യാദി പദ്യങ്ങളിൽ പ്രൌഢഗംഭീരമായ ഗൌഡീരീതി
സഹൃദയന്മാർക്കു കാണ്മാൻ കഴിയും.

അവിടുത്തെ ഏകസഹോദരി ഒരു പുരുഷപ്രജയെ അടു
ത്ത വർഷം മകരമാസം ൪-ാംതീയതി സുഖമായി പ്രസവിച്ചുവെ
ന്ന സന്തോഷവർത്തമാനം ജ്യേഷ്ഠന്റെ കമ്പിമുഖേന അറിഞ്ഞു.
ഈ ശിശുവാണ് ഇപ്പോഴത്തെ വലിയകോയിത്തമ്പുരാൻ തി
രുമനസ്സുകൊണ്ട് എന്നു് സ്മരണീയമാണ്. ഏതാനും മാസ
ങ്ങൾക്കുള്ളിലുണ്ടായ ആ പ്രിയസഹോദരിയുടെ അകാലനിര്യാ
ണം കേരളവർമ്മദേവനെ വല്ലാതെ സങ്കടപ്പെടുത്തി. [illegible]
കന്നി ൨൧-ാംതെ- എന്തോ ആവശ്യത്തിനായി തിരുവനന്തപു
രത്തു എത്തിയിരുന്ന മൂത്തകോയിത്തമ്പുരാൻ തിരുമനസ്സിലെ
ക്കു 'ഇളയസഹോദരിക്കു സുഖമില്ല; വേഗം വരണം' എന്ന്

കല്ലമ്പള്ളി നമ്പൂതിരിയുടെ ഒരു കമ്പി വന്നതനുസരിച്ച് അവിടന്ന് അരിപ്പാട്ടേക്കു തിരിച്ചുപോയി. ഏതാനും ദിവസം കഴിഞ്ഞപ്പോൾ രോഗത്തിനു ശമനമുണ്ടെന്ന് ജ്യേഷ്ഠന്റെ എഴുത്തുകിട്ടി കേരളവർമ്മദേവൻ സമാധാനപ്പെട്ടു. എന്നാൽ തുലാം ൧൦-ാംതീയതി സുഖക്കേടു വീണ്ടും അധികമായിരിക്കുന്നതായി ജ്യേഷ്ഠന്റെ എഴുത്തുവന്നതു് അവിടത്തെ വല്ലാതെ പരിഭ്രമിപ്പിച്ചു. അന്നുപകലെ തന്നെ ആ മഹതിയുടെ നിർവ്വാണത്തെ കുറിച്ചുള്ള കമ്പി അവിടത്തേക്കു കിട്ടി. അന്നത്തെ ദിനസരിക്കുറിപ്പിൽ ഇങ്ങനെ പ്രസ്താവിക്കുന്നു 'ഞാൻ ജ്യേഷ്ഠനു ഒരു മറുപടി എഴുതിത്തീർത്തു. കൊച്ചപ്പനു ഒരെഴുത്തു എഴുതിക്കൊണ്ടിരുന്നപ്പോൾ ഒരു കമ്പി എന്റെ മുമ്പാകെ കൊണ്ടുവന്നു വെച്ചു. വിറയ്ക്കുന്ന കൈകളോടുകൂടി ഞാൻ സസംഭ്രമം അതിനെ പൊട്ടിച്ചുനോക്കി. അതു് എന്റെ ജ്യേഷ്ഠൻ മാവേലിക്കര നിന്നും അയച്ച കമ്പിയായിരുന്നു. എന്റെ ഹൃദയത്തെ പിളക്കുന്ന കഠാരിപോലെ നാലുവാക്കുകൾ അതിൽ അടങ്ങിയിരുന്നു; 'സോദരി ഇന്നു കാലത്തു മരിച്ചു.' എന്റെ ഈശ്വരാ! ദയവു ചെയ്യണേ! എന്നു് ഞാൻ നിലവിളിച്ചു. സ്വല്പനേരത്തേക്കു ഞാൻ സ്തബ്ധനായിത്തീർന്നു! പ്രിയപ്പെട്ട എന്റെ സഹോദരീ! വൃദ്ധയായ മാതാവിനേയും നാലു ജ്യേഷ്ഠസഹോദരന്മാരേയും അഞ്ചു ഓമനക്കുഞ്ഞുങ്ങളേയും വെടിഞ്ഞു് നീ എവിടെയാണു് പോയതു്! നീ ഭാഗ്യശാലി തന്നെ. സ്വർഗ്ഗത്തിൽ നിന്നു് നീ ഞങ്ങളെ അനുഗ്രഹിച്ചാലും.' സഹിക്കാൻ നിവൃത്തിയില്ലാത്തതായ എന്റെ ദുഃഖത്തെ ഇപ്രകാരം പ്രകാശിപ്പിക്കുന്നതു് യുക്തമല്ല. അവളുടെ പരിശുദ്ധമായ ആത്മാവു് ദൈവത്തിൽ സമാധാനത്തോടു് വർത്തിക്കട്ടെ." ശ്രവണകഠോരമായ ഈ ദുരന്തവർത്തമാനം കേട്ടയുടനെ വൃദ്ധയായ പ്രിയമാതാവിനെ സമാശ്വസിപ്പിക്കുന്നതിനായി അന്നുതന്നെ അരിപ്പാട്ടേക്കു എഴുന്നള്ളി. മാതാവിന്റെ ആശാനിക്ഷേപമായിരുന്ന ഈ ഒറ്റ ഓമനപ്പുത്രിയുടെ വേർപാടു അവിടത്തെ ബന്ധു-

മിത്രങ്ങൾക്ക എത്രമാത്രം മനോവ്യഥയുണ്ടാക്കിയെന്നു കണക്കില്ല. കണ്ണീരിൽ ആറാടി ദുഃഖപരവശയായി കിടന്നിരുന്ന മാതാവിൻെറ സമീപത്തിൽ കേരളവൎമ്മദേവൻ ചെന്നപ്പോൾ ശിശുവിനെപ്പോലെ അവിടുന്നും വാവിട്ടു കരഞ്ഞുപോയി. വികാരതരംഗിതമായ അവിടത്തെ മനസ്സിനെ സമാശ്വസിപ്പിക്കുവാനൊ ഒട്ടെങ്കിലും നിയന്ത്രിക്കുവാനൊ അവിടുന്നു ശക്തനായില്ല. ആ സ്ഥിതിയെപ്പററി ഡയറിയിൽ "അതിൽ പിന്നീടുണ്ടായ സംഭവങ്ങൾ അവൎണ്ണനീയങ്ങളത്രെ. ഞങ്ങളുടെ ഉച്ചത്തിലുള്ള വിലാപങ്ങൾക്ക അവസാനമില്ലായിരുന്നു. ഞങ്ങളുടെ ഒടുവിലത്തെ ഭാഗിനേയനായ കൊച്ചുകുഞ്ഞിനെ എൻെറ അപേക്ഷപ്രകാരം അടുത്തു കൊണ്ടുവന്നു. അശ്രുപൂൎണ്ണങ്ങളായ കണ്ണുകളോടു കൂടി ഞാൻ ആ പ്രിയശിശുവിനെ എടുത്തു തലോടുകയും അതു് എൻെറ ലാളനത്തെ സസന്തോഷം സ്വീകരിക്കുകയും ചെയ്തു." ഈ സഹോദരിയുടെ നിൎയ്യാണത്തിനു ശേഷം പ്രിയമാതാവു അക്കാരണത്താൽ രോഗാധീനയായിത്തീൎന്നു. ജീവിതത്തിലുള്ള സകല ആശകളും വെടിഞ്ഞു് ഭഗവൽഭക്തിനിരതയായി ശ്രീമൂലം തിരുനാൾ തിരുമനസ്സുകൊണ്ടു് പണിയിച്ചു കൊടുത്തതും 'ശ്രീമൂലവിലാസം' എന്നു് അവർ നാമകരണം ചെയ്തതുമായ കെട്ടിടത്തിൽ മാതാവില്ലാത്ത ഈ ശിശുക്കളെ ശുശ്രൂഷിച്ചു കൊണ്ടു കഴിച്ചുവന്നു.

കേരളവൎമ്മദേവനു് 'റായൽ ഏഷ്യാററിക്ക സൊസൈററി'യിലെ സാമാജികസ്ഥാനം ആ ഡാ വ-ാമത- ലഭിച്ചു. അക്കാലത്തു എം. ആർ. ഏ. എസ്സ്. എന്ന സ്ഥാനം യഥാൎത്ഥ പാണ്ഡിത്യമുള്ളവൎക്ക മാത്രമേ കിട്ടിയിരുന്നുള്ളു. സർ. മോണിയർ വില്യംസിൻെറ ശുപാൎശപ്രകാരമാണു് അവിടത്തെ അംഗമായി സ്വീകരിക്കുവാനിടയായതു്. ഈയിടയ്ക്കു കേരളവൎമ്മദേവൻ സംസ്കൃതത്തിലും ഇംഗ്ലീഷിലുമുള്ള പല ഗ്രന്ഥങ്ങൾ പരിശീലിച്ചു വന്നിരുന്നു. അഷ്ടാദ്ധ്യായി, കൌമുദി മുതലായവയെ ഓൎമ്മനിൎത്തുന്നതിനായി സൌകൎയ്യമുള്ളപ്പോഴെല്ലാം പാ-

രായണം ചെയ്തിരുന്നു. ഇംഗ്ലീഷിൽ ഷേക്സ്പീയരുടെ നാടക-
ങ്ങൾ, സ്മൈയിൽസിൻെറ കത്തവ്യം, സ്വാശ്രയശീലം, അഡി-
സൻെറ സ്പെക്റേററർ, മറേയുടെ ബ്രിട്ടീഷിന്ത്യാ ചരിത്രം
മുതലായ ഗ്രന്ഥങ്ങൾ രണ്ടും മൂന്നും തവണ വായിക്കുക പതിവാ-
യിരുന്നു. പല ഇംഗ്ലീഷാഖ്യായികകളും അവിടുന്നു് സോത്സാഹം
പാരായണം ചെയ്യുന്നതിൽ അത്യാസക്തി പ്രദർശിപ്പിച്ചിരുന്നു.
സ്കാട്ടിൻെറ ആഖ്യായികകൾ ആണ്ടുതോറും അവിടുന്നു പിന്നേ-
യും പിന്നേയും വായിക്കുന്നതിൽ സന്തോഷം പ്രദർശിപ്പിച്ചു.
൧൦൬൪ ധനുമാസത്തിൽ 'റോമിയോ ആൻറു് ജൂലിയററു്',
'ഹാംലെററു്', ഒതെല്ലോ, സിംബെലൈൻ, ആസ്സ്യൂസപ്പശതി
മുതലായവ വായിച്ചിരുന്നതായി അവിടുത്തെ ഡയറിയിൽ
രേഖപ്പെടുത്തിക്കാണുന്നു.

തിരുവനന്തപുരത്തു്, സർ. ശേഷയ്യാശാസ്ത്രിയുടെ അപേ-
ക്ഷപ്രകാരം ശ്രീമൂലം തിരുനാൾ തിരുമനസ്സുകൊണ്ടു് സ്ഥാ-
പിച്ച സംസ്കൃതകാളേജിൻെറ മേൽനോട്ടം വഹിച്ചതു് ആദ്യം
മുതല്ക്കു തന്നെ കേരളവർമ്മദേവനായിരുന്നു. സംസ്കൃതപാഠശാല
സ്ഥാപിക്കുന്നതിനെക്കുറിച്ചു് ആലോചിക്കുന്നതിനായി കേരള-
വർമ്മദേവൻ അദ്ധ്യക്ഷനായും സുബ്ബാദീക്ഷിതർ, വീരരാഘവാ-
ചാര്യർ എന്നിവർ അംഗങ്ങളായും ഒരു കമ്മിററിയെ ഗവ-
ണ്മെൻറു നിയമിച്ചു. അവരുടെ റിപ്പോർട്ടിനെ അടിസ്ഥാന-
മാക്കി ൧൦൬൪ മേടം ൨൧-ാംനു- വലിയകോയിക്കൽ മാളികയിൽ
സംസ്കൃതപാഠശാല ആരംഭിച്ചു. അന്നേ ദിവസം പ്രസംഗമ-
ദ്ധ്യേ കേരളവർമ്മദേവൻ—

'ബ്രഹ്മസ്മൃതീകണ്ഠസിന്ധുരശിര
സ്സംസ്ഥാമിതേ കേരളീ
യേഽബ്ദേ പൂഷണി മേഷരാശിഗതവാ
രേഽശ്വ്യേകവിംശേ ദിനേ
ശ്രീമൂലക്ഷ്മജ രാമവർമ്മവസുധാ
ജീമൂതവാഹോ വ്യധാൽ
സമ്യക് സംസ്കൃതപാഠനായ ശരണിം
സംസ്ഥാവതാം സമ്മതാം'

എന്നൊരു പദ്യം പെട്ടെന്നു രചിച്ചു ചൊല്ലി. സുബ്ബാദീക്ഷിതർ പാഠശാലാദ്ധ്യക്ഷനായി തിരുമനസ്സിലെ ഉപദേശപ്രകാരം ഭരണം നടത്തിവന്നു. കേരളവർമ്മദേവന്റെ പ്രിയഭാഗിനേയൻ അപ്പോഴേക്കു നല്ല പണ്ഡിതനും ബി. ഏ. ബിരുദധാരിയുമായിത്തീർന്നതിനാൽ സംസ്കൃതപാഠശാലയുടെ ചുമതലക്കാരനായി അവിടത്തെ നിയമിച്ചാൽ കൊള്ളാമെന്ന് അവിടുന്ന് ആഗ്രഹിച്ചു. ൧൦൬൪ തുലാം ൧൯-ാംനു- മുതൽ മാവേലിക്കര സ്പെഷ്യൽ സ്ക്കൂളിൽ അദ്ധ്യാപകനായി കേരളപാണിനിയെ നിയമിച്ചുവെങ്കിലും, നിവൃത്തിയുള്ള പക്ഷം സംസ്കൃതപാഠശാലയുടെ മേൽനോട്ടം അവിടത്തേക്കു കൊടുപ്പിക്കണമെന്നു വിചാരിച്ച് ആ മേടം ൩൧-ാംനു- ഭാഗിനേയനെ കൂട്ടിക്കൊണ്ട് പരുത്തിക്കുന്നിലെത്തി ദിവാൻജിയെ സന്ദർശിക്കുകയും പ്രിയശിഷ്യനെ പരിചയപ്പെടുത്തിയ ശേഷം യോഗ്യതകളെക്കുറിച്ച് വിശദമായി വർണ്ണിക്കുകയും സംസ്കൃതപാഠശാലാദ്ധ്യക്ഷനായിത്തീരാനുള്ള അർഹതയെപ്പറ്റി ധരിപ്പിക്കുകയും ചെയ്തതായി കേരളപാണിനിയുടെ അന്നത്തെ ദിനസരിക്കുറിപ്പിൽ പ്രസ്താവിച്ചിരിക്കുന്നു. മിഥുനമാസം ൧൦൬൫-ൽ കേരളവർമ്മദേവന്റെ ആജ്ഞാനുസരണം സംസ്കൃതപാഠശാലയിലേക്കു ഒരു പാഠപദ്ധതി തുറവൂർ നാരായണശാസ്ത്രികളുമായി ആലോചിച്ച് കേരളപാണിനി തയ്യാറാക്കിയതിനെ കേരളവർമ്മദേവൻ അങ്ങുമിങ്ങും ചില ഭേദഗതികൾ ചെയ്ത് രണ്ടു ദിവസം കഴിഞ്ഞപ്പോൾ ദിവാൻ ശങ്കരസുബ്ബയ്യക്ക് അയച്ചു കൊടുത്തു. ആ കർക്കടകത്തിൽ കേരളപാണിനിയെ സംസ്കൃതപാഠശാലയിലെ ഇൻസ്പെക്ടരായി ആണ്ടിൽ ഇരുനൂറു രൂപാ വേതനത്തോടുകൂടി നിയമിച്ചപ്പോൾ ആ വിവരം അന്നു മാവേലിക്കരയായിരുന്ന പ്രിയഭാഗിനേയനെ എഴുതി അറിയിച്ചു. അവിടത്തേക്കു നിശ്ചയിച്ച വേതനം തീരെ അപര്യാപ്തമാണെന്ന് ദിവാൻജിയുടെ പേർക്കു കേരളവർമ്മദേവൻ എഴുതിയിട്ടും പറയത്തക്ക ഫലമുണ്ടായില്ല. സംസ്കൃതപാഠശാലയിലെ പരീക്ഷകൾ നടത്തു-

ന്നതിലും ഉത്തരക്കടലാസുകൾ പരിശോധിച്ചു് ജയാപജയങ്ങൾ നിർണ്ണയിക്കുന്നതിലും കേരളവർമ്മദേവൻ തന്നെ സൂത്രധാരത്വം വഹിച്ചു.

മനോരമ, വിദ്യാവിനോദിനി എന്നീ മാസികാപത്രങ്ങളുടെ ആവിർഭാവം അക്കാലത്തു ഭാഷാസാഹിത്യലോകത്തെ ആകമാനം ഒന്നിളക്കിമറിച്ചു. ഭാഷാപോഷണത്തിൽ ബദ്ധകങ്കണനായിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു വർഗ്ഗീസുമാപ്പിള അവർകളുടെ നവീനസംരംഭം ഏറക്കുറെ പ്രയോജകീഭവിച്ചുവെന്നു് സ്മരണീയമാണു്. 'ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ' എന്ന തത്വത്തെ വേണ്ടപോലെ മനസ്സിലാക്കിയിരുന്ന വർഗ്ഗീസുമാപ്പിള ൧൦൬൩ മീനം ൧൦-ാംനു- കോട്ടയത്തുനിന്നു 'മലയാളമനോരമ' പുറപ്പെടുവിച്ചതു് ഭാഷാസാഹിത്യത്തിനു എത്രമാത്രം ഗുണോദർക്കമായിരുന്നുവെന്നു നിർണ്ണയിക്കുവാൻ പ്രയാസമാണു്. മനോരമയുടെ തിരുപ്പിറപ്പാടുമുതൽ കേരളവർമ്മദേവൻ അതിന്റെ അഭ്യുദയകാംക്ഷിയും ഉററസഹായിയുമായിരുന്നു. കേരളത്തിലെ സാഹിത്യരസികന്മാരെ കണ്ടുപിടിച്ചു് പ്രോത്സാഹിപ്പിക്കുന്നതിനു് നയചതുരനായ വർഗ്ഗീസുമാപ്പിള പ്രയോഗിച്ച വിദ്യകൾ കണക്കിനു ഫലിച്ചു. അക്കാലത്തെ പ്രസിദ്ധവിദ്വാന്മാരെല്ലാം മനോരമയ്ക്കു മംഗളപദ്യങ്ങൾ അയച്ചുകൊടുത്തപ്പോൾ പത്രാധിപർ സമസ്യകൾ, ചിത്രപ്രശ്നങ്ങൾ, ഭാഷാന്തരപദ്യങ്ങൾ, പ്രശ്നോത്തരങ്ങൾ, എന്നു തുടങ്ങിയവയ്ക്കായിട്ടു ഒരു കവിതാപംക്തി ഏർപ്പെടുത്തി. അതുവരെ തിരശ്ശീലയ്ക്കുള്ളിൽ ഒതുങ്ങിക്കഴിഞ്ഞിരുന്ന പല വൃദ്ധകവികളും പല യുവകവികളും ഇതിനു് അവരുടെ സാഹിത്യവിനോദരംഗമായി സ്വാഗതമരുളി. ഈ സാഹിത്യലീലകൾ ഒളിവിൽ കഴിഞ്ഞിരുന്ന പലരേയും വെളിച്ചത്തുകൊണ്ടുവന്നുവെന്നതിനു സംശയമില്ല. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനു കുറെനാളത്തേക്കു വല്ലതും മനോരമയ്ക്കു

കുറിച്ചയച്ചില്ലെങ്കിൽ ഒരു 'വല്ലായ്മ'യുണ്ടാകുവാനുണ്ടായിരുന്നു വെന്ന്—

'ഏട്ടാ തെന്നു മൊഴിച്ചിട്ടാതിരുവരെ
ട്ടിച്ചായി ഞാൻ വല്ലതും
തള്ളുവന്റെ മനോരമയ്ക്കു കവികൾ
ക്കുത്സാഹമുണ്ടാക്കുവാൻ'

എന്നിത്യാദി പദ്യത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് അക്കാലത്തെ വേറെ പല കവികളെ അപേക്ഷിച്ചും പരമാർത്ഥമായിരുന്നു. കേരളവർമ്മദേവൻ മനോരമയിൽ ഒന്നും എഴുതാതിരുന്നപ്പോൾ കുഞ്ഞിക്കുട്ടൻതമ്പുരാൻ മേടം ൧൮-ാംനു-യിലെ മനോരമയിൽ:—

'ഗിരിജലധിപനേരുൻ തമ്പുരാൻ കൺമിഴിച്ചു
ഗിരിജവരനെഴും മേദരാ വീരർ വിണ്ണും വിതച്ചു.
വിരവൊടു ഭൃകവി കോവിൽ തമ്പുരാൻ മാതൃമെന്തി
ന്നൊരുവിധമൊട്ടുക്കാതെയും പിൻവാങ്ങിടുന്നു?

എന്നൊരു പദ്യം പ്രസിദ്ധീകരിക്കുകയും ഇടവം ൨൨-ാംനു-യിലെ പത്രത്തിൽ അതിനു മറുപടിയായി:—

'മലയാള മനോരമയെപ്പലതും
നലമോടലമാണ്ടു പുകഴ്ത്തിടുവോ
ഫലമെന്തു മതിസ്തുതി കൊണ്ടിതിനെ
ന്നലസത്വമലംഭി മയാ കിമപി

കവി ഭാരത സത്യവതീസുതനായ്
ഭുവി ഭാസുരകീർത്തിപരം കലയൻ
അവനീപതിതന്നുടെ സൂചനയി
ന്നവലോകിതയായി മയാപ്യപരം'

എന്നു രണ്ടു പദ്യങ്ങൾ കേരളവർമ്മദേവൻ പ്രേഷിക്കയും ചെയ്തു. മിഥുനം ൨-ാംനു- കുഞ്ഞിക്കുട്ടൻതമ്പുരാൻ:—

'ദോഷാവേശംപെടാതെ പൊലിമകൾ മലയാ
ളത്തിനുണ്ടാക്കുവാനായ്
ഭാഷാശാകുന്തളം തീർത്തൊരു വരകവിയാം
വഞ്ചിരാജ്ഞീവരൻ താൻ

തോഷാൽ നിന്നെക്കടാക്ഷിച്ചിതു പരമിനിമേൽ
ഭാഗ്യമായ് നിൻയശസ്സും
ശോഭാകാന്തൻ നടക്കും ദിശി ദിശി നിയതം
പത്രികേ നീ കണക്കേ.'

എന്നുംമററും ചില അനുമോദനപദ്യങ്ങൾ കവിതാപംക്തിയിൽ പ്രസിദ്ധപ്പെടുത്തി. ഇതുമുതൽ കേരളവമ്മദേവനും പല സമസ്യകളും ചിത്രപ്രശ്നങ്ങളും മററും അയയ്ക്കുകയും അവയ്ക്കു പൂരണങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഭാഷാകവികളുടെ സവ്വതോമുഖമായ പ്രതിഭാവിലാസം സോല്ലാസം കവിതാപംക്തിയിൽ ആയിടയ്ക്കു നടമാടി. കോടശ്ശേരി കുഞ്ഞൻ തമ്പാൻ :—

'മുന്നം മനോരമയതാം വരപത്രമദ്ധ്യേ
നിന്നാണു കീർത്തിതവ പൂർത്തിയതായതോർത്താൽ'

എന്നു് നടുവത്തപ്പൻ നമ്പൂതിരിക്ക എഴുതിയതു് അക്കാലത്തെ മികച്ച കവികളേയും പരാമർശിക്കുന്നതാണു്. കേരളവമ്മദേവനും നടുവത്തപ്പനുമായുള്ള പദ്യരൂപമായ എഴുത്തുകൾ പലതും മനോരമ മുഖാന്തിരം പ്രസിദ്ധങ്ങളായി തീൎന്നിട്ടുള്ളതാണു്.

'ഇപ്പാരംഗമതിപ്പൊഴിങ്ങു നടുവത്തപ്പാ
ഭവാനെത്തുമെ
ന്നപ്പാരമ്പൻ നിരൂപിച്ചിരുന്നു ഛവി
ച്ചീലാസ്സുയാലത്ഭുതേ
വിപ്പായതപ്പമകന്നു വീതഭയനായ്
ദ്ദേവകാന്തവീക്ഷിപ്പതി
ന്നപ്പാരം വലുതാം കൌതുകമെനി
ക്കുള്ളിൽ ഭവാന്തം സഖേ'

എന്നും മററും കേരളവമ്മദേവൻ തട്ടിവിടാറുണ്ടായിരുന്നു. കുറുവേലി ഗൌരിക്കുട്ടിയമ്മ എന്ന കവയിത്രിക്ക നടുവത്തപ്പനും മററും ഈ പംക്തിയിൽ എത്രയെത്ര പദ്യങ്ങൾ ചോദ്യങ്ങളായും ഉത്തരങ്ങളായും പ്രസിദ്ധംചെയ്തിരുന്നുവെന്നു് കണക്കില്ല. കേരളകാളിദാസനും അവരെക്കുറിച്ചു് അനവധി പദ്യങ്ങൾ എഴുതിയിട്ടുണ്ടു്.

എന്നാലുമിങ്ങൊരു വിദ്വജ്ജനമെടുത്തു ചൊല്ലാ
ന്നിന്നാവതല്ലവയിലൊന്നിലുമായതേതാം'

'നട്ടുവത്തപ്പൻ തണ്ടൊട്ട
പട്ടവചസാമഗ്ര്യൻ പറഞ്ഞഗിരം
ചട്ടവത്തശ്രുശ്രൂഷണൻ
കട്ടവതിലില്ലല്ലോ കട്ടവാട്ടം'

എന്നിങ്ങനെയുള്ള പദ്യങ്ങളും,

'തേടും ഗാഢതമസ്സിനെപ്പുറ മറ
ച്ചീടുമന്നര ഘോരനതാ
ന്റീടും ദുരമ വെട്ടിഞ്ഞീടും വിമലയാം
വിജ്ഞാന ദീപപ്രഭാം
ശൂട്ടും പക്ഷബാലന ദുർജ്ജനിതിയാം
വിപ്ലാം ദുഃഖാഗ്രമഗ്നി
ച്ചീട്ടും വായലിങ്ങാത്തവൻ ദുഃഖമാം
ക്കാവാത്തതിനെന്നുവാൻ'

എന്നതുടങ്ങിയ സമസ്യാപൂരണങ്ങളും,

'വിവേകവും നല്ലവിനോദവും തകാട്ട
ത്തനേകനാളീ പ്രജകൾക്കു മേവുകം
വിശിഷ്ടമെല്ലാം വിവിധം വളർത്തുവാൻ
പുക്കാരണീപ്പത്രികയെന്നുമെണ്ണണം'

എന്നിത്യാദി മംഗളാശംസകളും മററും മനോരമാപംക്തിയിൽ കേരളവമ്മദേവൻ ധാരാളമായി പ്രസിദ്ധം ചെയ്തിരുന്നു. ആ കാലത്തുണ്ടായ മററുപത്രങ്ങളിലും മാസികകളിലും കൂടി, കേരളവമ്മ വലിയകോയിത്തമ്പുരാൻ സോല്ലാസം വിഹരിച്ചിരുന്നു. ജനരഞ്ജിനിയിൽ—

'ജനരഞ്ജിനി! ഭവൽകമനവല്ലഭമിദം വചഃ
ജനയത്യതിമാത്രം മേ മനതാരിൽ കുതൂഹലം.

'അജ്ഞത്വം മാലിന്യം ശിഥിലതയു
മേററം കലതമ
പ്രബന്ധഗ്രന്ഥത്തെസ്സ്വപടി പരി
ശോധിപ്പതെല്ലാതോ?

സുജനാനന്ദാ! ഞാനതിന്നിഹ
പരിഭവിക്കുന്നു പരമ
ബന്ധം സന്ധിക്കുന്നതിന്ന
നതി നൂറായിരമിതാ'

എന്നും, 'കേരളസഞ്ചാരി'യിൽ 'പത്രബന്ധു' എന്ന പേരിൽ:—

സ്വാർത്ഥം തകരവിട്ടു മറവുള്ളവനപകൃതി
ചെയ്യുന്നോരു താൻ സജ്ജനങ്ങൾ
സ്വാർത്ഥം സന്ധിച്ചു കൊണ്ടന്യരെ ഗുണ
മരുളുന്നോരു സാമാന്യരത്രേ
സ്വാർത്ഥം തേടിപ്പരാർത്ഥത്തിനെ യിഹ
വിഹനിപ്പോരു മർത്ത്യരാക്ഷസന്മാർ
സ്വാർത്ഥം ചെറ്റെന്യേ മറവുള്ളവരെയപ
കരിപ്പോരവർ പേരതെന്തോ?'

'പഞ്ചാനനന്റെ വടിവാർന്ന പടുത്വമോടി
ന്നഞ്ചാതെ ശക്തി ഗുണങ്ങളെ യനുഭവിച്ചു
പഞ്ചാശുശാരി ഗിരിശന്റെ കൃപാവിശേഷാൽ
'സഞ്ചാരി' യിങ്ങുപലനാളും വിളയാടിടട്ടെ'

'കേരളദേവൻ തന്നുടെ
കേരളമൊഴി സാധുവെന്നു കേൾക്കുകയാൽ
കേരളമൊട്ടുക്കെയുമാ
കേരളസഞ്ചാരിയോടു സന്തോഷം'

എന്നിത്യാദിയും, 'സുജനാനന്ദിനി'യിൽ:—

'പങ്കത്തിൽ പരിചിൽ ജനിച്ചു ജല
സംവാസം വിടാതെ കഴി
ച്ചങ്കത്തിൽ കലരുന്ന കണികകളി
ലൊന്നിക്കലാപങ്ങളെ
തിങ്കൾക്കണ്ടതിനാൽ കയപ്പുകമല
ത്താരോടു നാരായണൻ
മങ്കസ്ഥം പരമാദരം പ്രിയതമൻ
കണ്ണാകയാലാസ്ഥരാം'

എന്നും മററും അവിടുന്നു ഈയിടയ്ക്കു രചിച്ചിട്ടുള്ള പദ്യങ്ങളെല്ലാം ഉദ്ധരിക്കുന്നതായാൽ അതുതന്നെ ഒരു പുസ്തകമായിത്തീരും.

മൂർത്തിമത്തായ ഉത്സാഹമെന്ന അതിശയോക്തിലേശമില്ലാതെ വർണ്ണിക്കാവുന്ന വർഗ്ഗീസുമാപ്പിളയുടെ നിരന്തരശ്രമത്താൽ സ്ഥാപിതമായ 'കവിസമാജ'ത്തിൽ നിന്നു പുഷ്ടിപ്പെട്ടുവന്ന 'ഭാഷാപോഷിണി' സഭയുടെ സ്ഥിരാദ്ധ്യക്ഷനും മാസികയുടെ അഭ്യുദയകാംക്ഷിയുമായ കേരളവർമ്മദേവൻ ആ നിലയിൽ ചെയ്തിട്ടുള്ള സേവനം പ്രത്യേകം പ്രശംസാർഹമാണ്. ൧൦൬൭-ാമാണ്ടു വൃശ്ചികം ൧൫-ാംനു- കോട്ടയത്തുവെച്ചു കൂടിയ കവിസമാജം ഭാഷാചരിത്രത്തിൽ അതിപ്രധാനമായ ഒരു സംഭവമായിരുന്നു. മൂന്നുദിവസം നീണ്ടുനിന്ന ആ സമാരംഭയോഗത്തിൽ സന്നിഹിതനാകുവാൻ കേരളകാളിദാസനു സാധിച്ചില്ലെങ്കിലും അവിടെ നടന്ന കവിതാപരീക്ഷകൾക്കു ചോദ്യമുണ്ടാക്കി അയച്ചിരുന്നതു് അവിടുന്നായിരുന്നു. ഒരുമണിക്കൂർകൊണ്ടു സമാചാരത്തെക്കുറിച്ചു് സ്രഗ്ദ്ധരാവൃത്തത്തിൽ ഇരുപതു പദ്യങ്ങൾ നിർമ്മിക്കണമെന്നായിരുന്നു 'ഘടികാവിംശതി'യുടെ നിയമം. അതിലും അടുത്തദിവസം നടന്ന കവിതാചാതുര്യപരീക്ഷയിലും മഹാകവി കെ. സീ. കേശവപിള്ളയാണ് ഒന്നാം സമ്മാനത്തിനർഹനായതു്. ദ്രുതകവിതയിൽ 'സരസദ്രുതകവിമണി' കുഞ്ഞിക്കുട്ടൻ തമ്പുരാൻ തന്നെ വിജയശ്രീലാളിതനായി. ഈ കവിസമാജത്തെക്കുറിച്ചു് കേരളവർമ്മദേവൻ ൧൦൬൭-ാമാണ്ടു വൃശ്ചികം ൨൯-ാംനു- അവിടുത്തെ പോക്ക്

'മന്ദാനാം ചല ചിത്തമാനകലശോദ്ധാ
    രാംഭിമദ്ധ്യേ ചലൽ
കല്ലോലാവലി നിരസ്തസുധാ
    മാധുര്യധുര്യാഃ കൃതീഃ
വിദ്വദ്വൃന്ദവതംസ മൌലിമണയഃ
    ശ്രീകോടിലിംഗേശ്വരാഃ
കുഞ്ഞിക്കുട്ടനൃപാഃ കൃപാനിധിതമാ
    നിർമ്മാതുരർഹാണി വഃ'

ഭാഷാപോഷിണ്യഭിഖ്യാ മധിഗതവതി ക
    ത്രാഗതാനേകവിദ്വ
ദ്വൃന്ദേ മന്ദേതരാ ശ്രീമതി സമസി മയാ
    ഭൂയ ഇദ്ധ്യാവതാപി

ഇങ്ങനെ രംഗപ്രവേശംചെയ്ത ഭാഷാപോഷിണി സഭയുടെ രണ്ടാമത്തെ യോഗം ആയാണ്ടു മേടമാസം ൨൮-ാംനു- തൃശ്ശൂർവെച്ചു് നടന്നു. ആ യോഗത്തിലും ൧൦൬൯ൽ തുലാമാസത്തിൽ കോഴിക്കോട്ടുവെച്ചുനടന്ന മൂന്നാം യോഗത്തിലും കേരളവമ്മദേവൻ സന്നിഹിതനായിരുന്നില്ല. ൧൦൭൦ കന്നിമാസത്തിൽ തിരുവനന്തപുരത്തുവെച്ചു നടന്ന നാലാം യോഗത്തിലാണ് സ്ഥിരാദ്ധ്യക്ഷനായ അവിടുന്ന് സന്നിഹിതനായി ആദ്യമായി മൂന്നു പ്രസംഗങ്ങൾ നടത്തിയതു്. സഭവകയായി ആണ്ടിൽ മൂന്നുവീതം നടത്തിവന്നിരുന്ന ഭാഷാപോഷിണിമാസിക ആരംഭം മുതൽ സഭാസിക്രട്ടരിയായിരുന്ന വറുഗീസു മാപ്പിള അവർകൾ രാജിവെച്ചതോടുകൂടി തൽക്കാലം നിറുത്തുകയും 'വിദ്യാവിനോദിനി' സഭവകയാക്കിത്തീർക്കുകയും പിന്നീടു സഭവക നടപടികൾ വേണ്ടപോലെ കുറെനാളത്തേയ്ക്കു നടക്കാതിരിക്കുകയും മററും ചെയ്തതു് സർവ്വവിദിതങ്ങളാണല്ലൊ. ഭാഷാപോഷിണിയുടെ ആരംഭം മുതൽ അതിന്റെ അഭ്യുന്നതിക്കുവേണ്ടി കേരളവമ്മദേവൻ കഴിയാവുന്നതെല്ലാം ചെയ്യാതെയിരുന്നില്ല. കൊച്ചിമഹാരാജാവിന്റെയും ലക്ഷ്മീതിരിപ്പാട്ടതിരുമനസ്സിലെയും മററും ഉദാരമായ സഹായം സഭയ്ക്കു സമ്പാദിച്ചതു് സ്ഥിരാദ്ധ്യക്ഷന്റെ ശ്രമത്തിന്റെ ഫലമാണ്. തിരുവനന്തപുരത്തു നാലാമത്തെ യോഗത്തിൽ അവിടുന്നു ചെയ്ത പ്രാരംഭപ്രസംഗം ഈ സഭയുടെ അഭ്യുന്നതിയിൽ അവിടുത്തേക്കുള്ള അഗാധപ്രതിപത്തിയെ നല്ലപോലെ വെളിവാക്കുന്നുണ്ടു്. ഭാഷാപോഷിണി സഭയുടെ പരമലക്ഷ്യത്തെക്കുറിച്ചും സർവ്വപ്രകാരേണ ഭാഷയുടെ പുഷ്ടിവരുത്തുന്നതിനെക്കുറിച്ചും ഈ പ്രാരംഭപ്രസംഗത്തിൽ അവിടുന്നു ശക്തിമത്തായി ഉൽബോധിപ്പിച്ചിട്ടുണ്ടു്. "തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ ദേശങ്ങളിലെ പ്രാമാണികന്മാരായ പല യോഗ്യന്മാരുടേയും അഭിപ്രായാനുസാരേണ ആദ്യംമുതല്ക്കുതന്നെ ഈ സഭയുടെ അദ്ധ്യക്ഷതയെ ഏററിരിക്കുന്ന ഞാൻ ഇതിന്റെ അഭ്യുദയത്തിൽ എത്രയും നിർവ്യാജ

മായി ഉൽക്കണ്ഠിതനാണെങ്കിലും എനിക്കാഗ്രഹമുള്ളതുപോലെതന്നെ ഇതിന്റെ ഉദ്ദേശ്യസിദ്ധിക്കായി ശ്രമിക്കാൻ സാധിച്ചിട്ടില്ലെന്നുള്ള വാസ്തവത്തെ വ്യസനത്തോടുകൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു" എന്ന് അവിടുന്ന് പരിതപിച്ചുകാണുന്നു. സമാപ്തിപ്രസംഗത്തിൽ ഗദ്യങ്ങളുടെയും പദ്യങ്ങളുടെയും രീതിക്കു സാർവ്വത്രികമായ ഐകരൂപ്യം ഭാഷാപണ്ഡിതന്മാരെല്ലാവരും നിഷ്പക്ഷപാതമായി ഐകമത്യത്തോടുകൂടി ശ്രമിച്ച് വ്യവസ്ഥപ്പെടുത്തണമെന്ന് കേരളവർമ്മദേവൻ ആഗ്രഹം പ്രകടിപ്പിക്കുന്നു. സർവ്വകലാശാലയിലെ മലയാളപരീക്ഷകൾ നടത്തുന്നതിലും പാഠ്യപുസ്തകങ്ങൾ തിരഞ്ഞെടുക്കുന്നതിലും ഭാഷാപോഷിണിസഭയെക്കൂടി ചുമതലപ്പെടുത്തിയാൽ നന്നായിരിക്കുമെന്ന് 'കേരളമിത്രം' 'കേരളസഞ്ചാരി' മുതലായ മലയാളപത്രങ്ങൾ പുറപ്പെടുവിച്ച അഭിപ്രായത്തെ സഭാദ്ധ്യക്ഷൻ ബലമായി പിൻതാങ്ങിയെങ്കിലും അതുകൊണ്ടു വലിയ ഫലമൊന്നുമുണ്ടായില്ലെന്നു പറയേണ്ടതില്ലല്ലോ. കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഭാഷാപോഷിണിസഭയുടെ അദ്ധ്യക്ഷനായതുമുതൽ അവിടുത്തെ സകലശ്രമങ്ങളും ഭാഷയുടെ അഭ്യുദയത്തിനായി വിനിയോഗിച്ചുവെന്നുള്ളത് പ്രസ്താവ്യമാണ്.

---

# അദ്ധ്യായം ൧.

## സാഹിത്യനായകത്വം.

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു രാജ്യങ്ങളിലേയും പ്രമാണികളായ വിദ്വാന്മാരുടെ ഐകകണ്ഠ്യമായ അഭിപ്രായമനുസരിച്ച് കേരളവർമ്മദേവൻ ഭാഷാപോഷിണി സഭയുടെ സ്ഥിരാദ്ധ്യക്ഷനായിത്തീർന്നതോടുകൂടി അവിടുത്തെ ഭാഷാസാഹിത്യസാമ്രാജ്യചക്രവർത്തിത്വം സർവ്വസമ്മതമായിത്തീർന്നു. ഔത്തരാഹന്മാരും ദാക്ഷിണാത്യന്മാരുമായ വിദ്വജ്ജനങ്ങൾ എല്ലാവരും അവിടുത്തെ പ്രഥിതസാർവ്വഭൌമനായി ഭക്തിബഹുമാനപുരസ്സരം സമാദരിച്ചു വന്നു. കേരളസാഹിത്യലോകത്തിൽ സർവ്വസമ്മതമായ ചക്രവർത്തിസ്ഥാനം ഉദാരചരിതനായ ഈ മഹാനുഭാവനല്ലാതെ മറ്റൊരുത്തർക്കും അദ്യവരെയായി അധിരോഹണം ചെയ്യുവാൻ സാധിച്ചിരുന്നില്ല. ആധുനികഭാഷാസാഹിത്യത്തിലെ ആദിമചക്രവർത്തിയായ അവിടുത്തേക്കു എത്രമാത്രം സർവ്വജനസമ്മോഹനമായ വിധത്തിൽ ആ ഉന്നതസ്ഥാനം അലങ്കരിക്കുവാൻ സാധിച്ചുവെന്നുള്ളത് അവിടുത്തെ മഹാമനസ്കതയുടേയും ജനരഞ്ജകത്വത്തിന്റേയും വിജയപതാകയായി എന്നത്തേക്കും പരിലസിക്കുന്നതാണ്. ഭിന്നരുചികളും സ്വാതന്ത്ര്യകാംക്ഷികളുമായ സാഹിത്യകാരന്മാരെ യോജിപ്പിച്ച് യാതൊരു അലൌകികവും കൂടാതെ ഭാഷാസാഹിത്യത്തിന്റെ ഉൽകർഷോന്മുഖമായ പ്രയാണത്തിനു മാർഗ്ഗദർശിയായിരിക്കുകയെന്നുള്ളത് ആർക്കും അത്ര ക്ഷിപ്രസാദ്ധ്യമല്ല. അവിടുത്തെ നയചാതുര്യവും ഔദാര്യമഹിമയും ആ ഏകച്ഛത്രാധിപത്യത്തെ മനോജ്ഞമാക്കിയിരുന്നുവെന്ന് അറിയാത്തവർ ആരാണ് ?

ഭാഷാപോഷിണിയുടെ ആവിർഭാവത്തിനു ശേഷം സാഹിത്യപോഷണത്തിനുവേണ്ടി കേരളത്തിലുണ്ടായിട്ടുള്ള സകല സം

രംഭങ്ങൾക്കും അവിടുന്നു പ്രോത്സാഹനം നൽകിയിരുന്നതു കൂടാതെ, ഉത്തമകാവ്യങ്ങൾ രചിച്ച് അവിടുത്തെ സാഹിത്യ നായകത്വത്തെ വെളിപ്പെടുത്തി. സ്നേഹിതനായ ഒയ്യാരത്തു ചന്തുമേനവന്റെ അപേക്ഷപ്രകാരം 'അമരുകശതകം' അവിടുന്ന് പരിഭാഷപ്പെടുത്തി. അതിന്റെ അവസാനത്തിലുള്ള —

'സ്നേഹിതാഗ്രേസരനകൈതവപ്രണയനാ
മിഷ്ടന്റെ ഇച്ഛയ്ക്കു ഞാ
നേതാനും ദിവസങ്ങൾ കൊണ്ടമരുകം
ഭാഷപ്പെടുത്തീടിനേൻ'

എന്ന പദ്യത്തിൽ ഈ സംഗതി പ്രകടമായി പ്രസ്താവിച്ചിട്ടുള്ളതു കൂടാതെ, അതിന്റെ കയ്യെഴുത്തുപ്രതി ചന്തുമേനവനു അയച്ചു കൊടുത്തപ്പോൾ —

'സത്രമമിതിയിലിക്കവനങ്ങൾ
ചിന്തമേറിയ മനീഷിജനങ്ങൾ
കിന്തുമേ സവനവും ബഹുമാനം
ചന്തുമേനവനിലുണ്ടു സമാനം

സുമതികൾ മണി ചന്തുമേനവൻ തൻ
കമനിമനീഷിണി തന്റെയിച്ഛയാലെ
അമരുകശതകം മണിപ്രവാളം
കിമപി ചമച്ചു ഞാനയച്ചിടുന്നേൻ

ഒയ്യിന്ദുപേയിപ്പുമായതിലും വിശേഷ
മായിന്ത ശാരദയിലും സരസത്വമേറ്റം
ആവിഷ്കരിച്ച രസികന്നു ചമൽകൃതിക്കാ
യാവില്ലയെങ്കിലുമിതിൽ പ്രണയം ഭവിക്കും'

എന്നീ ചേർത്തിരുന്ന പ്രശംസാപദ്യങ്ങളിലും പ്രസ്താവിക്കുന്നു. ഇതിന്റെ ഒന്നാം പതിപ്പ് കോഴിക്കോട്ടു 'സ്പെക്റ്റേറ്റർ' അച്ചുക്കൂടത്തിൽ നിന്നും ചന്തുമേനവന്റെ ചുമതലയിലാണ് പ്രസിദ്ധം ചെയ്തതു്.

അമരുകം മണിപ്രവാളത്തിൽ സംസ്കൃതപദപ്രയോഗം ബാഹുല്യീഭവിക്കാതിരിക്കുവാൻ പരിഭാഷാകർത്താവു പ്രത്യേകം യത്നിച്ചിട്ടുണ്ട്. സംസ്കൃതകവനത്തിൽ പരിചയിച്ച് ആ ഭാഷ

അവിടുത്തേക്കു നല്ലപോലെ സ്വാധീനപ്പെട്ടിരുന്നതുകൊണ്ടു്
സംസ്കൃതപദങ്ങളെ ചുരുക്കുന്നതിനല്ലാതെ തീരെ ഒഴിക്കുന്ന
തിനു സാധിച്ചിട്ടില്ല. മൂലത്തിലെ പദങ്ങൾക്കു ശരിയായ
ഭാഷാപദങ്ങൾ പ്രയോഗിച്ചു് അർത്ഥപുഷ്ടിയെ പ്രകടിപ്പിക്കു
ന്നതിനു് ആശയഗാംഭീര്യം കൊണ്ടു ചില സ്ഥലങ്ങളിൽ സാ
ധിച്ചിട്ടില്ലെന്നുള്ളതും വക്തവ്യമാണു്. എങ്കിലും സംസ്കൃതപദ
പ്രയോഗത്തിൽ ഭാഷാശാകുന്തളത്തിലേക്കാൾ കൂടുതൽ നിഷ്ക
ർഷം അമരുകമണിപ്രവാളത്തിൽ എവിടെയും സ്പഷ്ടമാണു്.
കാവ്യത്തിന്റെ ജീവനായ ശൃംഗാരരസത്തിനു ലേശം കുറവു
വരുത്താതെയും ഭാഷാകവിതയ്ക്കു അത്യാവശ്യമായ പ്രാസനി
യമത്തെ പ്രായേണ ഉപേക്ഷിക്കാതെയും കഴിയുന്നതും സംസ്കൃ
തപദങ്ങളെ കുറച്ചും സരളലളിതമായ രീതിയിൽ രചിച്ചിട്ടുള്ള
ഈ പരിഭാഷ ഭാഷാസാഹിത്യത്തിനു അമൂല്യമായ ഒരു നേട്ട
മാണെന്നുള്ളതിനെപ്പററി രണ്ടു പക്ഷത്തിനവകാശമില്ല. ശൃം
ഗാരസർവസ്വമായ ഈ കാവ്യതല്ലജത്തിൽ വലിയകോയിത്തമ്പു
രാൻ കൈവെക്കേണ്ടിയിരുന്നില്ലെന്നും പാമരന്മാരെ അപഥ
സഞ്ചാരത്തിനു് ഇതു് പ്രേരിപ്പിച്ചേക്കുമെന്നും ആശങ്ക പുറ
പ്പെടുവിച്ചവർ ഉത്തമശൃംഗാരസാഹിത്യത്തെ ആകമാനം
തിരസ്കരിക്കണമെന്നു് വാദിക്കുന്നവരായിരിക്കണം. ഈ പരി
ഭാഷയിൽ വൃത്തഭംഗം, യതിഭംഗം മുതലായ ദോഷങ്ങളെ ഉദ്ഭാ
വനം ചെയ്തു് ഒരു ശാസ്ത്രിബ്രാഹ്മണൻ ആയിടയ്ക്കു 'കേരളപ
ത്രിക'യിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയതിനെത്തുടർന്നു്
ഒരു വാദപ്രതിവാദം തന്നെ കോലാഹലമായി നടന്നു. ചന്തു
മേനവൻ, മാനവിക്രമനേട്ടൻ തമ്പുരാൻ മുതലായ സഹൃദയ
ശിരോമണികൾ വലിയകോയിത്തമ്പുരാന്റെ പക്ഷത്തിൽ
പ്രത്യക്ഷപ്പെട്ടു. കേരളപത്രികയുടെ അധിപർ ഫ്രാന്റൻ കംഭം
പ.വ്യ-ാററു- കേരളവർമ്മദേവനെതിരായി ഒരു മുഖപ്രസംഗം എഴു
തിയതു കൂടാതെ അതിനു മറുപടിയായി അവിടുന്നു് അയച്ചു
കൊടുത്ത ലേഖനത്തിൽ ചില ഭാഗങ്ങളെ അധിപരുടെ അവ

നിവൃത്തവാനസ്സി തദാപി കിഞ്ചിൽ
'സഞ്ചാരി'ണേ ഭൂഷിതനവം ഭ്രസകമ്പം'

എന്നിങ്ങനെ പ്രസ്താവിക്കുന്നു. ഈ വാദത്തിൽ പങ്കെടുത്ത ഏട്ടൻ തമ്പുരാൻ തിരുമനസ്സിലേയും 'വാദകേസരി', 'സത്യാത്ഥി', 'സത്യവാദി' എന്നു തുടങ്ങിയ കൃത്രിമനാമധാരികളേയും കേരളവമ്മദേവന്റെ കൃതജ്ഞതയെ അറിയിക്കുന്നതിനായി—

'ഇന്നിസ്സഞ്ചാരിയാമായാരവിലവിനതയാം
പത്രികാസഞ്ചികയാം
സന്നാഹത്തോടു കേരളാംബുധി തുവരവാൻ
ചെയ്യു സൽപദ്യവർഷം
അന്യൂനം പ്രേമബന്ധത്തിനമഥ ഗുണവാൻ
പക്ഷപാതത്തിനും താൻ
കന്നിക്കും വൈരശീർഷ്യത്തിനു രുചിയും
മെന്നു നൽകിച്ചിടുന്നോൻ.

'വാദകേസരി', 'സത്യവാദി'യി
ത്യാദിയാം ഗൂഢനാമത്തിനെ
ആദരേണ കൃതജ്ഞരാമമ
വേദയാമി മഹത്മഭൃന്മാൻ'

എന്നു രണ്ടു പദ്യങ്ങൾ ഏട്ടൻ തമ്പുരാന്റെ പേക്കു അയച്ചുകൊടുത്തുകാണുന്നു.

ഭാഷാപോഷിണി സഭയ്ക്കു വേണ്ടി അവിടുന്നു് അതുവരെ ചെയ്തിട്ടുള്ള ശ്രമത്തിന് സ്വല്പമെങ്കിലും സാഫല്യം വന്നതായി വിചാരിക്കാൻ സംഗതിയുണ്ടെങ്കിൽ അതു് ആ സഭവക മാസികയുടെ കഴിഞ്ഞ രണ്ടുലക്കങ്ങളിലായി അച്ചടിച്ചിട്ടുള്ള 'മയൂരസന്ദേശ'ത്തെ ഒന്നിനെ ഉദ്ദേശിച്ചുമാത്രമേയുള്ളുവെന്നു് അവിടുന്നുതന്നെ ൧൦൭൦-ലെ യോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിക്കുന്നു. ഈ സന്ദേശകാവ്യം ഭാഷാപോഷിണിക്കു വേണ്ടി നേരമ്പോക്കായി അവിടുന്നു രചിച്ചതാണെങ്കിലും അവിടത്തെ സ്വതന്ത്രഭാഷാകൃതികളിൽ ഇതു് മണിമകുടമായി പരിലസിക്കുന്നു. ഭാഷാസന്ദേശകാവ്യപ്രസ്ഥാനത്തിലെ നടുനായകമായിരിക്കത്തക്ക ഗുണപൌഷ്കല്യത്തിൽ

അതിനോടു മത്സരിക്കുവാൻ പ്രാചീനകൃതിയായ ഉണ്ണുനീലിസന്ദേശം മാത്രമേയുള്ളതായി നമുക്ക ഇതുവരെ അറിവുള്ളു. മധുരപദാകലിതമായ ഈ മോഹനകാവ്യം അതിൻെറ ആവിർഭാവകാലത്തു തന്നെ സഹൃദയാഗ്രഗണ്യന്മാരായ പല പണ്ഡിതന്മാരെയും വശീകരിച്ചു. ഇന്ദുലേഖാകർത്താവിനു ഈ സുകുമാരകാവ്യം എത്രമാത്രം ചേതസ്സമാകർഷകമായിത്തോന്നിയെന്നു് അതിൻെറ ഒന്നാംപതിപ്പിൽ അദ്ദേഹം എഴുതിച്ചേർത്ത പീഠികയും പിന്നീടു മലയാളമനോരമയിൽ പ്രസിദ്ധംചെയ്ത മണ്ഡനവിമർശവും തെളിവായിരിക്കുന്നുണ്ടു്. ഒരു മയൂരത്തിൻെറ സ്വർണ്ണവർണ്ണത്തിലുള്ള ചിത്രത്തോടുകൂടി അതികമനീയമായ രീതിയിൽ 'ബയൻറു്' ചെയ്തു് എല്ലാപ്രകാരത്തിലും സർവ്വജനാകർഷണീയമായ അഴകോടുകൂടി പുറപ്പെട്ട ഈ മയൂരസന്ദേശകാവ്യം ആരെയാണു് ആഹ്ലാദിപ്പിക്കാത്തതു് ? 'വിദ്യാവിനോദിനി'യിൽ ഈ കാവ്യത്തെ നിരൂപണംചെയ്ത സഹൃദയശിരോമണിയായ സി. അച്യുതമേനവനവർകൾ, 'ഞങ്ങൾ അതു് ആറേഴ പരിവൃത്തി വായിച്ചു. ഓരോ വട്ടം വായിക്കുമ്പോൾ അതിൽ രസം കൂടിക്കൂടിയാണു് വന്നതു്. അങ്ങനെ രസം കൂടി തോന്നാത്തവയുണ്ടെങ്കിൽ അവയുടെ പേരിൽ ഞങ്ങൾക്ക അസൂയയില്ല' എന്നു് പ്രസ്താവിക്കുന്നു. ൧൦൭൦ ചിങ്ങം ൨൪-ാംനു-മലയാളമനോരമയിൽ ചാത്തുമേനവൻ പ്രസിദ്ധംചെയ്ത മണ്ഡനവിമർശനത്തിൽ മയൂരസന്ദേശം എന്തുകൊണ്ടു ഹൃദയംഗമമായിത്തോന്നിയെന്നു് വിശദമാക്കിയിട്ടുണ്ടു്. "ഒന്നാമതായി മയൂരസന്ദേശത്തെപ്പററി എനിക്ക അളവില്ലാതെ ഉണ്ടായ ഒരു ആശ്ചര്യവും സന്തോഷവും അതിലെ കഥാസന്ദർഭത്തെ കൊണ്ടുവന്ന മാതിരിയിലാണ്. പ്രസിദ്ധനായി അറിയപ്പെട്ടിട്ടുള്ള ഒരു കേരളീയനായ ഈ മഹാകവി തന്നെയാണു് നായകൻ. ഈ സന്ദേശം ആരെ ഉദ്ദേശിച്ചോ ആ ദേഹം അത്യന്ത ഉൽകൃഷ്ടപദവിയിൽ ഇരിക്കുന്ന അതിവിദുഷിയായ ഒരു രാജ്ഞി. തൻെറ അത്യന്ത പ്രിയപ്പെട്ട പത്നി. കേരളത്തി

ലെങ്ങും അറിയപ്പെട്ടിട്ടുള്ള ഒരു സ്ത്രീരത്നം. സന്ദർഭമോ ആത്യന്തയുക്തമായിട്ടുള്ളതുതന്നെ. മയൂരസന്ദേശത്തിന്റെ സൌന്ദര്യത്തെ വേറെ ഒരു പുസ്തകത്തോടു് ഒത്തുനോക്കി ഗ്രഹിക്കേണ്ട ആവശ്യമില്ല. ഇങ്ങനെ സൌന്ദര്യമുള്ള മണിപ്രവാളശ്ലോകങ്ങളെ ഞാൻ ഇതുവരെ വായിച്ചിട്ടില്ലെന്നു തന്നെ പറയാം. ഇതിലെ ശ്ലോകങ്ങൾക്കു സ്വർണ്ണത്തിനു സൌരഭ്യം ഉണ്ടായാൽ ഉള്ളതുപോലെ ഒരു വിശേഷത കാണപ്പെടുന്നു.”

ചന്തുമേനവന് മയൂരസന്ദേശത്തെപ്പററിയുണ്ടായ ഈ ആഹ്ലാദം പക്ഷപാതജനിതമല്ലെന്നുള്ളതിന് വേറെയും പല പണ്ഡിതകേസരികൾ അതിന്റെ സൌന്ദര്യലഹരിയിൽ മതിമറന്നു് വികാരവിവശരായിത്തീൎന്നിട്ടുണ്ടെന്നുള്ളതു് ഉൽബലകമായിരിക്കുന്നുണ്ടു്. സ്വകൃതിയെപ്പോലും നിശിതമായി, നിർദ്ദാക്ഷിണ്യമായി, നിഷ്പക്ഷമായി നിരൂപണംചെയ്യുന്ന കേരളപാണിനി “കവികുലകൂടസ്ഥനായ കാളിദാസന്റെ നവീനപന്ഥാവിനു സാഫല്യം സിദ്ധിച്ചതു് ഈ മയൂരസന്ദേശത്താലാകുന്നുവെന്നു് നിർവിവാദമായിത്തന്നെ പറയാം. കാളിദാസകൃതിയോടു താരതമ്യം പരീക്ഷിക്കത്തക്ക യോഗ്യത സമ്പാദിക്കുക തന്നെ ഒരു കാവ്യത്തിനുണ്ടാകാവുന്ന ഭാഗ്യത്തിന്റെ പരമകാഷ്ഠയാകുന്നു. മയൂരസന്ദേശത്തിനു് ഈ യോഗ്യത സിദ്ധിച്ചിട്ടുണ്ടെന്നു ഞാൻ മാത്രമല്ല ഇദാനീന്തനന്മാരായ കാവ്യരസികന്മാരിൽ ഒന്നാമനെന്നു തീർച്ചപ്പെട്ടിട്ടുള്ള ഇന്ദുലേഖാകർത്താവുകൂടി പ്രകടമായി സമ്മതിച്ചിരിക്കുന്നു. മയൂരസന്ദേശത്തിന് മേഘസന്ദേശത്തെക്കാൾ ഒരു മാററു കൂടുകയില്ലയോ എന്നാണെന്റെ തർക്കം” എന്നാണ് അതിന്റെ മുഖവുരയിൽ പ്രസ്താവിക്കുന്നതു്.

യഥാർത്ഥത്തിൽ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ഭാഷാകവനസാമർത്ഥ്യം മയൂരസന്ദേശത്തിൽ അതിന്റെ അത്യുച്ചനിലയിലാണ് പ്രത്യക്ഷപ്പെടുന്നതു്. ‘ഉള്ളം കവിഞ്ഞു പായുന്ന സാഹിത്യസുധാസമുദ്രത്തിന്റെ തരംഗപരമ്പരകളാലുള്ള തള്ളൽ പൊറുക്കാതെ വലയുന്ന’ വശ്യവാക്കായ ഒരു

മഹാകവിയെയാണ് മയൂരസന്ദേശത്തിൽ ഭാവുകന്മാർ വീക്ഷിക്കാവുന്നത്. വിയോഗജമായ ശോകരസത്തെ തന്മയത്വത്തോടുകൂടി വ്യഞ്ജിപ്പിച്ച് വായനക്കാരുടെ മനസ്സിനെ ദ്രവിപ്പിക്കുന്നതിന്ന പ്രാഗത്ഭ്യമുള്ള ദിവ്യതൂലികയുടെ വിളയാട്ടം—

> 'തന്മാദൃക്ഷാം നരപതിരയം കൈകൊണ്ടു മരാളീമിപ്പും
> മുത്താനന്ദം തൽപ്പുരമതിൽ മഹാരാജ്ഞിയെക്കാണുവാനും'

> 'കോടക്കാർകൊണ്ടിരുളിയവുമീയംബരം കാണമോ മാൻ
> പേടക്കണ്ണാൾ വിരഹവിധുരീഭാവമാർന്നെൻെറ നാഥാ'

എന്നു തുടങ്ങിയുള്ള സുന്ദരപദ്യങ്ങളിൽ ആർക്കാണ് അനുഭവപ്പെടാത്തത് ? ഇത്ര രചനാഭംഗിയും അർത്ഥസൌഷ്ഠവവും ആപാതമധുരിമയും ആലോചനാമൃതത്വവും ശബ്ദസൌകമാര്യവും സമ്മേളിക്കുന്ന സന്ദേശകാവ്യം ഭാഷാസാഹിത്യത്തിൽ അത്യന്തം അപൂർവമാണ്. ഈ ഒരു കൃതിതന്നെ കേരളവർമ്മ വലിയകോയിത്തമ്പുരാന് അനശ്വരയശസ്സ് സമാർജ്ജിക്കുന്നതിന് പര്യാപ്തമാണ്. മനോധർമ്മമധുരിതമായ മയൂരസന്ദേശത്തിന്ന കാവ്യത്വമില്ലെന്ന ജല്പിക്കുന്നവരെക്കുറിച്ച് സാഹിത്യലോകത്തിൽ ആരും ഒരിക്കലും അസൂയപ്പെടുന്നതല്ല. അവർ കാവ്യാരാമത്തിൽ കാലുവെക്കുന്നതിനൊ അതിൻെറ ദിവ്യഗാനമാധുരിയിൽ ലയിക്കുന്നതിനൊ പരസ്സഹസ്രം ജന്മമെടുക്കേണ്ടിവരും.

ഈയിടയ്ക്കു തന്നെയാണ് അവിടുത്തെ ഗദ്യകൃതികളിൽ മുന്നണിയിൽ നില്ക്കുന്ന 'അക്ബറും' 'മഹച്ചരിത സംഗ്രഹവും' പ്രസിദ്ധപ്പെടുത്തിയത്. അക്ബറിലെ ആദ്യത്തെ അദ്ധ്യായങ്ങൾ പന്ത്രണ്ടുവർഷം മുമ്പു അവിടുന്ന് എഴുതിയവയാണ്. ഫലിതനോടിടയ്ക്കു ആദ്യഭാഗം എഴുതിത്തീർന്നതിനാൽ അതിൽ സംസ്കൃതപദപ്രയോഗം അനാവശ്യകമായി വന്നുപോയിട്ടില്ലയോ എന്ന് ഫലിതൻ മേടത്തിൽ അതു് പ്രസിദ്ധപ്പെടുത്തിയപ്പോൾ അവിടുത്തേക്കു തോന്നാതിരുന്നില്ല. "സംസ്കൃതത്തെക്കുറിച്ച് വൈമുഖ്യമുള്ളവർ ഉപക്രമം കണ്ട് ബുദ്ധിക്കുയ

ത്താൽ പുസ്തകം വലിച്ചെറിയാതെ അല്പം ക്ഷമയോടുകൂടി മേൽ വായിച്ചുനോക്കിയാൽ അങ്ങോട്ടുങ്ങോട്ടു സംസ്കൃതപദപ്രയോഗം കുറവാണെന്നു കാണുന്നതു കൂടാതെ തങ്ങളുടെ പരിശ്രമം നിഷ്പ്രയോജനമായിയെന്ന പശ്ചാത്താപത്തിനു യാതൊരുവിധത്തിലും ഇടയില്ലെന്നു അവൎക്കു ഒടുവിൽ നിശ്ചയമായി ബോധപ്പെടുന്നതാണ്'' എന്നു് കേരളവൎമ്മദേവൻ അവതാരികയിൽ സമ്മതിച്ചിട്ടുള്ളതിനെ ശ്രദ്ധിക്കാതെയാണ് പലരും 'അസ്തപൎവ്വതനിതംബത്തെ അഭിമുഖീകരിച്ചു് ലംബമാനമായ അംബുജബന്ധുബിംബത്തിൽ നിന്നും അംബരമദ്ധ്യത്തിൽ വിസ്തൃമരങ്ങളായി ബന്ധൂകബന്ധുരങ്ങളായ കിരണകങ്ങളും' എന്നുതുടങ്ങിയ അൿബറിന്റെ പ്രാരംഭഭാഗത്തെ സംസ്കൃതബഹുലമെന്നു അപലപിച്ചിട്ടുള്ളതു്. ഭാഷാഗദ്യത്തിന്റെ നിലയിൽ സ്വല്പകാലത്തിനുള്ളിൽ വന്നുചേൎന്ന വ്യത്യാസം അൿബറിന്റെ അനന്തരഭാഗം വെളിപ്പെടുത്തിയിട്ടുണ്ടു്. ഇതു് ഡച്ചുഭാഷയിൽ ആദ്യം എഴുതിയിട്ടുള്ള ഒരു പുസ്തകത്തെ ഇംഗ്ലീഷിൽ ഭാഷാന്തരം ചെയ്തതു നോക്കി വിവൎത്തനം ചെയ്തിട്ടുള്ളതാണ്. വെറും പദാനുപദ തൎജ്ജിമയല്ല കേരളവൎമ്മദേവൻ മുതിൎന്നു കാണുന്നില്ല. ഏകദേശം സ്വതന്ത്രമായ ഒരു രീതിയാണ് അവിടുന്ന് അവലംബിച്ചിരിക്കുന്നതു്. സംഭാഷണങ്ങളിലും മററും പ്രത്യേകം തന്മയത്വം വരുത്തുന്നതിന് വിജയകരമായി അവിടുന്ന് പരിശ്രമിച്ചിട്ടുണ്ടു്. സന്ദൎഭത്തിനും പാത്രങ്ങളുടെ നിലയ്ക്കും വികാരവിചാരങ്ങൾക്കും അനുഗുണമായ രീതിയിലാണ് സംഭാഷണം നിൎവ്വഹിച്ചിട്ടുള്ളതു്. കഥാഗതിയിലൊ സംഭവവൎണ്ണനകളിലൊ പരിഭാഷകൻ പറയത്തക്ക യാതൊരു സ്വാതന്ത്ര്യവും പ്രവൎത്തിച്ചതായി കാണ്മാനില്ല. അൿബർ ഭാഷാസാഹിത്യത്തിനു ഒരു വലിയ നേട്ടമാണെന്നുള്ളതിനെപ്പററി രണ്ടു പക്ഷമുണ്ടാവാൻ തരമില്ല. ഭാഷയിൽ പറയത്തക്ക ഗദ്യപുസ്തകങ്ങൾ അപൂൎവ്വമായിരുന്ന കാലത്തു് അൿബറുടെ ആവിൎഭാവം തീൎച്ചയായും ഭാഷാഗദ്യത്തി

ന്റെ ഭാഗധേയമായി പരിഗണിക്കേണ്ടതാണ്. മലയാളഭാഷയിലെ ആഖ്യായികാപ്രസ്ഥാനത്തിൽ അക്‌ബറിനു ഒരു പ്രധാനമായ സ്ഥാനമുണ്ട്. ൧൮൯൪-ൽ അക്‌ബർ മംഗലാപുരത്തു ബാസൽമിഷ്യൻ അച്ചുക്കൂടത്തിൽ അടിപ്പിക്കുന്നതിനെപ്പററി സകല ഏപ്പാടുകളും ചെയ്യുന്നതിനായി ഒയ്യാരത്തു ചന്തുമേനവനെ ചുമതലപ്പെടുത്തി കേരളവർമ്മദേവൻ എഴുതി അയച്ചുകാണുന്നു.

'മഹച്ചരിതസംഗ്രഹ'വും അവിടുത്തെ ഗദ്യകൃതികളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു പ്രസിദ്ധീകരണമാണ്. ഇതിന്റെ നിർമ്മാണത്തിൽ അന്ന് ബുക്ക കമ്മിററി മെമ്പറന്മാരായിരുന്നവരുടെ സഹായം അവിടുത്തേക്കുണ്ടായിരുന്നുവെന്ന് മുമ്പ് പ്രസ്താവിച്ചുവല്ലോ. എന്നാൽ എല്ലാം അവിടുത്തെ പരിശോധനയ്ക്കു വിധേയമായിരുന്നതിനാൽ ഭാഷാരീതിയെ സംബന്ധിച്ചിടത്തോളം ഏതാണ്ടൊരു ഐകരൂപ്യം വരുത്തുവാൻ അവിടുത്തേക്കു സാധിച്ചിട്ടുണ്ട്. ൧൦൭൧ ഇടവത്തിൽ ൧൦൭൧ ജീവചരിത്രങ്ങളോടു കൂടിയ ഈ ഗ്രന്ഥം ബുക്കുകമ്മിററി വകയായി പ്രസിദ്ധം ചെയ്യുന്നതിനുമുമ്പ് ഇതിലെ ഏതാനും ഭാഗങ്ങൾ വിദ്യാവിലാസിനിയിലും ചെറിയ പുസ്തകങ്ങളായും പ്രസിദ്ധപ്പെടുത്തിയിരുന്നുവെന്ന് മുമ്പുതന്നെ പ്രസ്താവിച്ചുവല്ലോ. ഇത്തരം ഒരു മഹച്ചരിതമാലിക അക്കാലത്ത് എത്രമാത്രം വിജ്ഞാനാഭിവൃദ്ധിക്കു പ്രയോജനകരമായിരുന്നുവെന്ന് നിർണ്ണയിക്കുവാൻ പ്രയാസമാണ്. തിരുവിതാംകൂറിലും സർവ്വകലാശാലയിലും വളരെക്കാലം ഇത് ഒരു പാഠപുസ്തകമായിരുന്നിട്ടുണ്ട്.

൧൮൯൫-ൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു എഫ്. ആർ. എച്ച്. എസ്സ്. എന്ന ബിരുദം കിട്ടി. അതിനെത്തുടർന്ന് അധികം കഴിയുന്നതിനുമുമ്പ് വിക്ടോറിയാ ചക്രവർത്തിനിയുടെ ജന്മനാൾ ബഹുമതികളുടെ കൂട്ടത്തിൽ തി

രുമനസ്സിലേക്കു സി. എസ്സ്. ഐ. എന്ന സ്ഥാനവും ലഭിച്ചു. ഈയവസരത്തിൽ അവിടത്തേക്കു അനവധി സുഹൃത്തുക്കളിൽ നിന്നുംലഭിച്ച മംഗളാശംസകൾക്കും അനുമോദനക്കമ്പികൾക്കും കണക്കില്ല. അന്നത്തെ റസിഡൻറായിരുന്നയാളും പരോപകാരതല്പരനും വിദ്യാഭ്യാസത്തിൻെറ അഭിവൃദ്ധിയിൽ അത്യന്തശ്രദ്ധാലുവും അന്യാദൃശസൌജന്യനിധിയുമായ 'ഗ്രിഗ്ഗ'സായിപ്പിൻെറ ശുപാൎശപ്രകാരം മഹാരാജാവു തിരുമനസ്സിലെ സമ്മതത്തോടുകൂടിയാണ് മഹനീയമായ ഈ സ്ഥാനം അവിടത്തേക്കു കരഗതമായതു്. ഗ്രിഗ്ഗ്ദുര അവിടത്തെ നിൎവ്യാജസ്നേഹത്തിനു പാത്രമായിരുന്ന ഒരു സുഹൃന്മണിയായിരുന്നുവെന്ന് അവിടത്തെ എഴുത്തുകളിൽ നിന്നും നല്ലപോലെ സ്പഷ്ടമാകുന്നുണ്ട്. ൧൮൯൭ ആഗസ്റ്റുമാസം ൨൧-ാംനു- അന്ന് ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന മിസ്സസ് ഗ്രിഗ്ഗിൻെറ പേൎക്കു അയച്ച എഴുത്തിൽ അവിടത്തേക്കു ഈ ബഹുമതി ലഭിക്കുന്നതിന് കാരണഭൂതനായ അവരുടെ ഭൎത്താവിൻെറ അകാലചരമത്തിൽ അനുശോചനം പ്രകടിപ്പിച്ചുകാണുന്നു. ഗ്രിഗ്ഗിൻെറ സ്മാരകത്തിനായി മതിരാശി വിദ്യാഭ്യാസഡയറക്ടരുടെ ഉത്സാഹത്തിൽ ആരംഭിച്ച ധനശേഖരത്തിലേക്കു വലിയകോയിത്തമ്പുരാനും മഹാറാണിതിരുമനസ്സുകൊണ്ടും ചെയ്ത ഉദാരസംഭാവനകൾ ആഗസ്റ്റ് ൧൫-ാം തീയതി അയച്ചുകൊടുത്തപ്പോൾ അതോടുകൂടി അയച്ച എഴുത്തിൽ "അദ്ദേഹത്തിൻെറ പ്രത്യേകവാത്സല്യത്തിനും സ്നേഹത്തിനും പാത്രവും അദ്ദേഹത്തിൻെറ മഹനീയയോഗ്യതകളെ ബഹുമാനിക്കുന്നതിനു സന്നദ്ധനും അദ്ദേഹത്തിൻെറ സന്മനസ്സിനെ ഏറക്കുറെ ആവർജ്ജിക്കുവാൻ സാധിച്ചുവെന്ന് അഭിമാനിക്കുന്നവനുമായ ഞാൻ ആ മഹാപുരുഷൻെറ സ്മരണയ്ക്കായി യഥാശക്തി പ്രവൎത്തിക്കുവാൻ ഒരുക്കമാണ്. അതിനുവേണ്ടി പരിശ്രമിക്കുന്നതു് ഞാൻ ഭാഗ്യമായി കരുതും" എന്ന് എഴുതിയിരിക്കുന്നു. ആ നവംബർ മാസത്തിൽ ഈ ബഹുമതിക്കുള്ള മുദ്രയും മറ്റും അന്നത്തെ റസിഡണ്ടായിരുന്ന 'പി. തോം

സൺ' തിരുമനസ്സിലേക്കു അയച്ചുകൊടുത്തതിനു കൃതജ്ഞത പ്രകാശിപ്പിച്ച് എഴുതിയയച്ചുകാണുന്നു.

അപരിചിതന്മാരായ അഭ്യുദയകാംക്ഷികളിൽനിന്നും അവിടുത്തേക്കു ഈയവസരത്തിൽ ലഭിച്ച എഴുത്തുകളിൽ ഒട്ടുവിൽ കുഞ്ഞിക്കൃഷ്ണമേനവന്റെ അനുമോദനം പ്രത്യേകം അവിടുത്തേക്കു ഹൃദയംഗമമായിത്തോന്നി. ആഗസ്റ്റ് ൪-ാംനു- മേനവന്റെ പേൎക്ക് അവിടുന്ന് ഇങ്ങനെ എഴുതുന്നു. "ജൂലൈ ൩൧-ാംനു- നിങ്ങൾ സദയം അയച്ച എഴുത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു. വിക്ടോറിയാചക്രവൎത്തിനി അനുഗ്രഹപൂൎവ്വം എനിക്കു നൽകിയ സ്ഥാനലബ്ധിയെക്കുറിച്ച് നിങ്ങൾ പറഞ്ഞിട്ടുള്ളത് എനിക്കു സവിശേഷം ഹൃദയംഗമമായി തോന്നി. മനോരമയുടെ കവിതാപംക്തിയിൽ പലപ്പോഴും കാണാറുണ്ടായിരുന്ന പേരോടുകൂടിയ ആൾതന്നെയാണ് നിങ്ങളെന്ന് ഞാൻ ഊഹിക്കുന്നതു് തെറ്റുകയില്ലെന്നു ഞാൻ പ്രത്യാശിക്കുന്നു. എന്റെ ഈയിടത്തെ കൃതിയായ മയൂരസന്ദേശത്തിന്റെ ഒരു പ്രതി നിങ്ങളുടെ സ്വീകരണത്തിനായി ഇതോടുകൂടി അയയ്ക്കുന്നു. ഞാൻ ആണ്ടുതോറുമുള്ള അനന്തപ്പിഴിച്ചിലിൽ ആകയാൽ സ്വന്തം കൈയ്യുടയിൽ എഴുതാത്തതാണ്." അവിടുത്തെ പഴയ സ്നേഹിതനായ വേദാദ്രീശദാസ മുതലിയാരുടെപേൎക്ക് ഫവുൻവ്വ ആഗസ്റ്റ് ൨൧-ാംനു- "എനിക്കു സീ. എസ്സ്. ഐ. ബിരുദം ലഭിച്ചപ്പോൾ വന്നുചേൎന്ന അനവധി അനുമോദനകത്തുകളിൽ മറ്റൊന്നും നിങ്ങളുടേതുപോലെ എന്റെ ഹൃദയത്തെ സ്പൎശിച്ചില്ല. അതു് എനിക്കു നൽകിയ പൂൎണ്ണസംതൃപ്തി ഞാൻ ഇപ്പോഴും നല്ലവണ്ണം ഓൎമ്മിക്കുന്നു" എന്ന് എഴുതിക്കാണുന്നു. പ്രാണസ്നേഹിതനായ ചന്തുമേനവന് 'റാവുബഹദൂർ' സ്ഥാനം കിട്ടിയപ്പോൾ ഫവുൻൻ മാൎച്ചുമാസം ൨൧-ാംനു- അയച്ച എഴുത്തിൽ 'നിങ്ങളുടെ സ്ഥാനത്തിന്റെ സന്തുഷ്ടിയും മൂല്യവും നിങ്ങൾ കോലാഹലമൊന്നുമില്ലാതെയാണ് സ്വീകരിച്ചതെന്ന് ചില പത്രങ്ങളിൽ പ്രസ്താവിച്ചുകണ്ടു. അതുപോലെ എനിക്കു സി. എസ്സ്.

ഷാഎം. മിത്രയും മററും റസിഡണ്ടു സാഹ്ബ് എന്റെ പ്രാണേശ്വരി
യായ മഹാരാജ്ഞിയുടെയും റസിഡണ്ടിന്റെ മദാമ്മയുടേയും
മുമ്പിൽവച്ച് നടക്കയായിരുന്നു. എന്നാൽ ഈയിടെ ദിവാൻ
ജോലിയിൽനിന്നും പിരിഞ്ഞ ശങ്കരസുബ്ബയ്യർ ആ സ്ഥാനം സ്വീ
കരിച്ചതു് ഒരു വലിയ മീററിംഗിൽ കോലാഹലത്തോടുകൂടിയാ
ണ്" എന്ന് പ്രസ്താവിക്കുന്നു. ൧൦൭൩-ൽ നടന്ന ഭാഷാപോ
ഷിണിസഭയുടെ അദ്ധ്യക്ഷപ്രസംഗത്തിൽ "ഇതുവരെയായുള്ള
എന്റെ ജീവിതകാലത്തിൽ പകുതിയിലധികവും എന്നല്ല മൂ
ന്നിൽ രണ്ടുഭാഗവും ഞാൻ പുസ്തകരചനയ്ക്കായിട്ടുതന്നെ ഉപ
യോഗിക്കയും എന്റെ ശ്രമത്തെ മഹാജനങ്ങൾ അഭിനന്ദിക്ക
യും അതിനു തക്കതായ ബഹുമതി മഹാമഹിമശാലിനിയായ
ഭാരതചക്രവർത്തിനിയിൽ നിന്ന് എനിക്കു ലഭിക്കുകയും ചെയ്ക
തിനാൽ എന്റെ ജന്മത്തിന് ഐഹികമായ സാഫല്യം സി
ദ്ധിച്ചിരിക്കുന്നു എന്നുള്ള കൃതാർത്ഥതയോടുകൂടി ഇനി ആമു
ഷ്മികഫലാർത്ഥമായിതന്നെ ആയുശ്ശേഷത്തെ കഴിച്ചുകൂട്ടണ
മെന്നാണ് എനിക്കിപ്പോൾ ആഗ്രഹമുള്ളതു്" എന്ന് അവി
ടുന്നു പറഞ്ഞു കാണുന്നു.

തിരുവനന്തപുരത്തെ പൊതുജനങ്ങളുടെ വകയായി
അവിടുത്തെ അനുമോദിക്കുന്നതിനും ഒരു മംഗളപത്രം സമർപ്പി
ക്കുന്നതിനുമായി ആ ജൂൺ ൨൪-ാനു- രാജകീയ കാളേജുഹാ
ളിൽ വെച്ച് ഒരു യോഗം നടന്നു. മംഗളപത്രത്തിനു മറുപടി
യായി അവിടുന്നു ചെയ്ത പ്രസംഗത്തിൽ, "മഹാപണ്ഡിതനും
ഗംഭീരപുരുഷനുമായ എന്റെ വന്ദ്യമാതുലന്റെ ശിക്ഷയിൽ
എനിക്കു കുറെ സംസ്കൃതഭാഷാജ്ഞാനവും ഇംഗ്ലീഷു ഭാഷാപ
രിജ്ഞാനവും ലഭിച്ചതിനാൽ, അവിടുത്തെ മഹനീയാദർശങ്ങള
നുസരിച്ച് എന്റെ മാതൃഭാഷയുടെ ഉന്നമനത്തിനായി പരി
ശ്രമിക്കുവാൻ ആഗ്രഹമുണ്ടായി. എന്നാൽ ആഗ്രഹത്തിനു
തക്കവണ്ണം പറയത്തക്കതുപോലെ ഒന്നും ചെയ്യുവാൻ കഴിഞ്ഞി
ട്ടില്ല. ബുക്കു കമ്മിററിയുടെ അദ്ധ്യക്ഷനെന്ന നിലയിൽ ഏതാ

നം പുസ്തകങ്ങൾ തൎജ്ജിമകളായും അനുകരണങ്ങളായും രചി
ച്ചു. ഭാഷാപോഷിണി സഭാദ്ധ്യക്ഷനെന്ന നിലയിൽ മാത്ര
ഭാഷാപോഷണത്തിനു പ്രോത്സാഹിപ്പിക്കുവാൻ ഒട്ടെങ്കിലും
സാധിച്ചു. പക്ഷെ ഇനിയെന്തെല്ലാം ഭാഷയിൽ സാധിക്കു
ണ്ടതായിരിക്കുന്നുവെന്നു ചിന്തിക്കുമ്പോൾ, ചെയ്തതെല്ലാം സമുദ്ര
ത്തിൽ ഒരുതുള്ളി വെള്ളം പോലെ മാത്രം. ഭാഷാനാടകപ്ര
സ്ഥാനം ശാകുന്തളതൎജ്ജിമ കൊണ്ടു ആദ്യമായി ആവിർഭവിപ്പി
ക്കുന്നതിനു ഞാൻ കാരണഭൂതനായതു് ഒരു യദൃച്ഛാസംഭവം
മാത്രമാണു്" എന്നു് അവിടുന്നു് പ്രസ്താവിക്കുന്നു.

ബുക്കുകമ്മിററി പ്രസിഡണ്ടെന്ന നിലയിൽ അവിടുന്നു
ചെയ്തുവന്ന പരിശ്രമം ആയിടയ്ക്കു അല്പം മന്ദീഭവിച്ചു. വിശാ
ഖം തിരുനാൾ തിരുമനസ്സിലെ സ്ഥാനാരോഹണത്തോടുകൂടി
൧൮൮൦ ജൂൺ മാസത്തിൽ നവചൈതന്യം പ്രാപിച്ച ബുക്കു
കമ്മിററി ഇന്ത്യാചരിത്രകഥകൾ, ലോകത്തിന്റെ ശൈശവാ
വസ്ഥ, സന്മാൎഗ്ഗപ്രദീപം, മഹച്ചരിതസംഗ്രഹം, അക്ബർ
എന്നു തുടങ്ങി എത്രയോ ഉത്തമഗ്രന്ഥകൃതികൾ പ്രസിദ്ധീകരി
ച്ചതു് പല ഗ്രന്ഥകാരന്മാൎക്കു പ്രോത്സാഹജനകമായിത്തീൎന്നു
നിമിത്തം ആ തോതനുസരിച്ചു് നവീന പുസ്തകങ്ങൾ ആവിർഭവി
ക്കുകയും കമ്മിററിയുടെ പ്രവൎത്തനപദ്ധതിക്കു വൈപുല്യമുണ്ടാ
കയും ചെയ്തുവെങ്കിലും അന്നത്തെ ഗവൎമ്മെന്റിന്റെ നയ
ത്താൽ കമ്മിററിയിലെ അംഗങ്ങൾ ക്രമേണ കുറഞ്ഞു് പ്രസി
ഡൻറു മാത്രമായി അവശേഷിച്ചു. പുസ്തകനിൎമ്മാണത്തിനു പു
റമേ പുസ്തകപരിശോധനയും കമ്മിററിയുടെ കൎത്തവ്യമായിത്തീ
ൎന്നപ്പോൾ കേരളവൎമ്മദേവൻതന്നെ സകല ജോലികളും നിൎവ്വ
ഹിക്കേണ്ടതായിവന്നു. ഗ്രന്ഥകാരന്മാരും നവീന കൃതികളും
ധാരാളമായി പുറപ്പെട്ടതോടുകൂടി കമ്മിററി വക പ്രസിദ്ധീകര
ണങ്ങൾക്കുള്ള പ്രചാരവും പ്രാധാന്യവും കുറഞ്ഞു വരികയും
അവയെ പാഠ്യപുസ്തകങ്ങളായി പള്ളിക്കൂടങ്ങളിൽ അംഗീകരി

ക്ഷാതിരിക്കുകയും ചെയ്തു. ഈ ഘട്ടത്തിൽ കമ്മിററിയെ പരിഷ്കരിക്കുവാൻ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു സമർപ്പിച്ച നിർദ്ദേശങ്ങളെ അതുപോലെ സ്വീകരിക്കുന്നതിന് അന്നത്തെ ദിവാൻജിയായിരുന്ന ശങ്കരസുബ്ബയ്യർ സന്നദ്ധത പ്രകടിപ്പിച്ചില്ല. പാഠ്യപുസ്തകങ്ങളെ നിശ്ചയിക്കുന്ന അധികാരം നാട്ടുഭാഷാദ്ധ്യക്ഷനിൽ തന്നെ നിക്ഷിപ്തമായിരിക്കണമെന്നും ബുക്കുകമ്മിററി പ്രസിഡൻറിനു ആ ചുമതല വിട്ടു കൊടുക്കുവാൻ പാടില്ലെന്നുമാണ് ദിവാൻജി അഭിപ്രായപ്പെട്ടത്. ഗവണ്മെൻറിന്റെ ചുമതലയിൽ അഞ്ചു പാഠപുസ്തകങ്ങൾ രൂപവൽക്കരിച്ചാൽ മതിയെന്നും മററു പുസ്തകങ്ങൾ ഗവണ്മെൻറു നേരിട്ടു ഉണ്ടാക്കേണ്ടെന്നും ദിവാൻജി നിശ്ചയിച്ചു. കേരളവർമ്മദേവൻ കോട്ടയത്തുവെച്ച് അന്നത്തെ വിദ്യാഭ്യാസ പരിഷ്കാരങ്ങളെ പരാമർശിച്ച് ഒരു പ്രസംഗം നടത്തിയതു് ദിവാൻജിക്കു അരോചകമായിത്തീരുകയും ഔദ്യോഗികമായി അതിനു അവിടുത്തോടു സമാധാനം ചോദിക്കുകയും ചെയ്തതിനെ തുടർന്ന് അവർ തമ്മിലുണ്ടായ രസക്കേടും ബുക്കുകമ്മിററിയുടെ പുരോഗമനത്തെ മന്ദഗതിയിലാക്കിയെന്നുള്ളതിനു സംശയമില്ല. ൧൦൯൦ ജനവരി ൩-ാംനു- അവിടുന്ന് ടി. കെ. കൃഷ്ണമേനവനവർകൾക്കു ഇങ്ങനെ എഴുതുന്നു 'യൂറോപ്യന്മാരും നാട്ടുകാരുമായ അനേകം നിഷ്പക്ഷപാതികളായ ബുദ്ധിമാന്മാർ കോട്ടയത്തെ പ്രസംഗത്തെപ്പററി എന്നെ അനുമോദിക്കുമ്പോൾ ദിവാൻജി ഒരാൾ മാത്രം വിദ്യാഭ്യാസനയത്തെപ്പററി ഞാൻ നിരൂപണം ചെയ്തതിനു സമാധാനമാവശ്യപ്പെടുന്നു. ഇദ്ദേഹത്തിന്റെ ഭരണസാരഥ്യകാലത്തു് യാതൊരു പ്രോത്സാഹനവും ചെയ്യുന്നില്ലെന്നു മാത്രമല്ല തരം വരുമ്പോഴെല്ലാം അഭിമാനത്തെ ക്ഷതപ്പെടുത്തുന്നുണ്ടു്. ഈ പതനത്തിൽ കാര്യമായ സാഹിത്യപരിശ്രമങ്ങൾ എന്നിൽ നിന്ന് എങ്ങനെ പ്രതീക്ഷിക്കാം.'

ദിവാൻജിയുടെ പ്രാതികൂല്യത്തെപ്പററി സർ. ശേഷ
യ്യാശാസ്ത്രികൾ ആയിടെ അയച്ച ഒരെഴുത്തിലും സൂചിപ്പിക്കുന്നു
ണ്ടു്. ആ ഏപ്രിൽ മാസം ൧൧-ാം തീയതി കേരളവൎമ്മദേ
വൻ ദിവാൻ ബഹദൂർ വി. കൃഷ്ണമാചാരിക്കു അയച്ച എഴു
ത്തിൽ "ബുക്കുകമ്മിററി ഈയിടെ നിർജ്ജീവവും ചൈതന്യ
രഹിതവുമായിത്തീൎന്നിരിക്കയാണു്. ഇന്നത്തെ ദിവാൻജിയു
ടെ അവസാനിക്കാറായ ഭരണകാലത്താണു് കമ്മിററിക്കു
ഈ ദുരവസ്ഥ വന്നു ചേൎന്നതു്. പ്രസിഡൻറല്ലാതെ വേറൊരു
അംഗം പോലും ഇപ്പോൾ കമ്മിററിയിലില്ല" എന്നു് അവി
ടുന്നു സങ്കടപ്പെടുന്നു. പുതിയ ദിവാൻജിയായ കൃഷ്ണസ്വാമി
റാവുവിൻെറ പേൎക്കു ഏപ്രിൽ ൨൩-ാം തീയതി തിരുമനസ്സു
കൊണ്ടു ഇങ്ങനെ എഴുതുന്നു 'നിങ്ങളുടെ മുൻഗാമി ബുക്കു
കമ്മിററിയോടു ഭേദവിരോധത്തിലായിരുന്നു. നാട്ടുഭാഷാ
വിദ്യാലയസൂപ്രണ്ടായിരുന്നപ്പോൾ ബുക്കുകമ്മിററിയുടെ സ്തുത്യ
ൎഹമായ സേവനത്തെക്കുറിച്ചു് നല്ലപോലെ അറിയുന്നതി
നും അഭിനന്ദിക്കുന്നതിനും കഴിഞ്ഞിരുന്ന അദ്ദേഹം ഈയി
ടെയായി അതിൻെറ വിദ്യാവിഷയകമായ നിസ്സീമപ്രയോജന
ത്തെ തീരെ വിസ്മരിച്ചാണു പ്രവൎത്തിച്ചുവന്നതു്.' ദിവാൻ
ജിയുടെ പ്രാതികൂല്യംകൊണ്ടും നവീനകൃതികളുടെ തിരപ്പുറ
പ്പാടുകൊണ്ടും മിക്കവാറും ഉപയോഗശൂന്യവും നിൎജ്ജീവവുമായ
കമ്മിററിയെ പരിഷ്കരിക്കേണ്ട ഘട്ടം ആസന്നമായപ്പോൾ
പുതിയ ദിവാൻ ൧൦൯൦-ൽ വലിയകോയിത്തമ്പുരാൻ തിരുമന
സ്സിനോടാലോചിച്ചു് ഒരു പദ്ധതി തയ്യാറാക്കി അയക്കുവാൻ
ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാനെ ചുമതലപ്പെടു
ത്തി. അവിടുന്നു് എം. രാജരാജവൎമ്മത്തമ്പുരാനും മററുമായി
ചിന്തിച്ചു് ചില നിർദ്ദേശങ്ങൾ രൂപവൽക്കരിച്ചതിനെ വലി
യകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അംഗീകരിച്ചു. ഇൻ
സ്പെക്ടൎമാർ പാഠപുസ്തകങ്ങളെ പരിശോധിച്ചതു് തീരെ അ
തൃപ്തികരമായിരിക്കുന്നുവെന്നും അവരുടെ കൃത്യാന്തരബാഹുല്യ

ത്തിൽ ഇതിൽ കൂടുതൽ കാൎയ്യക്ഷമമായ പരിശോധന അവ
രിൽ നിന്നും പ്രതീക്ഷിക്കേണ്ടതില്ലെന്നും സാഹിത്യാഭിരുചിയു
ള്ള പണ്ഡിതന്മാൎക്കേ ഗ്രന്ഥനിൎമ്മാണവും പരിശോധനയും
സമുചിതമായി നിൎവ്വഹിക്കുവാൻ സാധിക്കുകയുള്ളു എന്നും
മററും കേരളവൎമ്മദേവൻ ശക്തിയായി ഉൽബോധിപ്പിച്ചു. ഇ
തിന്റെ ഫലമായിട്ടാണ് പുതിയ കമ്മിററി ആവിൎഭവിച്ചതെ
ങ്കിലും അപ്പോഴേക്കു കമ്മിററിയുടെ പ്രവൎത്തനാധികാരങ്ങൾ
തീരെ സങ്കുചിതമായി ഗ്രന്ഥപരിശോധനയും അവയുടെ അം
ഗീകാരവും മാത്രമായി പരിണമിച്ചു. ബുക്കുകമ്മിററി പ്രസി
ഡന്റ് എന്ന നിലയിൽ ഭാഷയുടെ അഭ്യുന്നതിക്കുവേണ്ടി അ
ളവററ സഹായം അവിടുത്തേക്കു ചെയ്യുവാൻ സാധിച്ചിട്ടുണ്ട്.

കോട്ടയത്തുവെച്ച് ൧൦൮൯. വൃശ്ചികത്തിൽ കൂടിയ ഭാഷാ
പോഷിണിസഭയുടെ അഞ്ചാമത്തെ വാൎഷികയോഗത്തിൽ സ
ന്നിഹിതനായി ഗംഭീരവും അത്യുജ്ജ്വലവുമായ ഒരു പ്രസംഗം
കേരളവൎമ്മദേവൻ ചെയ്തു. വൎഗ്ഗീസുമാപ്പിളയവൎകൾ സിക്ര
ട്ടറിസ്ഥാനം ഒഴിഞ്ഞതിനുശേഷം മൃതപ്രായമായിരുന്ന ഭാഷാ
പോഷിണിസഭയും അതിന്റെ നാവായ മാസികയും പുനരു
ജ്ജീവിച്ചതിൽ പിന്നീടു ആദ്യമായി നടന്ന ഈ യോഗത്തിൽ
അപാരകൌതുകത്തോടുകൂടിയാണ് അവിടുന്ന് അദ്ധ്യക്ഷസ്ഥാ
നം സ്വീകരിച്ചതു്. ഭാഷാഭിവൃദ്ധിയിൽ നിഷ്കൃഷ്ടതമമായി
ബദ്ധശ്രദ്ധനായിരുന്ന അവിടുത്തേക്കു ഈ സഭയുടെ ഏതൽ
കാലപൎയ്യന്തമുള്ള അഭ്യുദയത്തെക്കുറിച്ച് ധാരാളം കൃതാൎത്ഥത
യ്ക്കു അവകാശമുണ്ടായിരുന്നുവെങ്കിലും അവിടുന്ന് അതുകൊ
ണ്ടൊന്നും തൃപ്തിപ്പെടാതെ ഉപരിയായ ഉൽകൎഷം ഉണ്ടാകണ
മെന്നു പ്രാൎത്ഥിക്കയും അതിനായി സോത്സാഹം പ്രവൎത്തിക്ക
യും ചെയ്തിരുന്നു. ൧൦൮൭-ൽ ഭാഷാപോഷിണി മാസിക പു
നരാവിൎഭവിച്ചപ്പോൾ ഒരു തിരുവെഴുത്തോടുകൂടി അതിന്റെ
പ്രതി കൊച്ചിമഹാരാജാവു തിരുമനസ്സിലേക്കു ഒക്ടോബർ
൧൭-ാം- അയച്ചുകൊടുത്തു സഹായസഹകരണങ്ങൾ അഭ്യ

ത്ഥിച്ചുകാണുന്നു. സാമൂതിരിതിരുമനസ്സിലേയും സഹായം സമ്പാദിച്ചതു് കേരളകാളിദാസൻെറ അപേക്ഷയുടെ ഫലമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

കേരളവർമ്മദേവൻ ഭാഷാപോഷിണീസഭയുടെ അദ്ധ്യക്ഷനും ബുക്കുകമ്മിററി പ്രസിഡൻറും തിരുവിതാംകൂർ ഗവൎമ്മെൻറിൻെറ നാട്ടുഭാഷകളെ സംബന്ധിച്ചു ഉപദേഷ്ടാവും അന്നത്തെ മഹാകവികളിലും പണ്ഡിതന്മാരിലും അഗ്രഗണ്യനും കേരളകാളിദാസനുമായിത്തീൎന്നപ്പോൾ ഭാഷാസാമ്രാജ്യചക്രവൎത്തിയായി അഭിഷിക്തനായി. വടക്കരും തെക്കരുമായ സാഹിത്യകാരന്മാരെല്ലാം അവിടുത്തെ നായകനായി സസന്തോഷം സ്വീകരിച്ചു. വറുഗീസുമാപ്പിളയവർകൾ അവിടുത്തെ വലങ്കൈയായി നിന്നു് ഭാഷാപോഷണത്തിനും ചക്രവൎത്തിസ്ഥാനസ്ഥാപനത്തിനും ഏറ്റക്കുറെ സഹായിച്ചു. മനോരമാപ്പത്രം കേരളവൎമ്മദേവൻെറ വിഖ്യാതി വർദ്ധിപ്പിക്കുവാൻ ഒരുപകരണമായിത്തീൎന്നു. മനോരമമുഖാന്തിരം കേരളത്തിലെ ഉന്നതപ്രശസ്തന്മാരായ വിദ്വജ്ജനങ്ങളുമായി പരിചയത്തിനും സൌഹാർദ്ദത്തിനും സൌകര്യം ലഭിച്ചു. അക്കാലത്തുണ്ടായിട്ടുള്ള മിക്ക ഗ്രന്ഥങ്ങളും ഈ മഹാനുഭാവൻെറ പരിശോധനയോടും അഭിപ്രായത്തോടുംകൂടിയാണു് പ്രസിദ്ധീകരിച്ചിട്ടുള്ളതു്. അവിടുത്തെ അഭിപ്രായത്തിനും പരിശോധനയ്ക്കുമായി വന്നുകൊണ്ടിരുന്ന പുസ്തകങ്ങളുടെ എണ്ണം ഗണനാതീതമായിരുന്നു. തിരുമനസ്സിലെ സ്വാതന്ത്ര്യബോധവും ഭാഷാപ്രണയവുമാണു് പുസ്തകങ്ങൾ വായിച്ചു നോക്കി പരിശോധനാകൃത്യം തൃപ്തികരമായി നിർവ്വഹിക്കുന്നതിനു പ്രേരകമായിരുന്നതു്. എന്തെല്ലാം അസൌകര്യങ്ങളും കഷ്ടപ്പാടുകളും സഹിക്കേണ്ടിവന്നാലും ഭാഷയുടെ പരിതാപകരമായ ഗ്രന്ഥദൌർല്ലഭ്യം പരിഹരിക്കേണ്ട ചുമതല തിരുമനസ്സിലേക്കുണ്ടെന്ന പൂർണ്ണവിശ്വാസം നിമിത്തം അവിടുന്നു പലപ്പോഴും കഠിനയത്നം ചെയ്യേണ്ടിവന്നിട്ടുണ്ടു്. വന്നുചേരുന്ന പുസ്തകങ്ങളും കയ്യെഴുത്തു പ്രതികളും നി

ഷ്കൎഷയോടു പരിശോധിച്ചു തെററുകൾ തിരുത്തുകയും സാക്ഷ്യ പത്രങ്ങൾ എഴുതികൊടുക്കുകയും ആൎക്കും അത്ര സുഖകരമായ ജോലിയായി തോന്നുന്നതല്ല. ഗ്രന്ഥപരിശോധനാകൃത്യം —അതും കഴിവുള്ളിടത്തോളം പ്രശംസാരൂപത്തിലായിരിക്കണമെന്നു വരുമ്പോൾ—എത്രമാത്രം ശ്രമാവഹവും അസുഖകരവുമാണെന്നു് അനുഭവസ്ഥന്മാൎക്കറിയാം. പലപ്പോഴും മനസ്സാക്ഷിയെക്കൂടി വേദനപ്പെടുത്തേണ്ടതായി വരാവുന്നതാണു്. സാഹിത്യചക്രവൎത്തിസ്ഥാനം ധരിച്ചുകൊണ്ടു പോകുവാൻ അവിടുത്തേക്കു വേണ്ടിവന്നിട്ടുള്ള കഷ്ടപ്പാടുകളിൽ സൎവ്വപ്രധാനമായതു് ഈ ഗ്രന്ഥപരിശോധനയും തൽപ്രശംസയും ആയിരുന്നു. ഒരു ദിവസമെങ്കിലും മേല്പുറത്തു് കുന്നുപോലെ പുതിയ പുസ്തകങ്ങൾ ആരേയും പരിഭ്രമിപ്പിക്കത്തക്ക വിധത്തിൽ വന്നു ചേരാതിരിക്കയില്ല. എന്നാൽ അവിടുന്നു് അതിലൊട്ടും അന്ധാളിക്കാതെ യഥാവസരം അവയെ പരിശോധിച്ചു് ഓരോന്നിനും അനുരൂപമായ അഭിപ്രായം എഴുതി അയക്കുക പതിവായിരുന്നു. നിവൃത്തിയുള്ളിടത്തോളം കാലതാമസം കൂടാതെ ഗ്രന്ഥകാരന്മാൎക്കു അഭിനന്ദനങ്ങൾ അയയ്ക്കുന്ന കാൎയ്യത്തിൽ കേരളവൎമ്മദേവൻ യാതൊരു ഉദാസീനതയും പ്രദൎശിപ്പിച്ചിരുന്നില്ല. വാൎദ്ധക്യസഹജമായ അനാരോഗ്യത്താലും കൃത്യാന്തരബാഹുല്യത്താലും ജീവിതക്ലേശങ്ങളാലും സാഹിത്യവ്യവസായം അരോചകമായിത്തീൎന്ന കാലത്തുപോലും ഗ്രന്ഥപരിശോധനയിൽ യാതൊരു മടിയും കാണിച്ചിരുന്നില്ല.

തിരുമനസ്സിലെ അഭിപ്രായത്തിനുവേണ്ടി തിക്കിക്കൂടുന്ന ഗ്രന്ഥകാരന്മാരുടെ സംഖ്യ അവിടുത്തേക്കു പ്രായാധിക്യവും ദേഹാസ്വാസ്ഥ്യവും വകവയ്ക്കാതെ നാൾക്കുനാൾ വൎദ്ധിച്ചതേയുള്ളൂ. ൧൦൮൭ മീനം ൧൫-ാംനു കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ അപേക്ഷ—

> ‘വിരളവിരളകാവ്യാലാപകേളീപ്രസംഗാ
> പ്രചുരതരപരാൎത്ഥോദ്യോഗനിത്യപ്രവൃത്ത്യാ

കിമപി കിമപി നാനാകാവ്യവൈയഗ്ര്യമധ്യേ
കുതുകതരളിതോഹം സാഹിതീം ശീലയാമി'

എന്നെഴുതിക്കാണുന്നു. ൧൧൦൬ൽ മീനം ൨൩-ാംനു- കടത്തനാ
ട്ടു ഉദയവൎമ്മതമ്പുരാന് അയച്ച ഒരെഴുത്തിൽ 'ഈ ശ്ലാഘ്യമായ
പരിശ്രമത്തിൽ അവിടുത്തെ പ്രോത്സാഹിപ്പിക്കുന്നതിനായി
എനിക്കു ആദ്യമേ തോന്നിയ ഈ അഭിപ്രായത്തെ എഴുതി അ
യക്കണമെന്ന് പലപ്പോഴും വിചാരിച്ചു. എന്നാൽ ഓരോ
കൃതികളെക്കുറിച്ച് അഭിപ്രായത്തിനു മുട്ടിക്കുടുന്നവൎക്കു മറുപടി
അയക്കുന്ന തിരക്കിൽ അതിനു ഇതുവരെ ഇടയാകാത്തതിനെ
കുറിച്ചു വ്യസനിക്കുന്നു' എന്ന് പ്രസ്താവിക്കുന്നു. ൧൯൩൧ൽ മാ
ൎച്ച് ൭-ാംനു- പ്രിയസുഹൃത്തായ ചന്തുമേനവന് അയച്ച എഴു
ത്തിൽ "വാസ്തവം പറയുന്നതായാൽ ഇപ്പോഴം ഞാൻ നടത്തി
വരുന്ന സാഹിത്യവ്യവസായം പോലെ മറെറാന്നും എന്നെ മു
ഷിപ്പിക്കുന്നില്ല. വേറൊന്നിനും അല്പസമയം പോലും ലഭി
ക്കുന്നില്ല. അഭിപ്രായത്തിനും പരിശോധനയ്ക്കും ഈയിടയ്ക്കു
വന്നുചേരുന്ന പുസ്തകങ്ങൾക്കു അവസാനമില്ല. പലപ്പോഴും
അവയ്ക്കു അവതാരിക എഴുതുന്നതിനും ശല്യപ്പെടുത്തുന്നുണ്ട്.
ഒരു കാലത്ത് ഇതെല്ലാം ഉന്മേഷകരമായ വ്യവസായമായി
എനിക്കു തോന്നിയിരുന്നു. എന്നാൽ ഇപ്പോഴാകട്ടെ കുന്നു
പോലെ വന്നു കിടക്കുന്ന കൈയെഴുത്തു പ്രതികൾ നോക്കി എ
ന്റെ മനസ്സുമുട്ടി. ഏതാനും ദിവസം മുമ്പ് അഡ്വോക്കേററ്
സി. ശങ്കരൻ നായർ (സർ) അദ്ദേഹത്തിന്റെ ഭാഗിനേയൻ
പരിഭാഷപ്പെടുത്തിയ 'കമല' എന്ന ആഖ്യായികയ്ക്കു് അവതാ
രിക എഴുതണമെന്ന് എന്നോട്ട് അപേക്ഷിച്ചു് വളരെ വൈ
മനസ്യത്തോടുകൂടി ഉപേക്ഷിക്കയാണ് ചെയ്തതു്. ശങ്കരൻനായ
രുടെ അപേക്ഷയെ സ്വീകരിക്കാമെന്നുവെച്ചാൽ എനിക്കു മ
റുള്ളവരുടെ ശല്യംകൊണ്ടു് ഇരിക്കപ്പൊറുതിയില്ലാതാകും. പ്ര
മാണിയും സുപരിചിതനുമായ ശങ്കരൻ നായരുടെ അപേക്ഷ
യെ നിരസിച്ചതു് എനിക്കു അന്യരുടെ ശല്യങ്ങളിൽ നിന്ന് ര
ക്ഷപ്പെടാൻ ഒരു ന്യായവാദമായി ഇനിയും പ്രയോജനപ്പെടും".

എന്നു് പ്രസ്താവിച്ചു കാണുന്നു. ൧൯൦൮ ഒക്ടോബർ ൩-ാംനു- ടി. കെ. കൃഷ്ണമേനവനവർകൾക്കു 'എന്റെ സാഹിത്യ വ്യവസായ ദീക്ഷാകാലത്തു് എനിക്കു വളരെ അരോചകമായിത്തീൎന്നിരിക്കുന്നു' എന്നു് തിരുമനസ്സുകൊണ്ടു് എഴുതുന്നു. അടുത്ത ഫെബ്രുവരി ൨൦-ാംനു- സി. ശങ്കരൻ നായരുടെ പേൎക്കു് അയച്ച എഴുത്തിൽ 'ചില സമയം ഗ്രന്ഥപരിശോധനയും അവതാരികാനിൎമ്മാണവും വളരെ വൎദ്ധിക്കുമ്പോൾ ഇനിയും എന്നെക്കൊണ്ടു് ഈമാതിരി സാഹിത്യപരിശ്രമം നടക്കുകയില്ലെന്നു് പ്രഖ്യാപനം ചെയ്യേണ്ടതാണെന്നു് എനിക്കു തോന്നാറുണ്ടു്' എന്നു പ്രസ്താവിക്കുന്നു.

ഈ പ്രസ്താവനകളിൽ നിന്നെല്ലാം ഗ്രന്ഥപരിശോധനാകൃത്യം കാലക്രമത്തിൽ അവിടുത്തേക്കു നീരസജനകമായും അരോചകമായും തീൎന്നിരുന്നുവെന്നു് സ്പഷ്ടമാകുന്നുണ്ടു്. എന്നിരുന്നാലും ഏതെങ്കിലും നിവൃത്തിയുള്ള പക്ഷം ആരെയും ഭഗ്നാശയരാക്കാതെ അനുപക്ഷമേ സരണം ഒരു ചെറിയ അഭിനന്ദനമെങ്കിലും അയച്ചു കൊടുത്തു വന്നിരുന്നു. വിസ്തരിച്ചു് അവതാരികയും ആമുഖോപന്യാസവും മറ്റും എഴുതണമെന്നു് അലട്ടിക്കൊണ്ടിരുന്നവരെ എല്ലാം തൃപ്തിപ്പെടുത്തുന്നതിനു് വയസ്സു കൂടുന്തോറും വിഷമം നേരിടാതിരുന്നില്ല. എങ്കിലും ഇക്കാൎയ്യത്തിൽ ഇത്ര സൌജന്യബുദ്ധിയും സന്നദ്ധതയും ക്ഷമയും പ്രദൎശിപ്പിക്കുന്നതിനു് അവിടുത്തേക്കു മാത്രമേ സാധിച്ചിട്ടുള്ളു. അഭിപ്രായത്തിനു പുസ്തകമയച്ചു് മറുപടി കിട്ടാതിരുന്നാൽ രജിസ്റ്റർ ചെയ്തു് എഴുത്തയച്ചിരുന്ന ഗ്രന്ഥകാരന്മാരെയും കഴിയുന്ന വിധത്തിൽ സന്തൃപ്തിപ്പെടുത്തുന്നതിനു് അവിടുന്നു് ശ്രമിക്കാതിരുന്നിട്ടില്ല.

കേരളവൎമ്മദേവൻ ഗ്രന്ഥപരിശോധനയിൽ നിഷ്പക്ഷമായ അഭിപ്രായം ഒരിക്കലും പുറപ്പെടുവിച്ചിട്ടില്ലെന്നും അവിടുത്തേക്കു ദോഷപ്രഖ്യാപനത്തിൽ സഹജമായ വൈമുഖ്യം കൊണ്ടു് അവിടുത്തെ അഭിപ്രായങ്ങളെല്ലാം വെറും പ്രശംസ

യായി മാത്രം തീൎന്നിട്ടുണ്ടെന്നും, ഒരു പുസ്തകത്തെക്കുറിച്ചു പോ
ലും ചീത്ത അഭിപ്രായം അവിടുന്നു പുറപ്പെടുവിച്ചിട്ടുണ്ടോയെ
ന്നു സംശയമാണെന്നും മററും ചില നിരൂപകന്മാർ ഈയിടെ
വിധിയെഴുതിയിരിക്കുന്നതു് തിരുമനസ്സിലെ ഉദ്ദേശ്യം വേണ്ട
പോലെ മനസ്സിലാക്കിയ ശേഷമാണെന്നു തോന്നുന്നില്ല. ഗ്രന്ഥ
ങ്ങൾ ധാരാളമായി ഇല്ലാതിരുന്ന ആദ്യകാലങ്ങളിൽ പ്രോത്സാ
ഹകമായ നല്ല അഭിപ്രായം പുറപ്പെടുവിക്കണമെന്നു് അവിടു
ന്നു് അഭിലഷിച്ചിരുന്നു. എന്നാൽ അവിടുത്തെ പരിശോധ
നയ്ക്കു വിധേയമാകുന്ന കൃതികളിലെ ദോഷങ്ങളെ കഴിയുന്നതും
കയ്യെഴുത്തു പ്രതിയിൽ തന്നെ തിരുത്തുന്നതിൽ ശ്രദ്ധിച്ചിരുന്ന
തിനാൽ അഭിപ്രായപ്രകടനത്തിൽ അവയെക്കുറിച്ചു പ്രസ്താ
വിക്കാറില്ലായിരുന്നുവെന്നു് പ്രത്യേകം ഓൎക്കേണ്ടതാണു്. ദോ
ഷങ്ങളെക്കുറിച്ചു് അവിടുന്നു് സൂചിപ്പിക്കുകയെങ്കിലും ചെയ്യാ
തിരിക്കയില്ല. മനസ്സാക്ഷിയെ മനഃപൂൎവമായി വഞ്ചിച്ചു് ചീ
ത്തയെ നല്ലതെന്നു ശ്ലാഘിക്കുന്നതിനോ ദോഷങ്ങളെക്കുറിച്ചു്
തീരെ മൌനം ഭജിക്കുന്നതിനോ അവിടുത്തെപ്പോലെയുള്ള
സഹൃദയാഗ്രേസരൻ തുനിയുമെന്നു പറയുന്നതു് മഹാപാപമാ
യിരിക്കും. ആശ്രിതവാത്സല്യതിമിരംകൊണ്ടു കേരളവൎമ്മ വലി
യകോയിത്തമ്പുരാൻ ഭാഷയിൽ എല്ലാം നല്ല പുസ്തകങ്ങളേയും
നല്ല കവിതകളേയുമല്ലാതെ കാണുന്നില്ലെന്നായിരിക്കുന്നുവെ
ന്നും പിത്തകാമില ബാധിച്ച ഒരു മനുഷ്യൻ എല്ലാ സാധന
ങ്ങളും മഞ്ഞ നിറത്തിൽ കാണുമ്പോലെയാണു് 'കേരളവൎമ്മ
യ' ബാധിതനായ തിരുമേനി എല്ലാം നല്ലതായി കാണുന്നതെ
ന്നും മററും മൂക്കോത്തു കുമാരനവർകൾ കേരളചിന്താമണി നാ
ലാം പുസ്തകം ൯, ൧൦ ലക്കത്തിൽ പത്രാധിപക്കുറിപ്പായി
എഴുതിച്ചേൎക്കുന്നതിനു ധൈൎയ്യപ്പെട്ടു. ൧൦൮൪ മേടം ൧൯-ാംനു-
കെ. സീ. കേശവപിള്ളയുടെ പേൎക്കു അവിടുന്നു് അയച്ച എ
ഴുത്തിൽ 'ഞാൻ ആരേയും ബഹുമാനിച്ചല്ലാതെ ആക്ഷേപിച്ചു്
എഴുതാറും സംസാരിക്കാറുമില്ല' എന്നു് പ്രസ്താവിച്ചിരിക്കുന്നതു്

ണുലോം പരമാത്മാവാണു്. തൊട്ടതിനൊക്കെ കുററം പറഞ്ഞു് വലിയ ദോഷമില്ലാത്ത കൃതികളേയും പുച്ഛിച്ചാൽ അതു തനിക്കൊരു മേന്മയാണെന്നു് ഭ്രമിച്ചു് ചില നിരൂപകന്മാർ പ്രവർത്തിക്കുന്നതു് അവിടുന്നു് അനുകൂലിച്ചിരുന്നില്ല. ഗുണഭാഗങ്ങളെക്കുറിച്ചു് വിസ്താരമായി പ്രതിപാദിക്കുകയും ദോഷഭാഗങ്ങളെപ്പററി മൃദുസ്വരത്തിൽ സൂചിപ്പിക്കുകയുമത്രേ നിരൂപണവിഷയത്തിൽ കേരളവർമ്മദേവൻ പ്രായേണ അനുവർത്തിച്ചുവന്ന നയം. ഭാഷാപോഷണൈകനിരതനായ അവിടുത്തെ സൌജന്യബുദ്ധിക്കും മഹാമനസ്കതയ്ക്കും അനുയോജ്യവും അഭിമതവുമായിരുന്നതു് ആ രീതി തന്നെയാണു്.

ഗുണാംശങ്ങളെ കൂടുതൽ അഭിനന്ദിക്കുകയും ദോഷഭാഗങ്ങളെ സൂചനകൊണ്ടു നിർദ്ദേശിക്കുകയും ചെയ്യുന്ന അവിടുത്തെ നിരൂപണപദ്ധതി അക്കാലത്തെ പരിതഃസ്ഥിതികൾക്കു പ്രത്യേകം അനുയോജ്യമായിരുന്നു. കവനോദയപ്രസിദ്ധീകരണത്തെപ്പററി ഫന്ദൻ മീനം വൻ-ാംനു അവിടുന്നു അഭിപ്രായപ്പെടുന്നതു നോക്കുക 'ഇപ്പോൾ ചേർത്തുവരുന്ന പ്രാചീനകൃതികളും നവീനകൃതികളും സർവ്വഥാ പ്രശസ്തങ്ങളായിത്തന്നെ ഇരിക്കുന്നു. ഇവയുടെ കർത്താക്കന്മാരെക്കുറിച്ചു് 'കാവ്യമാല'യിലെ രീതി അനുസരിച്ചു് ആരംഭത്തിൽ തന്നെ ചേർത്താൽ നന്നായിരിക്കുമെന്നു തോന്നുന്നു. അച്ചടിയും മററും കുറെക്കൂടി വൃത്തിയിൽ വരുത്താൻ ശ്രമിച്ചാൽ കൊള്ളാം.' അകാരണമായും പരുഷമായും ദോഷപ്രഖ്യാപനം ചെയ്യുന്നതിനു് അവിടുത്തേക്കു വളരെ വൈമനസ്യമുണ്ടായിരുന്നു. ഒരു നിരൂപകനു അത്യാവശ്യമായ മധ്യമവൃത്തി, നിഷ്പക്ഷപാതദൃഷ്ടി, പരദൂഷണവൈമുഖ്യം, ആർജ്ജവം എന്നീ ഗുണങ്ങൾ കേരളവർമ്മദേവനിൽ പരിലസിച്ചിരുന്നുവെന്നതിനു് സംശയമില്ല. ഭാഷാനിയമങ്ങൾ അവ്യവസ്ഥിതമായിരുന്ന അക്കാലത്തു് പുറപ്പെട്ടിട്ടുള്ള ഏതു ഭാഷാകൃതിയിലും യേനകേനപ്രകാരേണ ആക്ഷേപത്തിനു അവകാശമുള്ളതായി കാണപ്പെടുന്ന സ്ഥിതിക്കു ഇ

ണാംശങ്ങളെ കൂടുതൽ അഭിനന്ദിക്കുകയും ദോഷഭാഗങ്ങളെ സൂചനകൊണ്ടു നിർദ്ദേശിക്കുകയുമത്രേ പ്രയോജനകരമായിരിക്കുന്നതു്. അവിടുന്നു് ഖണ്ഡനകരവാളവുമേന്തി ആദ്യമെ വെളിച്ചപ്പെട്ടിരുന്നുവെങ്കിൽ ഇന്നു് ഭാഷാസാഹിത്യത്തിന്റെ സ്ഥിതി എന്തായിരിക്കുമെന്നു് ഊഹിച്ചുകൊള്ളുകയാണു് ഉത്തമം. അവിടുത്തെ ഗ്രന്ഥപരിശോധനയും അഭിപ്രായപ്രകടനവുംകൊണ്ടു് സാഹിത്യകാരന്മാൎക്കു ലഭിച്ചിട്ടുള്ള പ്രോത്സാഹനം അപരിച്ഛേദ്യമാകുന്നു. സൌജന്യബുദ്ധിയോടുകൂടി അന്നത്തെ യുവസാഹിത്യകാരന്മാരെ പ്രശംസകൊണ്ടും പാരിതോഷികങ്ങൾകൊണ്ടും പ്രോത്സാഹിപ്പിച്ചിരുന്നില്ലെങ്കിൽ ഇന്നും ഗ്രന്ഥദാരിദ്ര്യത്തിൽ നിന്നു കൈരളി ഇത്രത്തോളമെങ്കിലും വിമുക്തയാകുകയില്ലായിരുന്നുവെന്നു് സധൈര്യം പറയാം. അവിടുത്തെ സൌജന്യബുദ്ധിയുടെ സുമധുരഫലങ്ങൾ അനുഭവിച്ചു തഴച്ചുവന്നവരിൽ ചിലരത്രേ പിന്നീടു അവിടുത്തെ സാഹിത്യപ്രോത്സാഹനത്തെക്കുറിച്ചു് ദോഷാരോപണം ചെയ്തിട്ടുള്ളതെന്നു് നിഷ്പക്ഷപാതികൾക്കു എന്നും കാണുവാൻ കഴിയും. എന്തായാലും ഒരു കാൎയ്യം തീൎച്ചയാണു്. അവിടുത്തെ പ്രോത്സാഹനംകൊണ്ടു ഭാഷാസാഹിത്യത്തിനു ദോഷത്തെക്കാൾ അധികം ഗുണമാണുണ്ടായിട്ടുള്ളതു്. അതു് ആൎക്കും ഒരിക്കലും സമ്മതിക്കാതിരിക്കുവാൻ നിവൃത്തിയില്ല. വല്ല ദോഷവുമുണ്ടെങ്കിൽ കാളിദാസകവി പറയുന്നതുപോലെ 'ഏകോഹിദോഷോ ഗുണസന്നിപാതേ നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ' എന്ന രീതിയിലാണു്.

ഒരു കൃതിയിലുള്ള ദൂഷ്യങ്ങളെ ചൂണ്ടിക്കാണിച്ചാൽ അതു വാസ്തവമാണെങ്കിൽ അതിനെ സമ്മതിച്ചു പരിഹരിക്കുന്നതിനുപകരം വീണേടത്തുകിടന്നു വിദ്യയെടുക്കുന്ന മാതിരിയിൽ വല്ല മുടന്തൻ സമാധാനവുമുണ്ടാക്കി അതിനെ സാധുവാണെന്നു സ്ഥാപിക്കുവാനുള്ള വാസന ഒട്ടും ദുർല്ലഭമല്ലെന്നു് ഗ്രന്ഥപരിശോധനകൃത്യനിൎവ്വഹണത്തിൽനിന്നു് അവിടുത്തേക്കു അനുഭവ

പ്പെട്ടിരുന്നു. 'ദേവീവിലാസം' നാടകത്തിലെ സ്ഖലിതങ്ങളേ
യും അഭംഗിയായ പ്രയോഗങ്ങളേയും നിഷ്പക്ഷപാതമായി ക-
യ്യെഴുത്തുപ്രതിയിൽ തന്നെ ചൂണ്ടിക്കാണിച്ചു കൊടുത്തപ്പോൾ
സരസകവിയായ തൽകർത്താവു് ആ ന്യൂനതകളെ അച്ചടിച്ച
പ്പോൾ തിരുത്തുന്നതിനു പകരം അവിടുത്തെ ആക്ഷേപങ്ങൾ
ക്കു സമാധാനമെന്ന മട്ടിൽ ചിലതൊക്കെ മുഖവുരയിൽ പ്രതി
പാദിക്കുവാനാണു് മുതിർന്നതു്. ഇങ്ങനെയുള്ള സംരംഭം കാല
ക്രമത്തിൽ ഭാഷാസാഹിത്യലോകത്തിൽ കലക്കത്തിനും കലഹ
ത്തിനുമല്ലാതെ ക്ഷേമത്തിനും സമാധാനത്തിനും പ്രയോജന
പ്പെടുകയില്ലെന്നു് കേരളവർമ്മദേവൻ മനസ്സിലാക്കാതെയിരു
ന്നില്ല. ഭാഷയിലെ ഗദ്യപദ്യങ്ങൾക്കു രീതിയിൽ സാർവത്രിക
മായ ഐകരൂപ്യം വരാതിരിക്കുന്നിടത്തോളം ദേശഭേദംകൊ
ണ്ടും രുചിഭേദംകൊണ്ടും അഭിപ്രായവ്യത്യാസത്തിനു ധാരാളം
വകയുണ്ടായിരുന്നകാലത്തു് ദോഷപ്രഖ്യാപനം തീർച്ചയായും
അസമാധാനത്തിനു പ്രേരകമായിരിക്കുകയേയുള്ളു. ഉച്ഛൃംഖ
ലമായ മർക്കടമുഷ്ടി പിടിക്കുന്നതിനു് പരിതഃസ്ഥിതികൾ അനു
കൂലമായിരുന്ന അക്കാലത്തു വാർദ്ധക്യത്തിൽ ഏറെക്കുറെ ദോഷ
പ്രഖ്യാപനവൈമുഖ്യം പ്രദർശിപ്പിച്ചതു് ഭാഷാസാഹിത്യത്തി
ന്റെ അഭിവൃദ്ധിയിൽ അവിടുത്തേക്കുണ്ടായിരുന്ന നിഷ്കൈത
വമായ പ്രതിപത്തികൊണ്ടാണു്.

അവിടുത്തെ ഗ്രന്ഥപരിശോധന എത്ര ഭാഷാഗ്രന്ഥങ്ങ
ളുടെ ഗുണത്തിനു മാററു കൂട്ടിയിട്ടുണ്ടെന്നു നിർണ്ണയിക്കുവാൻ
പ്രയാസമാണു്. അവിടുത്തെ കവിതാവിഷയമായ ഉപദേശ
വും പ്രശംസയുംകൊണ്ടു് കാവ്യസരണിയിൽ കാലിടറാതെ
സ്വച്ഛന്ദസഞ്ചാരം ചെയ്യുവാൻ സാധിച്ചവർ അനവധിയു
ണ്ടു്. കേരളപാണിനി, ഉള്ളൂർ, വള്ളത്തോൾ, പന്തളം കേരള
വർമ്മ, കെ. സീ. കേശവപിള്ള, മുതലായ മഹാകവികൾ അവി
ടുത്തോടു് എത്രമാത്രം കടപ്പെട്ടിട്ടുണ്ടെന്നു ആരായുന്നതു് രസാ
വഹമായിരിക്കും. ഇതുകൂടാതെ, മാസികകൾ, പത്രങ്ങൾ, വാ

യനശാലകൾ എന്നിവയ്ക്കു ധനമായും ലേഖനമായും മംഗള
പദ്യമായും മററും കേരളവൎമ്മദേവൻ ചെയ്തിട്ടുള്ള സഹായം
അപരിമിതമാകുന്നു. മനോരമ, വിദ്യാവിനോദിനി, ഭാഷാ
പോഷിണി, രസികരഞ്ജിനി, കേരളചന്ദ്രിക, കേരളപത്രിക,
കേരളസഞ്ചാരി, മലയാളി, നസ്രാണിദീപിക, കേരളചിന്താമ
ണി, സുദൎശനം എന്നതുടങ്ങി കേരളത്തിലുണ്ടായ മിക്ക പത്ര
ങ്ങൾക്കും മാസികകൾക്കും വരിസംഖ്യ കൂടാതെ സംഭാവന
കളും ലേഖനങ്ങളും യഥാസൌകൎയ്യം അയച്ചുകൊടുത്തിരുന്നു.
മനോരമയുടേയും പോഷിണിയുടേയും കാൎയ്യത്തിൽ അവിടുത്തേ
ക്കു സവിശേഷമായ പ്രതിപത്തിയുണ്ടായിരുന്നു. ആദ്യകാല
ത്തു് സമസ്യാപൂരണങ്ങൾ, ചിത്രപ്രശ്നങ്ങൾ, ഭാഷാന്തരങ്ങൾ
മംഗളാശംസാപദ്യങ്ങൾ, മുതലായവ ധാരാളമായി അവയുടെ
പംക്തികളിൽ അവിടുത്തെ തൂലികയിൽ നിന്നു് പ്രത്യക്ഷപ്പെ
ട്ടിരുന്നുവെങ്കിലും അവയുടെ സംഖ്യയും ഉപദ്രവവും വൎദ്ധിച്ച
പ്പോൾ അവരെയെല്ലാം തൃപ്തിപ്പെടുത്തുന്നതു് അശക്യമായി
ത്തീൎന്നു. അവിടുന്നു് ദേഹാസ്വാസ്ഥ്യത്താലും മററും സാഹിത്യ
പരിശ്രമങ്ങളിൽ വിമുഖനായിത്തീൎന്നപ്പോൾ അവരുടെ ഉപ
ദ്രവങ്ങൾ വളരെ വൎദ്ധിക്കയാണുണ്ടായതു്. നാനാദിക്കുക
ളിൽ നിന്നും ലേഖനങ്ങൾക്കും മററുമുള്ള അപേക്ഷകൾ പെരു
കുകയും സാഹിത്യവിഹാരത്തിനു് സൌകൎയ്യം കുറയുകയും ചെ
യ്തതോടുകൂടി ഇതു് സാഹിത്യസാമ്രാജ്യാധിപത്യത്തിനു അനുഭ
വിക്കേണ്ടതായ ശിക്ഷയായി അവിടുത്തേക്കു തോന്നിത്തുടങ്ങി.
ചില പത്രാധിപന്മാർ മുറയ്ക്കു് അലട്ടി വല്ലപ്പോഴും മംഗളപദ്യ
ങ്ങളെങ്കിലും എഴുതിക്കുവാൻ പ്രേരിപ്പിച്ചിരുന്നു.

കേരളീസ്വഗുണബോധിനിക്കു—

'കേരളീസ്വഗുണ ബോധിനിക്കുലം
സാരളീഭരിത മായതിവേലം
കേരളീയവനിതാജനമാലാം
സംരളീതമതിയായ് ഭവിതാലം.

പുത്രികൾക്കറിവു നൽകിയകററി
ഷ്പുത്രികാസദൃശമാമവദ്യം
പത്രികേയമിഹനാട്ടിൽ നടപ്പാൻ
പത്രിവാഹനനനുഗ്രഹമേകം'

എന്നും, 'മലയാളി'ക്കു—

'വന്നെക്കാലെനല്ല താമനേകവിധമാ
യുള്ളോരനന്ധത്തിൽ വ-
ച്ചൊന്നെല്ലാമെതയുമിങ്ങു വേരൊരു പരി-
ഷ്കാരങ്ങളെക്കാട്ടിയും
ഇന്നേവൂന്നതകീർത്തിയോടെയവയെ
സ്സാരയോരു ധന്യേ! നിന
ക്കെന്നേക്കും മലയാളി! മംഗളമുളാ
യീടട്ടെ ശംഭുവിനാൽ'

എന്നും, 'നസ്രാണിദീപിക'യ്ക്കു—

'മുന്നന്നേയുള്ള മഹാപ്രസിദ്ധികലരും
മാർലോകരാൽ സ്ഥാപിതം
സന്ന്യാസാശ്രമമൊന്നു സത്യവഴിയെ
സന്നദ്ധമായ് കാട്ടുവാൻ
മാന്ന്യതചമതൊടത്തെപ്പുത്തി വിലസു
ന്നീയച്ചുകൂടം ജനി-
ച്ചിന്നാണെൻപത്തു കൊല്ല പൂർത്തിയിലെഴും
കല്യാണകോലാഹലം'

എന്നും 'കേരളചന്ദ്രിക'യ്ക്കു—

'ശ്രീമൽ കേരളനാട്ടിനാകവെ വെളി
ച്ചമൊന്നുകാട്ടുന്നതാമസാ
ധീമൽ കല്പിതയുക്തിപദ്ധതികളാം
ക്കഹ്നീരവിച്ചേററവും
ഭൂമൽ കേരളചന്ദ്രികാ ചിരമിയം
വളർന്നു വാഴട്ടെയെ
ന്നിമൽകാംക്ഷ ഫലിച്ചിടട്ടെയരവി
ന്ദാക്ഷൻ കടാക്ഷത്തിനാൽ'

എന്നും, 'വിദ്യാവിലാസിനി'ക്കു—

'ഉദ്യൽപ്രസാദവചനാമൃത ഭംഗിയുള്ളി
വിദ്യോതമാനവിധുമ.. പലിയെന്നപോലെ
വിദ്വജ്ജനൈക കുവലയം വികസിക്കമാറി
വിദ്യാവിലാസിനിയുദിച്ചു വിളങ്ങിടുന്നു'

എന്നും മററും അനവധി മംഗളാശംസാപദ്യങ്ങൾ അവിടുന്ന് അയച്ചുകൊടുത്തിരുന്നു.

ഇങ്ങനെ ഉത്തമ ഗദ്യപദ്യകാവ്യങ്ങളുടെ നിൎമ്മാണം കൊണ്ടും, ബുക്ക കമ്മിററി പ്രസിഡൻറായും ഭാഷാപോഷിണീ സഭയുടെ സ്ഥിരാദ്ധ്യക്ഷനായും ഗ്രന്ഥപരിശോധകനായും വിദ്വജ്ജനങ്ങൾക്കും വിദ്യാവിഷയമായ സ്ഥാപനങ്ങൾക്കും കല്പകവൃക്ഷമായും ചെയ്ത സാഹിത്യപ്രോത്സാഹനംകൊണ്ടും, കേരളഭാഷാചക്രവൎത്തിയായി കേരളവൎമ്മദേവൻ സമുല്ലസിച്ചു.

# അദ്ധ്യായം ൰൫.

---

## ജീവിതസായാഹ്നം.

ഇങ്ങനെ ഭാഷയുടെ അഭ്യുന്നതിക്കുവേണ്ടി മയൂരസന്ദേശം മുതലായ ഉത്തമകൃതികൾ രചിച്ചും ബുക്കുകമ്മിററി മുഖാന്തിരം മററു സാഹിത്യ വ്യവസായങ്ങളിൽ ഏർപ്പെട്ടും കഴിഞ്ഞു വരുമ്പോൾ ഏതാനും ഗൃഹസംഭവങ്ങൾ അവിടുത്തെ ജീവിതസൌഖ്യത്തെ ഭഞ്ജിച്ചു. അവിടുത്തേക്കു തന്നെ പലപ്പോഴും വാതരോഗത്തിന്റെ ഉപദ്രവം കലശലായുണ്ടായി. ൧൦൭൫ മകരത്തിൽ അരിപ്പാട്ടു നിന്നും തിരുവനന്തപുരത്തേക്കുള്ള യാത്രയിൽ കൊല്ലത്തു തേവള്ളിക്കൊട്ടാരത്തിൽ വെച്ചു് വാതത്തിന്റെ ഉപദ്രവമുണ്ടായതായും കൂടെയുണ്ടായിരുന്ന കേരളപാണിനി ഉറക്കമൊഴിഞ്ഞു് അവിടുത്തെ ശുശ്രൂഷിച്ചതായും കേരളപാണിനിയുടെ ൧൯൦൦ ഫെബ്രുവരി ൧൫-ാംനു-ലെ ദിനസരിക്കുറിപ്പിൽ കാണുന്നു. തിരുവനന്തപുരത്തു എത്തിയിട്ടു് ഏതാനും ദിവസത്തേക്കു അവിടുന്നു കിടപ്പിലായിരുന്നുവെന്നും മഹാരാജാവു തിരുമനസ്സുകൊണ്ടു് അവിടുത്തെ സുഖക്കേടിനെക്കുറിച്ചു് മുഖംകാണിച്ചപ്പോൾ കേരളപാണിനിയോടു വിസ്തരിച്ചന്വേഷിച്ചതായും അവിടുന്നു് ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. ൧൦൭൫ കുംഭം ൨൯-ാംനു- കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലേക്കയച്ച എഴുത്തിൽ—

> 'ബാധിതോ വാതകിതവൈ-
> ശ്ശല്യോദ്ധതൈൎമ്മർമ്മഭിഃ
> ജ്വരസം പക്ഷമദ്യൈതൎഹി
> ക്ഷമേ ലബ്ധും കല്യതാം'

എന്നു് അവിടുന്നു് പ്രസ്താവിക്കുന്നു. വാതശമനത്തിനായി ആണ്ടുതോറും കൎക്കടകമാസത്തിൽ അനന്തിപ്പിഴിച്ചിൽ കഴിക്കുക മുടക്കാതെ നടത്തിവന്നിരുന്നുവെങ്കിലും കാലിൽ വേദന

ത്യം വായുവിന്റെ ഉപദ്രവവും പലപ്പോഴും അവിടത്തെ ശല്യ
പ്പെടുത്തിയിരുന്നു. ൧൦൭൨ മകരത്തിൽ കുഞ്ഞിക്കുട്ടൻ തമ്പു
രാന്റെ പേൎക്ക—

'പരേ പരേ വാതകിനാ പ്രയോജിതം
പരേ ഭവന്തം പ്രതികൎത്തുമാമയം
പ്രവൎത്തിതസ്ത്വഹവിധിക്രമോപ്യതോ
യഥാകഥഞ്ചിൽ സമയാകരോമ്യഹം'

എന്നും, ൭൩ കൎക്കടകം ൨൧-ാംനു–

'കൎക്കടപാദപാതകിനാ
കൃതാമസ്വിവിഹസ്ഥിതേ
വ്യലംബേ ഭവദേയോവൽ
പ്രതിലേഖവിലേഖനേ'

എന്നും എഴുതിക്കാണുന്നു.

ഇതിനുംപുറമേ, അവിടത്തെ ഇഷ്ടപ്രാണേശ്വരിയും കു
റെക്കാലമായി മിക്കപ്പോഴും രോഗാധീനയായി തീൎന്നിരുന്നു.
൧൦൭൨ ചിങ്ങമാസത്തിൽ ആറന്മുള ക്ഷേത്രദൎശനം സാധിക്കു
ന്നതിനും അവിടെ മുമ്പു നിശ്ചയിച്ചിരുന്ന ചില വഴിപാടുകൾ
നടത്തുന്നതിനുമായി മഹാറാണി തിരുമനസ്സുകൊണ്ടു അങ്ങോട്ടു
എഴുന്നള്ളിയശേഷം ഏതാനും ദിവസം മാവേലിക്കര താമ
സിക്കുകയും അവിടെ വെച്ചു് കാസത്തിന്റെ കഠിനമായ ഉപ
ദ്രവം തിരുമനസ്സിലേക്കു ഉണ്ടാകുകയും ചെയ്തതായി വലിയ
കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അവിടത്തെ മാന്യസ്നേ
ഹിതനും പുതുക്കോട്ട ദിവാൻജിയുമായിരുന്ന വേദാന്തചാൎല്യവി
ന്റെ പേൎക്കു ൧൮൯൬ ആഗസ്റ്റ് ൧൯-ാംനു- എഴുതിക്കാണുന്നു.
ആ മാസത്തിൽ മിസ്സസ് ഗ്രിഗ്ഗിന്റെ പേൎക്കു് അയച്ച എഴു
ത്തിലും ഈ കാസരോഗം ഏതാനും മാസങ്ങളായി അവിടത്തെ
പലപ്പോഴും ശല്യപ്പെടുത്തുന്നതായി പ്രസ്താവിച്ചിട്ടുണ്ടു്. അന
ന്തപുരത്തു മൂത്തകോയിത്തമ്പുരാന്റെ നിപുണമായ ചികിത്സ
യിലാണു് മഹാറാണി തിരുമനസ്സിലേക്കു അല്പം രോഗശമനമു
ണ്ടായതെന്നു് ഒക്ടോബർ ൧-ാംനു- കേരളകാളിദാസൻ ആശ്രി

ത്തനായ തിരുനൽവേലി കൃഷ്ണസ്വാമി അയ്യർകും എഴുതിക്കാണുന്നു. ആ മാസാവസാനത്തിൽ പ്രൊഫസർ സുന്ദരംപിള്ളയും ഇങ്ങനെ എഴുതുന്നു. "ഡാക്ടർ ക്രൈട്ടൻെറ അഭിപ്രായം വളരെ യുക്തിയുക്തമായിരിക്കുന്നു. ഞാൻ അതിനെപ്പററി വളരെ നിർബന്ധമായി മഹാരാജ്ഞി തിരുമനസ്സിലെ അടുക്കൽ അറിയിച്ചിട്ടുണ്ടു്. എന്നാൽ ഈ ഉപദേശം അവിടുന്നു് പൂർണ്ണമായി കൈക്കൊള്ളുമെന്നു് എനിക്കു വിശ്വാസമില്ല. ചെറുപ്പം മുതൽ ശീലിച്ചു വന്ന രീതികൾ പെട്ടെന്നു മാററുന്നതിനു് വളരെ വിഷമമായിരിക്കുമല്ലൊ." അവിടുത്തേക്കു പ്രിയതമയായ മഹാരാജ്ഞി തിരുമനസ്സിലേക്കും കൂടക്കൂടെ പ്രത്യക്ഷപ്പെട്ട ആരോഗ്യഹാനി വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ വളരെ വ്യാകുലപ്പെടുത്തി.

എന്നുതന്നെയുമല്ല, അവിടുത്തെ പ്രിയമാതാവു ൧൦൬൧ മുതൽ പക്ഷവാതത്തിൻെറ സുഖക്കേടിനാൽ തീരെ കിടപ്പിലായിരുന്നു. ഏകപുത്രിയുടെ അകാലചരമത്തിനുശേഷം ഭഗ്നാശയയായി പാരത്രികചിന്തകളിൽ മനസ്സിനെ ധാരാളമായി വ്യാപരിപ്പിച്ചു് ആയുശ്ശേഷം നയിച്ചുവന്നിരുന്ന തമ്പുരാട്ടിയുടെ രോഗം ധന്വന്തരിമൂർത്തിയായ ജ്യേഷ്ഠൻെറ ചികിത്സാനൈപുണ്യത്തിനു ഏറക്കുറെ വശംവദമായെങ്കിലും അവിടുത്തേക്കു പൂർണ്ണസുഖം ലഭിച്ചില്ല. സ്നേഹപാനവും മററും വിചാരിച്ചിരുന്ന ഫലത്തെ ചെയ്തില്ല. പ്രിയമാതാവിൻെറ ദയനീയമായ രോഗാവസ്ഥ കേരളകാളിദാസനു് എത്രമാത്രം മനോവ്യഥയ്ക്കു കാരണമായിയെന്നു് നിർണ്ണയിക്കുവാൻ കഴിയുന്നതല്ല. ഈ പതനത്തിൽ ഗുരുനിർവിശേഷമായി കേരളവർമ്മദേവൻ ആദരിച്ചു വന്ന ജ്യേഷ്ഠൻെറ പ്രിയപത്നി അന്തരിച്ചുപോയതു് അവിടുത്തെ മനോവ്യാകുലതയെ ദ്വിഗുണീഭവിപ്പിച്ചു. ൧൯൦൮ ഡിസംബർ ൨൭-ാംനു പ്രിയസുഹൃത്തായ ചന്തുമേനവനു് ആയിടയ്ക്കുണ്ടായ ദുരന്തങ്ങളെക്കുറിച്ചു് വിസ്തരിച്ചു് അവിടുന്നു് എഴുതിക്കാണുന്നു. 'കഴിഞ്ഞ ആറുമാസത്തിനുള്ളിൽ എൻെറയും

പ്രിയതമയുടെയും കുടുംബങ്ങളിൽ ഉണ്ടായ അത്യാഹിതങ്ങൾ ക്കവസാനമില്ല. മഹാരാജ്ഞിതിരുമനസ്സിലെ മാതാവു് ൬൭-ാ മത്തെ വയസ്സിൽ കഴിഞ്ഞ ജൂലൈമാസത്തിൽ ദിവംഗതയായി. സെപ്റ്റംബർ മാസത്തിൽ എന്റെ പ്രിയമാതാവിന്റെ ഇളയസഹോദരി ൬൨-ാമത്തെ വയസ്സിൽ വളരെനാൾ ശയ്യാവലംബിനിയായി കിടന്നശേഷം ഇഹലോകവാസം വെടിഞ്ഞു. ൭൦. വയസ്സായ എന്റെ മാതാവു ആ സഹോദരിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നപ്പോൾ പക്ഷവാതം പിടിപെട്ടു് വലത്തുവശം മുഴുവൻ സ്തംഭിച്ചു കിടപ്പിലായി. എന്റെ ജ്യേഷ്ഠന്റെ മേൽനോട്ടത്തിൽ പിഴിച്ചിലും തൈലക്കിഴിയും മററു ചികിത്സാരീതികളും നടത്തിയിട്ടും അതിൽ നിന്നു് പൂർണ്ണസുഖംകിട്ടിയില്ല. ഇതാ ഇപ്പോൾ എന്റെ ജ്യേഷ്ഠന്റെ പത്നി അത്യാസന്നമായ വിധത്തിൽ അപകടനിലയിൽ കിടക്കുന്നു.' അന്നുതന്നെയാണു് ജ്യേഷ്ഠപത്നി പ്രപഞ്ചയവനികയ്ക്കുള്ളിലേക്കു എന്നത്തേക്കുമായിമറഞ്ഞതു്. അവരുടെ ദേഹത്തിലുണ്ടായിരുന്ന മംഗല്യം ദഹനശേഷവും ഉരുകിപ്പോകാതെ അതേനിലയിൽ ചിതയ്ക്കുള്ളിൽ കണ്ട അത്ഭുതത്തെക്കുറിച്ചു് വിസ്മയിച്ചു് കേരളകാളിദാസൻ എം. ഉദയവർമ്മതമ്പുരാൻ ബി. എ. യ്ക്കു ആ മാസം ൨൭-ാംനു, 'അനുകരണയോഗ്യമായ ചാരിത്രം നൽകിയ ശക്തിയാൽ ആയിരിക്കണം മംഗല്യം ഉരുകാതെ തീയോടു മത്സരിച്ചു നിന്നതു്. ഇതു് തീർച്ചയായും ഒരു മഹാത്ഭുതമാണു്' എന്നു് എഴുതുന്നു. ഈ അത്യാഹിതം പ്രമാണിച്ചു് കേരളവർമ്മ ദേവൻ ഒരു മാസത്തോളം സഗ്രഹമായ അനന്തപുരത്തും മാവേലിക്കരയുമായി കഴിച്ചുകൂട്ടി.

പ്രിയമാതാവു് രോഗാവസ്ഥയിൽ കിടക്കുമ്പോൾ തന്നെയാണു് ജ്യേഷ്ഠന്റെ ഷഷ്ടിപൂർത്തി കൊണ്ടാടിയതു്. ൧൯൦൫ ഡിസംബർ ൨൫-ാംനു സർ ശേഷയ്യാശാസ്ത്രികളയച്ച എഴുത്തിൽ '൧൯൦൫ ഒക്ടോബർ ൨൭-ാംനു നിങ്ങൾ അയച്ച എഴുത്തിൽ പറഞ്ഞിരുന്ന നിങ്ങളുടെ ആഗ്രഹം അതുപോലെ സാ

ധിച്ചു മൂത്തപുത്രൻെറ ഷഷ്ടിപൂൎത്തിയടിയന്തിരം കാണുന്ന തിനു എൻെറ പ്രിയമാതാവിന് തീൎച്ചയായും ഇടയാകുമെന്ന് നിങ്ങൾ പ്രവചിച്ചതു് വാസ്തവമായി പരിണമിച്ചു. പ്രിയമാതാവു രോഗാധീനയാണെങ്കിലും ജീവിച്ചിരിക്കുന്നുവല്ലോ എന്നതു് ചാരിതാൎത്ഥ്യകരമാണ്'" എന്നിങ്ങനെ അവിടുന്ന് പ്രസ്താവിച്ചുകാണുന്നു. രോഗബാധിതയായി കിടന്ന മാതാവു് ൧൦൮൨-ാമാണ്ടു കൎക്കടകം ൧൦-ാംനു- പരലോകം പ്രാപിച്ചു. ഇതിനെക്കുറിച്ചു് ൧൯൦൭ ആഗസ്റ്റ് ൨-ാംനു- മദ്രാസ് സ്റ്റാൻഡാർഡ് പത്രാധിപരായ ജി. പി. പിള്ള അവർകൾക്കു ഇപ്രകാരം അവിടുന്ന് എഴുതുന്നു. 'നിങ്ങളുടെ എഴുത്തു് ഇന്നലെ സായാഹ്നത്തിൽ ഇവിടെ (അരിപ്പാട്ടു) എത്തി. എൻെറ പ്രിയമാതാവിൻെറ രോഗസ്ഥിതി അപകടത്തിലാണെന്നു ജ്യേഷ്ഠൻെറ കമ്പികിട്ടിയ ഉടൻ ഞാൻ വളരെ ധൃതിയിൽ തിരുവനന്തപുരത്തുനിന്നും തിരിച്ചു് ഒന്നാം തീയതി അതിരാവിലെ ഇവിടെ വന്നുചേൎന്നു. അന്നുരാവിലെ പത്തുമണിക്കു പ്രിയമാതാവു എന്നന്നേക്കുമായി ഞങ്ങളെയൊക്കെ വിട്ടും വെച്ചു് ദിവ്യസായൂജ്യം പ്രാപിച്ചു. ൭൭ വയസ്സുണ്ടായിരുന്ന പ്രിയമാതാവിൻെറ പത്തു സന്താനങ്ങളിൽ ഞങ്ങൾ നാലു പുത്രന്മാരെ അവസാനകാലത്തിൽ കാണുന്നതിനേ അവൎക്കു സാധിച്ചുള്ളു. മൂത്തപുത്രനായ എൻെറ ജ്യേഷ്ഠൻെറ ഷഷ്ടിപൂൎത്തി കഴിഞ്ഞിരിക്കയാണ്. കഴിഞ്ഞ പന്ത്രണ്ടു കൊല്ലത്തിൽ കൂടുതലായി പരപ്പനാട്ടു മൂത്തറാണിയായി പരിലസിച്ചിരുന്നു. നല്ല വൈദുഷ്യവും സൌശീല്യവുമുള്ളവരായിരുന്നു. ഇപ്പോഴത്തെ മഹാരാജാവു തിരുമനസ്സിലെ പിതാവിൻെറ സഹോദരിയായിരുന്ന ഈ മഹതിയുടെ ചരമത്തെക്കുറിച്ചുള്ള വൃത്താന്തം സ്റ്റാൻഡാർഡിൽ പ്രസിദ്ധപ്പെടുത്തുമല്ലൊ." അവിടുത്തെ അപേക്ഷപ്രകാരം ആ പത്രത്തിൽ പ്രിയമാതാവിൻെറ ചരമത്തെപ്പററി ഒരു പത്രാധിപക്കുറിപ്പു ചേൎത്തിരുന്നതിന് കൃതജ്ഞത പ്രകടിപ്പിച്ചു് ആഗസ്റ്റ് ൫-ാംനു- ജി. പി. പിള്ളയുടെ പേൎക്ക് വീണ്ടും കേരളവൎമ്മ

ദേവൻ എഴുതിക്കാണുന്നു. ൯൭. മിഥുനം ൨൫-ാംനു- വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ദിവാൻ കൃഷ്ണസ്വാമി രാവുവിന് ഇങ്ങനെ എഴുതുന്നു. 'മാതാവിന്റെ അന്ത്യാഭിലാഷം എന്താണെന്നറിയുന്നതിന് മഹാരാജാവു തിരുമനസ്സുകൊണ്ടു ചോദിപ്പിച്ചപ്പോൾ തിരുമനസ്സുകൊണ്ടു ആയുഷ്മാനായിരുന്ന് ദീർഘകാലം രാജ്യം ഭരിക്കാനിടയാകണമെന്നല്ലാതെ മറ്റു യാതൊരു ആഗ്രഹവുമില്ലെന്ന് അമ്മ ഉത്തരം പറഞ്ഞതിനെക്കുറിച്ച് ഞങ്ങൾക്കെല്ലാം അനല്പമായ ചാരിതാർത്ഥ്യമുണ്ട്.' ആഗസ്റ്റ് ൧൨-ാംനു- മാവേലിക്കര സി. എം. എസ്. പാതിരിയായിരുന്ന റവറണ്ട് ഉമ്മന്റെ പേർക്ക് 'പ്രിയമാതാവ്' അവരുടെ സഹോദരസഹോദരിമാരെ അപേക്ഷിച്ച് ദീർഘകാലം ൭൭ വയസ്സുവരെ ജീവിച്ചിരുന്നുവെങ്കിലും ആ മനസ്വിനിയുടെ വിയോഗം ഞങ്ങൾക്കു ഒരിക്കലും തീരാത്ത കദനത്തിനു കാരണമാണ്. മരിക്കുന്ന ആളിന് വയസ്സുകൂടുന്തോറും ആ മരണം കൊണ്ടുണ്ടാകുന്ന നഷ്ടം ഗുരുതരമായിരിക്കും. മനുഷ്യാത്മാവിന്റെ അനശ്വരതയിൽ എനിക്കു പൂർണ്ണവിശ്വാസമുണ്ട്. ഭഗവൽഭക്തിയിൽ എപ്പോഴും മുഴുകിയിരുന്ന ആ സാധ്വി ഇപ്പോൾ സ്വർഗ്ഗവാസമനുഭവിക്കുന്നുവെന്നതു് തീർച്ചയാണ്. എന്റെ ജീവിതത്തിൽ ഞാൻ ആദ്യമായി കണ്ട ശവദാഹം എന്റെ മാതാവിന്റേതാണ്. അതു് നിർവ്വഹിച്ചപ്പോൾ എന്റെ കണ്ണുകൾ ബാഷ്പകലുഷങ്ങളായിരുന്നു.'

അവിടത്തെ ഗുരുവരനായിരുന്ന സുബ്ബാദീക്ഷിതരും അന്നേദിവസം തന്നെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. അദ്ദേഹത്തിന്റെ സഹോദരനായ പണ്ഡിത നാണുശാസ്ത്രികളുടെ പേർക്ക് ആഗസ്റ്റ് ൩-ാംനു- ഇപ്രകാരം ഒരെഴുത്തു് അവിടുന്ന് അയച്ചുകാണുന്നു. 'നിങ്ങളുടെ പ്രിയസഹോദരനും എന്റെ ഗുരുവരനും മാന്യസ്നേഹിതനുമായിരുന്ന സുബ്ബാദീക്ഷിതർ ഇഹലോകവാസം വെടിഞ്ഞ വാർത്ത കേട്ടു ഞാൻ അത്യന്തം സങ്കടപ്പെടുന്നു. എന്റെ പ്രിയമാതാവു ഞങ്ങളെയെല്ലാം ദുഃഖാ

ത്തരാക്കിയിട്ടു അന്ത്യയാത്രപോയ ഒന്നാം തീയതി തന്നെ എ-
ൻെറ സ്നേഹബഹുമാനങ്ങൾക്കു പാത്രമായിരുന്ന ഭശികവത-
നം ഇഹലോകവാസം വെടിഞ്ഞതിനെപ്പററി പൂൎണ്ണഹൃദയ-
ത്തോടുകൂടി നിങ്ങളോടു അനുതപിച്ചുകൊള്ളുന്നു.

'ദേശേ ദേശേ കളത്രാണി
ദേശേ ദേശേ ച ബാന്ധവാഃ
തന്തുദേശം ന പശ്യാമി
യത്ര ഭ്രാതാ സഹോദരഃ'

എന്ന മഹദ്വചനം എത്രമാത്രം സാരഭൂയിഷ്ഠമാണു്! എൻെറ ജ്യേഷ്ഠൻെറ ചികിത്സാകൈപുണ്യം ഹേതുവാൽ അന്ത്യസമയത്തു് മാതൃസന്നിധിയിൽ ചെന്നു ചേരുന്നതിനും എനിക്കു സാധിച്ചു. ഞാൻ ചെന്നു കണ്ടപ്പോൾ എന്നെ ഉള്ളഴിഞ്ഞു അനുഗ്രഹിക്കുകയും അന്ത്യോപദേശമായി ഏതാനും വാക്കുകൾ പൂൎണ്ണബോധത്തോടും കൂടി ഉച്ചരിക്കുകയും ചെയ്തു. എൻെറ മനസ്സിനെ ഒരേവിധത്തിൽ ആവർജ്ജിച്ചിരുന്ന രണ്ടു സുകൃതികൾ ഒരേ ദിവസം തന്നെ എന്നെ കണ്ണുനീർജലധിയിലാക്കിയിട്ടു് ഐഹികജീവിതം സമാപിപ്പിക്കയെന്നതു് ഒരു അസാധാരണസംഭവം ആയിരിക്കുന്നു. സഹോദരൻെറ അന്ത്യനിമിഷങ്ങളിൽ തൽസമീപത്തിലിരിക്കുന്നതിനും അനുഗ്രഹം സ്വീകരിക്കുന്നതിനും നിങ്ങൾക്കു ഇടയാകാത്തതിനെക്കുറിച്ചു് ഞാൻ അത്യന്തം സന്തപിക്കുന്നു. ആ പുണ്യശ്ലോകൻെറ അനന്തരകൎമ്മങ്ങൾ യഥാവിധി നിങ്ങൾ നിർവ്വഹിക്കുമല്ലൊ. ഞാൻ അമ്പതുരൂപാ മണിയാൎഡറായി ഇതോടുകൂടി അയക്കുന്നു. ഇപ്പോൾ എനിക്കുണ്ടായ അത്യാഹിതം പ്രമാണിച്ചു് ധനവ്യയം ധാരാളമുള്ള ഈ സന്ദൎഭത്തിൽ ഇതിൽ കൂടുതൽ അയക്കുവാൻ കഴിയാതെവന്നതിലും അനല്പമായ മനസ്താപമുണ്ടു്."

പ്രിയമാതാവിൻെറ സംവത്സരദീക്ഷയും മററും വളരെ കണിശമായി കേരളവൎമ്മദേവൻ അനുഷ്ഠിച്ചു. വെററിലമുറുക്ക്, സവാരി, അഭ്യംഗസ്നാനം മുതലായ സുഖാനുഭോഗങ്ങളെ മനഃപൂൎവ്വം ആയിടയ്ക്കു തീരെ പരിവൎജ്ജിച്ചിരുന്നതിൽ നിന്നും-

അവിടുത്തെ മാതൃഭക്തി എത്രമാത്രം അഗാധവും ശക്തിമത്തുമായിരുന്നുവെന്ന് അനുമാനിക്കാവുന്നതാണ്. മിസ്സ് വില്യംസിൻെറ അപേക്ഷ അനുസരിച്ച് പാഠശാലയുടെ വാർഷികോത്സവത്തിൽ സന്നിഹിതനാകുന്നതിനോ സമ്മാനദാനം നടത്തുന്നതിനോ നിവൃത്തിയില്ലാതിരിക്കുന്നതിനെക്കുറിച്ച് സെപ്തംബർ ൩൦-ാംനു- മദാമ്മയ്ക്കു അയച്ച എഴുത്തിൽ "ദീക്ഷ അവസാനിക്കുന്നതുവരെ എനിക്കു സവാരിക്കു പോകുന്നതിനു സാധിക്കയില്ല. പാവനചരിത്രയും സുശീലയുമായ എൻെറ മാതാവിനുവേണ്ടി ഞാൻ നിർവഹിക്കേണ്ട കർത്തവ്യങ്ങൾക്കു സർവ്വപ്രാധാന്യം നൽകപ്പെടുമെന്നുള്ളത് വിശേഷിച്ചു പറയേണ്ടതില്ലല്ലോ" എന്ന് പ്രസ്താവിക്കുന്നു. ദൈനന്ദിനശ്രാദ്ധവും മററനുഷ്ഠാനങ്ങളും കൊണ്ടു അവിടുത്തേക്കുണ്ടായ ഉന്മേഷക്കുറവും സാഹിത്യവ്യവസായങ്ങളിൽ ഏർപ്പെടുന്നതിനുള്ള വൈമുഖ്യവും ഇക്കാലത്തെ എഴുത്തുകളിൽ നല്ലപോലെ പ്രതിഫലിച്ചിട്ടുണ്ട്. ഈയിടയ്ക്കു അവിടുത്തെ ആരോഗ്യത്തിനു ഗണനീയമായ അഭിവൃദ്ധി ഉണ്ടായെങ്കിലും സാഹിത്യപരിശ്രമങ്ങൾക്കൊ സാമൂഹ്യസല്ലാപങ്ങൾക്കൊ വേണ്ടതുപോലെ സൗകര്യം ലഭിച്ചിരുന്നില്ല. ആ ജൂൻ ഒന്നാംതീയതി റസിഡണ്ടു നിക്കൾസൻെറ പത്നി നടത്തിയ ഉദ്യാനവിരുന്നിൽ ഭാഗഭാക്കാകുവാൻ നിവൃത്തിയില്ലാത്തതിനാൽ പരിതപിച്ച് കേരളവർമ്മദേവൻ എഴുതി അയച്ചുകാണുന്നു. നിക്കൾസൻ റസിഡണ്ടുസ്ഥാനം മാറി ഉദ്യോഗക്കയററത്തോടുകൂടി ബ്രിട്ടീഷിന്ത്യയിലേക്കു മടങ്ങുന്ന അവസരത്തിൽ പോലും തമ്മിൽ യാത്ര പറഞ്ഞു പിരിയുവാൻ ദീക്ഷകാരണം സാധിക്കാഞ്ഞതിനെപ്പററി പിന്നീടു എഴുതി അയക്കുകയാണ് അവിടുന്നു ചെയ്തതു്.

സംവത്സരദീക്ഷയുടെ അവസാനത്തിൽ പ്രിയമാതാവിൻെറ തിരുമാസമടിയന്തിരം അയ്യായിരം രൂപയോളം ചിലവു ചെയ്തു വളരെ മോടിയിൽ നടത്തുവാനാണ് അവിടുന്ന് ഉദ്ദേശിക്കുന്നതെന്ന് ആ ജൂൺ ൩-ാംനു- തിരുനൽവേലി വക്കീൽ

കൃഷ്ണസ്വാമിഅയ്യർക്ക് അവിടുന്ന് അയച്ച എഴുത്തിൽ പ്രസ്താവിച്ചുകാണുന്നു. അതനുസരിച്ചു വേണ്ട സജ്ജീകരണങ്ങൾ ചെയ്യുന്നതിനുംമററുമായി അടിയന്തിരദിവസമായ ജൂലൈ ൨൧-ാം തീയതിക്കു ഏകദേശം ഒരുമാസം മുമ്പു അരിപ്പാട്ടു സ്വഗൃഹത്തിൽ എഴുന്നള്ളി. സർവതന്ത്രസ്വതന്ത്രനായ ജ്യേഷ്ഠന്റെ മേൽനോട്ടത്തിൽ തിരുമാസമടിയന്തിരം അതികേമമായി നടന്നതു് അവിടുത്തേക്കു വളരെ ചാരിതാർത്ഥ്യത്തിനു കാരണമായി. ഒരിക്കൽ കൂടി ഗംഗാസ്നാനം ചെയ്യണമെന്നും പ്രിയമാതാവിന്റെ അവശിഷ്ടങ്ങൾ ആ പുണ്യതീർത്ഥത്തിൽ നിക്ഷേപിച്ചു് മതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിക്കണമെന്നും അടുത്ത ജനുവരിമാസത്തിൽ ഉത്തരേന്ത്യാപര്യടനം നടത്തണമെന്നും ആഗ്രഹിക്കുന്നതായി ൧൯൦൯ൽ ഡിസംബർ ൧൯-ാംനു കൃഷ്ണസ്വാമിഅയ്യർക്ക് വീണ്ടും എഴുതുന്നു. എന്നാൽ ദേഹാസ്വാസ്ഥ്യംകൊണ്ടു ഈ ആശാകുസുമം വികസിച്ചു് അവിടുത്തേക്കു സന്തൃപ്തിയടയുവാൻ സാധിച്ചില്ല. ഈ പുണ്യശ്ലോകയെക്കുറിച്ചു്—

> 'ഉപാത്തജന്മാനിതരതുല്യവൾ തൻകുലത്തി-
> ദ്ദീപങ്ങളായവതരിച്ചൊരുനാരിമാരിൽ
> പാപപ്രസംഗമണയാത്ത മഹീയമാതാ
> ശ്രീപദ്മനാഭി റിഷീമണിക്കെഴിയാന്ത്ര'

എന്ന് അവിടുന്ന് 'കേരളീപ്രശസ്തി'യിൽ അനുസ്മരിക്കുന്നു.

കേരളവർമ്മദേവന്റെ ദാമ്പത്യജീവിതം പ്രേമസുരഭിലവും ആനന്ദമയവുമായിരുന്നെങ്കിലും,

> 'ഇന്നോളമെൻ സുകൃതകല്പകവല്ലി കായ്ച്ചു
> തില്ലാരണനിക്കു നയനോത്സവപുഷ്പമാത്രം.'

എന്ന ദിവ്യഗാനം പൊഴിപ്പിച്ച ഭാഗ്യാതിരേകം അവിടുത്തേക്കു ഒരിക്കലും അനുഭവിക്കുവാനിടയാക്കാത്ത ദുർവ്വിധിയെ—

> "നല്ലൊരു പുത്രവക്ത്രാനുവിലോകനോത്ഥ
> പുളകപ്പൂത്തണയ്ക്കുന്നതിനുള്ള ഭാഗ്യം

അപ്പുണ്യവാനാം നൃപനേകിയില്ലാ
ത്തെക്കൽപ്പൂള്ള സ്വർൻ വിധിയെന്തുചെയ്യാം"

എന്നിങ്ങനെ ആരാണു് പഴിക്കാത്തതു്? സകലവിധരാജഭോഗങ്ങളും സ്വച്ഛന്ദം അനുഭവിച്ചുകൊണ്ടിരുന്ന അവിടുത്തേക്കു ഒരു ഓമനസ്സന്താനത്തിൻെറ സമ്മുഖദർശനം ലഭിക്കുവാൻ ജഗദീശ്വരൻ സംഗതിയാക്കിയില്ലല്ലൊ എന്നാലതിനു—

'എല്ലാം തികഞ്ഞിട്ടൊരു വസ്തുപോലും
അണ്ടാർ മകൻ ഹന്ത ചമച്ചതുണ്ടോ?'

എന്ന ലോകതത്ത്വപരമാർത്ഥമേ സമാധാനമായിട്ടുള്ളു. സംഗീതകാവ്യാലാപാദികളാൽ മാത്രം സിദ്ധദമ്പതിമാരെപ്പോലെ വിനോദിച്ചു കഴിക്കുന്നതിനാണു് അനപത്യന്മാരായ ഈ ഉത്തമദമ്പതികൾക്കിടയായതു്. നാഗോജി ഭട്ടരെപ്പോലെ—

'വിശാഖവിജയഃ പുത്രഃ
പുത്രീ മമ ശകുന്തളാ'

എന്നു പറഞ്ഞു് കേരളവർമ്മദേവനു ഒട്ടൊക്കെ സമാധാനപ്പെടാമായിരുന്നുവെങ്കിലും വഞ്ചിധരണിനിവാസികൾക്കു അവരുടെ രാജകുടുംബത്തിലെ സന്താനകല്പവല്ലിയായിരുന്ന മഹാറാണി തിരുമനസ്സിലെ വന്ധ്യാത്വം അപാരവും അതിദുസ്സഹമായ വിഷാദത്തെ ഉത്ഭവിപ്പിച്ചു. ഈ ആഗ്രഹനിവൃത്തിക്കായി ചെയ്ത പ്രാർത്ഥനകളും വഴിപാടുകളുമെല്ലാം വെറും വനരോദനമായിത്തന്നെ പരിണമിച്ചതേയുള്ളു. ഇതുകാരണം അവരുടെ അനന്തരജീവിതത്തിൽ പ്രത്യക്ഷപ്പെട്ട വിഷാദാത്മകത്വം നിഴൽപോലെ എല്ലായ്പോഴും വിട്ടുപിരിയാതെ വർത്തിച്ചിരുന്നു. മധുര, രാമേശ്വരം മുതലായ പുണ്യക്ഷേത്രങ്ങളിൽ ദർശനവും നേർച്ചയും മററും നടത്തിയിട്ടും ഉദ്ദിഷ്ടഫലപ്രാപ്തി ആസന്നമാകുന്ന കാര്യം സംശയമാണെന്നു ബോധമുണ്ടാകുവാൻ കാലതാമസം നേരിട്ടു. ൧൮൯൦ മാർച്ച് ൯-ാംനു സർ. ശേഷയ്യാശാസ്ത്രികൾ കേരളവർമ്മദേവൻ അയച്ച എഴുത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു. "ഒരു മഹർഷിയുടെ ആശീസ്സുപോലെ

നിങ്ങളുടെ ആശംസയെ ഞാൻ കൈക്കൊള്ളുന്നു. നിരവധി അപൂർവ്വയോഗ്യതകളോടുകൂടിയ സംസ്കൃതചിത്തയായ മഹാരാജ്ഞിയിൽ യഥാർത്ഥസ്ത്രീത്വത്തിനു തന്നെയാണു് സർവ്വപ്രാധാന്യം. അവിടുത്തെ സ്നേഹിതയായ മിസ്സ് ബ്ളാൻഡ്ഫോർഡിനെപ്പോലെ നിത്യകന്യകയായി അവിവാഹിതജീവിതം നയിക്കുന്നതിനു് അവിടുത്തേക്കു സാധിച്ചില്ലല്ലോ എന്നു് ചിലപ്പോഴൊക്കെ പരിതപിക്കാറുണ്ടു്. നമ്മുടെ ആശകളെല്ലാം ഒരു സംഗതിയിൽ കേന്ദ്രീഭവിക്കുകയും അതിന്റെ ഫലപ്രാപ്തി സന്ദിഗ്ദ്ധാവസ്ഥയിലാകുകയും ചെയ്യുമ്പോൾ, അതുവരെയുണ്ടായിട്ടുള്ള ആനന്ദഭാസുരമായ സുഖജീവിതത്തെ വേണ്ടപോലെ വിലമതിക്കാത്തതു് ലോകസ്വഭാവമാണു്. ഈയിടെ വിഷാദാത്മകമായ ഒരു മനോഗതി മഹാരാജ്ഞി തിരുമനസ്സുകൊണ്ടു പ്രദർശിപ്പിക്കുന്നതു് ഒട്ടും ആശ്ചര്യകരമല്ല. ഇനിയും പ്രസന്നതയും മനഃപ്രസാദവും ഉണ്ടാകുന്നതിനു കഴിഞ്ഞ കഥകളെക്കുറിച്ചുള്ള അത്യുൽക്കടമായ പശ്ചാത്താപം പ്രതിബന്ധമായിരിക്കും. എന്റെ ജീവിതസർവ്വസ്വമായ അവിടുത്തെ മനഃപ്രസാദം വീണ്ടെടുക്കുന്നതിനു ഞാൻ എന്തു ത്യാഗവും ചെയ്യുവാൻ സർവ്വദാ ഒരുക്കമാണു്."

കേരളവർമ്മദേവനും ഈ വിഷാദാത്മകത്വത്തിനു് പലപ്പോഴും വശംവദനാകാതെയിരുന്നില്ല. കുട്ടികളെ കാണുമ്പോൾ അതിനു ഉദ്ദീപനം ഉണ്ടാകുമായിരുന്നു. അവിടുത്തെ ഡയറിയിൽ ഈയിടയ്ക്കു ഒരു ദിവസം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "കഷ്ടം! എപ്പോഴാണു് ഞാൻ ഒരു മകന്റെ മുഖദർശനം കണ്ടാനന്ദിക്കുവാൻ പോകുന്നതു്? എന്തു്! മകൻ എന്നു ഞാൻ പറഞ്ഞുവോ? ഇപ്പോഴത്തെ സ്ഥിതിക്കു ഒരു മകളല്ലേ ഭേദം? പക്ഷെ എല്ലാം ഈശ്വരനാണല്ലോ നിശ്ചയിക്കേണ്ടതു്. ഞാൻ എല്ലാം അവിടെ സമർപ്പിക്കുന്നു." ഈ അത്യാശ ഫലപ്രദമാകയില്ലെന്നു് അവിടുത്തേക്കു തീർച്ചയായതു മുതൽ ചിന്താധീനയായ പ്രാണേശ്വരിയെ സമാശ്വസിപ്പിക്കു

ന്നതിനും സന്തോഷിപ്പിക്കുന്നതിനും കഴിയുന്നത്ര ശ്രമങ്ങൾ ചെയ്തുവന്നു. എന്നാൽ നാൾ ചെല്ലുന്തോറും മഹാറാണി തിരുമനസ്സിലെ സന്താപത്തിനു മൂച്ച് കൂടിയതേയുള്ളു. സ്വന്ത കുട്ടികളെപ്പോലെ മാതൃനിർവ്വിശേഷമായ സ്നേഹപാരവശ്യത്തോടുകൂടി പരിലാളിച്ചുവന്ന സഹോദരിയുടെ സന്താനങ്ങളിൽ ചിലരുടേയും പ്രിയസഹോദരിയുടേയും സ്വമാതാവിൻേറയും അന്ത്യവിയോഗവും അവിടുത്തേക്കു വർദ്ധിച്ചുവന്ന ദേഹാസ്വാസ്ഥ്യവും തിരുമനസ്സിലെ വിഷാദാഗ്നിക്കു തൈലവർഷം പോലെയായി. കേരളവർമ്മദേവൻേറയും മഹാറാണി തിരുമനസ്സിലേയും സ്നേഹബഹുമാനങ്ങൾക്കു പാത്രങ്ങളായിരുന്ന സർ. ശേഷയ്യാശാസ്ത്രി, പുതുക്കോട്ടദിവാൻ വേദാന്താചാർലു, മുതലായവർ ദത്തെടുക്കേണ്ട ആവശ്യത്തെക്കുറിച്ച് ഉൽബോധിപ്പിച്ചു തുടങ്ങിയിട്ടും മഹാറാണി തിരുമനസ്സുകൊണ്ട് മററു കാര്യങ്ങളിൽ ഈയിടെ കുറേക്കൂ പ്രത്യക്ഷമാക്കിയ അനാസ്ഥ ഇതിലും കാണിച്ചതിനാൽ ൧൦൭൬ ചിങ്ങം ൧൬-ാംനു- മാത്രമേ രണ്ടു രാജകുമാരിമാരുടെ ദത്തു നടന്നുള്ളു. ൧൮൯൯ മാർച്ച് മാസം ൭-ാംനു- ശേഷയ്യാശാസ്ത്രിയുടെ പേർക്ക് കേരളവർമ്മദേവൻ അയച്ച എഴുത്തിൽ 'എനിക്കു ൫൪ വയസ്സായി. മഹാരാജ്ഞി തിരുമനസ്സിലേക്കു ൫൧ ആകുന്നതേയുള്ളു. തീർച്ചയായും ഞാനാണ് മുമ്പ് ഇഹലോകവാസം വെടിയേണ്ടത്. ........മഹാരാജ്ഞിയെക്കൂടാതെ ഒരു ദിവസമെങ്കിലും ജീവിക്കുകയെന്നതു് എനിക്കു എത്രമാത്രം സങ്കടകരമായിരിക്കും? മഹാരാജ്ഞി തിരുമനസ്സുകൊണ്ടു സ്വകുടുംബത്തിൽ നിന്നും രണ്ടു ബാലികമാരെ ദത്തെടുക്കുവാൻ സമ്മതിക്കുന്നതായാൽ എനിക്കു എത്ര സന്തോഷപ്രദമായിരിക്കും? എന്നാൽ അക്കാര്യത്തെക്കുറിച്ച് ഒന്നും അറിയിക്കുന്നതിനു ധൈര്യപ്പെടുന്നില്ല. അവിടുത്തെ ഹിതത്തിനു വിരോധമായി വല്ലതും അറിയിക്കുന്നതു് അനൗചിത്യംകൊണ്ടും മററും ജീവിതനൈരാശ്യത്തിനു വശംവദയായ അവിടുന്നു ഏതുവിധത്തിൽ സ്വീകരിക്കുമെന്നു് ഊഹിക്കാവുന്നതാണ്."

൧൦൭൬-ാമാണ്ടു ആരംഭത്തിൽ ബ്രിട്ടീഷ് ഗവൺമെൻറി ൻെറ അനുവാദത്തോടുകൂടി ഇദ്ദേഹം ആറവുങ്ങൽ മൂത്തതമ്പു രാനായും ഇളയതമ്പുരാനായും പരിലസിക്കുന്ന തമ്പുരാട്ടിമാ രെ ദത്തെടുത്തശേഷം മഹാറാണി തിരുമനസ്സുകൊണ്ടു പത്തു മാസത്തോളമേ ജീവിച്ചിരുന്നുള്ളു. കേരളവൎമ്മദേവൻെറ ആ യുഷ്കാലത്തെ അന്ധകാരമയമാക്കിയ ആ ദുസ്സഹദുഃഖസംഭവം ആ ആണ്ടു മിഥുനം ൮-ാംനു- വഞ്ചിവാസികളേയും കണ്ണുനീർജല ധിയിൽ നിമഗ്നരാക്കി. മിഥുനം ൧-ാംനു-ലെ കേരളപാണി നിയുടെ ഡയറിക്കുറിപ്പിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കു ന്നു. 'അമ്മാവനെ സന്ദൎശിച്ചപ്പോഠം മഹാരാജ്ഞി തിരുമന സ്സിലെ അപകടസ്ഥിതിയെപ്പററി അറിഞ്ഞു. ആളുകളെ തിരിച്ചറിയുന്നതിനുപോലും അപ്പോഠം അവിടുത്തേക്കു സാധി ച്ചിരുന്നില്ല. ആ ദിവസം മുഴുവനും ശ്രീപാദത്തു കൊട്ടാരത്തിൽ തന്നെകഴിച്ചു. റോഡുകളിലെല്ലാം ഉൽക്കണ്ഠാഭരിതരായ ജനാവലി രാത്രിമുഴുവനും തിങ്ങിക്കൂടിയിരുന്നു.' അടുത്തദിവസ ത്തെ ഡയറിയിൽ ഇങ്ങനെ തുടരുന്നു. "മഹാരാജ്ഞി തിരുമ നസ്സിലെ സ്ഥിതിക്കു അല്പം ഭേദമുണ്ടെന്നു രാവിലെ പറ ഞ്ഞുകേട്ടു. എന്നാൽ ഞങ്ങളെല്ലാം ആശങ്കയ്ക്കു വശംവദരാ യിരുന്നു. ഒരുതരം ആശാഭരിതരായിരിക്കുന്നതിനു ധൈൎയ്യ പ്പെട്ടില്ല. വൈകുന്നേരം ശ്രീപാദത്തുകൊട്ടാരത്തിൽ കഴിച്ചു. അവിടുത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നവർ ഏഴുമണിക്കു അ ത്താഴം കഴിച്ചുവരുവാൻ രോഗിയുടെ മുറിയിൽനിന്നും പോ ന്നു. ഏതാനും നിമിഷങ്ങഠംക്കുള്ളിൽ പെട്ടെന്നുണ്ടായ ഭാവ ഭേദം എല്ലാവരേയും അവിടെ ആനയിച്ചു. മഹാരാജാവു തി രുമനസ്സുകൊണ്ടും കാൽനടയായി അവിടെ എത്തി. ഉത്തര ക്ഷണത്തിൽ അവിടെ മാറെറാലികൊണ്ടു സ്ത്രീകളുടെ നില വിളിയാൽ പരിതാപകരമായ മഹാരാജ്ഞിയുടെ നിൎയ്യാണ വാൎത്ത എല്ലാവരും അറിഞ്ഞു. ഘോരമായ കാററും മഴയും ആ സന്ദൎഭത്തിൻെറ ഭയാനകതയെ വൎദ്ധിപ്പിച്ചു. ൧൧

മണിയോടുകൂടി പള്ളിയടക്കത്തിനായുള്ള ഘോഷയാത്ര കൊട്ടാരത്തിൽനിന്നു പുറപ്പെട്ടു. കാററിൻേറയും മഴയുടേയും ശല്യം വകവെയ്ക്കാതെ ഞങ്ങളെല്ലാം അനുയാത്ര പുറപ്പെട്ടു. രണ്ടുമണിയോടുകൂടി ആ കമ്മങ്ങളെല്ലാം കഴിഞ്ഞു് ഞങ്ങൾ മടങ്ങി." ഈ ദാരുണസംഭവം കേരളവമ്മദേവൻെറ ജീവിതസുഖത്തിനു പൂൎണ്ണവിരാമമിട്ടുവെന്നുള്ളതിനു സംശയമില്ല. അതോടുകൂടി അവിടത്തെ മാനസോല്ലാസം എന്നന്നേക്കുമായി അസ്തമിച്ചു.

കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് രാജകുമാരികളുടെ രക്ഷാധികാരിയായി മഹാരാജാവു തിരുമനസ്സിനാൽ നിയമിതനായി. ആ തിരുമേനിമാരുടെ വിദ്യാഭ്യാസം, ദിനചയ്യകം, എന്നു തുടങ്ങിയ കാൎയ്യങ്ങളുടെ മേലന്വേഷണം നടത്തുന്നതിനു വിശേഷിച്ചു് ഒരു വേതനവും നിശ്ചയിച്ചിരുന്നു. അവിടത്തെ നിർദ്ദേശങ്ങളനുസരിച്ചു് കൊച്ചുതമ്പുരാട്ടിമാർ വിദ്യാഭ്യാസം ആരംഭിച്ചു് ക്ഷണേന വിവിധ വിഷയങ്ങളിൽ അസാമാന്യമായ ജ്ഞാനം സമ്പാദിച്ചു. വീണവായന, തുന്നൽപണി, ചിത്രമെഴുത്തു്, സാഹിത്യം എന്നു തുടങ്ങിയ കലകളിൽ ഈ തിരുമേനിമാൎക്ക് അചിരേണ നൈപുണ്യം ലബ്ധമായി. അവിടത്തേക്ക വാത്സല്യപൂൎവം വളൎത്തുന്നതിനു് സന്താനങ്ങളില്ലാതിരുന്ന സങ്കടം, ഇവരുടെ സകലക്ഷേമൈശ്വൎയ്യങ്ങളും ഔൽസുക്യത്തോടുകൂടി അന്വേഷിച്ചു് അവിടുന്നു് ഏറെക്കുറെ പരിഹരിച്ചു. പിതൃനിൎവ്വിശേഷമായ വാത്സല്യവും സൌജന്യബുദ്ധിയും അവിടുന്നു് ഈ തിരുമേനിമാരുടെ കാൎയ്യത്തിൽ പ്രദൎശിപ്പിച്ചുവന്നു.

ഇതു സംബന്ധിച്ചുണ്ടായ കൃത്യബാഹുല്യത്താലും ഇടയ്ക്കിടയ്ക്കു അവിടത്തെ ശല്യപ്പെടുത്തിയിരുന്ന ദേഹാസ്വാസ്ഥ്യത്താലും മുൻകാലങ്ങളിലെപ്പോലെ സാഹിത്യപരിശ്രമം ചെയ്യുന്നതിനു് അവിടത്തേക്ക കഴിഞ്ഞിരുന്നില്ല. ഇഷ്ടപ്രാണേശ്വരിയുടെ അകാലദേഹവിയോഗം അവിടത്തെ തീരെ നിരു

ന്മേഷനാക്കിയിരുന്നു. മാനവിക്രമനേട്ടൻരാജാവു തിരുമനസ്സിലേക്കു ൧൦൭൨ ആഗസ്റ്റ് ൧൩-ാംനു-

'പ്രണയിനീ വിരഹേണ ഗരീയസാ
പ്രതിദിനം പ്രതനൂകൃതപാടവഃ
അലമഹം ലിഖിതും ന യഥാപുരം
കവയിതും ച കവീശ്വര! സാമ്പ്രതം'

എന്നെഴുതിക്കാണുന്നു. 'സാഹിത്യസംരംഭമെല്ലാം ശമിച്ച് നിർവ്വാണമായ അഗ്നിപർവ്വതംപോലെ' അടങ്ങിയിരുന്ന കേരളവർമ്മദേവൻ ൧൦൭൭-ലെ ഭാഷാപോഷിണിസഭയുടെ വാർഷികയോഗത്തിൽ ചെയ്ത പ്രാരംഭ പ്രസംഗത്തിൽ അന്യാപദേശശതകത്തിലെ 'കിം പുഷ്ണാസി മൃഗാൻ' എന്ന പദ്യം സന്ദർഭവശാൽ ഉദ്ധരിക്കുകയും ആ പ്രസംഗം സൎവ്വക മാസികയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയച്ചപ്പോൾ ആ പദ്യം ഭാഷാന്തരപ്പെടുത്തി അയക്കുകയും അപ്പോൾ ശതകം മുഴുവനും പരിഭാഷപ്പെടുത്തണമെന്ന് ആഗ്രഹം അങ്കുരിക്കയും ചെയ്തതു് പ്രവൃത്തിരൂപത്തിലായതാണ് 'അന്യാപദേശമണിപ്രവാളം.' അവിടത്തെ മാതുലനും വന്ദ്യഗുരുഭൂതനുമായിരുന്ന രാജരാജവർമ്മകോയിത്തമ്പുരാൻ ഇതിനു ഹൃദയംഗമമായ ഒരു സംസ്കൃതവ്യാഖ്യാനം എഴുതിയിരുന്നതു് കേരളവർമ്മദേവൻ ചെറുപ്പത്തിൽ തന്നെ പഠിച്ചിരുന്നതിനാൽ ഈ കാവ്യത്തിൽ അവിടത്തേക്കു ഒരു വിശേഷപ്രതിപത്തി ജനിക്കുന്നതിനിടയായി. അവിടത്തെ മണിപ്രവാളശൈലി കാലക്രമത്തിൽ ലളിതവും പ്രസന്നവും ആയിത്തീൎന്നുവെന്നതിനെ അന്യാപദേശപരിഭാഷ തെളിയിക്കുന്നു. സംസ്കൃതപദങ്ങൾ ക്രമേണ കുറഞ്ഞും ഭാഷാപദങ്ങൾ കൂടിയും സുകുമാരവും സ്നിഗ്ദ്ധവുമായ അവിടത്തെ ഭാഷാകവിത അന്യാപദേശമണിപ്രവാളത്തിൽ പ്രത്യക്ഷപ്പെടുന്നു. ശാകുന്തളതർജ്ജിമയിലെയും ഇതിലെയും കവിതാരീതി പരിശോധിക്കുന്നതായാൽ അവിടത്തെ ഭാഷാകവിതയ്ക്കു് കാലക്രമത്തിൽ വന്നുചേൎന്ന നവീനലാളിത്യവും നിർവ്യാജസൌകുമാര്യവും ആൎക്കും ബോദ്ധ്യമാകുന്നതാണ്.

ഇതു കൂടാതെ 'ശോണാദ്രീശസ്തോത്രം', 'ശ്രീമൂലപാദപത്മശതകം', 'ശ്രീപത്മനാഭപാദപത്മശതകം', 'ദൈവയോഗം' 'സ്തുതിശതകം' എന്നിവയാണ് ജീവിതസായാഹ്നത്തിലെ പ്രധാനകൃതികൾ. 'ശോണാദ്രീശസ്തോത്രം' അവിടത്തെ പ്രിയമിത്രമായിരുന്ന വഞ്ചിപ്പുഴപ്പണ്ടാരത്തിലെ അപേക്ഷ അനുസരിച്ച് ചെങ്ങന്നൂർ ദേവനെ ആര്യാവൃത്തത്തിൽ സ്തുതിച്ചിട്ടുള്ള നൂറു പദ്യങ്ങളാണ്. 'ശ്രീമൂലപാദപത്മശതകം' മുമ്പ് ആയില്യംതിരുനാൾ തിരുമനസ്സിലേക്കു അടിയറവെച്ചതും പ്രസിദ്ധീകരിക്കാതിരുന്നതുമായ 'പാദപത്മശതക'ത്തെ പരിഷ്കരിച്ച് വേണ്ട വ്യത്യാസങ്ങൾചെയ്ത് ശരിപ്പെടുത്തിയ കമനീയ സംസ്കൃതകാവ്യമാണ്. ഈ രണ്ടു സംസ്കൃതകൃതികളിലും കേരളവർമ്മദേവന്റെ സംസ്കൃതകവനപാടവം നല്ലപോലെ പ്രകാശിക്കുന്നുണ്ട്. 'വിശാഖവിജയ'നിർമ്മാണത്തിനുശേഷം സംസ്കൃതകവനത്തിൽ ധാരാളമായി പ്രവർത്തിക്കാതെയിരിക്കുകയായിരുന്നുവെങ്കിലും ഇവയിൽ അവിടത്തെ കവിതാദീപം മങ്ങിമയങ്ങിക്കാണുന്നില്ല. 'ശ്രീപത്മനാഭപാദപത്മശതകം' എന്നു മണിപ്രവാളകൃതി രചിക്കുന്നതിനുള്ള സംഗതിയെപ്പററി അതിലുള്ള—

> 'അക്കാമിതാർത്ഥതതിക്കുമയോഗ്യനെന്റെ
> ഉൾക്കാമ്പിരിക്കയിതരസ്തുതി ചെയ്യുമാറാകിൽ
> ധിക്കാരമേ തവപരാധമപാകരിക്കാ
> ന്നിക്കാലമീശപദവന്ദന ചെയ്തിടുന്നേൻ'

എന്ന പദ്യത്തിൽ പ്രസ്താവിക്കുന്നു. കെ. സീ. കേശവപിള്ളയുടെ ൧൦൭൩ ചിങ്ങം ൨൭-ാംനു-ലെ ഡയറിക്കുറിപ്പിൽ 'പത്മനാഭപദപത്മശതകത്തിലെ ചില ഭാഗങ്ങൾ അസ്വാരസ്യങ്ങളായി തോന്നി. ഈ വിവരമറിയിക്കുന്നതിനായി മൂന്നു മണിക്കു വലിയകോയിത്തമ്പുരാനെ മുഖം കാണിച്ചു. അതിന്റെ ഉത്ഭവം ഊഹിച്ചിരുന്നതുപോലെ തന്നെയെന്ന് മനസ്സിലായി. അതിൽ 'കാദംബരീരസമസംശയമാസ്വദിച്ചേൻ' എന്ന പാദം മാററണമെന്ന് അപേക്ഷിച്ചു. 'മാററണ്ട, ഇരുന്നോട്ടെ' എന്നു കല്പി-

ച്ചു. പ്രസ്തുതഭാഗം തിരുത്തേണ്ടതാണെന്ന് സകാരണം തിരുമനസ്സിലേക്കു എഴുതി. തിരുമനസ്സുകൊണ്ടു ആ ഭാഗം തിരുത്താൻ സമ്മതിച്ചു; ഞാൻ തിരുത്തണമെന്നും എഴുതി അയച്ചു തിരുവെഴുത്തുവന്നു. 'കാദംബരീ കവിത ഞാൻ ചിരമാസ്വദിച്ചേൻ' എന്നോ മറ്റോ തിരുത്താമെന്നും മറ്റും മറുപടി അയച്ചു' എന്ന് കാണുന്നു. എന്നാൽ അച്ചടിച്ചപ്പോൾ—

> 'മോദം വളർന്നു ചതുരംഗമതിൽ ഭ്രമിച്ചേൻ
> കാദംബിനീ കബരിമാരിലുമാദരിച്ചേൻ'

എന്നാണ് കൂസലില്ലാതെ അവിടുന്നു ചേർത്തു കാണുന്നത്. 'ദൈവയോഗം' മണിപ്രവാളം പ്രിയഭാഗിനേയന്റെ നിർബന്ധപൂർവ്വമായ അപേക്ഷയനുസരിച്ച് പ്രാസപ്രയോഗനിയമത്തെ വകവെക്കാതെ രചിച്ച ലളിത ഖണ്ഡകാവ്യമാണ്. പ്രാസത്തോടുകൂടിയും കൂടാതെയും മനോഹരമണിപ്രവാളപദ്യങ്ങൾ അവിടുത്തേക്കു അയത്നസുലഭങ്ങളായിരുന്നുവെന്ന് ഈ ലഘുകാവ്യം പ്രത്യക്ഷമാക്കുന്നുണ്ട്. അവിടുത്തെ ഭാഷാകവിതകളിൽ ഏറ്റവും ലളിതവും പ്രസന്നവുമായതു് ഈ 'പ്രാസപ്രയോഗനിയമത്തെയൊഴിച്ച നവ്യം കാവ്യം' തന്നെയാണ്. 'സ്തുതിശതകം', കേരളത്തിൽ സാധാരണയായി ആരാധിച്ചു വരുന്ന പത്തു ഇഷ്ടദേവതകളെ ഉദ്ദേശിച്ച് പത്തു പ്രാർത്ഥനാദശകം രചിച്ച് ഓരോ മാസികകളിൽ ആദ്യമായും പിന്നീടു പുസ്തകരൂപത്തിലും പ്രസിദ്ധീകരിച്ച അവിടുത്തെ അവസാന കൃതിയാണ്. പണ്ഡിതപാമരന്മാർക്കു ഒരുപോലെ ഉപകരിക്കണമെന്നു കരുതി നിർമ്മിച്ച ഭക്തിസംവർദ്ധകമായ ഈ കൃതിയിൽ സാരള്യവും പ്രസന്നതയും വരുത്താൻ അവിടുന്നു പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ട്. ഈ പ്രാർത്ഥനാസമുച്ചയത്തെക്കുറിച്ചു വ൭ വൃശ്ചികം ൨൧-ാംനു- കേരളവർമ്മദേവൻ വള്ളത്തോളിനു ഇങ്ങനെ എഴുതിക്കാണുന്നു 'നിങ്ങളെപ്പോലെയുള്ള ഒരു നല്ല സഹൃദയൻ എന്റെ പദ്യങ്ങളെ അഭിനന്ദിക്കുന്നതു എനിക്കൊരു ചാരിതാർത്ഥ്യം തന്നെ. ഈ സ്തോത്രങ്ങളെക്കുറി

ച്ചു് ഇപ്പോൾ നിങ്ങളും മുമ്പു പരദേശചര്യത്വം മാത്രമല്ലാതെ മററാതും എൻെറ പേക്ഷാ പത്രങ്ങളിലൊ ന്നും പ്രസ്താവിച്ചു കണ്ടില്ല.' ഇവയെക്കൂടാതെ, 'കേരളീപ്രശസ്തി', 'കേരളം' എന്നു തുടങ്ങിയ ചില ഖണ്ഡകൃതികൾ 'ശാരദ'മാസികയിലും പദ്യപാഠാവലിയിലും അവിടുത്തെ വകയായി കാണാനുണ്ടു്.

ഭാഷാപോഷിണി സഭയുടെ സ്ഥിരാദ്ധ്യക്ഷനെന്ന നിലയിൽ ൧൦൭൯ ധനു ൨൯-ാംനു- തിരുവനന്തപുരത്തു വെച്ചു നടന്ന സഭായോഗത്തിൽ തിരുമനസ്സുകൊണ്ടു അദ്ധ്യക്ഷസ്ഥാനത്തുനിന്നും ഉപക്രമവും ഉപസംഹാരവുമായി രണ്ടു പ്രസംഗങ്ങൾ ചെയ്തു. ൧൦൮൧ കന്നി ൧൨, ൧൩ എന്നീ തീയതികളിൽ വൈക്കത്തു വെച്ചു നടന്ന ഭാഷാപോഷിണി സഭയുടെ അവസാനയോഗത്തിൽ അവിടുന്നു ചെയ്ത അദ്ധ്യക്ഷപ്രസംഗം അതിപ്രൗഢമായ ഒന്നാണു്. അവിടുത്തെ ഭാഷാപ്രണയത്തിൻേറയും സാഹിത്യാഭിരുചിയുടേയും നിദർശനമായി പരിലസിക്കുന്ന ഈ ഗംഭീരപ്രസംഗത്തിൽ ഭാഷാസാഹിത്യത്തിനു ഏതെല്ലാം വിധത്തിൽ ഉല്ക്കർഷമുണ്ടാകേണ്ടതാണെന്നു അവിടുന്നു് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. സ്ഥിരാദ്ധ്യക്ഷനെന്ന നിലയിൽ അവിടുന്നു ചെയ്തിട്ടുള്ള സേവനം ഏറ്റവും പ്രശംസാർഹവും പ്രയോജനകരവുമായിരുന്നു.

കേരളവർമ്മദേവൻെറ ഷഷ്ടിപൂർത്തി ൧൦൮൦ കുംഭമാസത്തിൽ കൊണ്ടാടി. കേരളസാഹിത്യചക്രവർത്തിയും കവികല്പദ്രുമവും കൈരളീകാളിദാസനുമായ അവിടുത്തെ ഷഷ്ടിപൂർത്തി ആ നിലയിൽ ഒരു 'കേരളഷഷ്ടിപൂർത്തിയായി കരുതാമെന്നു ആ മാസത്തിലെ ഭാഷാപോഷിണിയിൽ പ്രസ്താവിച്ചിട്ടുള്ളതു് പരമാർത്ഥം തന്നെ. ഈ ശുഭസന്ദർഭത്തിൽ അവിടുത്തേക്കു ലഭിച്ച അനുമോദനങ്ങൾക്കു് അവസാനമില്ല. കേരളത്തിലെ കവിപ്രമുഖന്മാരെല്ലാം നാനാതരത്തിലുള്ള പദ്യോപഹാരങ്ങൾ കാഴ്ചവെച്ചു് അവിടുത്തേക്കു മംഗളമാശംസിച്ചു. കേരളീയ ജനങ്ങൾ ഉള്ളുകവിയുന്ന ആഹ്ലാദത്തെയും തിരുമനസ്സിലെ ആയു

നാരോഗ്യങ്ങൾക്കായിക്കൊണ്ടു് ജഗദീശ്വരനോടുള്ള പ്രാൎത്ഥനായേയും പ്രദൎശിപ്പിക്കുന്ന മനോഹരമായ ഒരു മംഗളപത്രം അവിടുത്തേക്കു സമൎപ്പിച്ചു. കേരളത്തിലുള്ള പല സഭകളും ആ ശ്ശുഭദിനത്തിൽ അവിടുത്തേക്കു മംഗളപത്രങ്ങളും ക്ഷേമാശംസകളും കാഴ്ചവെച്ചു. വന്നുചേൎന്ന അനുമോദനങ്ങൾക്കു മറുപടികൾ അയച്ചുകൊടുക്കാൻ അവയുടെ ബാഹുല്യത്താൽ ഏതാനും മാസങ്ങൾ കൊണ്ടേ സാധിച്ചിരുന്നുള്ളുവെന്നു് പറഞ്ഞു കേട്ടിട്ടുണ്ടു്. പദ്യോപഹാരങ്ങളിൽ സരസഗായകകവി കെ. സീ. കേശവപിള്ളയുടെ 'ഷഷ്ടിപൂൎത്തിഷഷ്ടി', ശങ്കുണ്ണിയുടെ 'കേരളവൎമ്മശതകം' വള്ളത്തോളിന്റെ 'ഷഷ്ടിപൂൎത്തിവിലാസം', ഒടുവിൽ കുഞ്ഞികൃഷ്ണമേനവന്റെ 'ലക്ഷ്മീവിലാസം', കേരളപാണിനിയുടെ 'ഷഷ്ടിപൂൎത്തിദശകം' മുതലായ മനോഹരകാവ്യങ്ങൾ മുന്നണിയിൽ നില്ക്കുന്നു. പത്രാധിപർ കെ. രാമകൃഷ്ണപിള്ള ജീ. പി. വായനശാലയുടെ ആഭിമുഖ്യത്തിൽ 'കേരളവൎമ്മഷഷ്ട്യബ്ദപൂൎത്തി' എന്ന പേരിൽ ചെയ്തതും പിന്നീടു ഭാഷാപോഷിണിയിൽ പ്രസിദ്ധം ചെയ്തിരുന്നതുമായ പ്രസംഗം ഗദ്യോപഹാരങ്ങളിൽ അഗ്രഗണ്യസ്ഥാനത്തെ വഹിക്കുന്നു. ഈ ഷഷ്ടിപൂൎത്തി അടിയന്തിരം വകയ്ക്കു ശ്രീമൂലം തിരുനാൾ തിരുമനസ്സുകൊണ്ടു് ആയിരം രൂപാ രാജകീയസംഭാവനയായി നൽകി അവിടുത്തെ ബഹുമാനിച്ചു. സുഖക്കേടിലായിരുന്ന ഒരു ഭാഗിനേയി അതിന്റെ തലേദിവസം അവിചാരിതമായി ചരമം പ്രാപിക്കയാൽ മതപരമായ കൎമ്മങ്ങളും വിദ്വാന്മാൎക്കുള്ള സംഭാവനകളും മററും അന്നേദിവസം നടത്തുവാൻ സാധിച്ചില്ല. ആ കുംഭം ൨൭-ാംനു 'ചെമ്പകനാടൻ' എന്ന പേരിനാൽ പത്രലോകത്തിൽ വിഖ്യാതനായിരുന്ന ആലപ്പുഴ മുട്ടത്തു കുഞ്ഞുകരപ്പു അവർകളുടെ പേൎക്കു് ഇങ്ങനെ എഴുതുന്നു. 'നിങ്ങൾക്കെന്തെങ്കിലും ഒരു സംഭാവനചെയ്യണമെന്നു് വളരെ നാളായി ഞാൻ ആഗ്രഹിക്കുകയും കഴിഞ്ഞുപോയ വൎഗ്ഗീസുമാപ്പിളയുമായി ആലോചിക്കയും ചെയ്തിട്ടുണ്ടു്. വൎഗ്ഗീസുമാപ്പിള

അതിനെക്കുറിച്ചു് തീർച്ചയായി ഒന്നും പറയായ്കയാൽമാത്രമാണു് ഞാൻ സമ്മാനമായി ഇതുവരെ ഒന്നും തരാഞ്ഞതും. അമ്മയുടെ തിരുമാസത്തിനു് നിങ്ങൾ അരിപ്പാട്ടു വന്നിരുന്നപ്പോൾ നിങ്ങൾക്കുമാത്രം സമ്മാനമുണ്ടായില്ലെന്നുള്ളതു് എനിക്കു വളരെ വ്യസനകരമായിരിക്കുന്നു. ഇപ്പോൾ ഷഷ്ടിപൂർത്തി സംബന്ധിച്ചുള്ള സമ്മാനങ്ങളും മറ്റും ഒരാശൌചം നിമിത്തം മുടങ്ങിയിരിക്കുകയാണു്. അടുത്ത മീനം ൪-ാംനു- ആ വക സംഭാവനകൾ ചെയ്യണമെന്നു് വിചാരിക്കുന്നു." മീനം ൧൦-ാംനു- അവിടത്തെ ഛായാപടത്തിൽ:—

'മനോരമമായാം ഫലിതം കലർന്ന
വിശേഷവൃത്താന്ത വിലേഖനത്തിൽ
വൻചേരുമാരച്ചുമ്പകനാകുനായ
കൃഷ്ണക്കരപ്പിന്നിതു ഞാൻ കൊടുത്തേൻ'

എന്ന പദ്യം രേഖപ്പെടുത്തി അതും ഒരു വിലപിടിച്ച മോതിരവും അയച്ചു കൊടുത്തു.

വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സദുപദേശങ്ങളാലും സഹവാസത്താലും വിദ്യാവിനയാദിസൽഗുണങ്ങൾക്കു ആസ്ഥാനങ്ങളായി വളർന്നുവന്ന റാണിമാരിൽ മൂത്തതമ്പുരാട്ടി തിരുമനസ്സിലെ പള്ളിക്കെട്ടു ൧൦൫൧ മേടം ൨൪-ാംനു- വലിയ ആഡംബരങ്ങളോടുകൂടി ഭംഗിയായി നടന്നു. ആ മഹാരാജ്ഞി തിരുമനസ്സിലെ വരനായിത്തീർന്നതു് കേരളവർമ്മദേവന്റെ ഭാഗിനേയനായ രാമവർമ്മ കോയിത്തമ്പുരാനാണു്. 'മണിനാ വലയം വലയേന മണിഃ' എന്ന വിധത്തിൽ സൌന്ദര്യസൌശീല്യാദിഗുണങ്ങൾക്കു നിദാനങ്ങളായ ഈ ദമ്പതിമാരുടെ മേളനം കേരളവർമ്മദേവനു് എത്രമാത്രം ചാരിതാർത്ഥ്യജനകമായിരുന്നുവെന്നു് പറയേണ്ടതില്ലല്ലോ. ഗുണവതിയും സംസ്കൃതചിത്തയുമായ ആറ്റുങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സിലെ ൧൦൬൨ മേടം ൧൨-ാംനു- കിളിമാനൂർ രവിവർമ്മ കൊച്ചുകോയിത്തമ്പുരാൻ ബി. ഏ. പള്ളിക്കെട്ടു വളരെ മോടിയിൽ കഴിച്ചു. വഞ്ചിരാജവംശത്തിലെ മഹാറാണിമാരിൽ, സർവകലാശാലാബിരുദ

ധാരിയായ ഒരു വരനെ ആദ്യമായി ലഭിക്കുന്നതു് നമ്മുടെ ഈ തിരുമേനിക്കാണു്. കേരളവൎമ്മദേവൻ ൧൦൮൯ മേടം ൨൩-ാം നു- ഒടുവിൽ കുഞ്ഞികൃഷ്ണമേനവനു് അയച്ച ഒരെഴുത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു. 'ദുരന്തപൂൎണ്ണമായ ലോകത്തിനു കഴിയുന്ന വേഗത്തിൽ യാത്രപറയണമെന്നല്ലാതെ മറ്റൊരാഗ്രഹവും എനിക്കിപ്പോൾ ഇല്ല. എന്റെ രക്ഷാധികാരത്തിലും സംരക്ഷണയിലുമിരുന്ന രണ്ടു രാജ്ഞിമാരും വിവാഹിതരായി. രണ്ടുപേരുടേയും ഭൎത്താക്കന്മാർ ഭാസുരഭാവിയുള്ള യുവാക്കന്മാരാണു്. അവരെയെല്ലാം ദൈവം വേണ്ടപോലെ അനുഗ്രഹിക്കട്ടെ.'

കേരളസാഹിത്യചക്രവൎത്തിയായിരുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് പത്രാധിപന്മാരുടേയും വായനശാലക്കാരുടേയും നിരന്തരശല്യംകൊണ്ടു വിഷമിച്ചു് ൮൯ വൃശ്ചികം ൧൭-ാംനു- മനോരമാപത്രാധിപൎക്കു് ഒരെഴുത്തോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതിനായി ഒരു വിജ്ഞാപനവും അയച്ചുകൊടുത്തു. "ഇക്കാലത്തു് നൂതനമായി പത്രങ്ങളും മാസികകളും ധാരാളമായി പുറപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടു്. അതുപോലെതന്നെ വായനശാലകളും സമാജങ്ങളും പല സ്ഥലങ്ങളിലും ഉത്ഭവിച്ചുകാണുന്നു. ഇവയുടെ പ്രവൎത്തകന്മാർ മംഗളാശംസാശ്ലോകങ്ങൾക്കും ഉപന്യാസങ്ങൾക്കും മററും ആവശ്യപ്പെട്ടു് അയക്കുന്ന എഴുത്തുകൾക്കു ഈയിടെ കണക്കില്ല. ക്രമത്തിൽ കൂടിവരുന്ന വയോധികതയാലും അപരിഹാൎയ്യങ്ങളായ കാൎയ്യാന്തരങ്ങളാലും ഇങ്ങനെ വരുന്ന അപേക്ഷകളെ സാധിപ്പിക്കാൻ എനിക്കു തീരെ നിൎവാഹമില്ലാതിരിക്കുന്നു. ഇതിൽ വെച്ചു് ഒരുത്തൎക്കും എന്റെപേരിൽ മനസ്താപം തോന്നാതിരിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു." കൈരളീസേവനത്തിനായി സ്വജീവിതത്തിന്റെ ഏറിയ ഒരുഭാഗം സമൎപ്പിച്ച ആ മഹാമനസ്കനെ ഈ വാൎദ്ധക്യകാലത്തു് ആളുകൾ എത്ര നിഷ്ഠൂരണം ഉപദ്രവിച്ചിട്ടാണു് ഇങ്ങനെയൊരു വിജ്ഞാപനം മനസ്സില്ലാമനസ്സോടെ പ്രസിദ്ധീകരിക്കുവാനിടയായതു് !

എന്നാൽ അവിടുത്തേക്കു ഈ നിശ്ചയം കുറെനാളത്തേക്കെങ്കിലും പരിപാലിക്കുന്നതിനു കഴിഞ്ഞില്ല. വാർദ്ധക്യംകൊണ്ടു ക്ഷീണനായ പടക്കുതിര കാഹളം കേൾക്കുമ്പോൾ തല്ക്കാലസ്ഥിതി മറന്ന് കലികൊള്ളുന്നില്ലേ ? ഏതു പത്രംമുഖേനയാണോ ഇനിമേൽ സാഹിത്യപരിശ്രമം സാധിക്കയില്ലെന്ന് അവിടുന്ന് എഴുതിയതു് ആ പത്രത്തിൽതന്നെ അധികം താമസിയാതെ അവിടുത്തെ വാത്സല്യഭാജനമായ പന്തളത്തു കേരളവർമ്മതമ്പുരാന്റെ പ്രേരണകൊണ്ട് ഒരു ലേഖനം പ്രസിദ്ധീകരിക്കുവാനിടയായിയെന്ന് സ്മരണീയമാണ്. ൧൦൮൫-ൽ കാളേജുസമാജത്തിന്റെ ദശമവാർഷികയോഗത്തിൽ അവിടുന്നു ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ 'പലപ്രകാരത്തിലുമുള്ള അശക്തിനിമിത്തം സ്വഭാഷാഭിമാനത്തെ ഞാൻ ഉപേക്ഷിക്കാൻ ശ്രമിച്ചാലും അതു എന്നെ ഉപേക്ഷിക്കാത്തതിനാൽ ഇപ്പോൾ എനിക്കു ദുർവ്വഹമായ ആ ഭാരത്തെ വഹിക്കേണ്ടിവന്നിരിക്കുന്നു' എന്ന് പ്രസ്താവിച്ചിരിക്കുന്നു.

ഭാഷാസാഹിത്യലോകത്തിൽ കലക്കത്തിന്റെ ലാഞ്ഛനങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങിയുമിരുന്നു. സാഹിത്യസാമ്രാജ്യത്തിലെ പ്രജകൾ വർദ്ധിച്ചുവന്നതോടുകൂടി അനൈകമത്യവും അഭിപ്രായവൈവിധ്യവും കുറേശ്ശ തലപൊക്കി. നവീനാശയങ്ങളുടേയും ആദർശങ്ങളുടേയും ആവിർഭാവം പൂർവ്വസങ്കേതങ്ങളുമായി പോരാട്ടത്തിനു വട്ടംകൂട്ടി. ഈ സംഘട്ടനത്തിന്റെ അനന്തരഫലമായി സാഹിത്യലോകത്തിൽ ചുററിയടിച്ച ദ്വിതീയാക്ഷരപ്രാസവാദപ്രചണ്ഡമാരുതൻ എത്രമാത്രം കലക്കമുണ്ടാക്കിയെന്ന് എല്ലാവർക്കും സുപരിചിതമാണല്ലോ. മനോരമയുടെ ആവിർഭാവത്തോടു അടുത്തുതന്നെ ആരോ ഒരു ലേഖകൻ ഭാഷാകവിതയിൽ സർവ്വസാധാരണമായിരുന്ന ദ്വിതീയാക്ഷരപ്രാസത്തെ ഉപേക്ഷിക്കുന്നതു് അഭിലഷണീയമാണെന്നും ഈ നിർബന്ധംകൊണ്ട് പല അനർത്ഥങ്ങളുമുണ്ടാകുന്നുണ്ടെന്നും ദോഷകരമായ ഈ കവിതാശൃംഖലയെ പൊട്ടിച്ച്

സ്വാതന്ത്ര്യം നേടുന്നതിന് കവികൾ ആഗ്രഹിക്കാതിരിക്കുന്ന
ത് ആശ്ചര്യകരമാണെന്നും പ്രസ്താവിച്ചതിനെത്തുടൎന്ന് ഒരു
ചെറിയ വാദകോലാഹലം മനോരമാപംക്തികളിൽ നടന്നു.
അക്കാലത്തു പ്രബലന്മാരായിരുന്ന കേരളവൎമ്മ വലിയകോയി
ത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, പുന്നശ്ശേരിനമ്പി, രാജ
രാജവൎമ്മകോയിത്തമ്പുരാൻ, നടുവത്തച്ഛൻ നമ്പൂതിരി, ചാത്തു
ക്കുട്ടിമന്നാടിയാർ എന്നിതുടങ്ങിയവർ അവരവരുടെ അഭിപ്രാ
യങ്ങളെ പ്രകടിപ്പിച്ചു. കേരളവൎമ്മദേവൻ അവിടുത്തെ
സുസ്ഥിരാഭിപ്രായത്തെ പ്രകാശിപ്പിച്ചകൂട്ടത്തിൽ ദ്വിതീയാക്ഷ
രപ്രാസത്തെ സ്വരവ്യഞ്ജനങ്ങൾ ഐകരൂപ്യത്തോടുകൂടിത്ത
ന്നെ പ്രയോഗിക്കുവാൻ ശ്രമിക്കേണ്ടതാണെന്നു ശക്തിയായി
വാദിച്ചു. പ്രാചീന ഭാഷാകവികൾ ദ്വിതീയാക്ഷരപ്രാസ
പ്രയോഗത്തിൽ പ്രായേണ നിർബന്ധമുള്ളവരായിരുന്നുവെങ്കി
ലും അക്ഷരങ്ങൾ സവൎണ്ണങ്ങൾ മാത്രമായിരുന്നാൽ മതിയെ
ന്ന് തൃപ്തിപ്പെട്ടിരുന്നു. സ്വരവ്യഞ്ജനൈക്യം വേണമെന്നുള്ള
പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു കേരളവൎമ്മദേവൻതന്നെ
യായിരുന്നു. ആദിമകാലം മുതൽ അനുസ്യൂതമായി നിലനിന്ന
ഈ പ്രാസത്തെ പരിത്യജിക്കുന്നതിനു മററു പല സംഗതിക
ളിലും ഉല്പതിഷ്ണുത്വം പ്രദൎശിപ്പിച്ചിട്ടുള്ള അവിടുന്ന് യഥാ
സ്ഥിതികന്റെ പാരമ്പൎയ്യപരിപാലനാഭിനിവേശത്തോടുകൂടി
തീരെ വിസമ്മതിച്ചു. എന്നാൽ അവിടുത്തെ പ്രിയഭാഗിനേ
യൻ, ദ്വിതീയാക്ഷരപ്രാസം ഭാഷാകവിതയുടെ പദ്ധതിയിൽ
മുററുംപോലെ ഒരു പ്രതിബന്ധമായിത്തീൎന്നിട്ടുണ്ടെന്നുള്ളതി
നാൽ, മാമൂലിനെ മുറുകെപ്പിടിക്കേണ്ടയാവശ്യമില്ലെന്നു അഭി
പ്രായപ്പെട്ടതുകൂടാതെ, ചില പദ്യങ്ങൾ ആ രീതിയിൽ മനോ
രമാപംക്തിയിൽ പ്രസിദ്ധപ്പെടുത്തുകയുംചെയ്തു. ആയിടയ്ക്കു
നടുവത്തച്ഛൻ നമ്പൂതിരി:—

'വാസനതികവുള്ളവൊൻ
പ്രാസമുപേക്ഷിച്ചതെന്താരാവശ്യം
ക്രുസ്ഥലമകംണ്ടാക്കുന്നാ
ഭാസന്മാരിൽ ഭ്രമം ഏതുതാനോ ?'

എന്ന് ചോദിക്കുകയും അതിനു മറുപടിയായി—

'മദ്ധ്യസ്ഥനാകുന്ന ഭവാനുമെന്തോ
തത്വജ്ഞനും വന്നു പക്ഷപാതം
പഥ്യം പിഴച്ചീടുക രോഗമിങ്ങു
വൈദ്യന്നുതന്നെ പിടിപെട്ടുപോയോ ?

എന്നുതുടങ്ങിയ ഏതാനും പദ്യങ്ങൾ കേരളപാണിനി മനോരമയിൽതന്നെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഈ വാദം പത്രാധിപർ സ്ഥലമനുവദിക്കാതിരുന്നതിനാൽ അലസിപ്പോയിയെങ്കിലും സ്വാഭിപ്രായമനുസരിച്ചാണ് കേരളപാണിനി അതിൽപിന്നീടും കവിതാപരിശ്രമം നടത്തിയത്. കേരളവർമ്മദേവൻ ഭാഷാശാകുന്തളത്തിലും അമരുക മണിപ്രവാളത്തിലും സാർവ്വത്രികമായി സ്വരവ്യഞ്ജനൈക്യത്തോടുകൂടിയ ദ്വിതീയാക്ഷരപ്രാസം അനുവർത്തിച്ചിരുന്നില്ല. എന്നാൽ പ്രാസനിർബന്ധം കൂടാതെ കേരളപാണിനി ഭാഷാമേഘസന്ദേശവും ഭാഷാകുമാരസംഭവവും രചിച്ചുകണ്ടപ്പോൾ, പ്രാസനിർബന്ധത്തോടുകൂടി ഒരു സരസകാവ്യം നിർമ്മിക്കുവാൻ സാധിക്കുമോയെന്ന് പരീക്ഷിക്കാനായിട്ടാണ് മയൂരസന്ദേശകാവ്യം വിരചിച്ചത്. മേഘസന്ദേശത്തിന്റെ മുഖവുരയിൽ പ്രാസപക്ഷപാതികളെക്കുറിച്ച് കേരളപാണിനി ചെയ്തവിമർശം കേരളവർമ്മദേവന് അത്ര രുചികരമായി ഭവിച്ചില്ല. പ്രാസകാര്യത്തിൽ പ്രിയഭാഗിനേയൻ മാതുലനോടു വിയോജിച്ചുനിന്നത് സാഹിത്യകുടുംബത്തിൽ അന്തശ്ഛിദ്രത്തിനു ബീജാവാപം ചെയ്തുവെന്ന് അനന്തരഫലങ്ങൾ പ്രത്യക്ഷപ്പെടുത്തി. 'ഭാഷാഭൂഷണ'ത്തിൽ കേരളപാണിനി പ്രാസപക്ഷപാതികളെ പരുഷമായി അധിക്ഷേപിച്ചത് ഈ മത്സരത്തിനു മൂർച്ചകൂട്ടി. സ്വതന്ത്രകൃതിയിൽ മാത്രമല്ല പരിഭാഷയിലും പ്രാസപ്രയോഗം വിജയകരമായി അനുഗൃഹീത കവികൾക്കു സാധിക്കുമെന്ന് അന്യാപദേശമണിപ്രവാളംകൊണ്ട് കേരളവർമ്മദേവൻ വെളിവാക്കി.

൧൦൭൩ മീനമാസത്തിൽ കാളേജു മലയാളസമാജത്തിന്റെ വാർഷികോത്സവത്തിൽ അദ്ധ്യക്ഷനായി കേരളവൎമ്മദേവനേയും പ്രാസംഗികനായി കെ. സി. കേശവപിള്ളയേയും കേരളപാണിനിയുടെ അഭിപ്രായപ്രകാരം തൽഭാരവാഹികൾ ക്ഷണിച്ചിരുന്നു. കേശവപിള്ളയുടെ 'ഭാഷാകവിത' എന്ന പ്രസംഗം ദ്വിതീയാക്ഷരപ്രാസവാദത്തെക്കുറിച്ചു് ഒരു പോരാട്ടത്തിന്റെ ആഹ്വാനമായി കരുതിക്കൂട്ടി ചെയ്തതാണ്. ഈ സന്ദർഭത്തിൽ അവിട്ടത്തെ അദ്ധ്യക്ഷനായി നിശ്ചയിച്ചതു് വെറും യാദൃച്ഛികസംഭവമായിരിക്കാനിടയില്ലെന്നു് ബോദ്ധ്യപ്പെട്ട കേരളവൎമ്മദേവൻ ഇതിലൊളിഞ്ഞുകിടന്ന സാഹിത്യോപജാപത്തെ ദർശിക്കാതിരുന്നില്ല. ഭാഷാകവിതയ്ക്കു ഒരു പുതിയ മാർഗ്ഗദർശകനായിത്തീരുവാൻ പ്രിയഭാഗിനേയൻ അവിട്ടത്തേക്കു പ്രിയതരമായ മതത്തെ അനാദരിച്ചു പ്രവർത്തിക്കുന്നതിനു സന്നദ്ധത പ്രകടിപ്പിച്ചതിനെക്കുറിച്ചു് അവിട്ടത്തേക്കു ആശങ്കയുണ്ടായി. കേശവപിള്ളയുടെ യുക്തിവാദങ്ങളെ പ്രൌഢോജ്ജ്വലമായ അദ്ധ്യക്ഷപ്രസംഗത്തിൽ ഓരോന്നായി ഖണ്ഡിക്കുന്നതിനുതന്നെ അവിട്ടന്നു പെട്ടെന്നു തീർച്ചപ്പെടുത്തി. കേരളവൎമ്മദേവൻ പ്രാസപക്ഷപാതം ഉപേക്ഷിക്കുന്നതിനു പകരം അതിനെ പിന്നേയും പ്രേമനിർഭരമായി ആശ്ലേഷിക്കുന്നതിന്നാണ് ഈ പ്രസംഗം കാരണമായതു്. ഉള്ളൂർ പരമേശ്വരയ്യരവർകൾ പ്രാസപക്ഷപാതികളുടെ പ്രതിനിധിയായി താമസംകൂടാതെ 'ഭാഷാകവിത' എന്ന പ്രസംഗത്തിനു് ഒരു മറുപടി ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തി.

കെ. സി. ദ്വിതീയാക്ഷരപ്രാസവാദികളെ ചുററിക്കാനായി 'ദുഷ്ഷന്തനും നൈഷധനും സമന്മാർ' എന്നൊരു സമസ്യ മനോരമയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ കേരളവൎമ്മദേവൻ നിഷ്പ്രയാസം മൂന്നു പൂരണങ്ങൾ ഉണ്ടാക്കി അയച്ചു. പരമേശ്വരയ്യരുടെ ലേഖനത്തിനു ഖണ്ഡനം തയ്യാറാക്കി കെ. സി. പാണിനിയെക്കാണിച്ചശേഷം ഭാഷാപോഷിണിയിൽ ചേർക്ക

എന്നീ പദ്യങ്ങൾ പ്രസിദ്ധപ്പെടുത്തി. കേശവപരമേശ്വരന്മാർ ആരംഭിച്ച ഈ കലഹത്തിൽ ക്രമേണ രണ്ടു കക്ഷികളിലുമായി പലരും രംഗപ്രവേശംചെയ്തു. വാദഗതി കാവ്യഭാഗത്തെവിട്ടു വ്യക്തിവിദ്വേഷമായി തിരിയുമെന്നു കണ്ടപ്പോൾ കെ. സീ.-ക്കു 'സുദർശന'ത്തെ അഭയംപ്രാപിക്കേണ്ടിവന്നു. പരമേശ്വരയ്യർപ്രഭൃതികൾക്കു കേരളവർമ്മദേവനും കേശവപിള്ളയ്ക്കു കേരളപാണിനിയും പിൻതുണയായി യവനികയ്ക്കുള്ളിൽ നില്ക്കുന്നുവെന്നു് ഒരു ബോധം രണ്ടുകക്ഷികൾക്കും ഉണ്ടാകയാൽ അഭിപ്രായസായകങ്ങൾ അവരുടെ നേർക്കും പ്രയോഗിച്ചുവന്നതു് നാൾക്കുനാൾ വർദ്ധിച്ചു. സുദർശനത്തിലെ ലേഖനംകണ്ടു അമർഷം തോന്നിയ കേരളവർമ്മദേവൻ ഒരു പ്രത്യുത്തരം എഴുതുവാൻ ആരംഭിച്ചെങ്കിലും വൃദ്ധതന്ത്രീസഹജമായ ഔദാസീന്യം നിമിത്തം പൂർത്തിയാകാതെയിരുന്ന ഉപന്യാസഭാഗത്തെ വൃ് മിഥുനം ൧൦-ാംനു- പരമേശ്വരയ്യരവർകൾക്കു് അയച്ചുകൊടുത്തു. കെ. സീ. യുടെ ലേഖനത്തിനു മറുപടിയായി അവിടത്തെ റൈട്ടരായിരുന്ന രവിവർമ്മൻ തിരുമുല്പാടു സുദർശനത്തിനു ഒരു ലേഖനമയച്ചതിനെത്തുടർന്നു് പ്രത്യുത്തരങ്ങളും ഖണ്ഡനങ്ങളും ഈ വാദകോലാഹലത്തിൽ പലരും ആവിർഭവിപ്പിച്ചു. കേരളവർമ്മദേവന്റെയും കേരളപാണിനിയുടേയും കവിതയ്ക്കു ദൂഷണം പറഞ്ഞു തുടങ്ങിയപ്പോൾ രണ്ടു പക്ഷക്കാരും മതിമറന്നവരായി. ആദ്യം ഹാസ്യരസപ്രചുരമായ സൂചനകൾ കൊണ്ടും ഒളിയമ്പുകൾകൊണ്ടും കഴിച്ചിരുന്ന ലേഖകന്മാർ പ്രത്യക്ഷമായി ആക്ഷേപിക്കാൻ സന്നദ്ധരായപ്പോൾ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊച്ചുണ്ണിത്തമ്പുരാൻ മുതലായവർ ഈ വിതണ്ഡാവാദം കൊണ്ടു സാഹിത്യലോകത്തിൽ ക്ഷോഭം വളർത്തുന്നതിനെക്കുറിച്ചു് പരിതാപം പ്രകടിപ്പിച്ചു. എന്നു തന്നെയുമല്ല,

'പ്രായേണ ദ്രാവിഡഭൂപാൽക്കളിലിക്കലഹം
പ്രാസമത്സരോദ്ഭൂതമെന്നു

ന്നായെ ലോകം രസിക്കു, കവിതയിലതിനാൽ
ഇരുപക്ഷത്തെ നോക്കി
ചാരെയെന്നും നമ്മളങ്ങോട്ടിതിനിടയിൽ വെറും
വാഗ്വിവാദം തുടങ്ങി
പ്പോരയെല്ലാൽ കാര്യമുണ്ടോ കവിതകളെഴുതി
ക്കൂട്ടുവിൻ കൂട്ടുകാരേ !'

എന്നും മറ്റും കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഇരുകക്ഷികളേയും സ്നേഹപൂർവ്വം ഉപദേശിച്ചു.

പ്രിയമാതുലന്റെ വികാരങ്ങളെ ഈ വാദകോലാഹലം ക്രമത്തിലധികം ക്ഷോഭിപ്പിക്കുന്നതുകണ്ട് മനസ്താപപ്പെട്ട കേരളപാണിനി ഒരു തീരുമാനം എഴുതിക്കൊണ്ടു അവിടുത്തെ സന്നിധിയിലെത്തി ഭാഷാസാഹിത്യചക്രവർത്തിയെന്ന നിലയിൽ ഈ വാദം അവസാനിപ്പിക്കണമെന്ന് അപേക്ഷിച്ചു. ൧൦൭൬ തുലാം ൧൬-ാംനു-ലെ കെ. സീ യുടെ ഡയറിക്കുറിപ്പിൽ 'വാദത്തെപ്പറ്റി പാണിനി എഴുതിവെച്ചിരുന്ന അഭിപ്രായം ശാസ്ത്രികളെ വായിച്ചു. അതിൽ പിന്നെ എന്റെ അഭിപ്രായം വേണമെന്നാവശ്യപ്പെട്ടപ്രകാരം അവിടെ വെച്ചാണെഴുതി. ഈ രണ്ടഭിപ്രായവും വലിയ കോയിത്തമ്പുരാനയച്ചിട്ട് പരമേശ്വരയ്യരെ കാണിച്ച് തദഭിപ്രായവും എഴുതിച്ച് ഒരു മാസികയ്ക്കയച്ച് വാദം അവസാനിപ്പിക്കണമെന്നാണ് മാതുലഭാഗിനേയന്മാരുടെ അഭിപ്രായം' എന്ന് എഴുതിക്കാണുന്നു. ഇതനുസരിച്ച് ആ വക ലേഖനങ്ങളെല്ലാം ഭാഷാപോഷിണിയിൽ ചേർക്കുന്നതിനായി കേരളവർമ്മദേവൻ അയച്ചു കൊടുത്തു. എന്നാൽ ൭൬ കന്നി ലക്കം പോഷിണിയിൽ കണ്ടൂർ നാരായണമേനവൻ മദ്ധ്യസ്ഥൻ എന്ന പേരിൽ എഴുതിയിരുന്ന ലേഖനം കെ. സീ യെ ചൊടിപ്പിച്ചു. 'മദ്ധ്യസ്ഥന്റെ ലേഖനം കണ്ടതിൽ പിന്നെ, കെ. സീ. വളരെ കയർത്തുവശായിരിക്കുന്നുവെന്നും മാമ്മൻ മാപ്പിളയുടെ പേർക്ക് ഒരു രാമബാണം അയച്ചിട്ടുണ്ടെന്നും മദ്ധ്യസ്ഥന്റെ ലേഖനത്തെ ഖണ്ഡിച്ച് ഇനിയും സുദർശനത്തിൽ എഴുതാൻ പോകുന്നുവെ

നും മററും കേട്ടു. കെ. സീ. യുടെ രാജി തിരിച്ചയക്കണമെന്ന് എഴുതീട്ടുള്ളതായും അറിയുന്നു' എന്ന് കേരളവർമ്മദേവൻ വൃശ്ചികം ൯-ാംനു- ഉള്ളൂരിന്ന് എഴുതുന്നു. അരിശത്തോടുകൂടി കെ. സീ. മദ്ധ്യസ്ഥനാ എഴുതിയ മറുപടി പോഷിണി ഉപേക്ഷിക്കുകയാൽ 'കേരളതാരക'യിൽ പ്രസിദ്ധീകൃതമായി. രാജിക്കു സമ്മതിച്ചതിന്നു ശേഷവും വാദം തുടൎന്നതിനെപ്പററി കെ. സീ. യോടു കേരളവർമ്മദേവൻ പരിഭവിച്ചു. വൃശ്ചികം ൨൫-ാംനു- ഉള്ളൂരിന്നയച്ച ഒരെഴുത്തിൽ 'തങ്ങളിൽ എത്രയോ ദൃഢമായ പ്രേമബന്ധം ഉണ്ടായിരിക്കേണ്ടുന്ന രണ്ടുപേൎക്കു അസ്വാരസ്യം ജനിപ്പിക്കത്തക്കവണ്ണം ഗോഷ്ടികാട്ടുന്ന നമ്മുടെ ഭവ്യന് ഇതിന്റെ ഫലം ഒരു കാലത്ത് അനുഭവിക്കാനിടവരും. ഞാൻ വൃദ്ധനായിപ്പോയതുകൊണ്ട് ഇനിയും എന്നെ വകവെക്കാനില്ലെന്നായിരിക്കാം അയാളുടെ വിചാരം' എന്ന് അവിടുന്നു പ്രസ്താവിക്കുന്നു. അടുത്തദിവസം ഉള്ളൂർ തിരുമനസ്സിലേക്കു ഇങ്ങനെ എഴുതുന്നു 'ഏതായാലും ഈ വാദം വളൎത്തുന്നതുകൊണ്ടു പ്രയോജനമില്ലെന്നു മാത്രമല്ല ദോഷത്തിന്നും ഇടയുണ്ട്. എനിക്കും അങ്ങനെ തന്നെ തോന്നുന്നു....അയാളുടെ ലേഖനങ്ങൾക്കു ഒരു സമാധാനവും ആരും പറയേണ്ടതായില്ല.' ഭാഷാപോഷിണി തുലാം വൃശ്ചികം ലക്കത്തിൽ കേരളവർമ്മദേവൻ അയച്ചിരുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയതോടുകൂടി ഈ സമരം അവസാനിച്ചതായി കരുതാവുന്നതാണ്. കേരളപാണിനിയുടെ മദ്ധ്യസ്ഥതീരുമാനം രണ്ടു കക്ഷികൾക്കും തൃപ്തികരമായിത്തീൎന്നു. ഈ ദ്വിതീയാക്ഷരപ്രാസവഴക്കിന്റെ ഫലമായി പ്രാസപ്രാചുൎയ്യമുള്ള 'ഉമാകേരള'വും അതില്ലാത്ത 'കേശവീയ'വും ഭാഷാമഹാകാവ്യപ്രസ്ഥാനത്തിന് നേട്ടങ്ങളായിട്ടുണ്ടായി. ഭാഷാസാഹിത്യലോകത്തിൽ പിന്നേയും കുറെ കാലത്തേക്കു ഈ മത്സരത്തിന്റെ പ്രതിധ്വനി മുഴങ്ങിക്കൊണ്ടിരുന്ന് സാഹിത്യകാരന്മാർ തമ്മിലുള്ള സൌഹാർദ്ദത്തിന്നും പ്രേമബന്ധത്തിന്നും കുറേച്ചെ ശൈഥില്യം വരുത്തിയെന്നുള്ള

താണ് അതിന്റെ പ്രധാനമായ അനിഷ്ടഫലം. കേരളവർമ്മ
ദേവന്റെ ഏകശാസനത്തിൽ കഴിഞ്ഞുകൂടിയിരുന്ന സാഹിത്യ
ലോകത്തിൽ അസമാധാനവും കക്ഷിവഴക്കും സംജാതമാകു
വാൻ ഈ നിരർത്ഥവാദം നൂലിട്ടുവെന്നു പറയാതെ തരമില്ല.
ഇതിനു ആദികാരണഭൂതനായിരുന്ന കേരളപാണിനി ഭാഷാക
വിതയിൽ പ്രാസനിർബന്ധമില്ലാതെ ഒരു നവീനപ്രസ്ഥാന
ത്തിന്റെ മാർഗ്ഗദർശിയാകുവാൻ ചെയ്ത ശ്രമം അശക്തിയെ
ഗോപനം ചെയ്യുവാനുള്ള തന്ത്രമായിരുന്നുവെന്നും മററും ചി
ലർ അനുമാനിച്ചിട്ടുള്ളത് അസംഗതമാണ്. പ്രാസപ്രയോഗ
ത്തിൽ അവിടുത്തേക്കു ആദ്യകാലം മുതല്ക്കു തോന്നിയിരുന്ന
ഔദാസീന്യം കാലക്രമത്തിൽ കുറേശ്ശ നീങ്ങിയതായി അവിടു
ത്തെ കൃതികൾ വ്യക്തമാക്കുന്നുണ്ടല്ലോ. വാസ്തവത്തിൽ യാ
ഥാസ്ഥിതികത്വവും ഉല്പതിഷ്ണുത്വവും തമ്മിലുള്ള ഒരു പോ
രാട്ടമായിരുന്നു ഈ വാദമെന്നുവേണം അനുമാനിക്കേണ്ടത്.

അധികം താമസിയാതെ പിന്നേയും ഒരു സാഹിത്യസ
മരം ഭാഷാശാകുന്തളത്തിന്റെ പുതിയ പതിപ്പിനെ സംബ
ന്ധിച്ച് ആവിർഭവിച്ചു. പ്രാസവാദം വ്യക്തിപരമായി വേഷം
മാറി പുരുഷവിദ്വേഷത്തിനു വഴികാട്ടിയതിന്റെ ഫലമായി
ട്ടാണ് പിന്നേയും ഈ കലഹോദ്യമത്തിന് അവരിൽ പലരും
ഉത്സുകരായത്. കേരളവർമ്മദേവൻ മുപ്പതുകൊല്ലം മുമ്പ് രചി
ച്ച ഭാഷാശാകുന്തളത്തിൽ സംസ്കൃതപദപ്രയോഗം കുറെ കവി
ഞ്ഞുപോയിയെന്ന് മററു പലരെപ്പോലെ അവിടുത്തേക്കും
തോന്നിയിരുന്നു. അവിടുത്തെ സുഹൃത്തമനായ ചന്തുമേന
വൻ, 'ശാകുന്തളം മുഴുവനും മണികളെ വളരെക്കൂട്ടാതെ പ്രവാ
ളങ്ങളെക്കൊണ്ടു നിറച്ചിരുന്നുവെങ്കിൽ അതിനുതുല്യമായി ശൃം
ഗാരവിഷയത്തിൽ ഒരു പദ്യപ്രബന്ധം മലയാളഭാഷയിൽ ഉ
ണ്ടാവുകയില്ലായിരുന്നു. എന്നാൽ മലയാളികളുടെ നിർഭാഗ്യ
വശാൽ ആ മഹാനുഭാവനായ തമ്പുരാനവർകൾ ഇടയ്ക്കിടെ
പല ശ്ലോകങ്ങളിലും അധികമായി സംസ്കൃതപദങ്ങൾ ഇട്ടു

ന്നിറച്ചു കളഞ്ഞു' എന്ന് അഭിപ്രായപ്പെട്ടിരുന്നു. 'ഭാഷാഭിവ
ർദ്ധിനി' പുസ്തകശാല ഉടമസ്ഥന്റെ നിർബന്ധപൂർവ്വമായ അ
പേക്ഷയും തിരുവിതാംകൂർ പാഠ്യപുസ്തകക്കമ്മിററിയുടെ അഭി
പ്രായവും അച്ചടിച്ച പ്രതികളുടെ ദൗർല്ലഭ്യവും മററും പുതി
യപതിപ്പു പ്രസിദ്ധപ്പെടുത്തുന്നതിനു ഹേതുഭൂതമായി. എ
ന്നാൽ കവിതാമാർഗ്ഗത്തിൽ ഭിന്നരുചിയായ പ്രിയഭാഗിനേയ
നെ ഈ നവീകരണത്തിനു ഏർപ്പെടുത്തിയതും പരിശോധക
നായി ഉള്ളൂർ പരമേശ്വരയ്യരെ ചുമതലപ്പെടുത്തിയതും അല്പം
അസ്വാരസ്യത്തിലാണ് അവസാനിച്ചതെന്നു പറയാതെ തരമി
ല്ല. ൧൦൮൭ മകരം ൩൦-ാംനു-ലെ കേരളപാണിനിയുടെ ദിനസ
രിക്കുറിപ്പിൽ "അവിടുത്തെ പ്രത്യേക നിർബന്ധപ്രകാരം ശാകു
ന്തളപരിഷ്ക്കരണം ഏറെറടുത്തു. ഞാൻ ചെയ്ത ഭേദഗതിക
ളോടുകൂടി ഏതാനും ശ്ലോകങ്ങൾ ചൊല്ലിക്കേൾപ്പിച്ചു. അവി
ടുന്ന് ആ മാററങ്ങളെല്ലാം സ്വീകരിച്ചതു കൂടാതെ എന്തു വ്യ
ത്യാസങ്ങൾ ചെയ്യുന്നതിനും എനിക്കു പൂർണ്ണസ്വാതന്ത്ര്യം നൽ
കുകയും ചെയ്തു. മൂലത്തിനനുയോജ്യവും മനോഹരവുമായ ഒരു
പരിഭാഷയുണ്ടാകണമെന്നേ അവിടുത്തേക്കു ആഗ്രഹമുണ്ടായി
രുന്നുള്ളു' എന്നു പ്രസ്താവിക്കുന്നു. മീനം ൩-ാംനു- വീണ്ടും പ
രിഷ്കരിച്ച ഒന്നാമങ്കം മുഴുവനും കേരളപാണിനി അവിടുത്തെ
വായിച്ചു കേൾപ്പിച്ചപ്പോൾ മാററങ്ങളെക്കുറിച്ചു വളരെ അഭി
നന്ദിക്കുകയും മൂലത്തോടു കൂടുതൽ പൊരുത്തമുണ്ടായതായി
പ്രസ്താവിക്കുകയും ചെയ്തുവെന്ന് കേരളപാണിനി രേഖപ്പെടു
ത്തിയിരിക്കുന്നു. എന്നാൽ ൨൨-ാംനു- കേരളവർമ്മദേവന്
അവിടുന്നു ചെയ്യുന്ന ഭേദഗതികൾ സ്വീകാര്യങ്ങളായി തോന്നി
യിട്ടില്ലെന്ന് രാമകൃഷ്ണശാസ്ത്രികൾ വലിയ കോയിത്തമ്പുരാ
ന്റെ റൈട്ടരിൽ നിന്ന് അറിഞ്ഞതായി കേരളപാണിനിയെ
ധരിപ്പിച്ചു. അന്നുതന്നെ തമ്മിൽ കണ്ടപ്പോൾ കേരളവർമ്മ
ദേവനോടു കേരളപാണിനി ഈ വിവരം നേരിട്ടു ചോദിക്കുക
യും അവിടുന്ന് ബുദ്ധിമുട്ടുന്നതിനെക്കുറിച്ച് വളരെ നന്ദിപ്രക

ടിപ്പിക്കയും ചെയ്തു. മേടം ൮൯-ാമാണ്ടു കേരളവൎമ്മദേവൻ ഉള്ളൂരിന് ഇങ്ങനെ എഴുതുന്നു. "പുത്തൻ പതിപ്പിൽ നിങ്ങളുടെ പരിശോധനകൂടി ഉണ്ടാകുന്നതു് എനിക്കൊരു സമാധാനമാണു്. നിങ്ങൾ അയക്കുന്ന അഭിപ്രായങ്ങൾ വിലയേറിയവയാണു്. കൊച്ചപ്പൻ ഈ പതിപ്പിനു വേണ്ടി വളരെ ശ്രമപ്പെട്ടിട്ടുണ്ടു്." കേരളപാണിനി ചെയ്ത ചില മാററങ്ങളെക്കുറിച്ചു് പരമേശ്വരയ്യരവർകൾ വിപരീതാഭിപ്രായം പുറപ്പെടുവിച്ചതിനാൽ കേരളവൎമ്മദേവന് അവയെ സ്വീകരിക്കാമൊ എന്നു് സംശയമായിത്തുടങ്ങി. പിന്നീടു കേരളപാണിനി ഈ വിവരം രാമകൃഷ്ണശാസ്ത്രികൾ മുഖേന അറിഞ്ഞപ്പോൾ പരമേശ്വരയ്യരുമായി സമരത്തിനു ഇടവരുമെന്നു് ശങ്കിച്ചു.

കേരളവൎമ്മദേവന്റെ മനോഗതിയെന്താണെന്നു് ഏറക്കുറെ മനസ്സിലാക്കുവാൻ സാധിച്ച പരമേശ്വരയ്യർ വന്ന വൃശ്ചികം ൯൦-ാമാണ്ടുലെ മനോരമയിൽ 'ഭാഷാഭിമാനി' എന്ന പേരിൽ പുതിയ പതിപ്പിനെ എതിൎത്തു് ഒരു ലേഖനം ആദ്യമായി പ്രസിദ്ധപ്പെടുത്തി. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ൯൦-ാമാണ്ടു പരമേശ്വരയ്യൎക്കു അയച്ച എഴുത്തിൽ 'ചത്തതു കീചകനെങ്കിൽ കൊന്നതു ഭീമൻ തന്നെ എന്നതുപോലെ ഈ ഉപന്യാസം മററാരുടേയും അല്ലെന്നാണു് എന്റെ വിശ്വാസം' എന്നു് പ്രസ്താവിക്കുന്നു. ഈ ലേഖനത്തെത്തുടൎന്നു പത്രത്തിൽ അതിനെക്കുറിച്ചു് ഒരു വാദകോലാഹലം നടക്കുകയും പഴയ നടന്മാരെല്ലാം കുട്ടനാട്ടിൽ അണിനിരക്കുകയും ചെയ്തു. ധനു ൯൦-ാമാണ്ടുലെ കെ. സീയുടെ ദിനസരിക്കുറിപ്പിൽ 'അമ്പലപ്പുഴ രാമകൃഷ്ണശാസ്ത്രികളുടെ മഠത്തിൽ പോയി മനോരമയ്ക്കുള്ള ലേഖനം എഴുതിച്ചു് പോന്നു' എന്നും അടുത്തദിവസം 'ലേഖനം പരിശോധിച്ചു് പകൎപ്പു് ശരിയാക്കി' എന്നും എഴുതിക്കാണുന്നു. ശാസ്ത്രികളുടെ ലേഖനവും അതിനു പരമേശ്വരയ്യരുടെ മറുപടിയും കൂടി ഒന്നിച്ചു ധനു ൯൦-ാമാണ്ടുലെ മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു

തിനെക്കുറിച്ച് ൧൦൬൩-ാം൹-ലെ കെ. സി. യുടെ ഡയറിക്കുറി പ്പിൽ 'മനോരമയിൽ ശാസ്ത്രികളുടെ ലേഖനവും അതിനു മറു പടിയും കൂടി ചേൎത്തിരുന്നതിനാൽ ആദ്യമേ ഈ ലേഖനമെഴു തിയതും ഇപ്പോഴ് ഈ മറുപടി എഴുതിയതും പരമേശ്വരയ്യ രാണെന്ന് സ്പഷ്ടമായി. ൪-ാം൹ അയച്ച ലേഖനം ഇത്ര താ മസിച്ചു ചേൎത്തതു് അയ്യനയച്ചു മറുപടി വരുത്താൻ വേണ്ടി യാണെന്നു വ്യക്തമാണ്. ഈ അധികപ്രസംഗത്തിനു തക്കതാ യ ഒരു മറുപടി എഴുതി വിവരത്തിനു പാണിനിക്കെഴുതി അ യച്ചു' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ഈ വാദകോലാ ഹലം പിന്നെയും തകൃതിയായിത്തുടൎന്നു.

൧൦൬൫ മകരം ൧൦-ാം൹ ഉള്ളൂരിന്റെ പേൎക്കു കേരളവ ൎമ്മദേവൻ അയച്ച എഴുത്തിൽ 'കുഞ്ഞിക്കുട്ടൻ രാജാവിന്റെ ഒരെഴുത്തു വന്നതിൽ ശാകുന്തളവാദം നിൎത്തണമെന്ന്' മനോര മയെ നിയോഗിക്കുവാൻ താല്പൎയ്യപ്പെട്ടിട്ടുണ്ട്'' എന്ന് പ്രസ്താ വിക്കുന്നു. കേരളവൎമ്മദേവൻ കുഞ്ഞിക്കുട്ടൻരാജാവിനു ൨൪-ാം തീയതി അയച്ച എഴുത്തിൽ —

> 'ഹവീന്ദ്രശാകുന്തളമോഹനാഖ്യമേതൽ
> നിമിത്തമന്യൽ പ്രതിഭാതി കേനവാ
> മനോരമായാം ബി. വി. പുസ്തകച്ഛേദ
> പ്രവൎത്തകപ്രീതിമത്സരോദ്ഗതേ
> ഗരീയസി മാതുലഭാഗിനേയതാ
> പ്രവൃത്തിമനോ പ്രതിപത്തിരാവയോഃ
> സമീരീകൃതാലം ഗുരുശിഷ്യഭാവതഃ.
> കഥംതരാമസ്യാ ഖലസൂചകോക്തിഭിഃ
> വിനാപിയുഷ്മദ്വചനം മനോരമാം
> അഥാപരാർദ്ധം ഗുരുനിയോഗതോഽവം
> യഥാതഥീയാന കരാപി പങ്ക്തയഃ
> കളങ്കനീയാ വിബുധാവഹേളയാ'

എന്നിങ്ങനെ സ്വാനിശ്ചയത്തെ പ്രകടിപ്പിച്ചുകാണുന്നു. മക രം ൨൯-ാം൹ ശാകുന്തളത്തെപ്പററി ഇനിയും ഒരു ലേഖനവും പ്രസിദ്ധം ചെയ്യാതിരിക്കണമെന്ന് മനോരമാപത്രാധിപൎക്കു കേരളവൎമ്മദേവൻ എഴുതി അയച്ചു.

മനോരമയിൽ നിന്നു് വാദരംഗം മററു പത്രങ്ങളിലേക്കും മാസികകളിലേക്കും മാറി. 'ആത്മസിദ്ധാന്തദീപിക'യിൽ മനോരമയിൽ ആക്ഷേപിച്ചതിനു മറുപടിയായി ഒരു ദീർഘലേഖനം പ്രത്യക്ഷപ്പെട്ടു. ഈ ലേഖനത്തിൽ ശാകുന്തളം പൂർവ്വപരിശോധയെപ്പററിയുള്ള പരിഹാസം കേരളവർമ്മദേവനെ വല്ലാതെ ക്ഷോഭിപ്പിച്ചു. അവിടുന്നു് മേടം ൧൦൭൯-ാമാണ്ടു പരമേശ്വരയ്യർക്കു് ഇങ്ങനെ എഴുതുന്നു. 'ദീപികയിലെ അന്ധപ്രലാപത്തിനു തക്കതായ മറുപടി എഴുതുന്നതിനു നിങ്ങളല്ലാതെ മററാരും മതിയാകയില്ല. മനോരമയുടെ നേർക്കുള്ള അസഹ്യമായ പാരുഷ്യത്തിൽ ദീപിക പഴേ ശാകുന്തളത്തെ അതിരുകവിഞ്ഞു ആക്ഷേപിച്ചിരിക്കുന്നു. ഇക്കഴിഞ്ഞ മുപ്പതുകൊല്ലത്തിനിടയ്ക്കു ആരും കാണാത്ത പല ദോഷങ്ങളേയും ദീപിക എടുത്തുകാണിച്ചിരിക്കുന്നു. പഴേ ശാകുന്തളത്തിനു ലഭിച്ചിട്ടുള്ള സ്ഥിതിയേയൊ ഗൌരവത്തേയൊ പ്രതിഷ്ഠയേയൊ ദീപികയ്ക്കു സഹിക്കാൻവയ്യാതെ എന്തെല്ലാമൊ ജല്പിച്ചിട്ടുണ്ടു്. ........ഇപ്പോൾ ദീപികയ്ക്കുമാത്രം അതു് ഒരു ദോഷഭൂയിഷ്ഠമായ കൃതിയായും പ്രസാധകൻ ചെയ്തിട്ടുള്ള ഭേദഗതികൾ ഗുണഭൂയിഷ്ഠങ്ങളായും തോന്നിയിരിക്കുന്നതു് സിദ്ധാന്തത്തിന്റെ ശക്തതന്നെ ആയിരിക്കണം.' ഇടവം ൧൦൭൯-ാമാണ്ടു-ലെ മനോരമയിൽ പരമേശ്വരയ്യർ എഴുതിയ ലേഖനത്തിനു എതിർകക്ഷികൾ 'കേരളതാരക'യിൽ ദീർഘമായ മറുപടി പറഞ്ഞു. കെ. സി. യുടെ ശാകുന്തളനിരൂപണം 'മലബാറി'യിൽ പത്രാധിപലേഖനമായി ചേർത്തു. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇക്കാര്യത്തിൽ എത്രമാത്രം ക്ഷോഭിച്ചുവെന്നു് ബി. വി. ബുക്കുഡിപ്പോ ഉടമസ്ഥനു് വന്ന മേടം ൧൦൮൦-ാമാണ്ടു അയച്ച എഴുത്തു സ്പഷ്ടമാക്കുന്നു. "൧൦൭൯-ാമാണ്ടു-ലെ എഴുത്തു കിട്ടി. മുപ്പതുകൊല്ലത്തിലധികം നിരാക്ഷേപമായും സർവ്വസമ്മതവുമായിരുന്ന എന്റെ ശാകുന്തളത്തെ ഈ വിധം ആക്ഷേപയോഗ്യമാക്കിത്തീർക്കുമെന്നു് എനിക്കു സ്വപ്നേപി വിചാരമില്ലായിരുന്നു

ത്തിനാലാണ് നിങ്ങളെ ഒരു പുതിയ പതിപ്പിന്നു ഞാൻ ഭരമേ
ല്പിച്ചതു്. അതിന്റെ ഫലം വേണ്ടുവോളം ഞാൻ അനുഭവി
ച്ചുകഴിഞ്ഞതിനാൽ ഇനിമേലാലെങ്കിലും ഇങ്ങനെയുള്ള മനഃ
ക്ലേശം സംഭവിക്കാതിരിക്കുവാൻ കരുതേണ്ടതാണല്ലോ. പരി
ഷ്കരിച്ച പതിപ്പു വിററുതീൎന്നാൽ ഇനി വേറെ ഒരു പതിപ്പു
പാഠ്യപുസ്തകമാകത്തക്കവിധത്തിൽ വേണമെന്നാണല്ലോ നി
ങ്ങൾ ആവശ്യപ്പെട്ടതു്. അതിന്നായിട്ടാണ് പരിഷ്കരിച്ച പ
തിപ്പിലെ അബദ്ധങ്ങളെ തിരുത്തി ഒരു പുസ്തകം നിങ്ങളെ ഏ
ല്പിച്ചതു്. ഇപ്പോൾ അച്ചടിക്കുവാൻ ഏൎപ്പാടുചെയ്യുകാണു
ന്നതു് ഏതു പുസ്തകത്തെ അടിസ്ഥാനമാക്കിയാണെന്നറിയുന്നി
ല്ല." രാമൻമേനവൻ പരിഭ്രമിച്ചു്, കേരളപാണിനി അയാൾ
ക്കു പഴയ ശാകുന്തളത്തിന്റെ വൈകല്യങ്ങളെക്കുറിച്ചെഴുതിയി
രുന്ന ഒരെഴുത്തു് കേരളവൎമ്മദേവനെ കാണിച്ചതുകൊണ്ടു ഉദ്ദി
ഷ്ടഫലമല്ല ഉണ്ടായതു്. കേരളപാണിനിയുടെ മാററങ്ങളൊന്നു
മില്ലാതെ ഒരു പതിപ്പുതന്നെ വേണമെന്ന് കേരളവൎമ്മദേവൻ
അതോടുകൂടി തീർച്ചപ്പെടുത്തി.

ഈ ഘട്ടത്തിൽ ഡാക്ടർ കുഞ്ഞൻപിള്ള അവർകൾ, ഏ.
ഗോപാലമേനവൻ അവർകൾ എന്നു തുടങ്ങിയ ഏതാനും
സാഹിത്യകാരന്മാർ ഒത്തുചേൎന്നു ശാകുന്തളത്തിനു കേരളപാ
ണിനി ഒരു മലയാളതർജ്ജിമയുണ്ടാക്കണമെന്ന് പത്രങ്ങൾ
മുഖേന അപേക്ഷിച്ചു. കേരളപാണിനിയുടെ ശിഷ്യവൎഗ്ഗത്തി
ലുള്ള ഈ സാഹിത്യകാരന്മാരുടെ അപേക്ഷ അനുസരിച്ചു്
അവിടുന്ന് ത്വരിതഗതിയിൽ ഒരു പുതിയ തർജ്ജിമ തയ്യാറാ
ക്കുന്നതിനു പരിശ്രമിച്ചുവന്നു. രാമൻ മേനവനയച്ച എഴു
ത്തും ഈ പുതിയ സംരംഭവും കേരളവൎമ്മദേവന് പ്രിയഭാഗി
നേയനോടു അല്പം രസക്കേടിനു കാരണമായി. വൃ കന്നി
ഫ൦-ാമതു-പതിവുപോലെ മാതുലസന്നിധിയിൽ വിദ്യാരംഭത്തി
നായി കേരളപാണിനി ചെന്നിരുന്നപ്പോൾ അവിടത്തെക്കൂടെ
ഉണ്ടായിരുന്ന ഏം. ഉദയവൎമ്മതമ്പുരാൻ ഭാഗിനേയന്റെ-

അവിവേകത്തെ ക്ഷമിക്കണമെന്ന് കേരളവൎമ്മദേവനോടു അപേക്ഷിച്ചു. അടുത്ത ദിവസം, പ്രിയഭാഗിനേയൻ രാമൻമേനവന് അങ്ങനെയൊരു എഴുത്തയച്ചതിനെക്കുറിച്ച് പശ്ചാത്താപം പ്രകാശിപ്പിക്കുകയും കേരളവൎമ്മദേവൻ കഴിഞ്ഞ കാൎയ്യമെല്ലാം മറന്ന് ദൃഢപ്രേമബന്ധത്തിനു ശൈഥില്യമില്ലാതെ വൎത്തിക്കുന്നതിന് സമ്മതിക്കുകയും ചെയ്തു. തുലാം ൭-ാംനു- പ്രൊഫസർ തമ്പുരാൻ മാതുലനെ സന്ദൎശിച്ചപ്പോൾ മലയാളശാകുന്തളം പൂൎത്തിയാക്കിയതിനെക്കുറിച്ച് അറിയിക്കുകയും അവിടുന്ന് അതിനെ സ്വാഗതം ചെയ്യുന്നതായി പ്രസ്താവിക്കയും ചെയ്തതായി കേരളപാണിനിയുടെ ദിനസരിക്കുറിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ യഥാൎത്ഥത്തിൽ കേരളപാണിനിയുടെ ഈ സംരംഭം അവിടുത്തേക്കു അല്പം അരോചകമായി തോന്നിയിരുന്നു. കേരളപാണിനി മലയാളശാകുന്തളം എഴുതിത്തുടങ്ങിയതു് കേരളവൎമ്മദേവനോടു ചോദിക്കാതെയും മണിപ്രവാളശാകുന്തളത്തിൽ അവിടുത്തെ മാററങ്ങൾ കൈക്കൊള്ളാത്തതുകൊണ്ടു മത്സരിച്ചും ആണെന്നു ധരിച്ചതുകൊണ്ടാണ് അവിടുന്ന് യാതൊരു ആഭിമുഖ്യവും കാണിക്കുവാൻ വിസമ്മതിച്ചതു്. തുലാം ൬-ാംനു- ഉള്ള റിസ് കേരളവൎമ്മദേവൻ അയച്ച എഴുത്തുകൊണ്ടു ഇതു നല്ലപോലെ വ്യക്തമാകും. അന്നത്തെ കേരളപാണിനിയുടെ ദിനസരിക്കുറിപ്പിൽ ഇങ്ങനെ പ്രസ്താവിക്കുന്നു "പ്രിയമാതുലൻെറ മനോഭാവം എന്നെ വളരെ ഖേദിപ്പിച്ചു. ഞാൻ ഈ നവീന തർജ്ജിമയെപ്പററി അറിയിച്ചപ്പോൾ ഒരു വൈമുഖ്യവും പ്രദർശിപ്പിച്ചില്ല. എന്നാൽ രാമകൃഷ്ണശാസ്ത്രി മുഖേന എന്നെ കാണുന്നതിനു പോലും വിസമ്മതം പറഞ്ഞയച്ചു. ഞാൻ ഇതെല്ലാം ഇങ്ങനെ വരുമെന്നു ആദ്യമേ വിചാരിച്ചു. എന്തുചെയ്യാം ? അവിടുത്തോട് മത്സരിച്ച് അവിടുത്തെ ശാകുന്തളത്തിന് അപകൎഷമുണ്ടാക്കുവാനാണ് എൻെറ സംരംഭമെന്ന് ദുർബോധന ആരൊ കൊടുത്തിരിക്കുന്നു. യഥാൎത്ഥം ഈശ്വരനറിയും." ടി. കെ. കൃഷ്ണമേനവൻ

അവർകഠം കേരളവർമ്മദേവന് ഇതിനെപ്പററി അയച്ച എഴുത്തിന് ൧൦൮൮ നവംബർ ൨൪-ാംനു- 'ശാകുന്തളത്തിന്റെ എത്ര തർജ്ജിമകഠം വേണമെങ്കിലും ഉണ്ടായിക്കൊള്ളട്ടെ, എനിക്ക അതിനെപ്പററി മനസ്സിന്ന ഒരു വല്ലായ്മയുമില്ല' എന്ന മറുപടി അയച്ചു കാണുന്നു. രണ്ടു ദിവസം കഴിഞ്ഞു കേരളപാണിനി മാതുലനെ മുഖം കാണിച്ചപ്പോഠം, മലയാളശാകുന്തളം ഉടൻ പ്രസിദ്ധീകരിക്കണമെന്നും അവിടുത്തേക്ക സമൎപ്പിക്കുന്നതിന്ന പൂൎണ്ണമായി സമ്മതിച്ചിരിക്കുന്നുവെന്നും അരുളിച്ചെയ്തതായി കേരളപാണിനിയുടെ ദിനസരിക്കുറിപ്പിൽ കാണുന്നു. ആ കുംഭമാസത്തിൽ കേരളവൎമ്മദേവൻ രോഗാധീനനായി കുറെ ദിവസത്തേക്ക ശയ്യാവലംബിയായിത്തീൎന്നപ്പോഠം കേരളപാണിനി രാപ്പകൽ അടുക്കെയിരുന്ന ശുശ്രൂഷിക്കുകയും ഗ്രഹയജ്ഞം മുതലായ ചില കൎമ്മങ്ങഠം സ്വന്തം ചിലവിൽ നടത്തിക്കുകയും ചെയ്തു. ൨൨-ാംനു-ലെ ദിനസരിക്കുറിപ്പിൽ ഇങ്ങനെ കാണുന്നു "പ്രിയമാതുലന്റെ ആലസ്യത്തിനിടയിൽ ഞാൻ ചെയ്ത ശുശ്രൂഷയും മതകൎമ്മങ്ങളും അവിടുത്തെ അത്യന്തം സന്തോഷിപ്പിച്ചുവെന്നും എന്നോടു കുറച്ചു കാലത്തേക്ക രസക്കേടുമുണ്ടാകുവാനിടയായതിൽ അവിടുന്ന വളരെ പശ്ചാത്താപപ്പെട്ടുവെന്നും മററും രാമനുണ്ണിനായർ എന്നോടു പറഞ്ഞു. ഞാൻ കാളേജിലേക്ക പോയ വഴിയിൽ അവിടുത്തെ മുഖം കാണിച്ചപ്പോഠം മലയാളശാകുന്തളം അവിടുത്തേക്ക സമൎപ്പിക്കുന്നതിനും അതു പരിശോധിക്കുന്നതിനും പൂൎണ്ണമായി ഞാൻ ചോദിക്കാതെ തന്നെ സമ്മതിച്ചതായി അറിയിച്ചു." ആ മിഥുനം ൩൨-ാംനു- കേരളപാണിനി മലയാളശാകുന്തളം കേരളവൎമ്മദേവനെ വായിച്ചു കേഠംപ്പിക്കയും അവിടുന്ന അങ്ങിങ്ങും ചില മാററങ്ങഠം നിർദ്ദേശിക്കുകയും ചെയ്തു. മലയാളശാകുന്തളത്തിന്റെ സമൎപ്പണം സ്വീകരിച്ചതായി രേഖപ്പെടുത്തിയിട്ടുള്ള പദ്യങ്ങഠം മാതുലഭാഗിനേയന്മാർ പൂൎവാധികം ദൃഢപ്രേമബദ്ധരായിത്തീൎന്നുവെന്നതിന് ഉത്തമലക്ഷ്യ

മായിരിക്കുന്നു. ഏഷണിക്കാരുടെ കുടിലതന്ത്രങ്ങൾ കൊണ്ടു് അവർ തമ്മിൽ ഉണ്ടാകാനിടയായ അല്പമായ രസക്ഷയം കേരളപാണിനിക്കു എത്രമാത്രം ഹൃദയശല്യമായിരുന്നുവെന്നു് അവിടുത്തെ ദിനസരിക്കുറിപ്പിൽ 'പ്രിയമാതുലന്റെ ഭാവഭേദം എന്നെ എത്രമാത്രം വ്യാകുലപ്പെടുത്തിയെന്നു് ഈശ്വരനെങ്കിലും അറിയാതെയിരിക്കയില്ല. ഞാൻ ഇക്കാര്യത്തിൽ ഒരു തെറ്റും ചെയ്തിട്ടില്ലെന്നുള്ള സമാധാനം എന്നെ സമാശ്വസിപ്പിക്കുന്നു' എന്നു് പ്രസ്താവിച്ചിട്ടുള്ളതിൽ നിന്നും വ്യക്തമാണു്.



# അദ്ധ്യായം ൯.

---

## മിത്രങ്ങൾ.

കേരളസാഹിത്യചക്രവൎത്തിയായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു അക്കാലത്തെ പ്രമാണികളായ സാഹിത്യകാരന്മാരുടെ സ്നേഹാദരങ്ങൾക്ക സവിശേഷം പാത്രമായിരുന്നു. അവരിൽ പലരുമായി ദൃഢമായ പ്രേമബന്ധം കാലക്രമത്തിൽ പരിപുഷ്ടിപ്പെട്ടുവന്നതായി കാണുന്നുണ്ട്. ഉദാരചരിതനായ തിരുമനസ്സിലെ പ്രാണസുഹൃത്തുക്കളിൽ അഗ്രഗണ്യസ്ഥാനം ഇന്ദുലേഖാകൎത്താവായ ചന്തുമേനവൻ തന്നെയാണ് വഹിക്കുന്നതു്. തമ്മിൽ കാണുവാനൊ സഹവസിക്കുവാനൊ ഇടയാകാത്ത രണ്ടുപേർ തമ്മിൽ സുസ്ഥിരമൈത്രി എഴുത്തുകൾ മൂലം എത്രമാത്രം വികസിതമാകമെന്ന് ഇവരുടെ ബന്ധം വെളിപ്പെടുത്തും. ഭാഷാശാകുന്തളം വായിച്ച് രസികാഗ്രഗണ്യനായ ചന്തുമേനവൻ അനുഭവിച്ച ആനന്ദാതിശയം അടക്കുവാനൊ ഒതുക്കുവാനൊ കഴിയാതെ മണ്ഡനനിരൂപണങ്ങളായി കേരളപത്രിക മുതലായ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. അന്നുമുതൽ ചന്തുമേനവന് അവിടുത്തെക്കുറിച്ചു തോന്നിത്തുടങ്ങിയ ആദരവും ബഹുമാനവും ക്രമേണ വൎദ്ധിച്ചുവന്നു. ൧൮൮൯-ൽ 'ഇന്ദുലേഖ' പ്രസിദ്ധീകരിച്ചപ്പോൾ കേരളകാളിദാസനായ തിരുമനസ്സിലേക്ക പാരിതോഷികമായി ഒരു പ്രതി അവിടുത്തെ സ്വീകരണത്തിനായി അയച്ചു. ആ ആഖ്യായികയുടെ രചനാസൌഷ്ഠവവും പാത്രനിൎമ്മാണചാതുരിയും അനന്യസ്യൂതമായി വിളങ്ങിയ ഫലിതരസപ്രാചുൎയ്യവും സരളലളിതമായ ഭാഷാരീതിയും കേരളവൎമ്മദേവന്റെ ഹൃദയത്തെ പ്രത്യേകം ആവൎജ്ജിച്ചു. ൧൦൬൫ കുംഭം ൧൮൯൦-ാമാണ്ടു–ലെ അവിടുത്തെ ദിനസരിക്കുറിപ്പിൽ 'ഉത്തരകേര-

ത്തിലെ സാമുദായികജീവിതസംഗതികളെ തന്മയത്വത്തോടു പ്രതിഫലിപ്പിക്കുന്ന അതിസരസമായ നോവൽ ഒരംശത്തിൽ കുന്ദലതയ്ക്കു പിന്നിലാണ്. ആഖ്യായികയുടെ നട്ടെല്ലായിക്കരുതാവുന്ന സംഭവങ്ങളുടെ അത്ഭുതാവഹത്വം ഇതിൽ കുറവാണ്" എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. സരസകഥാകാരനായ ഗ്രന്ഥകർത്താവിനെ അനുമോദിച്ചു അവിടുന്ന് അയച്ച എഴുത്ത് അവരെ സ്നേഹപാശത്താൽ ബദ്ധരാക്കി. പിന്നീടു മുറയ്ക്കു അവർ തമ്മിൽ ധാരാളം കത്തിടപാടുകൾ തുടർന്നപ്പോൾ ദൃഢതരമായ മൈത്രി സുസ്ഥാപിതമായി. രസികശിരോമണികളായ ഈ സാഹിത്യകാരന്മാർ തമ്മിൽ സ്വഭാവത്തിനും ശീലത്തിനുമുള്ള സാദൃശ്യം അവരുടെ പരസ്പരബന്ധത്തെ പ്രബലപ്പെടുത്തുന്നതിനു പര്യാപ്തമായിരുന്നു. രണ്ടുപേരും വേണ്ടപോലെ ആത്മസംയമനം പരിശീലിച്ചിട്ടില്ലാതിരുന്നതിനാൽ വികാരങ്ങളുടെ വിധേയത്വം പലപ്പോഴും അവർക്കു അവലംബിക്കേണ്ടിവന്നിട്ടുണ്ട്. അപ്പൊഴപ്പോൾ മനസ്സിലുദിക്കുന്ന സന്തോഷമോ സന്താപമോ അതേപടി പ്രവൃത്തിരൂപത്തിൽ ബഹിർഗ്ഗമിക്കുന്നതിനെ തടയുന്നതിനൊ മറയ്ക്കുന്നതിനൊ അവർക്കു സാധിച്ചിരുന്നില്ല. അടവോ തടവോ കൂടാതെ വെളിക്കൊട്ടു പ്രവഹിക്കുന്ന വികാരങ്ങളെ വേണ്ടവിധത്തിൽ നിയന്ത്രിക്കുന്നതിനുള്ള ശക്തി കുറഞ്ഞിരുന്നതിനാൽ ചില ചാപല്യങ്ങൾക്കു അവർ വശംവദരായിരുന്നു. അവരുടെ വിനോദങ്ങളിലും അഭിനിവേശങ്ങളിലും ഏതാണ്ടൊരു സാദൃശ്യം ആർക്കും നിഷ്പ്രയാസം വീക്ഷിക്കാവുന്നതാണ്. രണ്ടുപേർക്കും ചതുരംഗായോധനം, മൃഗയാവിനോദം, എന്നിവയിൽ ചെറുപ്പം മുതൽക്കു അത്യാസക്തി രൂഢമൂലമായിത്തീർന്നിരുന്നു.

ഈ പ്രാണസ്നേഹിതന്മാർ എത്രമാത്രം ദൃഢപ്രേമബദ്ധരായിരുന്നുവെന്നുള്ളതിന് അവരുടെ എഴുത്തുകൾ സാക്ഷ്യം വഹിക്കുന്നു. ചന്തുമേനവന്റെ എഴുത്തുകൾ ലഭിക്കുന്നതു പീയൂഷം പോലെയാണ് അവിടുന്നു കരുതിയിരുന്നതു. അതാതു

ദിവസം എത്തിച്ചേരുന്ന അനവധി എഴുത്തുകളിൽ അവിടു
ന്ന് ആദ്യമായി പൊട്ടിച്ചു വായിക്കുവാൻ കൌതുകപ്പെട്ടിരുന്നതു
എപ്പോഴും ചന്തുമേനവന്റെ എഴുത്തുകളായിരുന്നു. ഏതെ
ങ്കിലും കാരണവശാൽ എഴുത്തു വരുവാൻ താമസിക്കുന്ന
തായാൽ അവിടുന്ന് ഉൽക്കണ്ഠാകുലിതനാവുക പതിവായിരുന്നു.
കുറെദിവസമായി പ്രാണസ്നേഹിതന്റെ വർത്തമാനമൊന്നുമറി
യാതെ പരിഭ്രമിച്ചു് ൧൮൯൪ ഫെബ്രുവരി ൨൫-ാംനു- 'നിങ്ങ
ളുടെ എഴുത്തു് കാത്തുകാത്തു് ദിവസങ്ങൾ പലതു കഴിഞ്ഞു.
സുഖക്കേടൊന്നുമില്ലെന്നു അറിയിക്കുവാൻ മാത്രമെങ്കിലും ഒരു
വരി എഴുതുമല്ലോ. എനിക്കു ഈയിടെ വാതത്തിന്റെ അ
ല്പം ഉപദ്രവമുണ്ടായിരുന്നു' എന്നു് അവിടുന്നു് എഴുതുന്നു. ച
ന്തുമേനവന്റെ അപേക്ഷപ്രകാരം രചിച്ച 'അമരുകമണിപ്ര
വാളം' കോഴിക്കോട്ട് 'സ്പെക്റ്റേറ്റർ' അച്ചുക്കൂടത്തിൽ അച്ച
ടിപ്പിക്കുന്നതിന്നായി എൺപത്തിമൂന്നുരൂപാ സ്നേഹിതന്റെ
പേർക്ക് അവിടുന്നു് അയച്ചതു് സ്വീകരിക്കാതെ മടക്കി അയ
ച്ചതിനെക്കുറിച്ചു് ൧൮൯൬ ഒക്ടോബർ ൬-ാംനു- കേരളവർമ്മദേ
വൻ ഇങ്ങനെ എഴുതുന്നു. "അച്ചടിക്കൂലി വകയ്ക്കുള്ള പണം
തിരിച്ചയക്കുന്നതിൽ പ്രദർശിപ്പിച്ച സന്നദ്ധത ഈ കൃതിയേയും
പരിഭാഷകനേയും കുറിച്ചുള്ള നിങ്ങളുടെ ബഹുമാനത്തിന്റേ
യും പ്രതിപത്തിയുടേയും ലക്ഷ്യമാണെങ്കിലും അതിന്റെ പ്രതി
കരം വിറകു് അച്ചടിക്കൂലി ഈടായതിൽ പിന്നീടായിരുന്നുവെ
ങ്കിൽ കുറെക്കൂടി ഭംഗിയാകുമായിരുന്നു. അതുവരെ ക്ഷമിക്കേ
ണ്ടതായിരുന്നുവെന്നു് എനിക്കു തോന്നുന്നു." മയൂരസന്ദേശം
മംഗലാപുരം ബാസൽമിഷൻ അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ച
തിന്റെ സകല മേൽനോട്ടവും ചന്തുമേനവൻ തന്നെയാണ്
വഹിച്ചതു്. എന്നാൽ ചന്തുമേനവൻ അതിനായി സ്വ
ന്തം കയ്യിൽനിന്നു് നാനൂറുരൂപയോളം ചിലവാക്കിയെന്നു് ശ്രീ
മാൻ മൂർക്കോത്തു കുമാരൻ 'ഒയ്യാരത്തു ചന്തുമേനവൻ' എന്ന
ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നതിന്നു് അടിസ്ഥാനമെന്താ
ണെന്നറിയുന്നില്ല. ബാസൽമിഷൻ പ്രസ്സ് മാനേജരുടെപേ

രിൽ ആർബെത്തുനാട്ട ബാങ്കിലേക്ക, അഞ്ഞൂറു പ്രതികം അടി ച്ചതിൻെറ ബില്ലനുസരിച്ച് നൂററിമുപ്പത്തിമൂന്ന രൂപാസ്സു ഒരു ചെക്ക, കേരളവൎമ്മദേവൻ ൧൮൮൫ ജൂൺ ൪-ാംനു- എഴുതി അയച്ചതായും മാനേജർ ബാങ്കിൽനിന്നും തുക പററിയശേഷം അവിടുത്തേക്ക രസീതയച്ചതായും കാണുന്നുണ്ട്. മയൂരസന്ദേശകാവ്യത്തിൻെറ സൌന്ദൎയ്യമകരന്ദത്തിൽ മഗ്നനായി കിടന്നു വലഞ്ഞ ചന്തുമേനവൻ എഴുതിയ പീഠികയും നിരൂപണവും കേരളവൎമ്മദേവൻെറ പ്രീത്യാദരങ്ങളെ ഉദ്ദീപിപ്പിച്ചു.

ചന്തുമേനവനെ സൎവ്വകലാശാലാനിയമപരീക്ഷകൾക്ക ആദ്യം പരീക്ഷകനായും പിന്നീട ഫെല്ലോവായും നിയമിക്കുന്നതിനു കാരണഭൂതൻ കേരളവൎമ്മദേവനാണ്. ചന്തുമേനവൻ ഈ സംഗതി എങ്ങിനെയോ മനസ്സിലായി അവിടുത്തെ കാരുണ്യത്തിനു കൃതജ്ഞത പ്രകടിപ്പിച്ച് എഴുതയച്ചപ്പോൾ 'യോഗ്യതകൊണ്ടു ന്യായമായി നിങ്ങൾ അൎഹിക്കുന്ന സ്ഥാനം ലഭിക്കുവാൻ ഞാൻ കാരണഭൂതനാണെന്ന് അഭിമാനിക്കുന്നില്ല' എന്നത്രെ അവിടുന്ന് ഏപ്രിൽ ൨-ാംനു മറുപടി അയച്ചത്. ആ ആഗസ്റ്റ്മാസത്തിൽ ചന്തുമേനവൻ ജ്വരാധീനനായി ശയ്യയെ അവലംബിച്ചപ്പോൾ കേരളവൎമ്മദേവന് കമ്പിയടിച്ച് വിവരം ഗ്രഹിപ്പിക്കുകയും അവിടുന്ന് അതിനു മറുപടിയായി 'നിങ്ങളുടെ കമ്പി എന്നെ ഭയപ്പെടുത്തുന്നു. നിങ്ങളുടെ സുഖപ്രാപ്തിക്ക പ്രാൎത്ഥിക്കുന്നു. കലശലായ പനി ഉണ്ടോ ? മകനോട പറഞ്ഞു പൂൎണ്ണവിവരങ്ങൾ ഉടൻ എഴുതി അയപ്പിക്കുമല്ലൊ' എന്ന് കമ്പി അടിച്ചുകാണുന്നു. ൧൮൯൬ നവംബർ ൩൦-ാംനു- ചന്തുമേനവൻ അയച്ച എഴുത്തിനു ഡിസംബർ ൮-ാംനു- അവിടുന്ന് ഇങ്ങനെ എഴുതുന്നു. "ഇതയിടെയായി നിങ്ങൾ എഴുതയക്കാതിരുന്ന് ഇപ്പോൾ അയച്ച എഴുത്ത് എന്നെ വളരെ സന്തോഷിപ്പിച്ചു. നിങ്ങൾ അവധിക്കാലം കഴിച്ചത് വളരെ നന്നായി. ഞാൻ ആണ്ടുതോറും കൎക്കടകമാസത്തിൽ മുടങ്ങാതെ പിഴിച്ചിൽ നടത്താറുള്ളതുകൊണ്ടാ

ണ്ട് ഇത്രയുമെങ്കിലും ആരോഗ്യം എനിക്കിപ്പോളുള്ളത്. നിങ്ങൾ ആറുമാസത്തെ അവധി എടുക്കുന്നുവെന്നറിയുന്നതിലും സന്തോഷമുണ്ട്. പെൻഷൻ പററി ജോലിയിൽനിന്നു വിരമിച്ചാലും തരക്കേടില്ല. നിങ്ങളുടെ സന്താനങ്ങൾക്കുവേണ്ട പണം സമ്പാദിക്കുവാൻ ഇതുവരെ സാധിച്ചിട്ടുണ്ടെങ്കിൽ അതു തന്നെയാണ് നല്ലത്. നിങ്ങൾ എന്റെ ജീവചരിത്രം എഴുതണമെന്ന് വിചാരിച്ചത് സാധിക്കണമെന്നുതന്നെയാണോ ഇപ്പോഴും കരുതുന്നത്?" ൧൯൦൬ ജൂൺ മാസം ൩-ാംനു അവിടുന്ന് സ്നേഹിതന് അയച്ച എഴുത്തിൽ "നിങ്ങളുടെ പ്രശംസാപരമായ ആശയങ്ങൾക്കു മറുപടി പറയുവാൻ ഞാൻ വിഷമിക്കുന്നു. 'സാരാമോദപ്രസവനികരം' എന്ന ശ്ലോകത്തിലെ അന്ത്യപാദത്തിന് എന്താണ് അഭംഗിയെന്ന് എനിക്കു മനസ്സിലായില്ല. ഏതു പദം പകരം വെക്കണമെന്നാണ് നിങ്ങളുടെ വിവക്ഷ? അനുഗൃഹീതകവിശ്രേഷ്ഠനായ മാഘന്റെ 'ക്രാന്തകാന്തവദനപ്രതിബിംബേ' എന്ന പദ്യത്തിലെ പേശലാശയമാണ് ഞാൻ സ്വീകരിച്ചിട്ടുള്ളത്. കടത്തനാട്ടു രവിവർമ്മരാജാവും നിങ്ങളും തമ്മിൽ കാണാനിടയായത് അദ്ദേഹത്തിന്റെ പരമഭാഗ്യമാണെന്ന് അവിടത്തേക്കു ഞാൻ എഴുതിയിട്ടുണ്ട്" എന്നിങ്ങനെ പ്രസ്താവിക്കുന്നു.

ഈ ഉത്തമസ്നേഹിതന്മാർ സമ്മുഖദർശനത്തിനും സല്ലാപത്തിനും എത്രമാത്രം ആഗ്രഹിച്ചുവെന്ന് കണക്കില്ല. പക്ഷേ ദൈവിധി അതിനു സംഗതി വരുത്തിയില്ലെന്നുള്ളത് പരിതാപകരമായിരിക്കുന്നു. ൧൯൦൭ ആഗസ്റ്റ് ൩-ാംനു കേരളവർമ്മദേവൻ ഇങ്ങനെ എഴുതുന്നു 'ഈയിടെ എഴുത്തൊന്നും കാണാത്തതെന്താണെന്നറിയുന്നില്ല. നിങ്ങൾ എപ്പോൾ കോഴിക്കോട്ടുക്കോ പാലക്കാട്ടേയ്ക്കോ പോകുമെന്ന് അറിയാൻ ആഗ്രഹമുണ്ട്. നിങ്ങൾ സ്വനഗ്രാഹിയന്ത്രം കണ്ടുവോ? നിങ്ങൾ സംഭാഷണം ചെയ്യുന്നതും പാടുന്നതും കേൾക്കുവാൻ ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു. അതിനു എപ്പോഴാണ് ഭാഗ്യമുണ്ടാ

വുക ? ഞാൻ വീണയിൽ സ്വരുട്ടിനാനാവണ്ണം പ്രയോഗിച്ചതി
ൻെറ പ്രതിബിംബം സ്വനഗ്രാഹികമ്പനിയുടെ ഏജൻറു്
എടുത്തിട്ടുണ്ടു്. ഇതോടുകൂടി എൻെറ ഒരു ഛായാപടം സദ
യസ്വീകരണത്തിനായി അയക്കുന്നു'. ആ മാസം ൨൬-ാംനു-
ചന്തുമേനവനെ കോഴിക്കോട്ടു സ്ഥലംമാററിയതിനെക്കുറിച്ചു്
സകല കോഴിക്കോടൻ പത്രങ്ങളും അത്യാഹ്ലാദം പ്രകടിപ്പിച്ച
തിൽ അനുമോദിച്ചു് കേരളവർമ്മദേവൻ അയച്ച എഴുത്തിൽ
'നിങ്ങളുടെ ആരോഗ്യത്തെപ്പററി പ്രത്യേകം സൂക്ഷിക്കുമല്ലോ.
ഒക്ടോബറിൽ ഗവർണ്ണരുടെ സന്ദർശനം കഴിഞ്ഞാൽ ഞാൻ
കോഴിക്കോട്ടുവരെ സഞ്ചരിക്കണമെന്നു് വിചാരിക്കുന്നു' എന്നു്
പ്രസ്താവിക്കുന്നു. അടുത്ത ജനുവരിയിൽ ശ്രീമൂലംതിരുനാൾ
തിരുമനസ്സുകൊണ്ടു് മദിരാശിക്കെഴുന്നള്ളുമ്പോൾ എഴുന്നള്ള
ത്തോടുകൂടി കേരളവർമ്മദേവനും ഉണ്ടായിരിക്കണമെന്നും എ
ന്നാൽ ഷോറണ്ണൂരിൽ വന്നു് മുഖം കാണിച്ചു കൊള്ളാമെന്നും
ആ ഡിസംബർ ൭-ാംനു- ചന്തുമേനവൻ അവിടുത്തേക്കു എഴു
തിയതിനു് ൯-ാംനു- ഇങ്ങനെ മറുപടി അയച്ചുകാണുന്നു.
"മഹാരാജാവുതിരുമനസ്സുകൊണ്ടു ജനുവരി ൨൭-ാംനു- ഇവിടെ
നിന്നും തിരുനൽവേലിവഴി യാത്ര പുറപ്പെടുവാൻ നിശ്ചയി
ച്ചിരിക്കുന്നു. എൻെറ പ്രിയമാതാവു് ഇപ്പോഴും അപകടസ്ഥി
തിയിലായിരിക്കുന്നുവെന്നു് ജ്യേഷ്ഠൻ അറിയിച്ചിരിക്കുന്നു. അന്ത്യ
സമയത്തു് മാതൃസന്നിധിയിലിരിക്കണമെന്നു് ആഗ്രഹിക്കുന്ന
തുകൊണ്ടു് ഈയിടെ വിദേശസഞ്ചാരത്തിനു നിവൃത്തിയില്ല.
എൻെറ പ്രധാനകർത്തവ്യമായ സംവത്സരദീക്ഷ അനുഷ്ഠിച്ച
തിൻെറ ശേഷമേ എനിക്കു സ്വാതന്ത്ര്യം ലഭിക്കുകയുള്ളു. അ
ന്നു് എൻെറ ആദ്യത്തെ യാത്ര കോഴിക്കോട്ടേയ്ക്കോ നിങ്ങൾ
എവിടെയാണെങ്കിലും അവിടുത്തേയ്ക്കോ ആയിരിക്കും" ആ
മാസം ൨൮-ാംനു- ചന്തുമേനവൻെറ ജന്മനക്ഷത്രദിനമായിരു
ന്നതിനാൽ അന്നയച്ച എഴുത്തിൽ 'ഞാൻ നിങ്ങളുടെ പു
ന്നാൾ ഒരിക്കലും മറക്കാറില്ല. ദീർഘായുസ്സിനും ആരോഗ്യത്തി
നുമായി അന്നു ഞാൻ ജഗദീശ്വരനോടു് പ്രാർത്ഥിക്കാറുണ്ടു്.

നമ്മുടെ ആത്മാക്കൾ എന്തോ ദൈവികമായ രീതിയിൽ പരസ്പരസ്നേഹദാർഢ്യം കൊണ്ട് അചഞ്ചലമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ഉദ്യോഗസംബന്ധമായ കൃത്യാന്തരങ്ങളിൽ നിന്ന് സാഹിത്യപരിശ്രമത്തിനായി അല്പം വിശ്രമം ലഭിക്കുമെങ്കിൽ ആദ്യമായി ചെയ്യേണ്ടതു ശാരദാപൂരണമാണ്. എന്റെ നിസ്സാരമായ ജീവിതമെഴുതി എന്നെ ബഹുമാനിക്കുന്നതിന് നിങ്ങൾ നിശ്ചയിച്ചിരിക്കുന്നതായി അറിയിച്ചതിനു വളരെ നന്ദി പറഞ്ഞുകൊള്ളുന്നു. അതിലേക്കായി വെറും ശുഷ്കമായ എന്റെ ദിനസരിക്കുറിപ്പുകളുടെ ഒരു സഞ്ചിക ഇതോടുകൂടി അയക്കുന്നു. യഥാർത്ഥസ്നേഹിതനായ നിങ്ങൾക്കു നീരസജനകമാകയില്ലെന്നു വിശ്വസിക്കുന്നു. അതിലെ ചില പ്രസ്താവങ്ങൾ നിങ്ങളിൽ മന്ദഹാസമുളവാക്കിയേക്കാം. എന്നാൽ എന്നെ വെറുക്കുന്നതിനൊ ദുഷ്ടനെന്നു ശങ്കിക്കുന്നതിനോ ആസ്പദമായി അതിലൊന്നും നിങ്ങൾ കാണുകയില്ലെന്ന് ഞാൻ ആശിക്കുന്നു' എന്ന് അവിടുന്നു പ്രസ്താവിക്കുന്നു.

അവിടുന്ന് ൧൮൯൮ ജൂലൈ ൨൧-ാംനു- സ്നേഹിതന് ഇങ്ങനെ എഴുതിക്കാണുന്നു. 'നിങ്ങളെപ്പററി സംസാരിക്കാത്ത ഒരു ദിവസംപോലുമില്ല. രാമചന്ദ്രഭാഗവതരുമായി വീണ വായിക്കുമ്പോൾ എന്തെങ്കിലും നിങ്ങളുടെ കാര്യം പറയാതിരിക്കയില്ല.' ആ മാർച്ചുമാസത്തിൽ ചന്തുമേനവൻ തിരുമനസ്സിലേക്കയച്ച എഴുത്തിൽ 'ശാരദ മുഴുമിപ്പിക്കുവാൻ എനിക്കു എന്ന് സാധിക്കുമെന്ന് നിശ്ചയമില്ല. ഇപ്പോഴത്തെപ്പോലുള്ള ജോലിത്തിരക്കാണെങ്കിൽ അതു മിക്കവാറും അസാദ്ധ്യമായിത്തീരും' എന്ന് അറിയിക്കുന്നു. ൧൮൯൯ മാർച്ച് മാസത്തിൽ ചന്തുമേനവനെ ജോലിയിൽ സ്ഥിരപ്പെടുത്തിയ വൃത്താന്തം ചില കോഴിക്കോടൻ പത്രങ്ങളിൽ കണ്ടയുടനെ അനുമോദിച്ച് ഏപ്രിൽ ൧൦-ാംനു- ഇപ്രകാരം എഴുതുന്നു. "ഗവർമ്മെന്റു നിങ്ങൾക്കു ന്യായമായ കയററം നൽകുന്നതിൽ അമാന്തം കാണിച്ചതിൽ ആശ്ചര്യപ്പെടുന്നു. പക്ഷേ താമസം

ഇപ്പോൾ ജീവിച്ചിരിക്കുന്നവരുമായ മലയാളികളായ സബ്
ജഡ്ജിമാരിൽ നിഷ്കളങ്കമായ സ്വഭാവനൈർമ്മല്യത്താലും
ജനരഞ്ജനയാലും സത്യനിഷ്ഠയാലും നിങ്ങൾക്കു ലഭിച്ചിട്ടുള്ള
പ്രശസ്തി അന്യാദൃശമാണ്. പരേതനായ കൃഷ്ണമേനവൻ, കു
ഞ്ഞൻമേനവൻ എന്നീ ജഡ്ജിമാരെക്കാൾ നിങ്ങൾക്കു സാമ
ർത്ഥ്യം ഒട്ടും കുറവല്ലെന്ന് സുവിദിതമാണ്. ഗവർമ്മെൻറു കൂടു
തൽ പ്രോത്സാഹനം യോഗ്യതാനുസരണം നൽകാത്തതു് പരി
താപകരംതന്നെ. സന്താനഭാഗ്യമുള്ള നിങ്ങൾക്കു അവരെ ന
ല്ലനിലയിലാക്കേണ്ട ഭാരമുള്ളതിനാൽ എട്ടുപത്തുകൊല്ലം കൂടി
ജോലിയിലിരിക്കേണ്ടിവരുമായിരിക്കാം. അതിനിടയിൽ ഗവർ
മ്മെൻറു നിങ്ങളെ തീർച്ചയായും ഒരു ഡിസ്ട്രിക്ട് ജഡ്ജിയാക്കാ
തെയിരിക്കയില്ല. എന്നാൽ നിങ്ങളുടെ അനശ്വരയശസ്സ്
നീതിമാനായ ന്യായാധിപനെന്ന നിലയിൽ മാത്രമായിരിക്ക
യില്ല. മദിരാശി ഹൈക്കോടതിയിൽ സ്ഥാപിച്ചിരിക്കുന്ന സർ
മുത്തുസ്വാമിഅയ്യരുടെ പ്രതിമയെക്കാൾ ശാശ്വതവും ലോക
വിശ്രുതവുമായ സ്മാരകം ഇന്ദുലേഖയായിരിക്കും. ഞാൻ
നിർവ്വാണമടഞ്ഞ അഗ്നിപർവ്വതം പോലെ ആയിരിക്കുന്നു. അ
നേകം നിർബന്ധാനുഷ്ഠാനങ്ങൾ കൊണ്ടു് മാനസോല്ലാസം കു
റഞ്ഞിരിക്കുന്ന ദീക്ഷകാലത്തു് സരസമായി വല്ലതും എഴുതുന്ന
തിനു സാധിക്കുമോയെന്ന് സംശയമാണ്. എന്നാൽ നിങ്ങ
ളുടെ സന്തോഷത്തിനായി വിഷയം നിർദ്ദേശിക്കാമെങ്കിൽ പ
രിശ്രമിച്ചുനോക്കാം".

അടുത്തമാസത്തിൽ സ്വാമിദർശനത്തിനായി ചന്തുമേന
വൻ ഗുരുവായൂർ എത്തിയപ്പോൾ അവിടെ നിന്നും തിരുമന
സ്സിലേക്കയച്ച കത്തിന് ഇങ്ങനെ മറുപടി എഴുതുന്നു "നിങ്ങളു
ടെ മനോഹരവും പാണ്ഡിത്യദ്യോതകവുമായ മയൂരസന്ദേശ വി
മർശമാണ് ആ നിസ്സാരകൃതിക്കു കേരളീയപണ്ഡിതന്മാരുടെ ഇട
യിൽ പ്രശസ്തി നൽകിയതു്. ആ കാര്യത്തെക്കുറിച്ചു് നിങ്ങ
ളോടു ഖണ്ഡനാരൂപത്തിൽ സംസാരിക്കുവാൻ ചാടിപ്പുറപ്പെട്ടു

ഭോഷന്റെ ദയനീയമായ നില എനിക്കു വിഭാവനം ചെയ്യു
വാൻ സാധിക്കും. ഏതെങ്കിലും നല്ല ഒരു ഇംഗ്ലീഷാഖ്യായി
കയെ സംസ്കൃതത്തിലേക്കു വിവൎത്തനം ചെയ്യണമെന്ന് ഞാൻ
ആഗ്രഹിച്ചിരിക്കയാണ്. സംസ്കൃതസാഹിത്യം മററുവിധത്തിൽ
സമ്പൽസമൃദ്ധമാണെങ്കിലും ഇംഗ്ലീഷാഖ്യായികകളുടെ തോതി
ലുള്ള ഒററകൃതിപോലും അതിലില്ല. ഒരിക്കൽ നിങ്ങളുടെ സ
ൎവ്വാംഗരമണീയമായ ഇന്ദുലേഖയെക്കുറിച്ച് വിചാരിക്കാതിരു
ന്നില്ല. നിങ്ങളുടെ ഉപദേശപ്രകാരം നിങ്ങൾ നിൎദ്ദേശിക്കു
ന്ന ഏതെങ്കിലും ഇംഗ്ലീഷുനോവൽ സംസ്കൃതത്തിലേക്കു പരി
ഭാഷപ്പെടുത്തുവാൻ നോക്കാം. ‘ഹെൻറിയിററാടെമ്പിൾ’
ഞാൻ വായിച്ചിട്ടില്ല." കേരളവൎമ്മദേവൻ ഒട്ടും താമസിക്കാ
തെ അതിന്റെ ഒരു പ്രതി വാങ്ങുകയും അനുനിമിഷം വൎദ്ധി
ച്ചുവന്ന ഔത്സുക്യത്തോടുകൂടി രണ്ടുമൂന്നുതവണ അതു് വായിക്കു
കയും ചെയ്തു. ആ ആഖ്യായിക അവിടത്തെ കണക്കില്ലാതെ
രസിപ്പിച്ചുവെന്ന് ജൂൺ ൫-ാംനു-അവിടന്ന് അയച്ച എഴുത്തു
കൊണ്ടു സ്പഷ്ടമാകുന്നു. "ഞാൻ വായിച്ചുകൊണ്ടിരുന്നപ്പോൾ
തന്നെ ഇതിൽ നിന്നുണ്ടായ രസാനുഭൂതിയെക്കുറിച്ച് എഴുത
ണമെന്നു വിചാരിച്ചിരുന്നു. ഞാൻ വായിച്ചിട്ടുള്ള നോവലുക
ളിൽ മറെറാന്നും എന്റെ ഹൃദയത്തെ ഈ അതിമനോഹര
മായ പ്രേമകഥയെപ്പോലെ ആവൎജ്ജിച്ചിട്ടില്ലെന്ന് നിസ്സംശ
യമായി പറയാം. നിങ്ങളുടെ അത്യുത്തമമായ നിരൂപണബു
ദ്ധിയും സാഹിത്യരസികത്വവും എത്രമാത്രം ശ്ലാഘാവഹമാണെ
ന്ന് പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. തൽകൎത്താവായ
ബീക്കൺസ്ഫീൽഡ് പ്രഭു ഇപ്പോൾ ജീവിച്ചിരുന്നുവെങ്കിൽ
ആ കൃതിയോടു നിങ്ങൾക്കുള്ള അകൃത്രിമപ്രേമത്താൽ അതിനു
ജന്മസാഫല്യം ലഭിച്ചതായി പരിഗണിക്കുമായിരുന്നു. നിരവ
ധി നോവലുകൾ വായിച്ചിട്ടുണ്ടെങ്കിലും ഇതുവരെ ഇത്ര പരിശു
ദ്ധവും പാവനവുമായ ഒരു പ്രേമകഥയെ ആസ്വദിക്കുന്നതിന്
എനിക്കു ഭാഗ്യമുണ്ടായിട്ടില്ല. നിങ്ങളുടെ ഇന്ദുലേഖയും അതും

തമ്മിൽ വളരെ സാദൃശ്യം ഞാൻ കണ്ടു. അതിൻെറ ഒരു വി
വൎത്തനം ഭാഷയിൽ ആവിൎഭവിച്ചാൽ അതു് ഒരു വലിയ നേട്ട
മായിരിക്കും."

ആ ആഗസ്റ്റ് ൪-ാംനു- ചന്തുമേനവൻ അവിടുത്തേക്കു
ഇങ്ങനെ എഴുതുന്നു. "അവിടുത്തെ ശാകുന്തളം കോഴിക്കോട്ടു
ടൌൺഹാളിൽ വെച്ചു് ഇന്നലെ തൃശ്ശൂർക്കാരായ ഒരു നാ
ടകസംഘക്കാർ വളരെ തന്മയത്വത്തോടു അഭിനയിച്ചു. മുമ്പു
തന്നെ എന്നെ വല്ലാതെ രസിപ്പിച്ചിരുന്ന അവിടുത്തെ നാ
ടകം എന്നെ അന്നു ആനന്ദസാഗരത്തിൽ മുഴുകിച്ചു." ഇതിനു
ആഗസ്റ്റ് ൧൦-ാംനു- കേരളവൎമ്മദേവൻ അയച്ച മറുപടി ഉദ്ധാ
ൎയമാണു്. "നാടകാഭിനയത്തെക്കുറിച്ചുള്ള വിജ്ഞാപനം അയ
ച്ചിരുന്നുവെന്നെഴുതിയിരുന്നതു് കിട്ടുകയുണ്ടായില്ല. എന്നാൽ
ഏതോ മലബാർപത്രത്തിൽ നിങ്ങളുടെ ഉത്സാഹത്തിലും
രക്ഷാധികാരത്തിലുമാണു് നാടകാഭിനയം നടന്നതെന്നു് പ്ര
സ്താവിച്ചുകണ്ടു. നിങ്ങൾക്കു എന്റെപേരിലുള്ള പക്ഷപാത
ത്തിൻെറ നിരവധി ലാഞ്ഛനങ്ങളിൽ ഒന്നായി ഞാൻ അതി
നെ പരിഗണിക്കയും ചെയ്തു. നിങ്ങൾ വീട്ടിൽ ഒരു മയൂരത്തെ
വളൎത്തുന്നുവെന്നു് മറെറാരുപത്രത്തിൽ പ്രസ്താവിച്ചുകാണാനി
ടയായി. മയൂരത്തോടുള്ള പ്രതിപത്തി നിങ്ങൾക്കു മയൂരസന്ദേ
ശത്തോടുള്ള പ്രേമത്തിൻെറ ഫലമാണെന്നു് ഞാൻ കരുതുന്നു.
ഈ നൈസൎഗ്ഗികവും നിഷ്കൾമഷവുമായ ആദരത്തിനു ഹൃദ
യം തുറന്നു നന്ദി പറഞ്ഞുകൊള്ളുന്നു." ആ മാസാവസാന
ത്തിൽ തിരുമനസ്സുകൊണ്ടു് ഒരു ഛായാപടം സ്നേഹിതനു അയ
ച്ചുകൊടുത്തപ്പോൾ അതിനോടൊത്തു് അയച്ച എഴുത്തിൽ
ഇംഗ്ലീഷാഖ്യായിക തൎജ്ജമ ചെയ്യുന്നതിനുള്ള വിഷമതക
ളെക്കുറിച്ചു് പ്രസ്താവിക്കുന്നു. 'നമ്മുടെ നാട്ടാചാരങ്ങൾക്കനുരൂപ
മായ വിധത്തിൽ കഥാഗതിയെ ഉടച്ചു വാൎക്കുന്നതു് ശ്രമാവഹ
മാണു്. ഇംഗ്ലീഷു പേരുകൾതന്നെ വെച്ചുകൊണ്ടിരിക്കണമൊ
എന്നുള്ളതിനെക്കുറിച്ചു് നിങ്ങളുടെ അഭിപ്രായമനുസരിച്ചു

പ്രവർത്തിക്കണമെന്നാണ് എന്റെ മോഹം. യഥാവസരം നിങ്ങളുടെ അഭിപ്രായം അറിയിക്കുമല്ലോ.'

അതിനുത്തരമായി ലഭിച്ച എഴുത്തിനു സെപ്റ്റംബർ ൯-ാംനു- ഇങ്ങനെ മറുപടി അയക്കുന്നു, 'നിങ്ങളുടെ ചൈതന്യമാകർഷമായ എഴുത്തിനു അനുരൂപമായ മറുപടി അയക്കുവാൻ ഞാൻ അശക്തനാണ്. ഞാൻ രണ്ടു മൂന്നു തവണ അതിനാരംഭിച്ചു. എന്നാൽ നിങ്ങളുടെ സ്വാരസ്യത്തിന് അനുഗുണമായ ഒരു വാചകംപോലും എഴുതാൻ കഴിയാതെ ഇതാ പതിനഞ്ചു ദിവസത്തിനു മേലായി. എന്തെങ്കിലും മറുപടി അയക്കാതിരിക്കുന്നതു് ശരിയല്ലല്ലോ എന്നു കരുതി നിങ്ങളുടെ എഴുത്തിന്റെ രാമണീയകം ആസ്വദിച്ചതിനു നന്ദി പറയാനായിട്ടുമാത്രം ഇതെഴുതുന്നതാണ്. സരസമായി എഴുത്തുകൾ എഴുതുവാനുള്ള സാമർത്ഥ്യം എനിക്കു കുറവാണെന്ന് സമ്മതിക്കാതെ തരമില്ല. ഇക്കാര്യത്തിൽ എന്നിൽ അല്പമെങ്കിലും ഉണ്ടെങ്കിൽ അതു് നിങ്ങളുടെ എഴുത്തുകൾ ഏറക്കുറെ കുത്തിവെച്ചിട്ടുള്ളതാണ്. നിങ്ങളുടെ എത്രയെത്ര പത്രികകളാണ് ഞാൻ സശ്രദ്ധം വായിച്ചു പഠിച്ചിട്ടുള്ളതു്. ഇംഗ്ലീഷു ഭാഷാസ്വഭാവത്തിന്റെ മർമ്മങ്ങളെ ഗ്രഹിക്കുന്നതിൽ അവ എനിക്കു എത്രമാത്രം പ്രയോജനകരങ്ങളായിട്ടുണ്ടു്! നിങ്ങൾ അനുഗൃഹീതനായ വശ്യവാക്കാണ്. നിങ്ങളുടെ പ്രശംസ എന്റെ അഭിമാനത്തെ ഉജ്വലിപ്പിക്കുന്നു. നിങ്ങൾക്കു എന്നിൽ ഒരു പക്ഷപാതമുണ്ടെന്നു പറയുമ്പോൾ അതു് ന്യായരഹിതമാണെന്നു ഞാൻ കുറപ്പെടുത്തുന്നില്ല. അങ്ങനെയാണെങ്കിൽ നിങ്ങളുടെ പേരിൽ എനിക്കുള്ള പക്ഷപാതത്തിനു ഞാനും കുറക്കാരനാകണമല്ലോ. നമ്മുടെ ആത്മാക്കൾ നമുക്കുതന്നെ ചിലപ്പോൾ അജ്ഞാതമായവിധത്തിൽ പിണഞ്ഞു കിടക്കയാണ്. പൂർവ്വജന്മത്തിൽ തീർച്ചയായും നാം തമ്മിൽ എന്തെങ്കിലും ദൃഢബന്ധമുണ്ടായിരുന്നിരിക്കണമെന്ന് പറയേണ്ടിയിരിക്കുന്നു. ഞാൻ ഈ രീതിയിൽ തുടർന്നാൽ അവസാനിക്കയില്ലെന്നുള്ളതിനാൽ തല്ക്കാലം നിറുത്തുന്നു.'

ഈ എഴുത്തു ചന്തുമേനവനു വായിക്കുവാൻ സാധിച്ച അ
വിടുത്തെ അവസാനയെഴുത്തായിരുന്നുവെന്ന് അപ്പോൾ അറ
റിഞ്ഞു? സെപ്റ്റംബർ ൧൮-ാംനു ചന്തുമേനവന്റെ ജാമാതാ
വായ പാട്ടത്തിൽ നാരായണമേനവൻ അവർകളുടെ പേക്ക്
പ്രാണസ്നേഹിതന്റെ ചരമവൃത്താന്തം കേട്ട് ഹൃദയസ്പൃക്കായ
ഒരു കത്തു് അയക്കുന്നതിനാണ് ഇടയായതു്. "വ്യസനകര
മായ വൃത്താന്തത്തെ സ്ഥിരപ്പെടുത്തുന്ന നിങ്ങളുടെ കമ്പി കിട്ടി.
പത്രങ്ങളിൽ ഈ വാൎത്ത കണ്ട ദിവസം തന്നെ എന്റെ സ്നേ
ഹിതനിൽ നിന്നും ഒരെഴുത്തു കിട്ടി. ഞാൻ പതിവുപോലെ
ആദ്യം പൊട്ടിച്ചു വായിച്ചതു അതു തന്നെയാണ്. ഹെൻറി
യിററാബെബിളിലെ കഥാപാത്രങ്ങൾക്കു ഹൃദയംഗമങ്ങളായ മ
ലയാളപ്പേരുകൾ നിൎദ്ദേശിച്ചയക്കാമെന്ന് മുന്നെഴുത്തിൽ പറ
ഞ്ഞിരുന്നപോലെ അയച്ച കുറിപ്പായിരുന്നു അതു്. അതിൽ
'തുലോം പരാജിതനായി' എന്നെഴുതിയിരുന്നതു് നിസ്തുലബുദ്ധി
മാനും രസികശിരോമണിയുമായ ആ പണ്ഡിതവൎയ്യൻ ഒരിക്ക
ലും ഒന്നിനെക്കുറിച്ചും പറഞ്ഞതായി ഞാൻ കേട്ടിട്ടില്ല. രണ്ടു
മണിക്കൂർ ശേഷമാണ് മറെറഴുത്തുകൾ പൊട്ടിച്ചു വായിച്ചതു്.
അപ്പോഴും ഈ ദുഃഖവാൎത്ത വിശ്വസിക്കുന്നതിനു എനിക്കു മന
സ്സുവന്നില്ല. ഞാൻ ഉൽക്കണ്ഠാകുലിതനായി നിങ്ങളുടെ പേ
ക്ക് കമ്പി അടിക്കുകയും അതിനു രാത്രിയിൽ ൯ മണിക്കു മറുപ
ടി എനിക്കു കിട്ടുകയും ചെയ്യുന്നതുവരെ ഈ ദുരന്ത വൎത്തമാനം
അവാസ്തവമായി പരിണമിച്ചേക്കുമെന്ന് ഞാൻ ആശിച്ചിരുന്നു.
മുമ്പൊരവസരത്തിൽ എന്റെ സ്നേഹിതൻ പക്ഷവാതം പി
ടിച്ചു കിടപ്പിലായപ്പോൾ കലശലായ സുഖക്കേടിലാണെന്നു്
എന്നെ കമ്പിമൂലം അറിയിക്കുകയുണ്ടായി. ഞാൻ അന്നു്
എത്രമാത്രം പരിഭ്രമിച്ചുവെന്നും അദ്ദേഹത്തിന്റെ ആരോഗ്യ
ലാഭത്തിനായി ജഗദീശ്വരനോടു എത്ര ഭക്തിപൂൎവ്വം പ്രാൎത്ഥി
ച്ചിരുന്നുവെന്നും അദ്ദേഹത്തിനു നല്ലപോലെ അറിയാമായിരു
ന്നു. അദ്ദേഹത്തിന്റെ അവസാനസമയത്തു് അല്പം സഹായോ

ധ്യമുണ്ടായിരുന്നുവെങ്കിൽ ഈ സുഖക്കേടിനെക്കുറിച്ച് എന്നെ കമ്പിമൂലം അറിയിക്കുമായിരുന്നുവെന്ന് എനിക്കു പൂൎണ്ണവിശ്വാസമാണ്. പക്ഷെ വിധി അങ്ങിനെയൊന്നുമല്ലല്ലോ നിശ്ചയിച്ചതു്. കുറെക്കാലം മുമ്പു് ആരോഗ്യം കുറെ മോശമാണെന്ന് എനിക്കു തോന്നിയപ്പോൾ ഞാൻ എന്റെ സ്നേഹിതന്ന് 'നിങ്ങളുടെ സമ്മുഖദൎശനം ലഭിക്കാതെ ഞാൻ മരിക്കുകയാണെങ്കിൽ വളരെ കഷ്ടമായിരിക്കും' എന്ന് എഴുതിയിരുന്നു. അതുങ്ങിനെയായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു? ഞാൻ എന്തിനാണ് ഇനിയും ജീവിക്കുന്നതു്? ഈ ലോകം എനിക്കു ഇനിയും ശൂന്യമായിത്തന്നെയിരിക്കും. എന്റെ സ്നേഹിതന്റെ അപ്രതീക്ഷിതമായ വേർപാടു എന്നെ തീരെ ഉന്മേഷരഹിതനാക്കിയിരിക്കുന്നു. അധികം താമസിയാതെ മറെറാരു സ്ഥലത്തുവെച്ച് ഞങ്ങൾക്കു തീൎച്ചയായും പുനസ്സമാഗമം ഉണ്ടാകുമെന്നുമാത്രമേ എനിക്കു ഒരു ആശയുള്ളൂ. ദുഃഖാൎത്തരായ അദ്ദേഹത്തിന്റെ സഹധൎമ്മിണിയേയും സന്താനങ്ങളേയും എതുവിധം സാന്ത്വനപ്പെടുത്തണമെന്ന് എനിക്കു നിശ്ചയമില്ല. ഈ മഹാസങ്കടത്തിൽ നിങ്ങൾ അവൎക്കു ഒരു താങ്ങായുണ്ടെന്നുള്ളതു് എനിക്കു കുറെ സമാധാനം തരുന്നുണ്ട്."

ഈ പ്രാണസ്നേഹിതന്റെ അകാലദേഹവിയോഗം തിരുമനസ്സിലെ എത്രമാത്രം വ്യാകുലപ്പെടുത്തിയെന്ന് ആയിടയ്ക്കുള്ള എഴുത്തുകളിൽനിന്ന് സുസ്പഷ്ടമാണ്. സെപ്തംബർ ൧൯-ാംനു തിരുനൽവേലി കൃഷ്ണസ്വാമിഅയ്യരുടെ പേൎക്ക് കേരളവൎമ്മദേവൻ ഇങ്ങിനെ എഴുതുന്നു. 'ചന്തുമേനവന്റെ ചരമവൃത്താന്തം അശനിപാതംപോലെ കേൾക്കാനിടയായി. ഞങ്ങൾ തമ്മിൽ കാണാനിടയായിട്ടില്ലെങ്കിലും ഇന്ദുലേഖയുടെ ആവിർഭാവം മുതലാരംഭിച്ച സൗഹൃദബന്ധം ഞങ്ങളെ ഒന്നിച്ചു പിണച്ചിരുന്നു.' ൧൦൭൫ തുലാം ൫-ാംനു അവിടത്തെ സ്നേഹഭാജനമായിരുന്ന കരുതനാട്ടു രവിവൎമ്മതമ്പുരാന്ന് "ഹന്ത! ഹന്ത! കൃതാന്തേന നിതാന്തം നിഷ്കൃപതാപ്രദൎശിതാ മയ്യസമ്മുഖ

സമീക്ഷിത തത്താദൃഗ്രസികാഗ്രേസരാന്തരംഗമിത്ര ചന്തുമേന വമേവമകസ്മാദപഹരതോ. തദ്വാൎത്താവഗമാൽപ്രകൃതിഗുരുമ വാദേന്താ വിമനായമാനാശ്ച വൎത്തന്തേ/ദ്യ സൌ" എന്ന് എഴുതി ക്കാണുന്നു. ലോകരംഗത്തിൽ അഭിനയിക്കുവാനുള്ള ഭാഗം സ്തു ത്യൎഹമായ വിധത്തിൽ നിൎവ്വഹിച്ചശേഷം തിരോഭൂതനായ ആ മാന്യസ്നേഹിതനെക്കുറിച്ച് അവിടത്തെ സ്മരണകളടങ്ങിയ ഒരു ലേഖനമെഴുതി അയക്കണമെന്ന് വിദ്യാവിനോദിനീസഹ പത്രാധിപരായിരുന്ന ടി. കെ. കൃഷ്ണമേനവൻ അവർകൾ അ വിടത്തോടു അപേക്ഷിച്ചപ്പോൾ ക്ഷതഹൃദയനായ അവിടു ത്തേക്കു അതിനുവേണ്ട മനസ്സമാധാനമില്ലെന്ന് ഒക്ടോബർ ൨൭-ാംനു- മറുപടി അയച്ചുകാണുന്നു. വിദ്യാവിനോദിനിയിൽ—

'ഹാ! കഷ്ടമെന്നുടെ സുഹൃന്മണി നഷ്ടമായി
നാകത്തിലായി നയവിന്മണി ചന്തുമേനോൻ
ലോകത്തിലുള്ള സുമനോജ്ഞനവൃന്ദമെല്ലാം
ശോകത്തിലപ്പിലവശം വശമായിമാറീ.'

എന്ന ചരമശ്ലോകം മാത്രമാണ് അവിടുന്ന് എഴുതിയത്. ആ യാണ്ടത്തെ ഭാഷാപോഷിണി സഭയുടെ അദ്ധ്യക്ഷപ്രസംഗ ത്തിൽ കേരളവൎമ്മദേവൻ പ്രാണസ്നേഹിതന്റെ ചരമത്തെക്കു റിച്ച് ഹൃദയസ്പൃക്കായ രീതിയിൽ സൂചിപ്പിക്കുകയുണ്ടായി.

അക്കാലത്തെ സാഹിത്യമഹാരഥന്മാരിൽ അതിപ്രധാനി കളായിരുന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊച്ചു ണ്ണിത്തമ്പുരാൻ എന്നിവരും മനോരമയുടെ കവിതാപംക്തി മൂ ലം കേരളവൎമ്മദേവന്റെ സ്നേഹഭാജനങ്ങളായിത്തീൎന്നു. ൧൦൬൭ തുലാം ൨൦-ാംനു- കേരളവൎമ്മദേവൻ—

'കല്യാണദാവഹമു വക്കതണാകടാക്ഷ
കാല്യാലയപൂൎണചാരണാനത കല്മഷാലം
കല്യാണഭൂമിധരകാൎമ്മുകപൂൎവ്വപുണ്യ
ഹല്ലോഹലായിത ഭാരതരം മഹസ്സൽ.

അവികലരസനാനാകാവ്യനിൎമ്മാണപുണ്യോ
കവികലതിലകശ്രീ കോയിലിഷ്ടം വേതീശ

എന്നൊരു അനുമോദനക്കത്ത് അയച്ചു. കൊടുങ്ങല്ലൂർ കോവിലകവുമായി കേരളവർമ്മദേവന് വിദ്യാവിഷയമായുള്ള ബന്ധത്തെക്കുറിച്ച്—

'നമസ്ഥല നിരസ്തമല്പസ്മര പ്രതാകന്ദള
സ്തനന്ധയശരസ്തിമാലിശണാവിശസ്വ് കഥം
ത്ഥമവ്യവസിതാത്മനാം സുചിരമീക്ഷ്യതേ പാപ്മനാ
മവ്യപൈതദ്ധ്വസ്ത്രീഭവനമനേകവ്യം മഹഃ.

അമുത്ര ഭക്തം താവമന്യാദ്ദശസ്സധിക്ഷണതാം
ധീമത്താമഗ്രഗണ്യാൽ
ഗ്രന്ഥാന്ദൃഷ്ട്വാ താദൃചസ്തന ബുദ്ധവേ
ദ്ഗാരതീഃ പച്ഛചൈചഞം
വൈദുഷ്യം വിശ്വചൂഡ്യം സ്ഫുടമിഹസഖമൽ
കരമാലക്ഷ്യ ഏഷ്യ
ന്നാസം പ്രാസംഗികത്വാത് പരിചയപദവീ
പാന്ഥതാത്ഥി ചിരസ്യ.

അളങ്ങ് ഗ്രമരങ് ഗമോവ് ഗ്രണോൽക്കരൈർ
ദ്ദ്വന്ദ്വിബദ്ധഃ പ്രണയോര്യമാവയോഃ
കഥം ന മേഘപ്രകൃതിർ ഗ്രഹണേ
രപൂർണ്ണമേമുപഭൃചിത്രയതേ കദാചിൽ.

മയൈഷ്യോകോന്നത വംശമൗക്തികമണേഃ
ഖ്യാതസ്യ വിദ്വന്മണേ
ര്ജ്യേഷ്ഠ്യാതാം പരമേശചരസ്യമതിമാ
ന്നസ്യാപയന്മൈത്രികം
താദൃക്ഷസ്യ ച വേങ്കടാദ്രിരപര
സ്യാന്തേവാസൻ ഗായനോ
വീണാവാദനമിത്യതോസ്തി ഭവതാം
സംബന്ധവാൻ വിദ്യയാ.'

എന്നിങ്ങനെ അനുസ്മരിച്ച് ഛന്ദോമകരത്തിൽ എഴുതി അയച്ചുകാണുന്നു. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ അമൂല്യങ്ങളായ ശൃംഗാരമഞ്ജരി, ക്ഷമാപണസഹസ്രം മുതലായ കൃതികളുടെ പ്രതികരം കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലേക്ക് ഓരോ അവസരങ്ങളിൽ അയച്ചുകൊടുത്തിരുന്നു. 'ചിത്രശ്ലോകാവലി' സമ്പൂർണ്ണമായിത്തിൽ അയച്ചുകൊടുത്തപ്പോൾ —

എന്നിങ്ങനെ പ്രസ്താവിക്കുന്നു. കുഞ്ഞിക്കുട്ടൻ തമ്പുരാൻ രസികരഞ്ജിനീപത്രാധിപത്യം കൈയേററപ്പോൾ ലേഖനസഹായം ചെയ്യണമെന്നു് അഭ്യർത്ഥിച്ചതിനു മറുപടിയായി വ്യ മകരം വ൪-ാംനു—

ശ്രീമദ്രസികരഞ്ജിന്യാ മിച്ഛന്തീം മമ ലേഖനം
സ്ഫീതാദരാം ഭവത് പത്രീമാസാദ്യ മുദമാപ്നവം.
കാമം രസികരഞ്ജിന്യാം വാങ്മയന്യസനേ മമ
കീർത്തിഃ പ്രണയിദാക്ഷിണ്യമിതി പന്ഥാമുഭൌ ഇമൌ,

തഥാപി തത്ര സൌകര്യം വിഘ്നന്നാദ്യാപി നാലഭേ
ചേതോയൽ ബഹുവിക്ഷേപം കരോത്യേഷ ഗൃഹവ്യപാഹ്വ.

ആബാല്യാൽ ഖലു ലേഖനാധ്വനി ഇതഃ
ക്ഷുണ്ണാമനേകാന്തരേ
ദൃഷ്ട്വാ മേ ഭഗിനീസുതപ്രഭൃതയഃ
സ്നിഗ്ദ്ധാസ്ത്വദ്യുഷ്മാദൃശാഃ
വിദ്വാംസശ്ചരിതും യദിവ്യവസിതാ
വൈദഗ്ധ്യഗുംഫിതാനാം ഗിരാ
മാസ്വാദാന്നമദോദമേന മനസാ
മൌനം ന കിം ശോഭതേ'

എന്നിങ്ങനെ എഴുതി അയച്ചു.

രസികരഞ്ജിനിയിൽ ലേഖനസഹായം ചെയ്യണമെന്നു് വീണ്ടും അപേക്ഷിച്ചപ്പോൾ വ൭ തുലാം ൩—ാം തീയതി ഇങ്ങനെ എഴുതുന്നു. "ഇതിനുമുമ്പിൽ ൭൦ കന്നി ൨൬-ാം തീയതി സാദരം അയച്ച എഴുത്തും വ്വ കന്നി ൩൧-ാം തീയതി അയച്ച സരളലളിതഹൃദ്യമായ എഴുത്തും കിട്ടി. രസികരഞ്ജിനി മാനേജർ കെ. വി. നമ്പൂരിപ്പാട്ടു അയച്ച എഴുത്തും കിട്ടിയിരിക്കുന്നു. ഈ എഴുത്തുകൾക്കു ഇതുവരെ മറുപടി അയക്കാതിരുന്നതു് അതുകളിലെ താല്പര്യം സാധിക്കുന്നതിനുള്ള മാർഗ്ഗം പ്രതിഹതപ്രായമായിരിക്കുന്നതുകൊണ്ടാണു്. എന്റെപേരിൽ അമാന്തമോ ശ്രമക്കുറവോ ഉണ്ടായിട്ടില്ല. പക്ഷെ പ്രയത്നം ഫലിച്ചില്ലെന്നേയുള്ളു. രസികരഞ്ജിനിക്കു വല്ലതും എഴുതി അയക്കുന്ന കാര്യത്തിലും എനിക്കു അശേഷം ഉദാസീനതയി

ല്ല. എന്നാൽ അതിന്നായി പ്രവൎത്തിക്കുന്നതിൽനിന്നും എന്നെ നിവൎത്തിപ്പിക്കുന്നതിന്നായി പല സംഗതികളുമുണ്ടു്. ഒന്നാമത്തു് ഇപ്പോൾ ഗാഢാലോചനചെയ്തു് വല്ലതും എഴുതുകയെന്നതു് കേവലം അസാദ്ധ്യമാണു്. പിന്നെ സാധാരണയായി വല്ലതും എഴുതി അയക്കാമെന്നുവെച്ചാൽ അതു് സൎവ്വഥാ പ്രൌഢമായ രസികരഞ്ജിനിയിൽ ചേൎത്തക്കവിധം ഗൌരവമുള്ളതായിരിക്കയില്ല. ഇതുകൊണ്ടൊക്കെയാണു് രഞ്ജിനിക്കു ലേഖനങ്ങൾ എഴുതുന്നതിൽ ഞാൻ കുറഞ്ഞൊന്നു പരാങ്മുഖനായിരിക്കുന്നതു്. ഈ സംഗതിയെല്ലാം പ്രിയസുഹൃത്തായ അവിടുത്തേക്കു എഴുതി അയക്കണമെന്നു് കുറെ ദിവസമായി വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. മഹാഭാരതം ഭാഷയാക്കുകയെന്ന മഹാഭാരത്തെ ഏല്ക്കുന്നതിന്നും യഥാവൽ നിൎവ്വഹിക്കുന്നതിന്നും അവിടുത്തെ ഒഴിച്ചു് മറ്റാരും ശക്തരാകുകയില്ലെന്നാണു് എന്റെ ദൃഢവിശ്വാസം. ആ കൃത്യം ശരിയായി ചെയ്തുതീൎത്തു് ഇനിയും അനശ്വരമായ യശസ്സിനെ സമ്പാദിക്കുന്നതിന്നു പരദേവത വേണ്ടവണ്ണം അവിടുത്തെ അനുഗ്രഹിക്കും. പഴയലേഖനങ്ങൾ ഉണ്ടായിരുന്നവയെല്ലാം ഓരോരുത്തർ തട്ടിപ്പറിച്ചുകൊണ്ടു പൊയ്ക്കളഞ്ഞതുകൊണ്ടു് രഞ്ജിനിക്കയക്കുവാൻ ഇപ്പോൾ ഒന്നുമില്ലല്ലോ എന്നുവെച്ചു് വളരെ വ്യസനിക്കുന്നു. പുത്തനായി വല്ലതും എഴുതാൻ ഇപ്പോൾ എനിക്കുള്ള അശക്തിയെ അവിടുന്നു് അന്യഥാ വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു.”

മഹാഭാരതതൎജ്ജിമയെക്കുറിച്ചു് ൭൯ മേടം ൧൦-ാംതീയതി ചുരുക്കമായി കേരളവൎമ്മദേവൻ ഇങ്ങനെ പ്രസ്താവിക്കുന്നു. “ഈ അനന്യസാദ്ധ്യമായ ആരംഭം ഇത്രയും ശരിയായും സുഷ്ഠുവായും നിൎവ്വഹിച്ചുകണ്ടതിൽ വെച്ചുള്ള സന്തോഷം അപരിമിതമായിരിക്കുന്നു. ഈ ഉദ്യമത്തെ ഇതുപോലെ പൂൎത്തിയാക്കുന്നതിന്നുവേണ്ടുന്ന അനുഗ്രഹം അവിടുത്തേക്കു പരദേവത നല്കട്ടെ എന്നു് നിൎവ്യാജതരമായി പ്രാൎത്ഥിക്കുന്നു.” സംക്ഷി

ഷ്ടമായ ഈ അഭിപ്രായത്തെ ഒരു ലേഖനരൂപത്തിൽ വിപുലമാക്കി അയക്കണമെന്ന് കുഞ്ഞിക്കുട്ടൻ രാജാവു പിന്നേയും അപേക്ഷിച്ചപ്പോൾ 'അതിനെ വളച്ചുകെട്ടി വിസ്തരിച്ച് അപ്രസ്തുതമായി പലതും കൂട്ടിച്ചേർത്ത് ഒരുപന്യാസമാക്കി രഞ്ജിനിയിൽ പ്രസിദ്ധംചെയ്യുന്നതുകൊണ്ടുള്ള പ്രയോജനം മനസ്സിലാകുന്നില്ല. എഴുതാനുള്ള കൈത്തരിപ്പു തീരാത്ത കാലമായിരുന്നെങ്കിൽ അവിടുത്തെ സന്തോഷത്തിനുവേണ്ടി ഞാൻ ഒരു പത്തുപായ കടലാസ് എഴുതി അയച്ചുകളയാമായിരുന്നു. ഇപ്പോൾ ഒരു വരി എഴുതുന്നതിനു നാലഞ്ചു മിനിട്ടു നേരം വേണ്ടിയിരിക്കുന്നു. പറഞ്ഞെഴുതിക്കുമ്പോൾ മനോധർമ്മത്തിനു വിച്ഛേദം വന്നുപോകുന്നു. ഇങ്ങനെയുള്ള ധർമ്മസങ്കടത്തിൽ അവിടുത്തെ അടുക്കൽ മാപ്പിനപേക്ഷിക്കയല്ലാതെ ഗത്യന്തരം ഞാൻ കാണുന്നില്ല........ഞാൻ സാഹായികധനമായി ഏററിട്ടുണ്ടായിരുന്ന സംഖ്യ എത്രയായാലും ഇപ്പോഴും കൊടുക്കുവാൻ തയ്യാറുണ്ട്" എന്ന് അവിടുന്ന് എഴുതി അയച്ചു.

൧൦൮൪-ൽ തിരുവനന്തപുരം കാളേജു മലയാളസമാജത്തിന്റെ വാർഷികോത്സവത്തിൽ ആദ്ധ്യക്ഷം വഹിക്കുവാൻ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുവനന്തപുരത്തു വന്നിരുന്നപ്പോൾ കേരളവർമ്മദേവന്റെ ആതിഥ്യം സ്വീകരിച്ച് ഒന്നുരണ്ടുദിവസം ഒന്നിച്ചു കഴിക്കുവാനിടയായി. അടുത്ത വർഷാരംഭത്തിൽ ഉത്തരകേരളത്തിൽ സഞ്ചരിക്കുന്ന കൂട്ടത്തിൽ കൊടുങ്ങല്ലൂർ കോവിലകം സന്ദർശിക്കുന്നതിനു കേരളവർമ്മദേവൻ ആഗ്രഹിച്ചതിന് രാജകീയാനുമതി ലഭിക്കാതെ പരിത്യജിക്കേണ്ടിവന്നതിനെക്കുറിച്ച്—

സുചിരപ്രാർത്ഥിത യുഷ്മൽ
സമാഗമാവസര ഏവ യാത്രേയം
ആപതിതായമകസ്മാ
ദസ്മാകം ദുർവിധേസ്സുപരിപാകഃ.'

എന്ന് ൮൪ കർക്കടകത്തിൽ അവിടുത്തെ അറിയിക്കുന്നു. ൮൫ കന്നി ൧൩-ാംനു- കുഞ്ഞിക്കുട്ടൻ തമ്പുരാൻ—

ഭാഷാ മഹാഭാരതാഖ്യാ മഹാർഘ്യാ പ്രതിശ്രുതം
പ്രേക്ഷയാമി വസുപ്രാപ്യ ക്ലിഷ്ട്വാദ്യന്തമതിം പ്രഭോ

എന്നു മറുപടി അയച്ചു. കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ സംഗീതവിദുഷിയായ പ്രിയതമ ൧൦൮൭-ൽ ദിവംഗതയായപ്പോൾ ധനു ൧൨-ാം തീയതി കേരളവർമ്മദേവൻ അനുശോചനമായി—

'ദുരന്തസന്താപവതാം സചേതസാം
മധുദ്ധാരേവ മനാംസി ധിന്വതീ
നിരന്തരായം കുശലാനി ചേതനാ
ചിരന്തനീ കാചന തന്തനീളുവ.

അനുത്തമാ സാ ഭവതീയ ഭാമിനീ-
പ്രമീതിവാർത്താ ഹഹഹ സ്ഫുടാപി മേ
നികൃന്തതീവാന്തരവർത്തിനിസ്സിരാ
പരമ്പരാ വിഹ്വലിതസ്യ ചേതസഃ.

തദീയഗാനക്രമ സാദ്ധ്യമാധുരീ
ഗഭീരതാബ്ധൗ മലിപൂരിതാന്തരം
മദീയമദ്യാപി ഹഹ യുഗമന്യതോ
ഇദ്രുപ് സന്ത ഗീതകഥാപ്രസംഗതഃ.

മഹീശ്വരീ മൽപ്രിയവല്ലഭാദ്ധ്വനാ
ഭവൽപ്രിയായാസ്സഹ ഭാവമീയുഷീ
ഭവേദ് ധ്രുവം നിസ്തുലഗാനവിദ്യയാ
സുരാംഗനാനാമപി വിസ്മയാവഹാ,

പുരാതനാനാമസ്മൃതമേവ തദ്ഗതിം
ധിയാസതാമപ്യപരകല്പനാവശാൽ
യഥാനപായിന്യഭിതാപയന്തി മേ
കഥാന്തരമപ്യേധി ചിരം ഗതവ്യഥഃ.'

എന്ന പദ്യങ്ങളും അയച്ചു. പി. വി. കൃഷ്ണവാര്യർ, പത്രാധിപർ രാമകൃഷ്ണപിള്ള, കുഞ്ഞിക്കുട്ടൻ തമ്പുരാൻ എന്നിവർ കൂടിയാലോചിച്ച് പുരാണപുരുഷന്മാരെപ്പറ്റി ഒരു ഗ്രന്ഥമാല പുറപ്പെടുവിക്കണമെന്നു നിശ്ചയിച്ചതനുസരിച്ച് കേരളവർമ്മദേവൻ ശ്രീരാമനെക്കുറിച്ചെഴുതണമെന്ന് അപേക്ഷിച്ചപ്പോൾ ഇങ്ങനെ ഒരു മറുപടി അയച്ചുകാണുന്നു.

ഋതികാണുന്നു. 'എന്റെ അത്യന്ത പ്രിയസുഹൃത്തായ കുഞ്ഞിക്കുട്ടൻ രാജാവ് യശശ്ശരീരനാമാവശേഷനായിത്തീൎന്ന മഹാകവിവൃത്താന്തം എന്നെ എന്നപോലെതന്നെ മലയാളികളായ സഹൃദയന്മാരെ എല്ലാവരേയും ഝടിതി ഹാൎത്തടിന്നിപാതം കൊണ്ടെന്നപോലെ വ്യാകുലീകരിക്കാതിരിക്കയില്ല. ആ മഹാത്മാവിന്റെ ആത്മാവു് പരമാനന്ദത്തിൽ ലയിച്ചിരിക്കുമെന്നുള്ളതിനു് സംശയമില്ല.' അന്നുതന്നെ മഹാകവി ഉള്ളൂരിന്നു തിരുമനസ്സുകൊണ്ടയച്ച എഴുത്തിൽ 'ഈ മാസം ൧൦-ാം തീയതി കുഞ്ഞിക്കുട്ടൻ രാജാവ് കഴിഞ്ഞുപോയതായി കോയിപ്പള്ളി പരമേശ്വരക്കുറുപ്പ് എഴുതിയിരിക്കുന്നതിനാൽ ഇപ്പോൾ അറിഞ്ഞു. ഞാൻ അളവില്ലാത്ത ദുഃഖസമുദ്രത്തിൽ മഗ്നനായിരിക്കുന്നു' എന്നു് പ്രസ്താവിച്ചിട്ടുണ്ടു്.

മഹാകവി കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാനും കേരളവൎമ്മദേവന്റെ മാന്യസുഹൃത്തുക്കളുടെ കൂട്ടത്തിൽ മനോരമയുടെ ആവിൎഭാവകാലം മുതൽ ഉൾപ്പെട്ടിരുന്നു. അവിടുത്തേക്കു ഈ കവിശിരോമണിയുടെ സാഹിത്യപരിശ്രമങ്ങളെക്കുറിച്ചു് അളവററ ബഹുമാനമുണ്ടായിരുന്നുവെന്നു് —

> യച്ഛാസ്ത്രജ്ഞം കവികുലപതേ തേഽദ്യ മൈത്ര്യം പ്രയാതം
> തൽക്ലേശോ മേ ബഹുതരമഭൂൽ കാവ്യചൎച്ചാവിലാസഃ
> ഭേദം മൂലം നഖലു സഹതേ തേന തസ്യോപജീവ്യ
> ശേഷം താവച്ഛ്രിപരിഹരേ സ്തൎവ്യലം മോദിതാഹേ.

> ശ്ലാഘന്തേ യൽ ഭവന്തസ്സുഹൃദയമണയോ
> മൽകൃതിം തൽകൃതാൎത്ഥീ
> ഭാവം താവദ്ദധാനഃ പുനരനുപമിതാം
> സൂക്തിശംഖീരതാം വഃ
> സ്മാരം സ്മാരം ചമൽക്കാരവശമപി ച ഭവൽ
> കേകമവാൎത്താവശത്വം
> സമ്പ്രാപ്തം നിൎവൃതിം കാമപി ഭജതിമനഃ
> സ്സാമ്പ്രതം മാമകീനം.

> സംഭാവ്യ സപ്രശിരസി സൂക്തിജഹ്നുകന്യാം
> കല്ലോലകൈഃ കബളിതയാ കളങ്കശങ്കാം

സർവജ്ഞേശ്വര ഭവതാനനുഗ്രാഹ്യതേയം
മൽകീർത്തിഃ സ്ഫുരതിപൃണാകലേവ ചാന്ദ്രീ.

എന്നീ മനോഹരപദ്യങ്ങളിൽ നിന്ന് സുസ്പഷ്ടമാണ്.

സുപ്രസിദ്ധകവിയായിരുന്ന നടുവത്തച്ഛൻ നമ്പൂതിരി ൧൦൫൦-ലെ മുറജപകാലത്താണ് കേരളവർമ്മദേവനുമായി ആദ്യം പരിചയപ്പെട്ടത്. ൧൦൫൧ മിഥുനം ൩൦-ാം തീയതി നമ്പൂതിരി തിരുമനസ്സിലേക്കയച്ച എഴുത്തിൽ—

മുപ്പത്തൊമ്പതിലങ്ങു മുറജപ
  ത്തിന്നായി വന്നപ്പോഴാ
ണപ്പൂവിൽ കൗതുകം കലർന്നയി ഭവാ
  നൊന്നിച്ചു നമിച്ചു ഞാൻ
അല്പം നാളിലിരുന്നതോർക്കയിലിതെ
  ല്ലാണ്ടായിരിക്കുമിനി
സ്സ്വപ്നംതന്നെ കഴിഞ്ഞപോലെ കരളിൽ
  തോന്നുന്നു മന്ദേതരം.'

എന്ന് എഴുതിയതിന്—

പടുവചസ്സുകളാം കവിവര്യർതൻ
നടുവിൽ നായകരായി വിളങ്ങിടും
നടുവമുസ്സുര ഭാവകസാഹിതീ
വടിവൊടിന്നു മുദം വിലസാതിമേ.

വത്സരമിരുപതുമാറും
തൽസഹവാസാൽ പരം കഴിഞ്ഞിട്ടും
മത്സഖ ! ഞാനോർക്കുന്നേൻ
തത്സമയത്തെന്നപോലതിപ്പോഴും'

എന്നും മറ്റും അവിടുന്നു മറുപടി അയച്ചിട്ടുണ്ട്. തിരുമനസ്സിലെ 'വിക്ടോറിയാ ചരിതസംഗ്രഹം' ഭാഷാന്തരപ്പെടുത്തുന്നതിൽ നമ്പൂതിരിക്കുണ്ടായ ചില സംശയങ്ങളെക്കുറിച്ച് ൧൦൫൧ കർക്കടകം ൧൮-ാംനു—

'വിക്ടോറിയാ ചരിത ഭാഷിതമർപ്പിതിന്നാ
ദ്യാംശത്തിലുണ്ടു ചില സംശയമായതെല്ലാം
തീർക്കുന്നതിന്നു വഴിയോടുടനെ വിടാം ഞാൻ
ശങ്കിക്കയപ്പകരമിന്നു ഭവൽസമീപേ'

എന്നും, അടുത്ത ചിങ്ങം ൧൮-ാംനു—

> വിക്ടോറിയാചരിതതർജ്ജിമ തീൎന്നപ്പോൾ
> തൽക്കാലമങ്ങെഴുതി ഞാനതിലല്പമപ്പോഴും
> ചേൎക്കേണ്ടതുണ്ടു ചിലതുണ്ടു കുറയ്ക്കുവാനും
> ചിന്തിക്കുന്നതിനു തിരിയെത്തരുവാനപേക്ഷ'

എന്നും കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ പേൎക്കു് എഴുതിക്കാണുന്നു. കേരളവൎമ്മദേവൻ അവിടുത്തെ ഛായാപടം നടുവത്തച്ഛന്നു് അയച്ചുകൊടുത്തതിനു്—

> അത്രനിന്നു കൃപവെച്ചയച്ചൊരാ
> പ്പത്രമൊന്നു പടവും കിടച്ചുമേ
> മിത്രമെന്നയി ഭവാൻ വിളിക്കയാ
> ലത്രതന്നെ കൃതകൃത്യനായി ഞാൻ'

എന്നു് കൃതജ്ഞത പ്രകാശിപ്പിച്ച കൂട്ടത്തിൽ ഈ കരുണാകദംബം തുടൎന്നു നില്ക്കണമെന്നു പ്രാൎത്ഥിക്കുന്നു. നടുവത്തച്ഛൻ നമ്പൂതിരിയുടെ പ്രിയമാതാവു് പരലോകപ്രാപ്തയായതിനാൽ ദീക്ഷ ആചരിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിനു കേരളവൎമ്മദേവനെ വന്നു കാണാൻ സൌകൎയ്യപ്പെടുകയില്ലെന്നു—

> ഏറിട്ടെഴും സുകവിവൎയ്യ! ഭവാനെയൊന്നു
> നേരിട്ടു കാണ്മതിനൊരാശയുണ്ടു വരുന്നു വരില്ലും
> നേരിട്ട ദീക്ഷയതിനാൽ തരമായിടാത്തും
> ആരെന്തുമൂട്ടി മതിവീടണമെന്നുമേവൻ'

എന്നു് തിരുമനസ്സിലെ അറിയിച്ചുകാണുന്നു. പ്രതിഭാശാലിയും വാത്സല്യപാത്രവുമായിരുന്ന നടുവം മഹൻ അകാലചരമം പ്രാപിച്ചു് പിതാവിനെ ദുരന്തസന്താപത്തിൽ തള്ളിയിട്ടിട്ടു് മൺമറഞ്ഞതിനുശേഷം കുറെക്കാലം സാഹിത്യപരിശ്രമങ്ങളിൽ നിരുന്മേഷനായി കഴിഞ്ഞ നടുവത്തച്ഛൻ വഞ്ചീശ്വരിയുടെ നിൎയ്യാണവൃത്താന്തം കേട്ടു് മനോരമയിൽ—

> 'കണ്ടിട്ടില്ലെങ്കിലും കേട്ടറിയുമവരമാ
>     രാജ്ഞിതൻ ശ്രീവിലാസം
> കൊണ്ടല്ലൽപ്പെട്ടിടുന്നുണ്ടധികമിഹ നിന
>     ച്ചുള്ളമേറിത്തമ്പുരാനെ
> പണ്ടേതൻ പ്രാണനേക്കാൾ പ്രിയമധികമിയ
>     ന്നോരു കോയിക്ഷിതീശം
> രണ്ടായിട്ടും മഹാദുസ്സഹതരമഴലാ
>     ക്രാന്തമാക്കാവതാണോ ?

എന്നും മററും ചില പദ്യങ്ങൾ പ്രസിദ്ധപ്പെടുത്തി. ആയിടയ്ക്കു തിരുമനസ്സിലേക്കു അയച്ച ഒരെഴുത്തിൽ—

> സ്വാപത്തിലും വലിയസങ്കടമാർക്കുമേകം
> മാപത്തുവന്നു പുനരൊന്നവിടെയ്ക്കുതാത്സു
> ആപാദമസ്തകമിനിക്കു വിറച്ചു ദൈവാ
> ലാപാദിതം സകലവും സഹനീയമല്ലോ'

എന്നിങ്ങനെ നടുവത്തച്ഛൻ സാന്ത്വനമരുളുന്നു. വലിയ കോയിത്തമ്പുരാൻ സാഹിത്യപരിശ്രമങ്ങളിൽ നിരുന്മേഷനായിത്തീർന്നപ്പോൾ—

> പാരം ജോലികളുണ്ടു പാർക്കിലവിടെ
> യ്ക്കുന്നാലുമോമൽ സ്സുധാ
> ധാരായം മതിരിയുള്ള നൽകൃതിയുതി
> സ്സീടാതിരുന്നീടുകിൽ
> പാരാതായതു കേൾപ്പതിനു കൊതിപൂ
> ണ്ടീടുന്ന ഞങ്ങൾക്കഹോ—
> റാരാണിന്നവലംബമായതു ഭവാ
> നല്ലാതാരിലെത്തീടണം.'

എന്ന് അവിടത്തെ ഉത്സാഹിപ്പിച്ചു കാണുന്നു.

നടുവത്തച്ഛൻ നമ്പൂതിരി ഫവ്വര് അവസാനത്തിൽ രോഗബാധിതനായിത്തീർന്നപ്പോൾ ആ വിവരമറിയിച്ച ഉടനെ കേരളവർമ്മദേവൻ ഇങ്ങനെ എഴുതുന്നു '൨-ാംനു-ലെ എഴുത്തു കിട്ടി. കുറച്ചു ദിവസമായി ഞാൻ യാത്രയിലായിരുന്നതിനാലാണ് മറുപടി അയക്കുവാൻ താമസം സംഭവിച്ചത്. നിങ്ങളുടെ സുഖക്കേടിന്റെ വിവരം എഴുത്തു കിട്ടുന്നതിനു മുമ്പു തന്നെ അറിഞ്ഞു. അതുനിമിത്തം നിങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടിനെ വിചാരിച്ച് ദുസ്സഹമായ വ്യസനം തോന്നി. എന്നാൽ ഭിഷഗ്വരനായ വെള്ളോട്ടുക്കോവിലപ്പന്റെ കാരുണ്യത്താൽ അചിരേണ നിങ്ങൾക്കു നല്ല സുഖമാകുമെന്നുള്ള വിശ്വാസം എന്നെ നല്ലവണ്ണം ധൈര്യപ്പെടുത്തി. കൊച്ചിയിലെ ൯-ാംകൂറു തമ്പുരാൻ കാലകൂടവിഷാശനനായ ഭഗവാന്റെ ഒരു പ്രതിനിധിയായിട്ടു തന്നെയാണ് നിങ്ങളുടെ

ശോകത്തെ ശമിപ്പിക്കുവാൻ സന്നിഹിതനായിരിക്കുന്നതു്. നി
ങ്ങൾ പൂൎണ്ണശരീരസുഖത്തോടുകൂടി ഏറിയ കാലം ജീവിച്ചി
രുന്നു് നിങ്ങളെക്കുറിച്ചു് അവ്യാജപ്രതിപത്തിയുള്ളവരായ അ
സ്മാദൃശന്മാരെ ആനന്ദിപ്പിക്കുന്നതിനു ഭഗവൽകൃപയാൽ സം
ഗതിയാകട്ടെ." ൮൮ കന്നി ൨-ാംനു- വീണ്ടും കേരളവൎമ്മദേവൻ
ഇങ്ങനെ എഴുതുന്നു 'ചിങ്ങം ൨൨-ാംനു-ലെ എഴുത്തു് ഞാൻ
ഇവിടെ നിന്നു വയ്ക്കത്തേക്കു പുറപ്പെടുവാൻ ഭാവിച്ചപ്പോ
ഴാണ് കിട്ടിയതു്. പുസ്തകം തലേദിവസം തന്നെ കിട്ടി.
നിങ്ങളുടെ ശ്ലോകങ്ങളിൽ ചിലതു വായിച്ചപ്പോൾ കണ്ണിൽ
നിന്നു അശ്രുധാര പൊഴിക്കുകയുണ്ടായി. ഈ ശ്ലോകങ്ങളെല്ലാം
അവശ്യം അച്ചടിക്കേണ്ടതാണു്. നിങ്ങളെക്കുറിച്ചു് എനി
ക്കുള്ള അകൃതകപ്രേമത്തെയും പ്രതിപത്തിയേയും കാണിക്കാ
നായി ചന്ദ്ര പദ്യങ്ങൾ ഞാനും ഉണ്ടാക്കി ഇതോടുകൂടി അയ
ക്കുന്നു. ക്ഷേമവൎത്തമാനത്തിനു ചിലപ്പോൾ എഴുതണമല്ലോ.'
കേരളവൎമ്മദേവൻ രചിച്ച പ്രാൎത്ഥനാശ്ലോകങ്ങൾ അവരുടെ
ഗൂഢപ്രേമത്തെ ദ്യോതിപ്പിക്കുന്നവയാണു്—

'[illegible]
[illegible]
[illegible]
[illegible]?'

൧൦൮൯ വൃശ്ചികത്തിൽ നടുവത്തച്ഛൻ പരലോകം പ്രാ
പിക്കുന്നതുവരെ ഇവരുടെ മൈത്രി അഭംഗുരമായി നിലനിന്നു.
൮൯ ധനു ൨-ാംനു- നടുവത്തു മഹൻ നമ്പൂതിരിയുടെ ഒരു കത്ത്
ഇങ്ങനെ എഴുതുന്നു 'വൃശ്ചികം ൨൭-ാംനു- അയച്ച എഴുത്തു്
കിട്ടി. അതിനു മുമ്പു് മലയാളമനോരമയിൽ അച്ഛന്റെ നി
ൎയ്യാണവാൎത്തയെക്കണ്ടു ഞാൻ അത്യന്തം വ്യസനിച്ചു. ഈ ദുഃഖ
വൎത്തമാനം തീരെ പ്രതീക്ഷിച്ചിരിക്കാതെയാണു് ഞാൻ അറി
ഞ്ഞതു്. ൧൦൭൯-ാമാണ്ടു മുതൽ കണ്ടു പരിചയപ്പെട്ടതി
ന്റെ ശേഷം ഞങ്ങൾ തമ്മിൽ ഒരു സൌഭ്രാത്രസ്ഥിതിയി
ലാണു കഴിഞ്ഞുകൂടീട്ടുള്ളതു്. പിന്നീടു ട്രെയിൽ വെച്ചുതു

വെച്ചാണ് തമ്മിൽ കണ്ടതു്. ഭാഷാരീതിക്കു മാതൃകകളായ അദ്ദേഹത്തിന്റെ കൃതികൾ ധാരാളമുണ്ടെങ്കിലും സംഭാഷണ ചാതുൎയ്യത്തിന്റെ രസമനുഭവിക്കുന്നതിനു് ഈ ലോകത്തിൽ ഇനിയും സാധിക്കുന്നതല്ലല്ലോ എന്നു വിചാരിച്ചു ഞാൻ നിൎവ്യാജമായി വ്യസനിക്കുന്നു. ഏതാനും ദിവസങ്ങൾക്കിപ്പുറം സ്വപ്നത്തിൽ അദ്ദേഹത്തെ കൂടക്കൂടെ ദൎശിച്ചു് സല്ലാപസൗഖ്യം അനുഭവിക്കാനിടയായതു് അദ്ദേഹം ഈ ഭൂലോകവാസം ഉപേക്ഷിക്കുവാൻ പോകുന്നുവെന്നുള്ളതിനു് ഒരു സൂചകമായിരുന്നിരിക്കാം. അനേകം സഹൃദയന്മാരാൽ ബഹുമാനപൂൎവ്വം ആദരിക്കപ്പെട്ട ആ വിശിഷ്ടപുരുഷന്റെ പുത്രത്വം നിങ്ങൾക്കു സകല വിജയങ്ങൾക്കും സാധകമായിരിക്കുന്നതാണു്.' നടുവം മഹൻ നമ്പൂതിരിയുടെ ചില പദ്യങ്ങൾ മനോരമയിൽ പ്രസിദ്ധം ചെയ്തു കണ്ടപ്പോൾ—

'തരാതരം കണ്ടു മനോരമായാ-
മുരോൎവ്വശീമൽ കവിതാവിലാസം
[illegible]
[illegible]

[illegible]
[illegible]
[illegible]
[illegible]

[illegible]
[illegible]
[illegible]
[illegible]'

എന്നിങ്ങനെ ചില അനുമോദനപദ്യങ്ങൾ അവിടുന്നു് അയച്ചു കൊടുത്തു.

വിദ്വാൻ മാനവിക്രമനേട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു കേരളവൎമ്മദേവന്റെ മറെറാരു സുഹൃത്തായിരുന്നു. കേരളത്തിലെ ഭോജരാജാവെന്നു പരികീൎത്തിതനായ ആ പണ്ഡിത

പ്രവരൻ സാഹിത്യലോകത്തിൽ സമാർജ്ജിച്ച യശശ്ചന്ദ്രിക ആരേയും മനം കുളുർപ്പിക്കുന്നതാണ്. ആ മഹനീയ സന്നിധിക്കു സൗഹൃൽസമ്മേളനം ജീവികയായിത്തീർന്നിരുന്നതിനാൽ അവിടത്തെ ഉദാരദാക്ഷിണ്യം അനവധി സാഹിത്യഭൃംഗങ്ങളെ അങ്ങോട്ടാകർഷിച്ചിരുന്നു. ആ ഭോജരാജപ്രതിമന്റെ സാഹിത്യസുധർമ്മയിൽ പങ്കുകൊള്ളാത്തവരായ സാഹിത്യകാരന്മാരിൽ എഴുത്തുമുഖേനയെങ്കിലും അവിടത്തെ വിദ്വജ്ജനപക്ഷപാതത്തെക്കുറിച്ച് അനുഭവപ്പെടാത്തവർ ചുരുക്കമായിരുന്നു. ൧൦൬൯-ൽ കേരളവർമ്മദേവൻ കോഴിക്കോട്ടു എഴുന്നള്ളിയിരുന്നപ്പോഴാണ് ആദ്യമായി ആ പണ്ഡിതരാജനുമായി നേരിട്ടു പരിചയത്തിന്നിടയായത്. അതിൽ പിന്നീടു അവർ തമ്മിൽ തഴച്ചുവന്ന സ്നേഹം അങ്ങോട്ടുമിങ്ങോട്ടും അയച്ചിട്ടുള്ള എഴുത്തുകളിൽ സവിശേഷം പ്രതിഫലിച്ചു കാണുന്നുണ്ട്. ആ എഴുത്തുകൾ മിക്കതും 'രാജകീയലേഖമാല' എന്ന ഗ്രന്ഥത്തിൽ സംഗ്രഹിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ൧൦൭൦ വൃശ്ചികം ൩-ാംനു- കേരളവർമ്മദേവൻ—

'ശ്രുത്വാവലോകി മലയാളമനോരമായാം
മാലീനവം കിമപി വല്ഗുതരം ഭവാനാ
ദ്രാഗിപാത മതിതം ഭവദീയസൂക്തി
ശ്ചൂളാനിശേന്ദ്രനഗതേവ മുചിർച്ചിരേന്ദ്രീ.

പദ്യാദപിപ്രഥിതവത്സമരാണ്യൃശാമീ
പദ്യാവലിർവിലിഖിതാ ഭവതൈവ ഹൃദ്യാ
ഭൈഷ്യാധിപത്രയുഗളം സ്പൃഹണീയവർണ്ണ
വിന്യാസസൗഭഗവതായാ സവിശേഷരമ്യം

ഉത്തീർണ്ണതേ പ്രതിഭൃതീ ഭവതാവയോസ്സ്മ
ദ്ദൂതസ്ഥയോർയ്യലേഖമാലതലദ്വാരേണ
സ്ഫാരീഭവൽ പ്രമദപൂരപരിപ്ലുതേന സ്വ
സ്വാന്തേന സന്നികടഹീരമണേ തഥൈവം.

പ്രേമാതിരേക പരതന്ത്രതയൈവ താവൽ
മുദ്വൽകഷ്യമയി കല്യനപക്ഷപാതീ
യന്നാമകാമപി കപൂരയതാ സമസ്യാം
മസ്യാദൃശോപി ഭവതാപി ഗുണാനുമാനം.'

എന്നിങ്ങനെ ചില പദ്യങ്ങളുടങ്ങിയ ഒരെഴുത്തു് അയച്ചു കാണുന്നു. ൧൮൯൭ ഏപ്രിൽ ൨൩-ാംനു- ഇപ്രകാരമെഴുതുന്നു 'സ്നേഹപൂൎവം അവിടുന്നു അയച്ച എഴുത്തു് കിട്ടി. പാൎവ്വതീപരിണയ ഭാഷാനാടകം രണ്ടു പ്രതിയും കിട്ടി വളരെ സന്തോഷിച്ചു. മുഴുവനും സാവധാനമായി വായിച്ചു. ഭവൽകൃതമായ വിവരണവും വാക്യതജ്ഞിമയും ഹൃദയംഗമമായിരിക്കുന്നു. ഇതിലെ ഭവദീയമായ നാടകാനുമോദനപ്രസംഗത്തിൽ ഏറിയ ഭാഗവും ഇതിനു മുമ്പിൽ തന്നെ കേരളസഞ്ചാരിയിൽ ചേൎത്തിരുന്നതു് വായിച്ചാനന്ദിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഈ പുസ്തകത്തിൽ അതിനെ അനുസ്യൂതമായും ശുദ്ധമായും സമഗ്രമായും ചേൎത്തിട്ടുള്ളതു് ആനുപൂൎവ്വിയായി വായിച്ചപ്പോൾ മുമ്പിലുണ്ടായ ആനന്ദം ശതഗുണീഭവിച്ചിരിക്കുന്നു. നൂതനരീതിയിൽ ഭാഷാനാടകങ്ങളെ ഇപ്രകാരം പ്രസിദ്ധപ്പെടുത്തുന്നതിനു പ്രോത്സാഹിപ്പിക്കുന്നതിനായി പ്രസംഗത്തിന്റെ ഉപസംഹാരത്തിലുള്ള ഉപദേശം എത്രയും ഉചിതവും അഭിനന്ദ്യവും ആയിരിക്കുന്നു. 'സഹൃദയസമാഗമം' കിട്ടി സന്തോഷിച്ചതിനെക്കുറിച്ചു് വിജ്ഞാനചിന്താമണിയിൽ ചേൎക്കാൻ രണ്ടു ശ്ലോകം അയച്ചിട്ടു കുറെ ദിവസമായി. കൂടക്കൂടെ എഴുതണമെന്നു വിചാരിക്കാറുണ്ടു്. ഓരോ പ്രാരബ്ധങ്ങളാൽ സാധിക്കുന്നില്ലെന്നേയുള്ളു. മയൂരസന്ദേശം ഒരു പ്രതി ഭവൽസ്വീകാരാൎത്ഥം അയക്കുന്നതിനെ സ്വീകരിപ്പാനപേക്ഷ." ഈ സ്നേഹിതന്മാർ തമ്മിൽ പിന്നീടു കാണുന്നതിനു വളരെ ആഗ്രഹിച്ചെങ്കിലും അതിനിടയായില്ല. ൯൭ മീനം ൧൨-ാംനു- അയച്ച ഒരെഴുത്തിൽ കേരളവൎമ്മദേവൻ ഇങ്ങനെ പ്രസ്താവിക്കുന്നു "കൊച്ചിയിലെ മഹാരാജാവിനേയും രണ്ടു രാജകുമാരന്മാരേയും ഇവിടെ വന്നിരുന്നപ്പോൾ കണ്ടു പരിചയമായി. മഹാരാജാവു അദ്വിതീയനായ ഒരു നൈയായികനാണു്. സ്വഭാവത്തിനും വളരെ സാരള്യമുണ്ടു്. ഇനിയും വല്ലപ്പോഴും പോകുമ്പോൾ കൊച്ചിയിൽ ചെല്ലണമെന്നു് മഹാരാജാവു ദയാപുര

സ്സരം ആവശ്യപ്പെട്ടിട്ടുണ്ടു്. ഇപ്പോഴത്തെ ദേഹസ്ഥിതിക്കു സാധിക്കുമോ എന്നു് തോന്നുന്നില്ല. അവിടുന്നു എറണാകുളത്തോളം വരുന്ന സ്ഥിതിക്കു ഇത്രത്തോളം വരുന്നതിനു ശ്രമമുണ്ടായിരിക്കയില്ലെന്നു വിശ്വസിക്കുന്നു." മിഥുനം ൬-ാംതീയതി വീണ്ടും "൮൩-ൽ അവിടെ വന്നു കണ്ടു പിരിഞ്ഞ ക്ഷണം മുതൽ പുനർദ്ദർശനത്തിനുള്ള ആഗ്രഹം മനസ്സിൽ സദാ അങ്കുരിച്ചുകൊണ്ടു തന്നെയിരിക്കുന്നു. അതിനു ദൈവം എപ്പോഴാണു് സംഗതിവരുത്തുന്നതെന്നറിഞ്ഞില്ല. തിരുനൽവേലിയിൽ നിന്നും കൊല്ലത്തേക്കു തീവണ്ടി അധികം താമസിയാതെ നടപ്പാകുന്നതാണു്" എന്നു് കേരളവൎമ്മദേവൻ എഴുതുന്നു. ഏട്ടൻ രാജാവു തിരുമനസ്സിലേക്കു കേരളവൎമ്മദേവൻ അവിടുത്തെ ഛായാപടം അയച്ചു കൊടുത്തപ്പോൾ അതിൽ:—

'വിശ്ലേഷോ ജ്യേഷ്ഠരാജസ്യ പ്രേഷ്ഠമിത്രസ്യ സന്നിധിം
ഏതി കേരളവൎമ്മായം നൂതനപ്രതിമാമിഷാൽ'

എന്ന പദ്യം കുറിച്ചിരിക്കുന്നു. കേരളവൎമ്മദേവൻ ദിവംഗതനാകുന്നതിനു ഏതാനും മാസം മുമ്പു് അയച്ച ഒരു കത്തിൽ—

'അച്ഛകവാരം ഭവദീയവീക്ഷണം
സാകമാല്ലയെ ക്ഷണമിന്ദ്രിയീക്ഷണം
പ്രാഗ്ദർശനേ പ്രാപ്പുമേം വിളംബ്യ
സ്വാഗതനാണേ! നിർഭരമുത്സുകോസ്മി

അദ്യൈകതമ ഭവന്തിത്രം സാക്ഷാൽ ഭവദവലക്ഷണേ
ഉൽക്കണ്ഠാമാനസം വർത്ഥം ക്ഷേമാകാംക്ഷീ സദാപിവാ'

എന്നു് പ്രസ്താവിച്ചിട്ടുള്ളതു് സാധിച്ചില്ലെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. കേരളവൎമ്മദേവനും ഏട്ടൻരാജാവും തമ്മിലുള്ള എഴുത്തുകുത്തുകൾ സരസങ്ങളും പരസ്പരാഭിമാനവൎദ്ധകങ്ങളും ദൃഢപ്രേമദ്യോതകങ്ങളുമാണു്. 'രാജകീയലേഖമാല' യിൽ ചേൎത്തിട്ടില്ലാത്ത എഴുത്തുകളെക്കുറിച്ചു ഇവിടെ പ്രതിപാദിച്ചിട്ടുള്ളു.

മലയാളഭാഷയുടെ പോഷണത്തിനായി അനവരതം പ്രയത്നിച്ചുകൊണ്ടിരുന്ന കടത്തനാട്ടു പോർളാതിരി ഉദയവൎമ്മ

തമ്പുരാനും രവിവൎമ്മതമ്പുരാനും കേരളവൎമ്മദേവന്റെ സുഹൃ‌ൽ ഗണത്തിൽ മാന്യസ്ഥാനം അൎഹിക്കുന്നവരാണ്. കവനോദയം പ്രസിദ്ധപ്പെടുത്തിയപ്പോൾ കേരളവൎമ്മദേവൻ ൧൦൬൫ മീനം ൨൧-ാംനു അവിടുത്തേക്കു ഇങ്ങനെ എഴുതുന്നു "ഭാഷാഭിവൃദ്ധിക്കായി ഭാരോരുത്തർ ഇക്കാലത്തു് ചെയ്യുവരുന്ന പരിശ്രമങ്ങളിൽ ഏറ്റവും ലോകോപകാരപ്രദങ്ങളായ പ്രാചീനഭാഷാഗ്രന്ഥങ്ങൾ പോകാതിരിക്കുന്നതിനു വേണ്ടി ഈ കവനോദയത്തെ പ്രസിദ്ധപ്പെടുത്തുന്നതിൽ അവിടുന്നു ചെയ്യുന്ന ഉത്സാഹം സൎവ്വോപരി അഭിനന്ദിക്കേണ്ടതും അവിടുത്തെ ഖ്യാതി നിലനില്ക്കുന്നതിനു മുഖ്യകാരണമായിത്തീരുന്നതുമാകുന്നു." ഉദയവൎമ്മതമ്പുരാന്റെ കൃതിയായ 'കുചശതക'ത്തെക്കുറിച്ചു് ൧൮൯൫ ഏപ്രിൽ ൪-ാംനു-ലെ മനോരമയിൽ കേരളകാളിദാസൻ ഒരു മണ്ഡനനിരൂപണം പ്രസിദ്ധപ്പെടുത്തി. അവിടുത്തെ മരണവൃത്താന്തമറിഞ്ഞപ്പോൾ ഭാരതവിലാസം മാനേജൎക്ക് ൧൦൭൧ കന്നി ൨-ാംനു കേരളവൎമ്മദേവൻ ഇങ്ങനെ എഴുതുന്നു. "ഉദയവൎമ്മ തീൎപ്പെട്ടവിവരം അറിഞ്ഞപ്പോൾ എന്റെ മനസ്സിലും തീപ്പെട്ടപോലുള്ള അനുഭവമാണുണ്ടായതു്. എന്തു ചെയ്യാം. കാലോഹി ദുരതിക്രമഃ—

> ഭൈമിനാഥക വസുന്ധരാഭുവ
> സ്വാമിയാമുദയവൎമ്മ മന്നവൻ
> ഭൂമിവാസമഹഹ ത്യജിക്കയാൽ
> നാമിരുന്നു ചൊരിയുന്നു കണ്ണുനീർ"

രവിവൎമ്മരാജാവിനെ കേരളവൎമ്മദേവൻ ആണ്ടുതോറും വൈക്കത്തുവെച്ചു് കാണുകയും സല്ലപിക്കുകയും പ്രായേണ പതിവായിരുന്നു. അവിടുത്തെ കൃതിയായ 'വിധുരവിലാപം' കേരളവൎമ്മദേവനു അയച്ചുകൊടുത്തപ്പോൾ അതിനെക്കുറിച്ചു് 'സുകുമാരപദസന്നിവേശപേശലം ചൎവ്വണാൎഹാൎത്ഥകല്പനാകമനീയം സമലങ്കാരസുന്ദരം ച സൎവ്വമേവ മമ പരമാനന്ദമുദഞ്ചയതി' എന്നു് ൧൮൯൫ മാൎച്ച് ൧൫-ാംനു പ്രശംസിച്ചുകാണുന്നു. ൧൦൭൧ കൎക്കടകം ൬-ാംനു മാതാവിന്റെ സപിണ്ഡി അടിയന്തിരത്തി

നശേഷം യാത്രചെയ്യുവാൻ സാധിക്കുമെന്നും അന്നു സഫലൽ ദർശനലാഭം ഉണ്ടാകുമെന്ന് ആശംസിക്കുന്നുവെന്നും കേരളവർമ്മദേവൻ ആ മേടമാസത്തിൽ എഴുതുന്നു. രവിവർമ്മരാജാവിന്റെ 'അന്യാപദേശശതക'ത്തെക്കുറിച്ചുള്ള കേരളവർമ്മദേവന്റെ അഭിപ്രായം—

"ശ്രീകേരളഭൂപരവിവർമ്മകവിപ്രണീത-
മന്യാപദേശശതകം കുതുകാദവേക്ഷ്യ
ജാതം ചമൽകൃതമതീവ മനോ മദീയം
തൽസാഹിതീമധുരിമാതിശയാനുഭൂത്യാ.

അന്യോക്തയഃ കവിവരൈർഗ്രഥിതാഃ പുരാണൈ-
രന്നകിലലങ്കാരരസലക്ഷ്യപദം ഭവന്തി
തൽക്കാമിമാം മനസാ ഹ രവിവർമ്മമൌലി
ഭൂപാലപോയ പദവീമധുനാധിരൂഢാം

സ്ഫുരന്നാനാഭാവൈ രചിതരസികപ്രേക്ഷകകലം
യദൽകാര്യം സൈരം യൊ വിധിയിതയാ നൃത്യതളുവ
അയമേവാലങ്കാൻ മന്യേ ശ്രവണരമണീയാനനുപമാ
നമല്പൂര്യമാസ്യസ്യ ... മണിമഞ്ജീരനിനദാൻ"

എന്നിങ്ങനെ പ്രകടിതമായിരിക്കുന്നു.

മഹാപണ്ഡിതനായ കൈക്കുളങ്ങര രാമവാരിയരെ കേരളവർമ്മദേവൻ ആദ്യമായി പരിചയപ്പെട്ടതു് ഗുരുവായൂർ ക്ഷേത്രസന്നിധിയിൽ വെച്ചാണ്. അവിടെവെച്ച് പരസ്പരബഹുമാനം സംഭാഷണമദ്ധ്യേ അങ്കുരിച്ചതു് ക്രമാനുഗതമായി വർദ്ധിച്ചുവന്നു. അന്നു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് മഹാകവിയെന്ന യശസ്സു സമ്പാദിച്ചിട്ടില്ലായിരുന്നുവെങ്കിലും അവിടുത്തെ പാണ്ഡിത്യവിലാസം രാമവാരിയരുടെ സശിരഃകമ്പമായ അഭിനന്ദനത്തിനു വിഷയമായി. പിന്നീടു കേരളപാണിനി 'വിജ്ഞാനചിന്താമണി'യിൽ—

'ഭക്താലോലാഹി കേരളന്യജ്ഞലതയോ-
രന്തരാളേ പ്രദേശേ
ഹാലയാലയധൂളീതിലകകടിതടേ
ഗാഢമോത്സുക്യശീലേ

ഉദ്ഗാഹേ ന്യൂഭ്രകാണ്ഡകമലമേചരീ
കസ്തൂരാം കൃത്തിമേചലം
സാസൂർന്നമസ്തിക ശ്രീഗ്ഗിരിവരദഹിമ്യ:
പാഹിപാഹീതി പായാൽ'

എന്നൊരു പദ്യം പ്രസിദ്ധപ്പെടുത്തുകയും ഇതിൽ വ്യാകരണപരമായ ചില അബദ്ധങ്ങളുണ്ടെന്നു് രാമവാരിയർ ആക്ഷേപിക്കയും അതിനെത്തുടൎന്നു് ഗണപതിശാസ്ത്രികളെ മുൻനിൎത്തി കേരളവൎമ്മദേവൻ മുതലായവർ ഒരു ഭാഗവും വാരിയർ തനിച്ചു് മറെറാരു ഭാഗവും നിന്നുകൊണ്ടു ഒരു വലിയ വാദകോലാഹലം നടക്കകയും ചെയ്തു. ഇരുകക്ഷികളുടേയും വ്യാകരണപാണ്ഡിത്യപ്രൌഢിയും മഹാഭാഷ്യാദികളിലുള്ള അഗാധജ്ഞാനവും വിമതഖണ്ഡനചാതുൎയ്യവും ഈ സമരംകൊണ്ടു് നല്ലപോലെ വെളിപ്പെട്ടു. കേരളവൎമ്മദേവനും രാമവാൎയ്യരുമായി ചില എഴുത്തുകുത്തുകൾ അതിൽ പിന്നീടു നടത്തിയതായി കാണുന്നു. രാമവാൎയ്യരുടെ 'വാമദേവസ്തവത്തെപ്പററി—

മയൂരച്ഛദ്മകൂട്ടാങ്കിതമധുരമധുരരസൗ
ഘോഷ്ഠ്രാവലഘൂഷ്ണമാന
സ് ശുഷ്ണീകാമമസിതാഗ്ര ഒരു കതിപിവസാ
ന്യൂവളന്ധം ഭവിഷ്ണു!
ഇത്ഥ്യൂന്നേകഥതയിൽ പ്രാപിപ്പമധുനാ
കിമധിരസ്യൂത്യ ലഭ്യം
കിം മൌനം സേവമാനം നമനമിതമുഖാ
സീനമുമംങ്കിതാമേധ

വാഗാനന്ദലഹളാവാ വാമദേവസ്തവസ്യവാ
കണ്ഠമഗ്രകഥംകാരമാരഭേ കവികന്ദരാ

യുഷ്മച്ചിസ്മയനീയ വാഗ് മയസുധാപാരമ്പരീമാധുരീ
മേതാവന്തമനേകസംകഥമനാസ്വാദ്യൈവവദാമ്യഥ
ഇത്ഥ്യാലസ്യവമാനമാ മനസി മേ ജന്യമാനാധുനാ
മന്ദാക്ഷേണ ഭവൽകൃതാതിനതിജ്ഞതാ ഹാനായനിഹ് വ്യയാതം.

അമന്ദരയമന്ദരളമണാഘൂഷ്ണമാനാഷ്ഠ്രവ
പ്രസ്യൂതചരസ്യധാരസോത്തരതരംഗരംഗാവളമഹാ:
അനസ്ത്രമവിനിസ്ത്രമസരസ ഭവഖരീവിഭ്രമ
സ്യധീജനമനോഹരോ ജയതിവാമദേവസ്തവ:'

എന്നീ അനുമോദനപത്ര്യങ്ങൾ കേരളവൎമ്മദേവൻ അയച്ചുകൊടുത്തുകാണുന്നു.

> 'മഹാന്ത്യന്യൂനതാരങ്ങൾ കലയന്തി ഗിരാരതിം
> ആലയാൽ സുമനോഗുണാമാവഹന്തുമഹോദധിം'

എന്നൊരു രഥബന്ധശ്ലോകം രാമവാര്യർ ൧൦൭൮ മീനം ൨൪-ാംനം-യിലെ മലയാളമനോരമയിൽ പ്രസിദ്ധപ്പെടുത്തുകയും മേടം ൮-ാംനം- 'ഒരു തത്വജിജ്ഞാസു' എന്ന പേരിൽ കേരളപാണിനി അതിലെ നാലാം പാദത്തെക്കുറിച്ച് ചില സന്ദേഹങ്ങൾ പുറപ്പെടുവിക്കുകയും അതിനെത്തുടൎന്നുണ്ടായ വാദത്തിൽ 'വൈദേശിക' 'കശ്ചിൽ' എന്ന പേരുകളിൽ രാമവാര്യർ മറുപടി പറയുകയുംചെയ്തു. അതിനെപ്പററി ഈ പണ്ഡിതപ്രവരന് കേരളവൎമ്മദേവൻ "അയി പണ്ഡിതപാരശവാഃ കിമനേയതഃ പരമുപകാരധോരണ്യാഃ? 'വൈദേശികഃ 'കശ്ചിൽ' ഇതി കിമാത്മാനം ത്വം കിഞ്ചിദിവ നിൎദ്ദിശസി? ആലോചനാഗോചരീകൃതചരോപി സമ്യഗവ്യക്തിതോസി മയാബുദ്ധ്യാ ബഹുമാനമൈത്രീപാത്രീകൃതശ്ച. യദിതത്രത്യോഭവാന്യഃ സഹൃദയോ മൽകൃതേഃ സ്വാച്ഛവ്വണായ പ്രഗല്ഭതേ, തൎഹ്യവശ്യം പ്രദൎശ്യതാം നാതരൈസ്യ. ശാസ്ത്രേരസികതമായ കിം പുനൎവ്വക്തവ്യം? തസ്യാഃ പ്രകടനമപ്യനന്യതേ, പരന്തു ലക്ഷ്മീദാസകൃതിതേചനൈവേത്യഭിസന്ധിഃ. കല്പദ്രുമാധ്യക്ഷ പ്രേഷിതാത്രാധ്യായീ പത്രികാ ചലദ്ഗ്വാ ആദ്യാം സംപഠ്യാന്തേഭിപ്രായം ച വിലിഖ്യ പ്രതിപ്രേഷയാമി. അന്യാപൃഥിശമെതതി സവിജ്ഞതാപൃതാം' എന്ന് എഴുതിക്കാണുന്നു. ൧൦൮൦-ൽ തിരുവനന്തപുരത്തുവെച്ചു കൂടിയ ഭാഷാപോഷിണീസഭായോഗത്തിൽ സന്നിഹിതനായിരിക്കുന്നതിന് വൎഗ്ഗീസ്സുമാപ്പിളയെക്കൊണ്ടു വാര്യരെ പ്രത്യേകം ക്ഷണിപ്പിച്ചുവെന്നുമാത്രമല്ല, അദ്ദേഹത്തെ കൂട്ടിച്ചുകൊണ്ടു പോരണമെന്ന് മാളിയമ്മാവു കത്തുവറീതിന്റെ പേൎക്ക് വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് കമ്പിയടിക്കുകയുംചെയ്തു. എന്നാൽ രാമവാര്യർ ആ സന്ദർഭത്തിൽ തൃക്കണ്ണിയൂർക്ക്

പോയിരുന്നതിനാൽ സഭയ്ക്കു വരുന്നതിന്നു സംഗതിയായില്ല. കേരളവൎമ്മദേവന്നു രാമവാൎയ്യരുടെ സൎവ്വതോമുഖമായ പാണ്ഡിത്യവിലാസത്തെപ്പററി അത്ര ബഹുമാനവും ആദരവും ഉണ്ടായിരുന്നു. ൧൦൮൫-ലെ ഭാഷാപോഷിണി സഭയുടെ അദ്ധ്യക്ഷപ്രസംഗത്തിൽ "ഇംഗ്ലണ്ടു, ഐക്യനാടുകൾ മുതലായ പരിഷ്കൃതരാജ്യങ്ങളിൽ ഗ്രന്ഥനിൎമ്മാണം ഒന്നുമാത്രം ഉപജീവനമാൎഗ്ഗമായി വെച്ചുകൊണ്ടു അതിൽ നിന്നു കുബേരന്മാരാകുന്നവൎക്കു അവസാനമില്ല. മലയാളത്തിൽ പുസ്തകമെഴുതിയാൽ എന്തു കിട്ടുമെന്നുള്ള ചോദ്യത്തിന് കഴിഞ്ഞു പോയ മഹാപണ്ഡിതനായ കൈക്കുളങ്ങര രാമവാൎയ്യരുടെ ജീവചരിത്രം ഉത്തരം പറയും" എന്ന് കേരളവൎമ്മദേവൻ പ്രസ്താവിച്ചിരിക്കുന്നു.

സംസ്കൃതഭാഷയുടെ ഉജ്ജീവനത്തിന്നായി ജീവിതം സമൎപ്പണം ചെയ്ത പണ്ഡിതരാജൻ പുന്നശ്ശേരി നീലകണ്ഠശൎമ്മയും കേരളവൎമ്മദേവന്റെ വാത്സല്യഭാജനമായിത്തീൎന്നിരുന്നു. ൧൦൬൬-ൽ കോട്ടയം കവിസമാജം മുഖാന്തിരമാണ് അവിടുന്നുമായി നേരിട്ടു പരിചയമായതു്. അതിന്നുമുമ്പു തന്നെ വിജ്ഞാനചിന്താമണിയുടെ ആവിൎഭാവകാലത്തു് നമ്പി കേരളവൎമ്മദേവന്റെ ഉദാരസഹായത്തെ അഭ്യൎത്ഥിച്ചിരുന്നു. എന്നാൽ ചില അസൌകൎയ്യങ്ങളാൽ കുറെക്കാലത്തേക്കു മുടങ്ങിക്കിടന്നശേഷം ൧൦൬൬-ൽ പൂൎവ്വാധികം പ്രാബല്യത്തോടുകൂടി ആ മാസിക രംഗപ്രവേശം ചെയ്തപ്പോൾ മാത്രമേ തിരുമനസ്സുകൊണ്ടു അതിന്നു വേണ്ടവിധം ഹസ്താവലംബം നൽകിയുള്ളു. വിജ്ഞാനചിന്താമണിയിൽ ശ്രീകുമാരതാതാചാൎയ്യരുമായി ശാകുന്തളമൊ ഉത്തരരാമചരിതമൊ നല്ലതു് എന്ന വിഷയത്തെക്കുറിച്ച് കേരളവൎമ്മദേവൻ നടത്തിയ വാദം അക്കാലത്തു പണ്ഡിതലോകത്തിൽ സുപ്രസിദ്ധമായിത്തീൎന്നിരുന്നു. അവിടുത്തെ യുക്തികളെ പന്ത്രണ്ടു പദ്യങ്ങളിലായി സൂത്രരൂപത്തിൽ സംക്ഷേപിച്ച് ശാകുന്തളത്തിന്റെ നാടകചക്രവൎത്തിത്വത്തെ അവിടുന്ന് അതിൽ സ്ഥാപിക്കുന്നു. ഗണപതി ശാസ്ത്രികളുടെ

വൃത്തിയോടും കേശവശാസ്ത്രികളുടെ പരിഭാഷയോടുംകൂടി 'ശാകുന്തള പാരമ്യ'ത്തെ ൧൦൭൦-ൽ മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശാകുന്തളത്തിന്റെ നാടകനട്ടനായകത്വത്തെ പ്രതിയോഗിയെക്കൊണ്ടു സമ്മതിപ്പിക്കുവാൻ അവിടുത്തേക്കു സാധിച്ചുവെന്നു മാത്രമല്ല, അതിൽ പിന്നീടു അവർ ഉത്തമസുഹൃത്തുക്കളായിത്തീരുകയും ചെയ്തു. വിജ്ഞാനചിന്താമണിയിൽ കേരളവർമ്മദേവൻ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഖണ്ഡകവനങ്ങളിൽ 'ദാവാനലവർണ്ണനം' ചേതോമോഹനമാണ്.

'പ്രസൃതഭീതിരമന്ദമുദഗ്രജേ
വനാന്തരേ സാന്ദ്രതമാലമേചകേ
പ്രദീപ്യമാനേ ദവാഗ്നിനാമുനാ
വിധംസ്യതേ ബാധവ ഹവ്യവാഹനഃ

എന്നുള്ളത് അതിലെ ഒരു പദ്യമാണ്. പുന്നശ്ശേരി നമ്പി 'സാഹിത്യസാരാവലി' എന്നൊരു പ്രസിദ്ധീകരണം തുടങ്ങിയപ്പോൾ—

'വിജ്ഞാനാനാം മുഖമാവഹന്ത്യവരജാ
വിജ്ഞാനചിന്താമണേ
രജ്ഞാനാം വിവിധോപദേശ വചനൈ
രജ്ഞാനമുച്ഛിന്ദതീ
സാഹിത്യാമൃതവാരിരാശിലഹരീ
ലീലാസ്ഥലേ ചാന്തതാം
'കസാഹിത്യായ ചിരാശിഷം വിജയതാം
സാഹിത്യസാരാവലീ'

എന്നൊരു സമസ്യാപൂരണം വിജ്ഞാനചിന്താമണിക്കു അയച്ചുകൊടുത്തു. ൧൦൭൦ ധനു ൧൪-ാംനു- കേരളവർമ്മദേവൻ—

'നിത്യം കൃത്യപരമ്പരാഭിരപരിത്യാജ്യാഭിരത്യാകുലഃ
സത്യം വച്മി ന പാരയാമ്യഭിമതേഷ്വപ്യേഷു യോക്തും മനഃ
ത്വന്മിത്രസ്മൃത ഏവ കേവലമഹം വിജ്ഞാന ചിന്താമണിഃ
കിം മന്നും മമ ഹന്ത സംപ്രതി കിമപ്യേതത്തു സംപ്രേഷ്യതേ.

എന്നൊരു പദ്യം നമ്പിക്കു അയച്ചുകാണുന്നു. ൧൦൭൦ കർക്കടകം ൧-ാംനു- കേരളകാളിദാസൻ—

'ശോകോപി ശ്ലോകത്വം സഹൃദയഹൃദയ
    ഗ്രന്ഥപീയൂഷധാരാ—
സ്രാഗ് ഭാരത്യാ ഗ്രാഹ്യമാനേ പ്രതിഫലനവശാൽ
    പ്രാപ്യ നിർധൂതശോകഃ ശ്ലോകൈഃ
ഖണ്ഡഃഖണ്ഡാന്ധതാരാംശാവിവ വിപരിണമ
    ന്നംശുരാശിഃ ഖരാംശോഃ
പ്രീതിം പുഷ്ണാതി ലോകാതിഗവിഷയവിഭാ
    വാനുഭാവപ്രഭാവാൽ'

'പ്രാണേശ്വരീ ശ്രീപുരവാസമുക്താ
ശോകാനലോ മേ കഥമസ്തു ശാന്തിം
തഥാപി വിജ്ഞാനസംവിഭക്ത
ജ്ഞാനാലോകലാഭപ്രാപ്യ സമീലതീവ'

എന്നൊരു എഴുത്ത് നമ്പീശനെഴുതി. കേരളവർമ്മദേവനും നമ്പി അവർകളും തമ്മിൽ തിരുമനസ്സിലെ ചരമത്തോടടുത്തു വരെ പലപ്പോഴും പരസ്പരം എഴുത്തുകൾ അയക്കാറുണ്ടായിരുന്നു. പണ്ഡിതപ്രവരനായ പൂന്തോട്ടത്തെപ്പറ്റി അവിടത്തേക്കുണ്ടായിരുന്ന ആദരവിനും ഗൌരവബുദ്ധിക്കും അളവില്ലായിരുന്നു. വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു വിജ്ഞാനചിന്താമണിയിൽ അവസാനമായി പ്രസിദ്ധപ്പെടുത്തിയ ലേഖനം ശുകസന്ദേശത്തെപ്പറ്റിയുള്ള അവിടത്തെ നിരൂപണമാണ്. നമ്പിയുമായുള്ള സൌഹാർദ്ദം ആരംഭകാലം മുതൽ അവസാനം വരെ ഒരേനിലയിൽ അഭംഗുരമായി വർത്തിച്ചിരുന്നതായി കാണുന്നു.

കൊട്ടാരത്തിൽ ശങ്കുണ്ണിയവർകൾ മനോരമയുടെ ആവിർഭാവകാലം മുതല്ക്കു അവിടത്തെ ആശ്രിതനായിരുന്നു. വർഗ്ഗീസ് മാപ്പിളയുടെ വലങ്കൈയായി നിന്നു മനോരമയുടെ പുരോഗതിക്ക അശ്രാന്തപരിശ്രമം ചെയ്ത ഈ കവിതിലകൻ ആണ്ടുതോറും തിരുവനന്തപുരത്തു വരികയും വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ മുഖം കാണിക്കയും ഓരോ പാരിതോഷികങ്ങൾ സ്വീകരിക്കുകയും പതിവായിരുന്നു. ഫെബ്രുവരി 20-ാംനു ശങ്കുണ്ണിയുടെ പേർക്കു ഒരു പാരിതോഷികത്തോടുകൂടി—

ഏന്തോ മത്സ്യാരിയാകും ക്ഷിതിപതിമണിതൻ
ഷഷ്ട്യബ്ദോത്സവത്തിൽ
സന്തോഷംകൊണ്ടു താൻ തോന്നുവതുമെഴുതിയോൻ
ഏട്ട്ശതം സംസ്കൃതത്തിൽ
ഹന്തോത്സാഹത്താലന്യാദൃശകവിതയെഴു
തുന്നോരു ശങ്കുണ്ണിയിപ്പോൾ
സന്തോഷമോടിച്ചീടുംമട്ടു വിപരിണമി
പ്പിച്ചതെന്നിഷ്ടംപോലായ്'

എന്നൊരു അനുമോദനവും അയച്ചുകാണുന്നു. ശങ്കുണ്ണിയെപ്പററി അവിടുത്തേക്കു വളരെ വാത്സല്യവും കവിതയുടെ പാകവിശേഷത്തെക്കുറിച്ച് അഭിനന്ദനവും എഴുത്തുകളിൽ നല്ലപോലെ സ്പഷ്ടീകരിച്ചുകാണുന്നുണ്ട്. തിരുമനസ്സിലെ ഷഷ്ടിപൂർത്തിയാഘോഷിച്ച അവസരത്തിൽ 'കേരളവർമ്മശതകം' അടിയറവെച്ചപ്പോൾ 'നിങ്ങളുടെ മദ്വിഷയകമായ ശതകം മുഴുവനും വായിച്ചു. അത്യന്തസിദ്ധമായി നിങ്ങളുടെ കവിതയ്ക്കുള്ള മാധുര്യം ഈ കൃതിയിലും നിർഭരമായിരിക്കുന്നു. എൻെറ ഇതുവരെയുള്ള ജീവിതകഥയെ ഇതുപോലെ സമഗ്രമായും ഏറ്റവും സംക്ഷേപമായും വാസ്തവമായും മററാരും വിവരിച്ചിട്ടുള്ളതായി തോന്നുന്നില്ല' എന്ന് അവിടുന്ന് എഴുതി അയച്ചു. അവിടുത്തെ അനന്യസുലഭമായ അഭിനന്ദത്തിനും വാത്സല്യത്തിനും പാത്രമായ ശങ്കുണ്ണിക്കു വേണ്ടി 'കേരളചിന്താമണി' പത്രാധിപരുമായി അവിടുന്ന് അല്പം രസക്ഷയത്തിലായി. ശങ്കുണ്ണിയുടെ കവിതയിലെ നിരർത്ഥപദബാഹുല്യത്തെ ആക്ഷേപിച്ച് മൂർക്കോത്തു കുമാരനവർകൾ കേരളചിന്താമണിയിൽ പത്രാധിപക്കുറിപ്പായി ചിലതെല്ലാം പ്രസ്താവിച്ചപ്പോൾ അവിടുന്ന് അതിൻെറ ഉടമസ്ഥൻെറ പേർക്ക് വൃ. കം. ൧൦൭൭-ാമാണ്ട് "മേലാൽ ഈ മാസിക ഇന്നത്തെ പത്രാധിപർ നടത്തുന്ന കാലത്തോളം ഇവിടെ അയയ്ക്കാതിരിപ്പാൻ അപേക്ഷിക്കുന്നു. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ കവിതാഗുണത്തെ ഉചിതമായി അഭിനന്ദിച്ചതിൽ പത്രാധിപർ ചൊടിച്ചതു പോലെ നിഷ്കാരണമായി ശങ്കുണ്ണിയുടെ കവിതയിൽ ദോഷമുണ്ടെന്നു പറഞ്ഞു ആക്ഷേപി

ച്ചതിൽ എനിക്കും അമൎഷം തോന്നാതിരിക്കയില്ല. പത്രാധിപർ നിരൎത്ഥകങ്ങളാണെന്നു പറഞ്ഞിട്ടുള്ള ശങ്കുണ്ണിയുടെ പ്രയോഗങ്ങളെല്ലാം സാൎത്ഥങ്ങളാണെന്നു സാധിക്കുവാൻ ഒരു പ്രയാസവുമില്ല. പക്ഷേ പത്രാധിപരുമായി കവിതാവിഷയമായ അഭിപ്രായഭേദത്തിൽ ഞാൻ വാദിക്കാൻ പുറപ്പെടുന്നതു് എനിക്കു ശ്ലാഘാവഹമല്ലെന്നാണു് എന്റെ വിചാരം. 'കേരളവൎമ്മീയം' എന്നയാൾ നാമകരണം ചെയ്തിട്ടുള്ള ദോഷത്തിൽ നിന്നും ചില പ്രയോജനങ്ങൾ അയാളും പററീട്ടുണ്ടായിരിക്കും" എന്നു എഴുതിയിരിക്കുന്നു. ഐതിഹ്യങ്ങളുടെ ജംഗമനിഘണ്ടുവെന്നു പറയാവുന്ന ശങ്കുണ്ണി ഐതിഹ്യമാല പ്രസിദ്ധപ്പെടുത്തിയപ്പോൾ അവിടുന്നു പ്രത്യേകം അനുമോദിച്ചു് അഭിപ്രായപ്രകടനം ചെയ്തു. അവിടുത്തെ ചരമകാലം വരെ ശങ്കുണ്ണിയോടു പ്രത്യേക വാത്സല്യവും സൌഹാൎദ്ദവും അവിടുന്നു് പ്രദൎശിപ്പിച്ചിരുന്നു.

ഉത്തരരാമചരിതപരിഭാഷകനായ ചാത്തുക്കുട്ടി മന്നാടിയാർ തിരുമനസ്സിലെ ഒരു സ്നേഹിതനായിരുന്നു. അവർ തമ്മിൽ ഒരിക്കലേ അഭിമുഖദൎശനവും സംഭാഷണവും ഉണ്ടായിട്ടുള്ളുവെന്നു ൮൭ മിഥുനം ൨൭-ാംനു- മന്നാടിയാർ വായനശാലാകാൎയ്യദൎശിക്കു കേരളവൎമ്മദേവൻ അയച്ച എഴുത്തിലെ 'തൃശ്ശൂരിൽവെച്ചു് ഒരു ദിവസം കുറെ നേരം കണ്ടു സംസാരിക്കാൻ മാത്രം ഇടയായ ആ വാസനാകവിയുടെ മുഖച്ഛായ എന്റെ മനസ്സിൽ മാഞ്ഞുപോകാത്ത വിധത്തിൽ പതിഞ്ഞിട്ടുണ്ടു്' എന്നു പ്രസ്താവത്തിൽ നിന്നും വ്യക്തമാണു്. ആ വായനശാലയ്ക്കു—

'ചാത്തുക്കുട്ടിമന്നിഷ്കവിമണിയാം
  മന്നാടിയാർ തന്റെ പേ
രോടുള്ളുള്ളിൽ ബഹുമാനമോടു മഹിതോ
  ത്സാഹം മഹാന്മാർ ചിലർ
പേരിട്ടും വായന സംസ്കൃതാദ്ധ്യയനമീ
  സ്സാദ്ധ്യങ്ങൾ രണ്ടിന്നുമായ്
ചേർത്തുണ്ടാക്കിയ മന്ദിരത്തിനു ലഭി
  ക്കട്ടെ സദാ മംഗളം'

എന്നൊരു പത്രം ൧൦൭൭ ജൂൺ ൨-ാംനു- അവിടന്ന് അയച്ചു കാണുന്നു. കേരളവൎമ്മദേവന്റെ അതിഥിയായി മന്നാടിയാർ തിരുവനന്തപുരത്തു വന്ന് ഒരു ദിവസം കഴിച്ചിട്ടുണ്ടെന്നും മന്നാടിയാർ ശാകുന്തളം സംഗീതനാടകമായി പ്രസിദ്ധീകരിക്കാനുദ്ദേശിക്കുന്ന വിവരം കേരളവൎമ്മദേവൻ അറിഞ്ഞയുടനെ പരിഭ്രാന്തചിത്തനായി അതു പുറത്താകുന്ന പക്ഷം അവിടന്ന് തുടങ്ങിയിരിക്കുന്ന പരിശ്രമം ഫലവത്താകാതെയിരിക്കുമെന്ന് ഭയപ്പെട്ട് അതിൽ നിന്ന് പിന്മാറണമെന്ന് മന്നാടിയാരോടു ആവശ്യപ്പെട്ടുവെന്നും മറ്റും ചിലർ പറഞ്ഞിട്ടുള്ളതിന് എന്തു ടിസ്ഥാനമാണെന്നറിയുന്നില്ല. കേരളവൎമ്മദേവൻ ൧൦൬൯ മകരത്തിൽ ശാകുന്തളവിവൎത്തനം ആരംഭിക്കുകയും ൧൦൭൪-ൽ പുസ്തകമായി അതു് പ്രസിദ്ധീകരിക്കയും ചെയ്തു. മനോരമ പുറപ്പെട്ടതിന്റെ ശേഷമേ മന്നാടിയാരുടെ കവിതാവിലാസം ലോകം അറിഞ്ഞു തുടങ്ങിയുള്ളു. തൃശ്ശൂരിൽ ആദ്യമായി നാടകാഭ്യസനത്തിൽ ആസക്തിയുണ്ടായതും ചില ഭാഷാനാടകങ്ങൾ ആവിർഭവിച്ചതും രാമഞ്ചിറ അച്യുതമേനവൻ സംഗീതനൈഷധം നിൎമ്മിച്ചതിന്റേയും നടതിലകമായ തിരുവട്ടാർ നാരായണപിള്ള ശാകുന്തളാഭിനയവും കൊണ്ട് ദിഗ്വിജയത്തിനായി തൃശ്ശൂരിൽ ചെന്നതിന്റേയും ശേഷമാണെന്ന് സുപ്രസിദ്ധമാണല്ലോ. ചാത്തുക്കുട്ടി മന്നാടിയാർ സംഗീതശാകുന്തളം എഴുതുവാനാരംഭിച്ചതു് മുഴുമിപ്പിക്കുവാനിടയാകാഞ്ഞതു് അദ്ദേഹം അകാലചരമഗതിയെ പ്രാപിച്ചതുകൊണ്ടാണ്. എന്നാൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനും കൊച്ചുണ്ണിത്തമ്പുരാനും ശാകുന്തളത്തിന്റെ ഓരോ തർജ്ജിമകൾ ചെയ്തിരുന്നുവെന്നും കേരളവൎമ്മദേവനെക്കുറിച്ചുള്ള ഭക്തിബഹുമാനങ്ങളാൽ പ്രസിദ്ധീകരിക്കാതിരുന്നുവെന്നും കേട്ടിട്ടുണ്ടുതാനും.

മഹാകവി പന്തളം കേരളവൎമ്മതമ്പുരാൻ കേരളകാളിദാസന്റെ മറെറാരു സുഹൃത്തായിരുന്നു. ആണ്ടുതോറും പൂജയെടുപ്പിന് തിരുവനന്തപുരത്തു വരുന്ന സന്ദർഭത്തിൽ കേ

രളവർമ്മദേവനെ ചെന്നു കാണുകയും സാഹിത്യസല്ലാപത്തിൽ പങ്കെടുക്കുകയും അവിടുത്തേക്കു പതിവായിരുന്നു. 'കവനകൌമുദി'യുടെ ആരംഭകാലത്തു് പന്തളത്തുതമ്പുരാന്റെ നിർബ്ബന്ധപൂർവ്വമായ അപേക്ഷപ്രകാരം ചിലപ്പോഴൊക്കെ പദ്യ-സംഭാവനംകൊണ്ടു് കേരളവർമ്മദേവൻ അതിനെ താലോലിച്ചിട്ടുണ്ടു്. വ്യം വൃശ്ചികം ൨൬-ാംനു- കേരളവർമ്മദേവൻ "അസ്മാദൃശ ജനാനന്ദഹേതുഃ കവനകൌമുദീതാവദേതാദൃശീ ഭവദ്ഭ്യഃ ഏവ സർവ്വജ്ഞവചനംസേഭ്യഃ കലാനിധിഭ്യ ഉദയമർഹതി. സേയം പ്രത്യഗ്രപ്രകാരാനവകവനമയീ പത്രികാ മനോ സജാതീയാ സപദി ചിരഭാവിനീഷു ജ്യൈഷ്ഠ്യമവശ്യം വക്ഷ്യതി. സമ്പ്രതി സമഗ്രഗുണായാമസ്യാമിച്ഛന്നപി നിവേശനയോഗ്യാന്യ പദ്യാനി രചയിതുമവസരം ന ലഭേ." എന്നും മററും എഴുതിക്കാണുന്നു. ആ ധനു ൧൦-ാംനു—

'സാമസ്ത്യമോടിഹ തമസ്സു ഹരിച്ചുതിങ്ക
സാമന്ത്യമാർന്നൊരു കരക്കോനിൽ നിന്നുദിതം
ശോഭതയിലം കവനകൌമുദിയായ് ചമഞ്ഞു
ഭൂമണ്ഡലേ തെളിവിനോടു വിളങ്ങിടുന്നു

പദ്യമയ പത്രമനവദ്യമതി മോദം
ഹൃദ്യതരമാക്കി മമ ഹൃദ്യധികചിത്രം
വിദ്യയുടെ വല്പനതിലുദ്യമിതമാക്കി
ഉദ്യകവിവർഗ്ഗകലമേചഹതിഹർഷം.
കവിതയിൽ കൃത കൌതുകരകമലൂകം
പ്രവിതതം വിരചിച്ചു വിപശ്ചിതാം
അവിതഥപ്രഥയാ കവികൌമുദീ
ഭുവി തമോപഹയായ് വിലസീടണം

ചേതനാവലയാതരംഗമരന്ത വി-
ഖ്യാതനായ കവിയാൽ പ്രവർത്തിതാ
ഖ്യാതനാ കവനകൌമുദീ ചിരം
ഭൂതനാഥകൃപയാഭിവർദ്ധതാം.'

എന്നിങ്ങനെയുള്ള മംഗളാശംസാപദ്യങ്ങൾ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു അയച്ചു കൊടുത്തു. പന്തളത്തു തമ്പുരാന്ന് ഭാരതവിലാസം സഭവകയായി നടന്ന കവിതാപരീ

ക്ഷയിൽ വിജയസംഭാവന ലഭിച്ചതിൽ അനുമോദിച്ച് വൃ മിഥുനം ൯-ാംനു അയച്ച എഴുത്തിൽ 'ആധുനിക ഭാഷാകവികളിൽ നിങ്ങൾ രണ്ടുപേരും തന്നെയാണ് പ്രഥമഗണനീയന്മാരായിരിക്കുന്നതെന്നാണ് എന്റെ പക്ഷം. രഘുവംശചരിതം സമാപ്തമായ വിവരം അറിഞ്ഞു സന്തോഷിക്കുന്നു. മുഴുവനും നോക്കാം' എന്ന് പ്രസ്താവിച്ചിരിക്കുന്നു. അവാച്യമായ പ്രേമനിർഭരത്താൽ ബദ്ധരായ മഹാകവി ഉള്ളൂരും പന്തളത്തു തമ്പുരാനും ഒന്നിച്ചാണ് പലപ്പോഴും കേരളവൎമ്മദേവനെ സന്ദർശിച്ചിരുന്നതു്. വൃ തുലാം ൨൨-ാംനു കേരളവൎമ്മദേവൻ അവിടുത്തേക്കു ഇങ്ങനെ എഴുതുന്നു 'മഹാരാജാവിനു സമൎപ്പിച്ച ശതകം ഉത്തമഖണ്ഡകാവ്യമായി ഒരു കാലത്തു് അത്യന്തം പ്രസിദ്ധിയെ പ്രാപിക്കുന്നതാണ്. അതിന്റെ മാഹാത്മ്യമറിവാൻ ശക്തിയുള്ളവരല്ലാതെ അതിനെ അനുമോദിക്കുകയോ ഉചിതമായ പാരിതോഷികത്തെ നൽകുകയോ ചെയ്യുന്നതെങ്ങനെയാണ്? കേരളസഞ്ചാരിയിൽ ദ്വി പ്രാസത്തെക്കുറിച്ചു 'കെ.പി' എന്ന പേരിൽ അവിടുന്ന് എഴുതിയിരുന്നതു് എതിർവാദിക്കു കണക്കിനു കൊണ്ടിട്ടുണ്ട്. എന്നിട്ടും ലജ്ജയില്ലാതെ അടുത്ത ലക്കത്തിലോ മറ്റോ ഒരു ചെറിയ ലേഖനം എഴുതിയിരുന്നതിനെക്കുറിച്ച് നേരിട്ടു ഞാൻ കേശവപിള്ളയോട്, അവിടുത്തെ ലേഖനത്തിൽ കാൎയ്യം നല്ലവണ്ണം നിർല്ലോഠനം ചെയ്തിട്ടുള്ള സ്ഥിതിക്കു, ഇങ്ങനെ എഴുതിപ്പിടിച്ചതു് നന്നായില്ലെന്നു പറയുകയുണ്ടായി.' ഞ്ഞ മകരം ൨൬-ാംനു രഘുവംശചരിതം പരിശോധിച്ചു കഴിഞ്ഞ ശേഷം അവിടുന്ന് അഭിപ്രായം പ്രകടിപ്പിച്ചു കാണുന്നു.

മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അവർകൾ കേരളവൎമ്മദേവന്റെ ആശ്രിതപ്രധാനിയും അതിവാത്സല്യപാത്രവുമായിരുന്നുവെന്നു മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഉമാകേരളത്തിന്റെ സൎവ്വാംഗരമണീയമായ അവതാരികയിൽ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് അവരുടെ പരസ്പര

ബന്ധത്തെക്കുറിച്ചു് ഉപന്യസിച്ചിട്ടുണ്ടു്. മി. പരമേശ്വരയ്യരുടെ പടിപടിയായുള്ള സകല അഭ്യുദയത്തിനും ഏറെക്കുറെ കാരണഭൂതൻ സൌജന്യനിധിയായിരുന്ന അവിടുന്നായിരുന്നുവെന്നു് അദ്ദേഹം തന്നെ പലപ്പോഴും നന്ദിപൂർവ്വം സമ്മതിച്ചിട്ടുള്ളതും അവിടുത്തെ ഡയറി, എഴുത്തുകൾ എന്നിവയിൽ നിന്നു് സുവ്യക്തമാകുന്നതും ആണു്—

'മലകടിമുതലാല താനതു സൽക്കാവ്യവൃത്തിൻ
കലമധുരവചസ്സിൽ കൌതുകാധിക്യമാണും.
നലമൊടു സുധീരയവൻ നവ്യസാഹിത്യതന്ത്രം
പലതുമതിശയമെന്നപ്പാഠനം ചെയ്തുപോന്നു;

ക്ഷിതിയിലപരവിധം താനീ നിലയ്ക്കൊക്കെയത്തു
ന്നതിനു വരദനാകും ദൈവമവൻ നിതാന്തം
മതി മമ മഹനീയൻ മാതൃകാമർത്ത്യനാമെ
പ്രതിവിനമനുകരിപ്പാൻ പ്രാരമാശിച്ചിടുന്നു'

ലോകയാത്രയിൽ മഹാകവി ഉള്ളൂരിനുണ്ടായിട്ടുള്ള വിജയങ്ങളിൽ സർവ്വോപരി അമൂല്യങ്ങളായി അദ്ദേഹം ഗണിക്കുന്നതു് രണ്ടുമാത്രമാണു്. 'ഒന്നു്, ഭാഷാസാഹിത്യചക്രവർത്തിയായ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു എന്റെ പേരിലുണ്ടായിരുന്ന പിതൃനിർവ്വിശേഷമായ വാത്സല്യം; രണ്ടു്, മഹാകവി പന്തളത്തു കേരളവർമ്മത്തമ്പുരാന് എന്റെ പേരിലുണ്ടായിരുന്ന ഏകോദരസഹോദരനിർവ്വിശേഷമായ സൌഹാർദ്ദം' എന്നു് ഒരിക്കൽ അദ്ദേഹം പ്രസ്താവിക്കുന്നു. മി. പരമേശ്വരയ്യരെപ്പററി അവിടുത്തേക്കുണ്ടായിരുന്ന പ്രതിപത്തിയും ആദരവും അദ്ദേഹത്തിനയച്ചിട്ടുള്ള എഴുത്തുകളിൽ സ്ഫടികം പോലെ തെളിഞ്ഞുകാണുന്നുണ്ടു്. മി. പരമേശ്വരയ്യരുടെ പാണ്ഡിത്യവും കവിതാവാസനയും സ്വഭാവഗുണവും മററും തിരുമനസ്സിലെ എത്രമാത്രം സന്തോഷിപ്പിച്ചുവെന്നു് പരിച്ഛേദിക്കുവാൻ പ്രയാസമാണു്. 'നിങ്ങളുടെ അസാമാന്യമായ പാണ്ഡിത്യത്തെക്കുറിച്ചു് അസൂയകൊണ്ടുമാത്രം നിരപരാധിയായ നിങ്ങളെ ആഭാസമായി ശകാരിക്കുകയും നിങ്ങളിൽ അത്യന്തം അവാസ്തവമാ

യദോഷത്തെ ആരോപിക്കുകയും ചെയ്ത ആളിന്റെ പ്രമാദങ്ങളെ നിർദ്ദാക്ഷിണ്യമായി ആക്ഷേപിച്ച് ഖണ്ഡനം ചെയ്യാതെ ഇത്രയും നയമായും യാതൊരു അസഭ്യവാക്കും പ്രയോഗിക്കാതെയും ഈ ലേഖനമെഴുതിയ നിങ്ങളുടെ മഹാമനസ്കതയെ ഞാൻ സവിസ്മയം അഭിനന്ദിക്കുന്നു' എന്നു് ഒരവസരത്തിൽ കേരളവർമ്മദേവൻ എഴുതുന്നു. 'ഇത്രയും ശബ്ദഭംഗിയുടെ പൌഷ്കല്യത്തോടുകൂടി ഭാഷാകവിത എഴുതാൻ നിങ്ങളല്ലാതെ മററാരാളാൽ സാധിക്കുന്നതല്ലെന്നു് ശതകൃത്വഃ ഞാൻ ശപഥം ചെയ്യുന്നു;' 'ഈ ശ്ലാഘയ്ക്കെല്ലാം കാരണഭൂതനായ നിങ്ങളുടെ പേരിൽ എനിക്കുള്ള സ്നേഹപ്രീതിബഹുമാനപൌഷ്കല്യത്തെ നിങ്ങൾ ഊഹിച്ചുകൊള്ളുമല്ലോ'; എന്നീ അവിടത്തെ എഴുത്തുകളിൽനിന്നുള്ള ഉദ്ധാരണങ്ങൾ മി. പരമേശ്വരയ്യരുടെ പേർക്ക് അവിടത്തേയ്ക്കുണ്ടായിരുന്ന വാത്സല്യബഹുമാനാദരങ്ങളെ വ്യക്തമാക്കുന്നുണ്ട്. മയൂരസന്ദേശകാവ്യം മഹാകവി ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയതു് ആർ. സി. ഡത്തു് മുതലായ മഹാനുഭാവന്മാരുടെ അഭിനന്ദനത്തിനു പാത്രമാകുകയും മലയാളമറിയാൻ വയ്യാത്തവരുടെ ഇടയിൽ കേരളവർമ്മദേവന്റെ വിഖ്യാതി പരക്കുവാൻ ഏറെക്കുറെ കാരണമാകുകയും ചെയ്തതിനെപ്പററി 'അമൂല്യമായ നിങ്ങളുടെ സാഹിത്യസാഹ്യംമൂലം എനിക്കു എത്രമാത്രം ഖ്യാതി സിദ്ധിച്ചിട്ടുണ്ടെന്നുള്ളതു് ഇതിൽ സ്പഷ്ടമായി കാണാം' എന്നു് കേരളവർമ്മദേവൻ ഡത്തിന്റെ അനുമോദനകത്തു് ഉള്ളൂരിനു് കാണുവാൻ അയച്ചുകൊടുത്തപ്പോൾ എഴുതിക്കാണുന്നു.

മഹാകവി വള്ളത്തോൾ നാരായണമേനവൻ അവർകൾ കേരളവർമ്മദേവന്റെ വാത്സല്യത്തിനു പാത്രമായ ഒരു സുഹൃത്തായിരുന്നുവെന്നു് അദ്ദേഹത്തിന്റെ പേർക്കു് അവിടുന്നു് അയച്ചിട്ടുള്ള എഴുത്തുകളിൽ നിന്നും സുസ്പഷ്ടമാകുന്നുണ്ട്. നാരായണമേനവൻ 'കേരളകല്പദ്രുമം' അച്ചുക്കൂടത്തിലെ മാനേജരായിരിക്കുന്നതിനെക്കുറിച്ച്—

'പേരാർന്ന കേരളസുകൃതദ്രുമമായ വിദ്വാ-
ന്മാരാവതംസമതിനിഷ്കളകീർത്തിയായോ
സാരാശയൻ സകലസമ്മതനായ മേനോൻ
നാരായണന്റെ ചരണത്തിലുയർന്നിടട്ടെ.

വള്ളത്തോളുമതും വഹിപ്പതുണ്ണനാം നാരായണൻ സൂരിതാ-
നുള്ളത്തിൽ പ്രതിപത്തിയോടു കരണാധ്യക്ഷതാ മിന്നലുംയാൾ
കള്ളത്തള്ളലകന്ന കല്പമതികൾക്കെല്ലാർക്കുമുല്ലാസമോടം
ഒത്തോള്ളത്തകബഹിമാം വിളങ്ങുമിവികളെക്കല്ലാർന്ന കല്പദ്രുമം'

എന്നു രണ്ടു പദ്യങ്ങൾ ൧൦൯൫ കന്നി ൧൦-ാംനു- ടെവിൽ കുഞ്ഞി
കൃഷ്ണമേനവന്റെ അപേക്ഷപ്രകാരം അയച്ചു കൊടുത്തു കാ
ണുന്നു. 'ഉന്മത്തരാഘവം' പ്രേക്ഷണകം തിരുമനസ്സിലേക്കു
അയച്ചുകൊടുത്തപ്പോൾ 'ഇതിലെ രസപുഷ്ടി അന്യാദൃശിയാ
യിരിക്കുന്നു. ഇതിനെ വായിക്കുന്ന സഹൃദയന്മാർക്കു അമൃതാ
സ്വാദപ്രായമായിരിക്കുമെന്നുള്ളതിനു സംശയമില്ല. ദ്വി. പ്രാ
സത്തെക്കുറിച്ചുള്ള വാദത്തിൽ ഞാൻ കൂടി ചാടിവീഴണോ എ
ന്നുള്ള ശങ്ക തീരാത്തതിനാലാണ് ഉപന്യാസം കുറിച്ചുവെച്ചി
ട്ടുള്ളത് പ്രസിദ്ധപ്പെടുത്താത്തത്. നിങ്ങളെപ്പോലെയുള്ള
അതിവാസനക്കാരായ നല്ല കവികളെല്ലാം എന്റെ പ്രാസരീ
തിയെ അനുവദിച്ചുതന്നെ കവിതയുണ്ടാക്കിക്കാണുന്നതു കൊ
ണ്ടും ഈ വാദത്തിൽ ഞാൻ ചേരേണ്ട ആവശ്യമുണ്ടോ എന്നു
വളരെ സംശയിക്കുന്നു' എന്ന് പ്രസ്താവിക്കുന്നു. മഹാകവിക്കു
ബാധിര്യം വന്നുചേർന്ന അദൃഷ്ടത്തെക്കുറിച്ച് അവിടുന്ന് സമ
താപം പ്രകടിപ്പിച്ച് ൧൦൯൭ കുംഭം ൧൦-ാംനു- ഇങ്ങനെ എഴുതു
ന്നു 'വേദനയോടു കൂടാത്ത ബാധിര്യത്തെ ആശാസ്യമായിട്ടാ
ണ് ഞാൻ ഗണിക്കുന്നതു്. ദുർഭാഷണങ്ങൾ കേൾക്കാതിരിക്കു
വാൻ അതൊരു മാർഗ്ഗവുമാണല്ലോ.' വള്ളത്തോളിന്റെ ഏ
തോ കൃതിയെപ്പറ്റി 'ലക്ഷ്മീഭായി' മാസികയിൽ കർക്കശമായ
നിരൂപണം പ്രത്യക്ഷപ്പെട്ടപ്പോൾ അതിനെക്കുറിച്ച് അവിടു
ത്തെ അഭിപ്രായം വിജ്ഞാപനം ചെയ്യണമെന്ന് വള്ളത്തോൾ
അപേക്ഷിക്കുകയും അതിനു് 'എന്റെ പ്രിയതമയുടെ നാമധേ

യത്തിൽ നടത്തുന്ന മാസികയെക്കുറിച്ചല്ലാതെ തൽപ്രവൎത്തക
ന്മാരുടെ ദുസ്സാമൎത്ഥ്യത്തെപ്പററി എനിക്കു ഒട്ടും ഗൌരവബുദ്ധി
യില്ല. ആ പുസ്തകം അഭിപ്രായത്തിനായി എന്റെ അടുക്കൽ
വരട്ടെ; വേണ്ടതുപോലെ ചെയ്തുകൊള്ളാം' എന്നു് ധൈൎയ്യ
പ്പെടുത്തുകയും ചെയ്തു. വാല്മീകിരാമായണതൎജ്ജമയെ
ചിലർ അധിക്ഷേപിക്കുവാൻ പുറപ്പെട്ടപ്പോൾ അവിടുന്നു്
ആ സംരംഭം അസൂയാവിജൃംഭിതമാണെന്നു് സ്വാഭിപ്രായം രേ
ഖപ്പെടുത്തി അതിനെ ശമിപ്പിച്ചുവെന്നും പ്രസ്താവ്യമാണു്.
ചിത്രയോഗമഹാകാവ്യം കേരളവൎമ്മദേവന്റെ സനിഷ്കൎഷമാ
യ പരിശോധനയ്ക്കു വിധേയമായശേഷമാണു പുറത്തുവന്നതെ
ന്നുള്ളതു് സ്മരണീയമാണു്. 'നിങ്ങളുടെ നൂതന മഹാകാവ്യം
രഘുവംശചരിത്രത്തിനും ഉമാകേരളത്തിനും കിടപിടിച്ചു നി
ല്ക്കുമെന്നുള്ളതിനു സംശയമില്ല. പ്രാസമുപേക്ഷിക്കാതെ തന്നെ
അൎത്ഥകല്പനയ്ക്കു വേണ്ടുവോളം പുഷ്ടിയും അലങ്കാരബാഹുല്യ
വും ചേൎത്തു് കാവ്യനിൎമ്മാണത്തിൽ നിങ്ങൾ ഒട്ടും പിൻവാങ്ങു
ന്ന ആളല്ലെന്നു് എനിക്കു ദൃഢമായ വിശ്വാസമുണ്ടു്. എങ്ങ
നെയായാലും നിങ്ങളുടെ പുതിയ മഹാകാവ്യം പുറത്തുവന്നു
കാണുന്നതിന് ഞാൻ ഏററവും ഉൽക്കണ്ഠിതനായിരിക്കുന്നു'
എന്നു് ൮൮ തുലാം ൨൭-ാംനു- കേരളവൎമ്മദേവൻ എഴുതുന്നു.
ഇങ്ങനെ അവിടത്തെ പ്രത്യേക വാത്സല്യത്തിനും സൌജന്യ
ബുദ്ധിക്കും പാത്രമായിരുന്ന മഹാകവി വള്ളത്തോൾ, 'കേരള
കാളിദാസപ്പട്ടം' കേരളവൎമ്മദേവനിൽ നിന്നും പിരിച്ചു ത
ന്റെ തലയിൽ കയററുവാൻ അപകപടമതികളായ ചില യുവ
സാഹസികന്മാർ ഒരുമ്പെട്ടപ്പോൾ വിസമ്മതിക്കുവാനുള്ള വി
വേകം പ്രദൎശിപ്പിച്ചു. 'ഞാൻ നിങ്ങളുടെ ആത്മസാക്ഷിയാ
യ പ്രതിപത്തിവിശേഷത്തെയാണു് സൎവ്വോപരി വില മതിക്കു
ന്നതു്' എന്നു് ൮൮ കുംഭം ൧൦-ാംനു- അവിടുന്നു് എഴുതി അയ
ച്ചു കാണുന്നു. ആയിടയ്ക്കു പുറപ്പെട്ട ശാകുന്തളം പുതിയ പ
തിപ്പിനെക്കുറിച്ചുണ്ടായ വാദപ്രതിവാദത്തെപ്പററി വൃന്ദ മക

൧൦ ൨൪-ാം തീയതി വള്ളത്തോൾ അദ്ദേഹത്തിന്റെ അന്നത്തെ അഭിപ്രായം അവിടത്തേക്ക് എഴുതി അയച്ചു.

സാഹിത്യകുശലൻ മി. ടി. കെ. കൃഷ്ണമേനവൻ തിരുമനസ്സിലെ വാത്സല്യഭാജനമായിരുന്ന മറെറാരു സാഹിത്യകാരനാണ്. വിദ്യാവിനോദിനി സഹപത്രാധിപരായിരുന്ന കാലത്തുതന്നെ കേരളവൎമ്മദേവനുമായി പരിചയപ്പെട്ടിരുന്നു. അന്നു മുതൽ അവിടത്തെ അവസാനംവരെ അവർ തമ്മിൽ ധാരാളമായി എഴുത്തുകുത്തുകൾ നടത്തിയിരുന്നു. ൧൦൬൭-ലെ ഭാഷാപോഷിണി സഭയ്ക്കു സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനവനും സാഹിത്യസഖിയും വൈക്കത്തെത്തി തിരുമനസ്സിലെ മുഖം കാണിച്ചു. ആ ദമ്പതിമാരുടെ സാഹിത്യപരിശ്രമങ്ങളിൽ കേരളവൎമ്മദേവൻ വേണ്ട ഉപദേശവും സഹായവും കൈയെഴുത്തു പ്രതികളെ പരിശോധിച്ചും മററും ചെയ്തു കൊടുത്തിട്ടുണ്ട്. സൌഭാഗ്യം തികഞ്ഞ ഈ ദമ്പതികളെക്കുറിച്ച്

> 'പരസ്പരതപസ്സമ്പത് ഫലായിത പരസ്പരൌ
> വിദധാതേ മമാനന്ദം കല്യാണീ കൃഷ്ണമേനവൌ'

എന്ന് കേരളവൎമ്മദേവൻ ഒരിക്കൽ പ്രസ്താവിക്കുകയുണ്ടായി. കല്യാണിഅമ്മ അവർകളുടെ തൎക്കശാസ്ത്രനിപുണയായിരുന്ന മാതാമഹിയെ കേരളവൎമ്മദേവൻ കണ്ടപ്പോൾ

> 'തൎക്കശാസ്ത്രസരണിമ്മഥിക്ഷിതിഃ
> കൎക്കശേതി കഥിതാപി നാവകം
> ശൎക്കരാമധുര മാൎദ്രിതാ വച
> ശ്ശൎക്കരീതി മമ കൌതുകോദയം'

എന്ന പദ്യം ചൊല്ലിയതായി കേട്ടിട്ടുണ്ട്.

ഒടുവിൽ കുഞ്ഞിക്കൃഷ്ണമേനവൻ, കണ്ടൂർ നാരായണമേനവൻ, ഒറവങ്കരരാജാ, കെ. സി. നാരായണൻനമ്പ്യാർ, മൂലൂർ പത്മനാഭപ്പണിക്കർ, സീ. വി. രാമൻപിള്ള, കെ. രാമകൃഷ്ണപിള്ള, കെ. സി. കേശവപിള്ള എന്നുതുടങ്ങിയ അന്നത്തെ സാ

ഹിത്യകാരന്മാരിൽ മിക്കവരും അവിടത്തെ മിത്രങ്ങളായിരുന്നു. സാഹിത്യലോകത്തിനു വെളിയിൽ അവിടത്തേക്കു അനവധി സുഹൃത്തുക്കൾ ഉണ്ടായിരുന്നവരിൽ ആർ. സി. ഡത്ത്, സർ ശേഷയ്യാശാസ്ത്രി, വേദാന്തചാർല്യ, തിരുനൽവേലി കൃഷ്ണസ്വാമി അയ്യർ, ടി. രാമകൃഷ്ണപിള്ള, കവിഭൂഷണകുമാരതാതാചാര്യർ, ജി. പി. പിള്ള മുതലായവർ പ്രമുഖരത്രെ. അവരിൽ എല്ലാപേരുമായി ലേഖപ്രതിലേഖവ്യവഹാരത്തിൽ അവിടന്ന് വിഹരിച്ചിരുന്നു. ഇവരെ കൂടാതെ, യൂറോപ്യന്മാരായ അനവധി മഹതീമഹാന്മാരും തിരുമനസ്സിലെ അത്യന്തമിത്രങ്ങളുടെ കൂട്ടത്തിലുണ്ട്. അവിടത്തെ സമഭാവനയും ഔദാര്യവും സ്ഥിരപ്രേമവും മററു ഗുണങ്ങളും അവർക്കു അവിടത്തെ നേർക്കുള്ള മൈത്രിയെ നിരന്തരം പരിപുഷ്ടമാക്കിക്കൊണ്ടിരുന്നുവെന്ന് സ്പഷ്ടമാകുന്നു. ഇത്രമാത്രം സുഹൃത്സമ്പത്ത് അവിടത്തേക്ക് മരണകാലംവരെ ഉണ്ടായിരുന്നത് അവിടത്തെ സ്വഭാവഗുണംകൊണ്ടുമാത്രമാണ്.



---

# അദ്ധ്യായം ൨൦.

---

## അന്ത്യകാലം — ഉപസംഹാരം.

കേരളവൎമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ജീവിതത്തിന്റെ അവസാനഘട്ടം ദുഃഖപരിപൂൎണ്ണമായിരുന്നു. വാൎദ്ധക്യസഹജമായ ദേഹാസ്വാസ്ഥ്യം നാൾക്കുനാൾ വൎദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. മാനവിക്രമനേട്ടൻ രാജാവിനു—

'വ്യവഹാരം മമാഹാരം നിദ്രാം ച ശമിതാം ചിരം
അത്ഭസ്പൃഹിക്ഷ്മാരോഗേണ ഭിക്ഷ്ട്വാ സമ്പ്രതികല്പ്യതാം'
'ശമാമിഭൂധമസ്വാസ്ഥ്യമിതി ലേഖാശ്ശൈവഗ്രഹം
തപ്രിതോഹം ഇ ഷിതോജ്ജ ക്ഷേമവാന്താം ച ഭവാഭ്യഹം'

എന്ന് വൃ-ൽ എഴുതിക്കാണുന്നു. കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാന്റെ ശതാബ്ദപൂൎത്ത്യുത്സവാവസരത്തിൽ അദ്ധ്യക്ഷപ്രസംഗം വേറൊരാളെക്കൊണ്ടു പറഞ്ഞെഴുതിച്ചത് വായിക്കുന്നതിനുകൂടിയും വാൎദ്ധക്യത്തിന് സ്വതസ്സിദ്ധമായ ഓരോ വൈക്ലബ്യം നിമിത്തം അവിടുന്ന് അശക്തനായിരുന്നതിനാൽ സഹൃദയാഗ്രഗണ്യനായ മാവേലിക്കര ഉദയവൎമ്മത്തമ്പുരാൻ ബി. ഏയെക്കൊണ്ടാണ് അവിടത്തെ പ്രതിനിധിയായി സഭയിൽ വായിപ്പിച്ചത്. പഴയ സ്നേഹിതന്മാർ ഓരോന്നായി കാലയവനികയ്ക്കുള്ളിൽ മറഞ്ഞ് കേരളവൎമ്മദേവനെ ഏകാന്തദുഃഖാൎത്തനാക്കി. ൧൯൧൪ ജനുവരി മാസത്തിൽ ജ്യേഷ്ഠസഹോദരൻ ദിവംഗതനായതു കൂനിന്മേൽ കുരുവെന്ന നിലയിലായി. പരപ്പനാട്ട് വലിയരാജാവെന്ന സ്ഥാനം അന്നുമുതൽ കേരളവൎമ്മദേവൻ വഹിക്കേണ്ടതായിവന്നു. എന്നാൽ ആ കാൎയ്യഭാരമെല്ലാം വഹിക്കുന്നതിന് അവിടുന്ന് കനിഷ്ഠസഹോദരനെ ചുമതലപ്പെടുത്തുകയാണു ചെയ്തത്. അവിടത്തെ കൎമ്മഭേദകമായ ഈ ദുഃഖസംഭവത്തെപ്പറ്റി കൃഷ്ണസ്വാമി റാവു സി. ഐ. ഇ. യുടെ പേൎക്ക് ഫെബ്രുവരി ൨൬-ാംനു- ഇ

ങ്ങനെ എഴുതുന്നു "എന്റെ ജ്യേഷ്ഠൻ രോഗാൎത്തരായ മനുഷ്യ
ൎക്ക് വളരെ ഉപകാരം ചെയ്തിട്ടുള്ള ഒരു മഹാനായിരുന്നു. അ
ന്ത്യകാലത്തു് അവിടത്തെ സന്നിധിയിൽ എത്തിച്ചേരുന്നതി
ന്നു എനിക്കു ഭാഗ്യമുണ്ടായില്ല." ആ മാസം ൨൨-ാംനു- തിരുനൽ
വേലി കൃഷ്ണസ്വാമി അയ്യൎക്ക് അയച്ച എഴുത്തിൽ 'ജ്യേഷ്ഠൻ
രണ്ടു മൂന്നുമാസമായി സുഖക്കേടിലായിരുന്നുവെങ്കിലും ഇത്ര
വേഗത്തിൽ ഞങ്ങളെ വിട്ടു പിരിയുമെന്നു ആരും വിചാരിച്ചിരു
ന്നില്ല. എന്റെ അനുജന്റെ കമ്പികിട്ടിയ ഉടൻ കൂടെത്താ
മസിച്ചുകൊണ്ടിരുന്ന രണ്ടു ഭാഗിനേയന്മാരൊന്നിച്ചു ഞാൻ
അരിപ്പാട്ടേക്കു തിരിച്ചു. അവസാനസമയത്തു കൂടെയിരിക്കു
വാൻ ഭാഗ്യമുണ്ടായില്ലല്ലോ എന്നു് വിചാരിച്ചു് വളരെ വിഷാ
ദമുണ്ടു്. ഇതു് ഞങ്ങൾക്കു അപരിഹാൎയ്യമായ ഒരു മഹാനഷ്ട
മാണു്. എന്റെ കുടുംബകാൎയ്യങ്ങളിലും മററും അവിടത്തെ
പ്പോലെ പരിചയവും പടുതയുമുള്ളവർ വേറെ ആരുമില്ല"
എന്നു് പ്രസ്താവിക്കുന്നു.

ദുരന്തപൂൎണ്ണമായ കേരളവൎമ്മദേവന്റെ അവസാനഘ
ട്ടത്തിൽ അവിടത്തെ ഹർഷഭരിതനാക്കിയതു് ൧൦൮൮ തുലാം
൨൨-ാം തീയതി ആററുങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സു
കൊണ്ടു് ശ്രീചിത്തിരതിരുനാൾ രാജകുമാരനെ പ്രസവിച്ചുവെ
ന്നുള്ള ഒററ സംഭവം മാത്രമാണു്. രേവതിതിരുനാൾ, അശ്വ
തിതിരുനാൾ, ചതയംതിരുനാൾ മുതലായ ഇളയതമ്പുരാക്ക
ന്മാരുടെ മരണശേഷം ഒരു രാജകുമാരനെ കണ്ടു് കൺകു
ളുൎപ്പിക്കുവാൻ കാത്തിരുന്ന ശ്രീമൂലകരാജൎഷിക്കും കേരളവൎമ്മ
ദേവനും ഈ സംഭവം നൽകിയ ആനന്ദം അപരിമിതമായി
രുന്നു. തുലാം ൨൩-ാം തീയതി മി. പരമേശ്വരയ്യരുടെ പേൎക്ക്
കേരളവൎമ്മദേവൻ ഇങ്ങനെ എഴുതുന്നു. '൧൦൪൬-ാമാണ്ടി
നിപ്പുറം ഈ രാജ്യത്തുണ്ടായിട്ടുള്ള ഒരു സന്തോഷവൎത്തമാനം
കണ്ടാനന്ദിക്കുവാൻ എന്റെ വാൎദ്ധക്യത്തിൽ സംഗതിയാ
യതു് ജഗദീശ്വരിയുടെ കാരുണ്യവിലാസം തന്നെ' വജ്രിനാ

ട്ടിന്റെ മഹാഭാഗ്യോദയത്തിൽ അവിടുന്ന് പുളകിതഗാത്ര
നായി. ശ്രീചിത്രോദയം കേരളവൎമ്മദേവന്റെ അടയാൻ
പോയ കണ്ണുകളെ ഒന്നു തുറപ്പിച്ചു.

കേരളവൎമ്മദേവൻ കണ്ണടച്ചതു് പെട്ടെന്നു കഴിഞ്ഞു.
൧൧൦൮ ചിങ്ങം അവസാനത്തിൽ പ്രിയഭാഗിനേയന്റെ കാ
റിൽ പതിവുള്ള വൈക്കത്തു സ്വാമിദൎശനത്തിനായി യാത്ര
തിരിച്ചു. അതുകഴിഞ്ഞു കന്നി ൨-ാംനു- അരിപ്പാട്ടെത്തി പ
തിവു പോലുള്ള വഴിപാടുകളും മററും നിൎവ്വഹിച്ചിട്ടു ൮-ാംനു-
പ്രിയഭാഗിനേയനൊന്നിച്ചു് തിരുവനന്തപുരത്തേക്കു യാത്രപു
റപ്പെട്ടു. മാൎഗ്ഗമദ്ധ്യേ കായംകുളത്തിനു സമീപത്തുവെച്ചു കാർ
മറിയുകയും അപ്പോഠം നിസ്സാരങ്ങളെന്നു തോന്നിയ ചില ചി
ല്ലറ പരുക്കുകഠം കേരളവൎമ്മദേവനു പററുകയും ചെയ്തു. സെ
പ്റ്റംബർ ൨൦-ാംനു-ലെ കേരളപാണിനിയുടെ ദിനസരിക്കുറി
പ്പിൽ ഇങ്ങനെ വൎണ്ണിക്കുന്നു. "രാവിലെ ഭക്ഷണവും കഴിഞ്ഞു
അമ്മാവനൊന്നിച്ചു് ൧൦ മണിക്കു അരിപ്പാട്ടു നിന്നും പുറ
പ്പെട്ടു. കഷ്ടം! 'അന്യഥാ ചിന്തിതം കാൎയ്യം ദൈവമന്യത്ര
ചിന്തയേത്'. കററിത്തെരുവു പാലം കഴിഞ്ഞു അല്പം ദൂരം
പോയപ്പോഠം ഒരു ശ്വാനൻ കുറുക്കെ ചാടി. അതിനു ജീവ
ഹാനി വരാത്തവിധം കാർ ഒഴിച്ചു മാററുവാൻ ഞാൻ ഡ്രൈ
വരോടു ആജ്ഞാപിച്ചു. എന്നാൽ അപ്പോഴേക്കു ശ്വാനൻ
വണ്ടിയുടെ കീഴിലായി. വണ്ടി ആകപ്പാടെ ഒന്നു പൊങ്ങിമ
റിഞ്ഞു. എല്ലാം ഒരു നിമിഷംകൊണ്ടു കഴിഞ്ഞു. അമ്മാവ
ന്റെ നെഞ്ചിൽ വലത്തുവശം നിലത്തടിച്ചുവെങ്കിലും കേടു
പററിയതായി ഒന്നും പുറമേകാണാനില്ലായിരുന്നു. എന്തൊര
ത്യാഹിതം? ചെയ്യാവുന്നതു് വേണ്ടപോലെ ചെയ്തു. അമ്മാ
വനെ ഒരു പല്ലക്കിൽ കയററി അടുത്തുള്ള മാവേലിക്കരയിൽ
കൊണ്ടു പോയി ഡാക്ടർ വല്യത്താന്റെ ചികിത്സയിലാക്കി.
സാരമായ അഭിഘാതമൊന്നുമില്ലെന്നാണ് അദ്ദേഹം അഭി
പ്രായപ്പെട്ടതു്." എന്നാൽ ക്രമേണ അസ്വാസ്ഥ്യം വൎദ്ധിച്ച്

കന്നി ൩൧-ാംനു- കേരളവൎമ്മദേവൻ പ്രപഞ്ചരംഗത്തിൽ നിന്നു മറഞ്ഞു. അന്നത്തെ കേരളപാണിനിയുടെ ഡയറിക്കുറിപ്പിൽ "എന്റെ പ്രിയമാതുലൻ, അഭിവന്ദ്യഗുരു, ഏകരക്ഷിതാവു്, പെട്ടെന്നുണ്ടായ ഒരു കഠിനഭാവഭേദത്തിനു് വിധേയനായി. എന്റെ കൈയിൽ തന്നെ താങ്ങിക്കിടന്നുകൊണ്ടു അന്ത്യശ്വാസം വലിച്ചു. കുഞ്ഞുണ്ണി അമ്മാവനും നിർഭാഗ്യവാനായ ഞാനുംകൂടി പ്രേതക്രിയകൾ നടത്തി. വൈകീട്ടു അഞ്ചരമണിയോടുകൂടി അതെല്ലാം കഴിഞ്ഞു് കുളിച്ചു് ഭക്ഷണം കഴിച്ചു."

കേരളകാളിദാസന്റെ നിര്യാണവൃത്താന്തം ഏതാനും ദിവസത്തിനുള്ളിൽ കേരളത്തിലാകമാനം കാട്ടുതീ പോലെ പരന്നു. പത്രങ്ങളും മാസികകളും നാട്ടിനുണ്ടായ മഹാനഷ്ടത്തെക്കുറിച്ചു് വിലപിച്ചു. അവിടത്തെ ചരമത്തിൽ അനുശോചിച്ചുകൊണ്ടു ആയിടയ്ക്കു പുറപ്പെട്ടിട്ടുള്ള വിലാപപദ്യങ്ങളിൽ ഉള്ളൂർ, വള്ളത്തോൾ, പന്തളത്തു തമ്പുരാൻ, ഒറവങ്കരരാജാ മുതലായവരുടെ പദ്യങ്ങൾ വിശിഷ്ടതരങ്ങളാണു്. ഉള്ളൂർ പരമേശ്വരയ്യരുടെ ഹൃദയതലത്തെ ഈ ദുരന്തസംഭവം എങ്ങനെ ഭേദിച്ചുവെന്നു് അദ്ദേഹത്തിന്റെ 'വിലാപപഞ്ചവിംശതി' വെളിവാക്കുന്നു.

'അഹഹ! ഇടിപെട്ടെന്നോ സൃണിയാൽ? കരിഞ്ഞിട്ടെന്നോ
ദഹനനിൽ? ഒഴുകുന്നോനന്തിലെൻ കണ്ണുനീരും?
അഹഹ! കഠിനം! എന്തീക്കോപ്പുതൻ പർപ്പസർവം–
സഹസ്യരുടെ പതി അയ്യാ! ദൈവമെന്തോർന്നുചെയ്തു?'

'കവികുലഗുരു, സാക്ഷാൽ കേരളീകാളിദാസൻ
വിവിധഗുണഗണത്തിൻ വിശ്വവിഖ്യാതഗേഹം
ദിവിമരുവുകയല്ലോ ചൊല്ലതെന്തോർത്തുതന്നെ
അവിടമൊഴിപ്പെട്ടതാൽ ഹന്ത! തേറേണ്ടുവേണം?'

'പതിവിനലകമെല്ലാം ഹന്ത! പൊരുള്ളൂണ്ടിരിക്കും
മതിരവികളുദിക്കും, മാരുതൻ സഞ്ചരിക്കും
അതിലചരർ സുഖിക്കാം; ശൂന്യനായ്‍ ഞാൻ; എനിക്കീ
ക്ഷിതിയിനി മരുമാത്രം, ജീവിതം ഭാരമാത്രം.'

ധീമാൻ മുൻഗാമിയായ തൻപ്രിയതമയെ
പ്രാപിക്കുവാൻ നന്ദനാ–
രാമാദ്ധ്യാസമണഞ്ഞു നിർജ്ജരവധൂ–
നോരൊത്തുകേളിപാത്രമായനേ.'

മററു പല കവികളും ഈ കവിസാർവ്വഭൌമന്റെ ചരമഗീതം പാടി.

'കേരളകേസരി' പത്രാധിപർ ഈ മഹാവിപത്തിനെക്കുറിച്ചു് ഇങ്ങനെ എഴുതി. "ഹതവിധി നമ്മെ ചതിച്ചു. കേരളത്തിന്റെ വലംകൈ ഒടിഞ്ഞു. ഭാഷാ സാഹിത്യമണ്ഡലത്തിൽ ഉജ്ജ്വലിച്ചു കൊണ്ടിരുന്ന ഉത്കൃഷ്ടതാരം ഹാ! ഇനിമേൽ ഒരു കാലത്തും ഉദിക്കാത്ത നിലയിൽ അസ്തമിച്ചു. ഇനിയും യൌവനദശയെ പ്രാപിച്ചിട്ടില്ലാത്തതായ കൈരളിയുടെ ജീവതന്തുവായ ഭർത്തൃയോഗവും അവസാനിച്ചു." സഹൃദയാഗ്രേസരനായ അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു അന്നു 'മംഗളോദയ'ത്തിൽ ഇപ്രകാരം പ്രസ്താവിച്ചു. 'സ്വത്വമാണു് സ്നേഹത്തിന്റെ ബീജം. സ്വത്വബുദ്ധി എത്രത്തോളം വർദ്ധിക്കുന്നുവോ അത്രത്തോളം സ്നേഹബന്ധവും വർദ്ധിച്ചു വരുന്നതാണു്. വിശ്വാസത്തോടു വേർപിരിഞ്ഞാൽ സ്നേഹം നിലനില്ക്കുന്നതല്ല. അപ്രകാരമുള്ള സ്നേഹത്തിന്റെ പരമകാഷ്ഠയാണു് ഭക്തിയെന്നു പറയുന്നതു്. തന്നേക്കാൾ ഉൽകൃഷ്ടനാണെന്നു തോന്നുന്ന ദിക്കിലേ ബഹുമാനത്തിനു കാരണമുണ്ടാവുകയുള്ളു. അകൃത്യം ചെയ്യുന്നതിനുള്ള ശങ്കയാണു് ബഹുമാനത്തിൽ നിന്നുണ്ടാകുന്ന ഭയം. ഇങ്ങനെയുള്ള ഭയഭക്തിവിശ്വാസങ്ങൾക്കു ഏതൊരാളാകുന്നുവോ പാത്രമായിത്തീരുന്നതു് ആ മഹാപുരുഷനാകുന്നു ലോകത്തിന്റെ യഥാർത്ഥനേതാവു്. അവകാശവഴിക്കും നേതൃഗുണപൌഷ്കല്യം കൊണ്ടും കേരളഭാഷാകുടുംബത്തിലെ കാരണവരായി വളരെക്കാലം വാണു് ആ കുടുംബത്തിന്റെ യോഗക്ഷേമം വഴിപോലെ കാത്തു രക്ഷിച്ചു് ആ തറവാടിനെ അവിഭക്ത സ്ഥിതിയിൽ പുലർത്തിക്കൊണ്ടു പോന്ന കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ

അപ്രതീക്ഷിതമായ ദേഹവിയോഗത്താൽ ഭാഷാകുടുംബത്തെ ബാധിച്ചിരിക്കുന്ന സങ്കടം ഈ അവസരത്തിൽ വാക്കുകളെക്കൊണ്ടു അനുഭവപ്പെടുത്തേണ്ട ആവശ്യം ഒന്നും കാണുന്നില്ല. ആയതിനു ഞങ്ങളെക്കൊണ്ടാവുന്നതുമല്ല. അദ്ദേഹത്തിന്റെ അക്ഷയ്യമായ യശശ്ശരീരം കൈരളീഭാഷാകുടുംബത്തെ മേലിലും പരിപാലിച്ചു പോരുമെന്നുള്ള വിശ്വാസത്തിൽ മാത്രമേ തല്ക്കാലം ഒരു സമാധാനം കാണുന്നുള്ളൂ.

'പതികേരളമേവനസ്തമി
ച്ചതിനാൽ കൈരളി! മാഴ്കിടായ്ക നീ
മൃതിയാർക്കു വരാത്തതൂഴിയിൽ
കൃതികൾക്കൊന്നു യശസ്സു ജീവിതം'.

കേരളവർമ്മദേവന്റെ ജീവിതനാടകം ഇങ്ങനെ ഒരു വാക്യം ചൊല്ലി. ആ മഹാനുഭാവന്റെ സ്വഭാവമഹിമ ഒന്നു മാത്രമാണു് അവിടുത്തെ ജീവിതവിജയത്തിന്റെ പരമരഹസ്യം. അവിടുത്തെ ജീവിതത്തിന്റെ മുദ്രാവാക്യം—

'സന്ദേഹം വേണ്ട പരോപകാര
ത്തിനാകാത്തതെങ്കിൽ
കിം ദേഹം കൊണ്ടൊരു ഫലമിഹ
പ്രാണിനാം ക്ഷോണിതന്നിൽ'

എന്നു തന്നെയായിരുന്നു. കാമിക്കേണ്ട ഗുണങ്ങൾക്കു കളിനിലമായ ആ തിരുമേനിയെപ്പോലെ പരോപകാരതല്പരനായ ഒരു പുരുഷപുംഗവനെ കണികാണുവാൻ പോലും വിഷമമാണു്. ആശ്രിതന്മാർക്കു ഒരു അക്ഷയപാത്രം തന്നെ. അവരിൽ പലരുടേയും ജീവിതാഭ്യുദയത്തിനു വഴിതെളിച്ചതു് തിരുമനസ്സിലെ കൃപാപ്രസരം ഒന്നു മാത്രമാണു്. 'നിങ്ങളുടെ അഭ്യുദയത്തിനു ഞാൻ ഏതു ശ്രമവും ചെയ്യുവാൻ സന്നദ്ധനാണു്' എന്നു് ൯൪ കർക്കടകം ൧൦-ാംനു- ഉള്ളൂർ പരമേശ്വരയ്യർക്കു എഴുതി അയച്ചതു് അവിടുത്തെ ആശ്രിതന്മാരുടെ കാര്യത്തിൽ തിരുമനസ്സിലേക്കുണ്ടായിരുന്ന പൊതുമനോഗതിയെ വെളിപ്പെടുത്തുന്നതാണു്. അവിടുത്തെ സുഖാസുഖങ്ങളെ

പ്പററി ചിന്തിക്കാതെ അൎത്ഥികൾക്കു വേണ്ടി പ്രവൎത്തിക്കുന്ന
തിന്നു എപ്പോഴും അവിടുന്നു് ഒരുക്കമായിരുന്നു. വലിയ പരി
ചയമൊ അറിവൊ ഇല്ലാത്ത ആളുകൾക്കു വേണ്ടിപ്പോലും
ബുദ്ധിമുട്ടുവാൻ സന്നദ്ധത പ്രകടിപ്പിച്ചു. റസിഡൻസി ഒ
ഫീസറായിരുന്ന ഒരു ചാമിപ്പിള്ള അയ്യായിരം രൂപാ കടം ചോ
ദിച്ചപ്പോൾ അവിടുത്തെ ബാദ്ധ്യതയിൽ ആ സംഖ്യ വേറൊരാ
ളെക്കൊണ്ടു കൊടുപ്പിച്ചു. അവിടുത്തെ ഗുരുവിന്റെ ഏക
പുത്രനായ എസ്. ടി. വീരരാഘവാചാരിയെ ഒരു തഹശീൽ
ദാരായി നിയമിക്കണമെന്നു് ദിവാൻ ശങ്കരസുബ്ബയ്യരോടുള്ള
നിരസത്തെ വകവെക്കാതെ ശുപാൎശ ചെയ്തു. സ്വന്തസൌ
കൎയ്യങ്ങൾ നോക്കാതെ മററുള്ളവരെ സഹായിക്കുവാൻ സന്ന
ദ്ധത ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്നവർ എത്ര പേരാണു്
സാധാരണമായി പ്രദൎശിപ്പിക്കാറുള്ളതു്?

അവിടുത്തെ ഔദാൎയ്യവും കുറെ കടന്ന കൈയാണു്.
കയ്യിലുണ്ടെങ്കിൽ ആൎക്കും കിട്ടും. നാളത്തേക്കു കരുതണമെന്നു്
ആഗ്രഹമില്ല. കൊടുക്കുമ്പോൾ വരവിനെപ്പററി ചിന്തിക്കാറു
മില്ല. ഈവക സംഗതികളിലാണു് അവിടുത്തെ ദീൎഘദൎശി
ത്വം കുറഞ്ഞുകണ്ടതു്. തിരുവുള്ളമുണ്ടായാൽ എന്തു വേണ
മെങ്കിലും കൊടുക്കാൻ മടിക്കയില്ല. അവിടുത്തെ സകല കൃ
തികളുടേയും പകൎപ്പവകാശം ബി. വി. പുസ്തകശാലക്കാൎക്കു
ദാനം ചെയ്തു. അപരിചിതരും ചിലപ്പോൾ അവിടുത്തെ ഔ
ദാൎയ്യത്തിന്റെ മാധുൎയ്യമാസ്വദിച്ചു. മെഡിക്കൽ കാളേജിൽ
ചേൎന്നു പഠിക്കുന്നതിനുള്ള സകല ചിലവുകളും കിട്ടിയാൽ
കൊള്ളാമെന്നു അവിടുത്തെക്കെഴുതിയ ഒരു നെറോറാ ബി.
എസ്സ്. 'എന്റെ ഇപ്പോഴത്തെ വരുമാനം നിങ്ങൾ അനുഗ്രഹി
ക്കുന്നതു പോലെ ഒരു വേതനം തരുന്നതിനു എന്നെ ഒട്ടും അ
നുവദിക്കയില്ലെന്നുള്ള പരമാൎത്ഥം നിങ്ങൾ അറിഞ്ഞിട്ടില്ലായിരി
ക്കാം' എന്നു് ൧൧൦൬ ഏപ്രിൽ ൨-ാംനു മറുപടി അയച്ചുവെ
ങ്കിലും ഉടൻ അമ്പതു രൂപായും പിന്നീടു മാസന്തോറും പത്തു

രൂപായും അവിടുന്നു അയച്ചുകൊടുത്തിരുന്നു. അവിടുത്തെ വകയായി വേറെയും പല വിദ്യാൎത്ഥികൾക്കു വേതനങ്ങൾ ഏൎപ്പെടുത്തിയിരുന്നു: ജന്മനാൾ പ്രമാണിച്ചു് സാഹിത്യകാരന്മാൎക്കു പ്രതിവൎഷം പാരിതോഷികങ്ങൾ നൽകുക അവിടുത്തെക്കു പതിവായിരുന്നു. പത്രക്കാരും വായനശാലക്കാരും പണമായും പുസ്തകമായും സംഭാവനകൾ ധാരാളം അവിടുത്തെ തൃക്കൈയ്യിൽ നിന്നു് പററിയിട്ടുണ്ടു്. സ്വന്ത പുസ്തകങ്ങളുടെ ഒററപ്രതിപോലും ആവശ്യത്തിനു് മിക്കപ്പോഴും കൈയിൽ കാണുകയില്ല. വന്നു ചേരുന്നതിനു മുമ്പു് വല്ലവരും കൊണ്ടുപോകും. ൧൦൭൬-ൽ തിരുമനസ്സുകൊണ്ടു മദിരാശിയിലെഴുന്നള്ളിയപ്പോൾ കാളിദാസശാകുന്തളം അഭിനയിച്ച നടന്മാരിലൊരാളാണെന്നു ഏതാനും വൎഷങ്ങൾക്കു ശേഷം എഴുതി അയച്ച ഒരുത്തനു് അയാളുടെ വൎണ്ണിതങ്ങളായ കഷ്ടപ്പാടുകൾ യഥാൎത്ഥങ്ങളാണോ എന്നു് പരിഗണിക്കാതെ പെട്ടെന്നു് നൂറു രൂപാ അയച്ചുകൊടുത്തു. ബോംബെയിലെ ഒരു പ്രശസ്ത സംസ്കൃതപണ്ഡിതനായിരുന്ന വാമനശാസ്ത്രികൾ രാജകീയ ഗ്രന്ഥശാലയിൽ നിന്നു് ചില പകൎപ്പുകൾ തയ്യാറാക്കിച്ചയക്കതിനു് അവിടുത്തോടു് ഒരിക്കൽ അപേക്ഷിച്ചു. പകൎപ്പുകാൎക്കു തിരുമനസ്സുകൊണ്ടു നിശ്ചയിക്കുന്ന പ്രതിഫലം കൊടുത്തുകൊള്ളാമെന്നു് കരാറു ചെയ്തിരുന്നുവെങ്കിലും പകൎപ്പുകളയച്ചിട്ടു കുറെ കഴിഞ്ഞിട്ടും പണമയക്കുവാൻ താമസിച്ചപ്പോൾ സ്വന്തകൈയിൽ നിന്നും മുന്നൂറു രൂപായോളം കൊടുക്കുകയും വാമനശാസ്ത്രിയുടെ പേൎക്കു ഈ പകൎപ്പുകൾ അവിടുത്തെ സമ്മാനമായി ഗണിച്ചുകൊള്ളണമെന്നു് എഴുതി അയയ്ക്കുകയും ചെയ്തു. ശാസ്ത്രികൾ പരിഭ്രമിച്ചു പെട്ടെന്നു പണമയച്ചതു് സ്വീകരിക്കാതെ മടക്കി അയച്ചതേയുള്ളു. പ്രാചീനഗ്രന്ഥപ്രസിദ്ധീകരണത്തിനു ആവശ്യപ്പെടുന്ന ധനം കേരളവൎമ്മദേവൻ കൊടുക്കുന്നുവെന്നു് കേട്ടു കൊടുങ്ങല്ലൂർ പനപ്പറമ്പിൽ മഹമ്മദ് എന്നൊരു യുവാവു തന്റെ കൈയിൽ അതു

പ്രാചീനമായ ഒരു ഗ്രന്ഥമുണ്ടെന്നും അതിൻെറ പ്രസിദ്ധീകരണത്തിന്ന ഇരുന്നൂറു രൂപാ അയച്ചുകൊടുക്കണമെന്നും അവിടുത്തേക്കു എഴുതി അയച്ചു. എഴുത്തിൽ നിന്നും അയാളുടെ നിരക്ഷരത്വം സുവ്യക്തമായിരുന്നിട്ടും അയാളുടെ കൈയിലുണ്ടെന്നു പറഞ്ഞ ഗ്രന്ഥത്തിൻെറ പേരറിയിച്ചാൽ മുമ്പേറായി അത്രയും രൂപായ്ക്കുള്ള പ്രതികൾ, പ്രസിദ്ധീകരിക്കുന്നയുടൻ തന്നെ വാങ്ങിക്കൊള്ളാമെന്ന് കരാറുചെയ്യുവാൻ സന്നദ്ധനാണെന്ന് ൧൦൭൪ മിഥുനം ൨൪-ാംനു- അവിടുന്നു എഴുതി അയച്ചു കാണുന്നു.

തിരുമനസ്സിലെ കൃത്യനിഷ്ഠ അത്യാശ്ചൎയ്യമായിരുന്നു. അവിടുത്തെ ഓരോരോ കൃത്യങ്ങളും മണിക്കണക്കിന്ന യാതൊരു വ്യത്യാസവുംകൂടാതെ നടത്തിവന്നു. അതാതു ദിവസത്തെ ജോലികൾ അന്നന്നു ചെയ്തുതീൎക്കും. ദിനചൎയ്യയിലുള്ള നിഷ്ഠ നിവൃത്തിയുണ്ടെങ്കിൽ തെറ്റിക്കയില്ല. അതിരാവിലെ നാലുമണിക്കു ഉറക്കമുണൎന്നാൽ അഞ്ചടിക്കുന്നതുവരെ സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടു പള്ളിയറയിൽ ലാത്തിക്കൊണ്ടിരിക്കും. പിന്നീടു ഒരുമണിക്കൂർനേരം അവിടുത്തേക്കു പ്രിയതരമായ വീണ വായിക്കും. ഏഴുമണിയാകുമ്പോഴേയ്ക്കു കുളിയും ജപവും കഴിഞ്ഞു് ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലും തേവാരപ്പുരയിലും സ്വാമിദൎശനം കഴിക്കും. എട്ടരമണിക്കു അമൃതേത്തുകഴിഞ്ഞു ആഫീസുമുറിയിലെത്തി വൎത്തമാനക്കടലാസുകൾ, എഴുത്തുകൾ പുസ്തകങ്ങൾ എന്നിവ രണ്ടുമണിവരെ വായിച്ചുകൊണ്ടിരിക്കും. കാപ്പികുടിച്ചാൽ മൂന്നു മണിവരെ അഭിപ്രായത്തിന്ന വന്നിട്ടുള്ള പുസ്തകങ്ങൾ പരിശോധിക്കും. പിന്നീടു കുറെനേരം വീണ വായിച്ചശേഷം സവാരിക്കപുറപ്പെടുന്നതുവരെ ചതുരംഗത്തിലേൎപ്പെടും. ആറുമണിക്കു സവാരികഴിഞ്ഞുവന്നാൽ അരമണിക്കൂർനേരം മുററത്തു ലാത്തിക്കൊണ്ടിരിക്കും. അത്താഴം കഴിഞ്ഞാലും കുറെ ചതുരംഗംവെയ്ക്കുക പതിവാണ്. അതാതുദിവസത്തെ ഡയറി എഴുതിക്കഴിഞ്ഞു് പത്തുമണിയോടുകൂടി

പള്ളിയുറക്കത്തിനായിപ്പോകും. വാർദ്ധക്യമായപ്പോൾ ഈ പരിപാടിയിൽ ചില വ്യത്യാസങ്ങൾ വരുത്തിയിരുന്നു. ദിനചര്യയിലുള്ള നിത്യ പണമിടപെട്ട കാര്യങ്ങളിലും പ്രായേണ അനുവർത്തിച്ചുവന്നിരുന്നു. കൊടുക്കുവാനുള്ള സംഖ്യകൾ യഥാസമയം കൊടുക്കണമെന്ന് അവിടത്തേക്കു നിർബന്ധമുണ്ടായിരുന്നു.

അവിടത്തെ സ്വാതന്ത്ര്യബുദ്ധി ലൌകികശൃംഖലകളെ എപ്പോഴും അനാദരിക്കും. മനസ്സാക്ഷിക്കനുകൂലമായി പ്രവർത്തിക്കുമെന്ന സ്ഥിരനിശ്ചയം ആർക്കും എളുപ്പത്തിൽ വ്യതിചലിപ്പിക്കുവാൻ സാധിക്കയില്ല. സ്വാർത്ഥഹാനിവരുന്ന ദിക്കിൽ പോലും അവിടത്തെ ബുദ്ധി കുടിലനയങ്ങൾ സ്വീകരിക്കയില്ല. ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കോപത്തെ വകവെക്കാതെ തൽകാലത്തു ഓരോ ധിക്കാരപ്രവൃത്തികൾ ചെയ്തു. ക്ഷമായാചനം ചെയ്താൽ ആത്മരക്ഷയ്ക്കു മാർഗ്ഗമുണ്ടെന്നറിഞ്ഞിട്ടും അതിനൊരുങ്ങാതെ ശിക്ഷ അനുഭവിക്കുവാൻ തയ്യാറായി. കാരാഗൃഹവാസകാലത്തു ദീക്ഷവളർത്തുമെന്ന ദൃഢനിശ്ചയം അവിടുന്നു പരിപാലിച്ചു. ക്ഷമാപണസഹസ്രമെഴുതി മഹാരാജാവിനോടു ക്ഷമായാചനം ചെയ്യുവാൻ അവിടത്തെ പ്രേരിപ്പിക്കുന്നതിനു ഗുരുവരനായ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾക്കു ഒരിക്കൽ സാധിച്ചു. ഇങ്ങനെ ഒന്നുരണ്ടു ഭീഷ്മന്മാർക്കേ അവിടത്തെ സ്ഥിരനിശ്ചയത്തിൽനിന്നു വല്ലപ്പോഴും വ്യതിചലിപ്പിക്കുന്നതിനു സാധിച്ചിട്ടുള്ളു. മനസ്സിൽ തോന്നുന്നതു നിഗൂഹനം ചെയ്തു മേനിപ്പകിട്ടുകൊണ്ടു അവിടുന്നു ആരേയും വഞ്ചിച്ചിട്ടില്ല. ഉള്ളിലുള്ളതെല്ലാം അതുപോലെ ആർക്കും അറിയാം. പ്രിയഭാഗിനേയനോടു അല്പം നീരസം തോന്നിയപ്പോൾ അവിടത്തെ കാണുന്നതിനു വൈമനസ്യം പ്രകടിപ്പിച്ചു. ഒരിക്കലും കപടവൃത്തി അനുവർത്തിച്ചിരുന്നില്ല. എന്നാൽ മിത്രവേഷം കെട്ടി സേവയ്ക്കുവരുന്ന ദാംഭികന്മാരോടു പലപ്പോഴും ദാക്ഷിണ്യബുദ്ധി കാണിച്ചുവെന്നുവരും.

മിതഭാഷിയായ തിരുമനസ്സിലെ ഫലിതമയവും ചമൽ
ക്കാരപൂർണ്ണവുമായ സംഭാഷണചാതുര്യം പല സ്നേഹിതന്മാരെ
യും അവിടുത്തെ സാഹചര്യത്തിനു പ്രേരിപ്പിച്ചിരുന്നു. സര
സമായ അവിടുത്തെ സംഭാഷണം രേഖപ്പെടുത്തിയിട്ടില്ലല്ലൊ
എന്നു നമുക്കു പരിതപിക്കുവാനേ നിവൃത്തിയുള്ളു. ആളും സ
ന്ദർഭവും നോക്കി ഹൃദയംഗമമായി സംഭാഷണം ചെയ്യുവാൻ
അവിടുത്തേക്കുള്ള അനന്യസുലഭമായ ചാതുര്യം പല യൂറോ
പ്യൻ സ്നേഹിതന്മാരെ പ്രത്യേകം വശീകരിച്ചിരുന്നു. അവിടു
ത്തെ പ്രസംഗചാതുര്യവും സുവിദിതമാണ്. പലപ്പോഴും എ
ഴുതിവായിക്കുകയാണെങ്കിലും യാതൊരു മുന്നറിവും പരിശ്രമ
വും കൂടാതെ പല പ്രസംഗവേദികളിൽനിന്നും ശ്രോതാക്കളെ
ഫലിതപ്രാചുര്യംകൊണ്ടു അപഹൃതചിത്തവൃത്തികളാക്കുവാൻ
അവിടുത്തേയ്ക്കു സാധിച്ചിട്ടുണ്ട്. കെ. സീ. കേശവപിള്ളയു
ടെ 'ഭാഷാകവിത' എന്ന പ്രസംഗത്തിനു മറുപടിയായി അ
ദ്ധ്യക്ഷസ്ഥാനത്തുനിന്നും നിർവഹിച്ച ഉപസംഹാരപ്രസംഗം
അതിപ്രസിദ്ധമാണ്.

അവിടുത്തെ പാണ്ഡിത്യത്തിനനുരൂപമായ ആർജ്ജവവും
വിനയവും കേരളവർമ്മദേവൻ എപ്പോഴും പ്രദർശിപ്പിച്ചിരുന്നു.
അവിടുത്തേക്ക് അറിയാൻ പാടില്ലാത്ത സംഗതികൾ ഒരിക്ക
ലും അറിയാമെന്ന് നടിക്കയില്ല. ൮൦ കർക്കടകം ൧൭-ാം തീയതി
പത്രാധിപർ രാമകൃഷ്ണപിള്ളയുടെപേർക്ക് 'എഴുത്തച്ഛന്റെ
കൃതികളായ ഭാഗവതം മുതലായ കിളിപ്പാട്ടുകൾ ഞാൻ മുഴുവ
നും വായിച്ചിട്ടില്ല. അവയിൽ ചില ഭാഗങ്ങളെക്കുറിച്ച് വല്ല
വരും സംശയം ചോദിച്ചിട്ടുള്ളപ്പോൾ മാത്രം ആ ഭാഗങ്ങളെ
പരിശോധിച്ചിട്ടുള്ളതേയുള്ളു. ഇങ്ങനെയുള്ള കിളിപ്പാട്ടുക
ളിൽ പരിശീലിച്ചിട്ടില്ലാത്ത ഞാൻ നിങ്ങൾ ആവശ്യപ്പെട്ട
ഭാഗത്തെ സംബന്ധിച്ച് ഒരു അഭിപ്രായം പറയുവാൻ അർഹ
നാകുന്നില്ല.' എന്നെഴുതിക്കാണുന്നു. ആ ൭-ാംനു പാലക്കാട്ടു
അഴകം കുമരത്തു കരുണാകരമേനവനു അയച്ച എഴുത്തിൽ

'ഗണിതശാസ്ത്രത്തിൽ ഞാൻ പരിചയിച്ചിട്ടില്ല. അതിനാൽ ഇതു പരിശോധിച്ചുനോക്കുന്നതിനുള്ള യോഗ്യത എനിക്കില്ലെന്നു സമ്മതിക്കാതെ കഴികയില്ല' എന്നു പ്രസ്താവിച്ചിരിക്കുന്നു. ൧൮൯൪ ഒക്ടോബർ ൨൦-ാം തീയതി പ്രൊഫസർ സുന്ദരംപിള്ളയ്ക്കു 'വ്യാസശിക്ഷ'യുടെ ഒരു പ്രതി അയച്ചുകൊടുത്തപ്പോൾ 'ഇതിലെ പാഠങ്ങളുടെ ഔചിത്യത്തെക്കുറിച്ചു് പരിശോധിക്കുന്നതിനു എനിക്കു എളുപ്പമില്ല. ഞാൻ ഒരിക്കലും വേദസാഹിത്യത്തെ പരിശീലിച്ചിട്ടില്ല' എന്നു് കേരളവർമ്മദേവൻ എഴുതുന്നു.

ഇത്ര ഗുണവൈപുല്യമുള്ള മഹാനും മനുഷ്യസഹജങ്ങളായ ചില അപൂർണ്ണതകൾ ഉണ്ടായിരുന്നുവെന്നുള്ളതു് വിസ്മർത്തവ്യമല്ല. ൭൨ മേടം ൧൯-ാം തീയതി ഇളങ്കാവിൽ ശങ്കരവാര്യരുടെ പേർക്കു "നിങ്ങൾ ഈ കൃതിയിൽ എത്രയും ഹൃദയംഗമമായി വർണ്ണിച്ചിട്ടുള്ളതുപോലുള്ള യോഗ്യതകളും ഗുണങ്ങളും നിങ്ങളുടെ ഭക്തിബാഹുല്യമാനാദികൾ നിമിത്തം ഉള്ളതിലധികമായി നിങ്ങൾക്കു തോന്നിയിട്ടുള്ളതായിരിക്കണം. സ്തുതിപ്രിയത്വം മനുഷ്യസ്വഭാവത്തിനു അസാധാരണമല്ലല്ലൊ" എന്നെഴുതുന്നു. കോട്ടവട്ടത്തു ദാമോദരൻപോറ്റിക്കു ൭൦ മിഥുനം ൨൮-ാം തീയതി അയച്ച എഴുത്തിൽ 'മനുഷ്യജാതിക്കു സാധാരണങ്ങളായുള്ള ദോഷങ്ങൾക്കു അസ്പൃഷ്ടനല്ലെന്നു് ഒരിക്കലും പറയാൻപാടില്ലാത്ത എന്റെ സ്വല്പമായ ഗുണങ്ങളെ മാത്രം നിങ്ങൾ എടുത്തു് ബഹുകരിച്ചു് വർണ്ണിച്ചിരിക്കുന്നതു് നിങ്ങളുടെ ഗുണഗ്രാഹണശീലത്തിന്റെ വിജൃംഭിതം മാത്രമാണെന്നു ഞാൻ വിശ്വസിക്കുന്നു' എന്നു് കേരളവർമ്മദേവൻ പ്രസ്താവിക്കുന്നു. സ്തുതിപ്രിയത്വം അവിടത്തേക്കുണ്ടായിരുന്ന ഒരു ദോഷമാണെന്നു പറയുമ്പോൾ, 'പ്രായേണ സാമഗ്ര്യവിധൌ ഗുണാനാം പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ' എന്നു സമാധാനിക്കാനേയുള്ളൂ. പക്ഷെ അതു് പരിതഃസ്ഥിതികളുടെ ഫലമായിരിക്കാം; അവിടത്തേക്കു ഹി

ന്തകരമല്ലാത്ത കാൎയ്യം ആരു പറഞ്ഞാലും ക്ഷമയില്ലായ്മ കാണിക്കും. സ്തുതികുസുമാഞ്ജലികൾ അവിടത്തെ പ്രസന്നനാക്കും. എതിരു പറഞ്ഞാൽ കേൾക്കുവാൻ ക്ഷമയില്ലാതെയായതു് വാൎദ്ധക്യസഹജമായ അനാരോഗ്യംകൊണ്ടു് മനശ്ശക്തി കുറഞ്ഞപ്പോഴാണു്; അന്നത്രേ ദ്വിതീയാക്ഷരപ്രാസവും ശാകുന്തളവാദവും എതിൎകക്ഷിയും തലപൊക്കിയതു്. അപ്പോൾ അവിടുന്നു് അല്പം അക്ഷമയും കോപപാരവശ്യവും പ്രകടിപ്പിച്ചു. അവിടത്തേക്കു അഹിതമായി പറയുന്ന പത്രങ്ങളെ ഉപേക്ഷിക്കയെന്നതു് പതിവായിരുന്നു. വിദ്യാവിനോദിനി, മലബാറി, സ്വധൎമ്മം, കേരളചിന്താമണി, നസ്രാണിദീപിക മുതലായ പത്രങ്ങളും മാസികകളും അവിടത്തെ നീരസത്തിനു പാത്രങ്ങളായി. ആശ്രിതനായിരുന്ന കെ. സീ. കേശവപിള്ളയെ ആശ്രിതകോടിയിൽ നിന്നു് കുറെക്കാലത്തേക്കു തിരസ്കരിച്ചു. പ്രിയഭാഗിനേയനോടുള്ള ദൃഢപ്രേമത്തിനു അല്പം ശൈഥില്യമുണ്ടായി. വാദം കൊടുമ്പിരികൊണ്ടപ്പോൾ പാൎശ്വവൎത്തികളെ അമിതമായി പ്രോത്സാഹിപ്പിക്കുന്നതിനും പുരോഭാഗികളെ ന്യായരഹിതമായി ഭൎത്സിക്കാനും ആഗ്രഹം ജനിച്ചു. പക്ഷേ ഇതൊക്കെ പെട്ടെന്നു മാറുകയുംചെയ്തു. മഴക്കാറു പോയപ്പോൾ ആകാശം പിന്നെയും സ്വച്ഛമായി.

അപ്പോഴപ്പോൾ ഉദിക്കുന്ന വികാരങ്ങൾക്കു വശംവദനായിരുന്നതിനാൽ പല ചാപല്യങ്ങളും അവിടുന്നു് പ്രവൎത്തിക്കുവാനിടയായിട്ടുണ്ടു്. ചെറുപ്പത്തിലെ സാഹസിക്യംകൊണ്ടുവന്ന വിപത്തുകളെക്കുറിച്ചു് പില്ക്കാലത്തു് വളരെ പശ്ചാത്തപിച്ചു. ൧൮൯൬ മാൎച്ചു് ൭-ാം തീയതി സർ ശേഷയ്യാശാസ്ത്രിയുടെ പേൎക്കു് ഇങ്ങനെ എഴുതുന്നു. “ഞാൻ അന്നു നയിച്ചുവന്ന സാഹസികവും നിരന്തരവാദവും ബുദ്ധിപൂൎവ്വമല്ലാത്തതുമായ ജീവിതത്തെ മാൎഗ്ഗനിരോധം ചെയ്യുന്നതിൽ പരോക്ഷമായും പ്രത്യക്ഷമായും കാരണഭൂതന്മാരായിരുന്നവരോടും ദൈവത്തോടും എനിക്കുള്ള കൃതജ്ഞത അപാരമാണു്. എന്റെ

പിന്നീടുള്ള ജീവിതവിജയം വാസ്തവത്തിൽ ഈ നിരോധനത്തിന്റെ പ്രത്യക്ഷഫലമാണെന്ന് എനിക്കു പൂർണ്ണബോദ്ധ്യമാണ്. അന്നത്തെ തലതിരിഞ്ഞ രീതി തുടർന്നിരുന്നെങ്കിൽ എന്റെ ജീവിതക്കപ്പൽ ഇതിനു എത്രയോ മുമ്പ് വൻപാറകളിലടിച്ച് തവിടുപൊടിയാകുമായിരുന്നു." വികാരവിവശനായി മുമ്പുപിമ്പു നോക്കാതെ വല്ലതും പ്രവർത്തിച്ചുപോരുന്നവനും. ഉത്തരക്ഷണത്തിൽ കഠിനമായി പശ്ചാത്തപിക്കുകയും ചെയ്യും. രാജാധികാരത്തെ ഒരിക്കൽ ധിക്കരിച്ചു; അടുത്ത ക്ഷണത്തിൽ തലകുനിച്ച് ആക്രോശിച്ചു.—

'നതഃ സാഷ്ടാംഗപാതം തവ പദകമലേ
മൂർദ്ധ്നി വിന്യസ്തഹസ്തഃ
സ്ഫായൽബാഷ്പാംബുധാരാവൃതിഗതകലുഷീ
ഭൂതനേത്രാന്തി മാത്രം
ഭൂയോഭൂയോപി യാചേ ത്വയമതികൃപയാ ദേവ
വിപ്രതീസാരമഗ്നോ
മാ സന്ത്വേ സർവമാഗാംസ്യപി നിതരാം രണ
ന്യാസ്യ നാഥ ക്ഷമസ്വ.

കൃതാപരാധസ്ത്വയി ചാപലാദഹം
ധൃതാനുതാപോ നിതരാം ധരാപതേ!
സ്മൃതോ വിഭാതീം ഭവതസ്സുവൃത്തതാം
നതോത്ഥിതോഽസ്മി ഗ്ലപിതോസ്മി മാലിനഃ.

അപരാധപരമ്പരാം മദീയാം
നൃപരാജീതിലകായിത! ക്ഷമസ്വ
അപരാ മമ കാ ഗതിസ്ത്വദന്യാ
കൃപ! രാജീവവിലോചന! ത്വമേവ

ദുഷ്ടജനാനാം സംഗമദോഷാൽ
കഷ്ടമിദം മേ മാനസദോഷം
പുഷ്ടദയ! ത്വം തൽഫലമാശു
ശിഷ്ടജനാനാം മിത്ര! സഹസ്വ'

എന്നിങ്ങനെ ക്ഷമാപണസഹസ്രം കൊണ്ട് പശ്ചാത്താപം വെളിവാക്കി. അതാതു സന്ദർഭത്തിൽ മനസ്സിനെ കലക്കിമറിക്കുന്ന വികാരപരമ്പരകളുടെ വിധേയത്വം ഹേതുവാൽ ചില

പ്പോൾ ബുദ്ധിപൂർവ്വമല്ലാതെ പ്രവർത്തിക്കുകയും പറയുകയും ചെയ്യുന്നവരും. മാതാവിന്റെ തിരുമാസമടിയന്തിരത്തിനു നിശ്ചയിച്ചിരുന്ന വലിയ ദാനങ്ങളെല്ലാം ആശ്രിതന്മാരായ സംസ്കൃതകാളേജിലെ ശാസ്ത്രിമാർക്കു കൊടുക്കണമെന്നുറച്ച് അവരെല്ലാവരും അരിപ്പാട്ടു വരുന്നതിന് കേരളവർമ്മദേവൻ ആജ്ഞാപിച്ചു. ആ അടിയന്തിരത്തിന്റെ നിർവ്വഹണത്തിൽ സർവ്വധുരീണനായിരുന്ന അവിടുത്തെ ജ്യേഷ്ഠൻ ദാനങ്ങൾ ലഭിക്കേണ്ടവരുടെ ലിസ്റ്റു തയ്യാറാക്കിക്കൊടുക്കുവാൻ കേരളവർമ്മദേവനോട് ആവശ്യപ്പെട്ടതനുസരിച്ച് അവിടുന്ന് ഈ ശാസ്ത്രിമാരെ നിർദ്ദേശിച്ചു. എന്നാൽ വേദജ്ഞോത്തമന്മാരായ മററു ബ്രാഹ്മണർക്ക് കൊടുക്കുവാൻ ആയവസരത്തിൽ മൂത്ത കോയിത്തമ്പുരാൻ ആജ്ഞാപിച്ചപ്പോൾ കേരളവർമ്മദേവന് അനല്പമായ ഇച്ഛാഭംഗവും വല്ലായ്മയുമുണ്ടായി. എന്നാൽ ഉചിതജ്ഞനായ ജ്യേഷ്ഠസഹോദരൻ പണ്ഡിതന്മാർക്കു അവരുടെ യോഗ്യത അനുസരിച്ച് മററു സംഭാവനകളും സമ്മാനങ്ങളും കൊടുക്കുവാൻ ഏർപ്പാടു ചെയ്തിരുന്നു. പണ്ഡിതന്മാരെ ബഹുമാനിക്കുന്നതിന് കേരളവർമ്മദേവൻ നിർദ്ദേശിച്ച രീതിയുടെ അനൗചിത്യത്തെക്കുറിച്ച് അപ്പോഴാണ് അവിടുത്തേക്കു ബോധ്യമായത്.

കേരളവർമ്മദേവനോടു അടുത്തു പെരുമാറുവാൻ ഭാഗ്യമുണ്ടായിട്ടുള്ളവരെല്ലാം അവിടുത്തെ സൗശീല്യത്തെയും ഗുണാതിശയത്തെയും പുകഴ്ത്തിയിട്ടുണ്ട്. സർ. ടി. മാധവരായർ അവിടുത്തെക്കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "സൗശീല്യസമ്പത്തിന്റെ മാതൃകയും പ്രേമപൂർണ്ണമായ ഹൃദയവുമുള്ള ഒരു സ്നേഹിതനും കാപട്യമില്ലാതെ മനം തുറന്നു പറയുന്ന ഋജുബുദ്ധിയുമാണ് അവിടുന്ന്." 'ലീഷർഹൌവർ' എന്ന മാസികയിൽ സർ ജാർജ് വൂൾസിലി അവിടുത്തെപ്പററി ഇങ്ങനെ വർണ്ണിക്കുന്നു "സംഭാഷണചതുരനും ബുദ്ധിമാനും സൗജന്യനിധിയും പണ്ഡിതനുമായ കേരളവർമ്മത്തമ്പുരാൻ ഈ അംശങ്ങ

ളിൽ മഹാരാജാവിനെപ്പോലെയാണ്." അവിടത്തെ ഗുണഗ
രിമയെ വള്ളത്തോഠം—

'അപ്പാണ്ഡിത്യവിശേഷ, മാവിനയ, മാ
സ്ത്രാംഭിത്വ, മഭൈര്യത്വ, മാ
ത്തപ്പാരാത്ഥിജനവത്സലതാമധികവാ,
ലോകോപകാരവ്രതം,
അപ്പാരായണയോഗ്യസൽക്കവനം, മാ
ദാക്ഷിണ്യ, മാരസ്യമൂഷ്മം,
പപ്പാധിശ! ഭവൽഗുണങ്ങളിൽ മറ
ന്നേകമാവതെങ്ങനെത്തു വാൻ?'

എന്ന് ഇങ്ങനെ സ്തുതിച്ചു പാടുന്നു.

മഹാന്മാരുടെ അവതാരം വെറും ആഗന്തുകകാൎയ്യമല്ല.
അവരുടെ ജീവിതംകൊണ്ടു ലോകത്തിന് പല ഉപകാരങ്ങളു
മുണ്ടാകാറുണ്ട്. അവർ ചില വിഹിതകൃത്യങ്ങൾ നിൎവ്വഹി
ക്കുന്നു. ആ കൃത്യങ്ങളാണ് മാനവസമുദായത്തെ എപ്പോഴും മു
ന്നോട്ടു പായിക്കുന്നതു്. ലോകഗതിയെ നിയന്ത്രിക്കുന്നതു് പൌ
രുഷം കൊണ്ടും മേധാശക്തികൊണ്ടും സാധാരണക്കാൎക്കു അ
സാദ്ധ്യങ്ങളായ പല വൻകാൎയ്യങ്ങളേയും സാധിച്ചു് എല്ലാവരു
ടേയും ആരാധനയ്ക്കും ആദരവിനും പാത്രമാകുന്ന ഇത്തരം മ
ഹാന്മാരാണ്. ലോകചരിത്രം യഥാൎത്ഥത്തിൽ അവരുടെ ച
രിത്രമാണ്; പ്രപഞ്ചഗതിയുടെ സൂത്രധാരന്മാർ അവരുമാണ്.
എന്നാൽ അപൂൎവ്വം ചിലൎക്കേ ലോകാഭ്യുദയത്തിനു പൊതുവെ
മാൎഗ്ഗദൎശികളാകാൻ സാധിക്കുന്നുള്ളു. അത്തരം മഹാപുരുഷ
ന്മാരുടെ ജനനം വല്ലപ്പോഴും ഒരിക്കൽ മാത്രമേ ലോകത്തിൽ
സംഭവിക്കുന്നുമുള്ളു. കാലദേശാദിഭേദങ്ങൾക്കതീതമായ ആദ
ൎശങ്ങളെ പ്രദാനം ചെയ്യുവാൻ എല്ലാ മഹാന്മാൎക്കും സാധിച്ചു
വെന്നുവരുന്നതല്ല. അവരിൽ പലരുടേയും പ്രഭാവം ഒരു പ്ര
ത്യേകദേശത്തെയോ സംസ്കാരത്തെയോ സമുദായത്തെയോ മാ
ത്രം സ്പൎശിക്കുന്നതേയുള്ളു. അക്കൂട്ടത്തിലാണ് കേരളവൎമ്മദേ
വന്റെ നില. കേരളസംസ്കാരത്തിനും ഭാഷയ്ക്കും അനുഗ്രഹം

ചെട്ടു് ഇന്നാട്ടിന്ന് അലങ്കാരഭൂതന്മാരായി, ആരും ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്തവിധം യശസ്സും മാഹാത്മ്യവും സമ്പാദിച്ചവരായ തുഞ്ചൻ, കുഞ്ചൻ, ചെറുശ്ശേരി എന്നിവരുടെ കൂട്ടത്തിലാണു് കേരളകാളിദാസൻ നിലയുറപ്പിച്ചിരിക്കുന്നതു്. കഴിഞ്ഞ ശതാബ്ദത്തിൽ മലയാളഭാഷയ്ക്കുണ്ടായ നവാഭ്യുത്ഥാനത്തിന് പ്രധാന കാരണഭൂതൻ കേരളവൎമ്മദേവനാണു്. അതിനായി പരിശ്രമിക്കുകയായിരുന്നു അവിടത്തെ ജീവിതധൎമ്മം. സമുദായത്തിലാകട്ടെ സാഹിത്യത്തിലാകട്ടെ ഒരു നവീനപരിവൎത്തനം വരുത്തുകയെന്നതു് ആൎക്കും അത്ര ക്ഷിപ്രസാദ്ധ്യമായ കാൎയ്യമല്ല. നവീനസ്ഥിതിസ്ഥാപനം പലപ്പോഴും പരിതഃസ്ഥിതികളുടെ പ്രേരണകൊണ്ടു മാത്രം സാദ്ധ്യമാണെന്നു പറയുന്നതു് മുഴുവൻ വകവെച്ചു കൊടുക്കുവാൻ നിവൃത്തിയില്ല. താളവും സ്വരവും ഒത്തുചേൎന്നതിലേ ശ്രവണമധുരമായ സംഗീതം ഉണ്ടാകുന്നുള്ളു. ആളും അവസരവും ചേരുമ്പോൾ കാൎയ്യങ്ങൾ സാദ്ധ്യങ്ങളാകുന്നു. മഹാന്മാർ പരിതഃസ്ഥിതികളെ നിയന്ത്രിക്കുന്നുവെങ്കിൽ പരിതഃസ്ഥിതികൾ അവരുടെ പ്രവൃത്തികളേയും നിയന്ത്രിക്കുന്നു.

കേരളവൎമ്മദേവൻ ഭാഷാപോഷണൈകനിരതനാകുന്നതിന് പരിതഃസ്ഥിതികൾ വളരെ സഹായിച്ചു. പാശ്ചാത്യവിദ്യാഭ്യാസം വഴി ഒരു നവീനലോകം ദൃഷ്ടിഗോചരമായതിനാൽ പഴയ സങ്കേതങ്ങളും പുരാതനരീതികളും മാറിമറിയുവാൻ തുടങ്ങിയിരുന്നു. രാഷ്ട്രം, സാഹിത്യം, സമുദായം എന്നീ മൂന്നു മണ്ഡലങ്ങളിലും നവീനാദൎശങ്ങൾ ആവിർഭവിച്ചു. പാശ്ചാത്യസാഹിത്യവുമായി പരിചയമുണ്ടായവർ മാതൃഭാഷയെ ആ തോതിൽ പരിഷ്ക്കരിക്കണമെന്ന് ആഗ്രഹിച്ചു; ഈ ഘട്ടത്തിലാണ് കേരളവൎമ്മദേവൻ സാഹിത്യാരാമത്തിൽ കാലു വെച്ചതു്. മാൎത്താണ്ഡവൎമ്മ മഹാരാജാവുതിരുമനസ്സിലെ കാലത്തു് കഥകളിക്കുണ്ടായ ഉണർവ്വ് കേരളവൎമ്മദേവനെ ആദ്യമായി ഉന്മേഷിപ്പിച്ചു. മാധവരായരുടെ വിദ്യാഭ്യാസ

പരിഷ്കാരങ്ങൾ നാട്ടുഭാഷയുടെ പോഷണത്തിന് പററിയ അന്തരീക്ഷത്തെ ഉളവാക്കി. ബുക്കുകമ്മിററിയും പള്ളിക്കൂടങ്ങളും ഗ്രന്ഥനിർമ്മാണത്തിന് പ്രേരകമായി. വിശാഖം തിരുനാൾ തിരുമനസ്സിലെ ഭാഷാപ്രണയം ഈ നവീനപരിവർത്തനത്തെ ത്വരിപ്പിച്ചു. മാസികകളുടെയും പത്രങ്ങളുടെയും ആവിർഭാവത്തോടുകൂടി ഭാഷയുടെ ഉല്ക്കർഷോന്മുഖമായ പ്രയാണം പലരേയും ആകർഷിച്ചു. അവിടുന്ന് അവരുടെ നായകനായി അഭിഷിക്തനായി. അന്നുമുതൽ അവിടുത്തെ സകല ശ്രമങ്ങളും ഒന്നിൽ തന്നെ കേന്ദ്രീഭവിച്ചു. പാശ്ചാത്യ പൌരസ്ത്യ സംസ്കാരങ്ങളുടെ സൌഹാർദ്ദപരമായ സമ്മേളനം പുരോഗമനത്തിനാവശ്യമായ നവോന്മേഷത്തെ നൽകി. ഈ ഘട്ടത്തിൽ നവചൈതന്യത്തിൻെറ പ്രവാഹത്തെ വേണ്ട വഴിക്കു തിരിക്കുവാൻ കേരളവർമ്മദേവൻ കർണ്ണധാരത്വം വഹിച്ചു. ഇതത്രെ കേരളവർമ്മദേവൻെറ സാഹിത്യജീവിതം കൊണ്ടു നാട്ടിനും നാട്ടുകാർക്കും ഉണ്ടായ പ്രധാന പ്രയോജനം.

ഇംഗ്ലീഷിൽ നിന്നും സംസ്കൃതത്തിൽ നിന്നും ഭാഷാന്തരം ചെയ്തും, ഒരു നവീന ഗദ്യസരണിയെ വെട്ടിത്തുറന്നും, കവിതാപ്രസ്ഥാനത്തിൽ ചില പരിഷ്കാരങ്ങൾ വരുത്തിയും, വിദ്യാവിഷയമായി പ്രവർത്തിക്കുന്നവരെ പ്രോത്സാഹിപ്പിച്ചും, മററും കേരളഭാഷാപോഷണം അവിടുന്നു സാധിച്ചു. നാനാമുഖമായ നവാഭ്യുത്ഥാനം, നാല്പതുകൊല്ലത്തിനു മേൽ നിരന്തര യത്നം അവിടുന്നു ചെയ്തതിൻെറ ഫലമാണ്. കവിയായും നിരൂപകനായും ഗദ്യകാരനായും പ്രസാധകനായും പ്രാസംഗികനായും പരിഭാഷകനായും മററും പല വേഷം കൈക്കൊണ്ടു. ആകാരസൌഷ്ഠവമുണ്ടായിരുന്നതിനാൽ എല്ലാം അലങ്കാരങ്ങളായി തീർന്നു; തൊട്ടതെല്ലാം പൊന്നായി; നട്ടതെല്ലാം കായ്ക്കുകയും ചെയ്തു.

അവിടുന്നു പഴയവഴികളെ വെട്ടിത്തെളിച്ചു; വീതികൂട്ടി; വളവു തീർത്തു. ചില പുതിയ പാതകളും ഉണ്ടാക്കി. എ

ന്നാൽ അന്നും, ഇന്നും, എന്നും എല്ലാവക്കും നടക്കേണ്ട രാജപാത ഒന്നുമാത്രം. ഗദ്യസരണിയാണ് ആ പെരുവഴി. ആധുനിക ഗദ്യരീതിയുടെ ഉപജ്ഞാതാവു വാസ്തവത്തിൽ കേരളവമ്മദേവൻ തന്നെയാണ്. തിരുമനസ്സുകൊണ്ടു് ഗദ്യകാരനായി രംഗപ്രവേശം ചെയ്യുന്നതിനു മുമ്പു് ഭാഷയിൽ ഗദ്യമില്ലാതില്ല. പക്ഷേ അതിന്റെ സ്ഥിതി വളരെ പരുങ്ങലിലായിരുന്നു. പഴയ ശാസനങ്ങളിലും ചെപ്പേടുകളിലും മററും തമിഴിന്റെ ചുവ നല്ലപോലുള്ള നാടോടി ഭാഷയാണ്. പലപ്പോഴും അവയിൽ അന്വയക്രമമൊ പദങ്ങളുടെ പരസ്പരബന്ധമൊ വ്യക്തമായിരിക്കുകയില്ല. കാലക്രമത്തിൽ ചെപ്പേടുകളിൽ തന്നെ ഈ നിരന്വയമായ രീതി കുറേശ്ശ കൈവിട്ടു കാണുന്നുണ്ടു്. സംസ്കൃതഗ്രന്ഥങ്ങളുടെ അനുവാദങ്ങളിലും വ്യാഖ്യാനങ്ങളിലും തമിഴ്ക്കുറിപ്പുകളിലും ധാരാളം സംസ്കൃതപദങ്ങൾ നിറഞ്ഞും ദീഘസമാസങ്ങളോടുകൂടിയും വളരെ നീണ്ട മുറിയാത്ത വാചകരീതിയും നടപ്പിലിരുന്നു. ഭാഗവതം ഭാഷ, ദൂതവാക്യം, സുന്ദരകാണ്ഡം തമിഴ്, എന്നു തുടങ്ങി ചാക്യാന്മാർ ഉപയോഗിച്ചുവന്നിരുന്ന കൃതികളിലും വൈദ്യം, ജ്യൌതിഷം, ധമ്മശാസ്ത്രം, മന്ത്രവാദം, മുതലായ ശാസ്ത്രഗ്രന്ഥങ്ങളിലും മിക്കവാറും സംസ്കൃതമയമായ നെടുനെടുങ്കൻ വാചകങ്ങൾ കാണാം. ചടങ്ങുഗ്രന്ഥങ്ങളിൽ കുറെക്കൂടി ലളിതവും പലപ്പോഴും നിരന്വയവും ചുരുക്കവുമായ രീതിയാണ് അവലംബിച്ചിരുന്നതു്. തുടക്കം മുതൽ ഒടുക്കം വരെ ഒററ വാചകമായി പറയുന്ന രീതി പഴയ നീട്ടുകളിലും പ്രമാണങ്ങളിലും സവ്വസാധാരണമാണ്. ഗ്രന്ഥവരികളിലും മററും കാണാവുന്ന രീതി അതിലും വിജാതീയം തന്നെ. പിന്നീടുണ്ടായ യൂറോപ്യൻ മിഷനറിമാരുടെയും പാതിരിമാരുടേയും ഗദ്യശൈലിയും ആധുനിക രീതിയോടു യോജിക്കുന്നില്ല. വൃത്തബന്ധത്തോടുകൂടിയ ചമ്പുക്കളിലെ ഗദ്യവും ഇപ്പോഴത്തെ രീതിയിൽ നിന്നു് സവ്വഥാ ഭിന്നമാണ്. ഇങ്ങനെ നാനാവിധത്തിലിരുന്ന ഭാഷാഗദ്യത്തിന് ഏതാണ്ടൊരു

ചട്ടവും മറ്റും വരുത്തിയതാണു് കേരളവൎമ്മദേവൻ ചെയ്ത അതി
പ്രധാനമായ ഭാഷാപോഷണം. ആയില്യംതിരുനാൾ തിരുമന
സ്സിലെ ശാകുന്തളതർജ്ജിമയിലും കൊച്ചുപിള്ള വാര്യരുടെ
ഈസോപ്പിന്റെ സാരോപദേശകഥ'കളിലും ആധുനിക
രീതി ഏറക്കുറെ ആക്കം കാണുവാൻ കഴിയും. എന്നാൽ
കേരളവൎമ്മദേവൻ രചിച്ച ഗദ്യകൃതികളാണു് പള്ളിക്കൂടങ്ങ
ളിൽ ആദ്യം പാഠപുസ്തകങ്ങളായിത്തീൎന്നതും ഇപ്പോഴത്തെ ഗദ്യ
രീതിയുടെ അടിസ്ഥാനമുറപ്പിക്കുവാനും ഹേതുഭൂതമായിട്ടുള്ള
തെന്നു് പ്രത്യേകം ഓൎക്കേണ്ടതാണു്. അതുകൊണ്ടത്രേ കേരള
വൎമ്മദേവനെ ആധുനികഗദ്യരീതിയുടെ ഉപജ്ഞാതാവായി
കരുതുന്നതിന്നിടയായതു്.

കേരളവൎമ്മദേവനു് ഗദ്യനിൎമ്മാണത്തിൽ മാതൃകയായി
രുന്നതു് 'അഡിസൻ,' 'സ്റ്റീൽ,' സ്വിഫ്റ്റ്', 'മെക്കാളെ' മുത
ലായ ആംഗ്ലേയ ഗദ്യകാരന്മാരാണു്. അവരുടെ ഗദ്യഘടനാരീ
തികളെ സാവധാനം പഠിച്ചു് ഭാഷയിൽ സംക്രമിപ്പിക്കുന്നതി
ന്നാണു് അവിടുന്നു പരിശ്രമിച്ചതു്. പടിഞ്ഞാറൻ രീതികളെ
ഗദ്യനിൎമ്മാണത്തെ സംബന്ധിച്ചിടത്തോളം പകൎത്താൻ കേരള
വൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ചെയ്ത
ശ്രമമാണു് ഭാഷാഗദ്യത്തിന്റെ വളൎച്ചയിൽ ഫലവത്തായി
പരിണമിച്ചതു്. പാശ്ചാത്യഗദ്യസരണിയിൽ സോത്സാഹം സ
ഞ്ചരിച്ചു് ലബ്ധമായ സംസ്കാരം ഈ നവീനഗദ്യശൈലീനി
ൎമ്മാണത്തിൽ അവിടുത്തേക്കു സഹായമായി. എല്ലാ ഏത
ദ്ദേശീയ ഭാഷകളിലും നവീനഗദ്യം ഈ കരുവിൽ തന്നെ വാ
ൎത്തെടുത്തതാണു്. ഇംഗ്ലീഷിൽ നിന്നും ഏതാനും ഗ്രന്ഥങ്ങ
ളെ വിവൎത്തനം ചെയ്തു് പുതിയ ഗദ്യരീതിയെ സ്ഥാപിച്ചു; അടി
ച്ചു കേറിവരുന്ന നവീനാശയങ്ങളെ സ്പഷ്ടമായും ലളിതമായും
ആവിഷ്കരിക്കുവാൻ ഭാഷാഗദ്യത്തിന്നു് പ്രാഗത്ഭ്യമുണ്ടാക്കി. ന
വീനഗദ്യരീതിയുടെ വിധാതൃത്വം ഭാഷയെ സംബന്ധിച്ചിട
ത്തോളം ഇങ്ങനെ കേരളവൎമ്മദേവനിൽ തന്നെ ലയിച്ചു.

ഗദ്യകൃതികളായി അവിടുന്ന് പ്രദാനം ചെയ്തിട്ടുള്ളതു് ൧. ഒന്നാംപാഠം. ൨. രണ്ടാംപാഠം. ൩. മൂന്നാംപാഠം. ൪. വിജ്ഞാനമഞ്ജരി. ൫. സന്മാർഗ്ഗപ്രദീപം. ൬. ധനതത്ത്വനിരൂപണം. ൭. ലോകത്തിന്റെ ശൈശവാവസ്ഥ. ൮. ഇന്ത്യാചരിത്രം. ൯. തിരുവിതാംകൂർ ചരിത്രം. ൰. യുവാക്കന്മാരോടുള്ള ഉപദേശങ്ങൾ. ൰൧. സന്മാർഗ്ഗവിവരണം. ൰൨. മഹച്ചരിതസംഗ്രഹം. ൰൩. അക്ബർ. ൰൪. വിജ്ഞാനസംഗ്രഹം എന്നുതുടങ്ങിയവയാണ്. ഇവയെക്കൂടാതെ, അവിടുന്ന് എഴുതിയിട്ടുള്ള നിരവധി ലേഖനങ്ങളും അവതാരികകളും പ്രസംഗങ്ങളും അവിടത്തെ ഗദ്യശൈലിയുടെ പ്രദർശനമായി പരിലസിക്കുന്നു. അരശ്ശതാബ്ദത്തോളം നിരന്തരമായി അവിടുന്ന് ഗദ്യവ്യവസായം ചെയ്തു; ആദ്യം വെറും പരിഭാഷകനായിരുന്നു; ക്രമേണ സ്വതന്ത്രകാവ്യകാരനായി. പക്ഷേ ഗദ്യപ്രസ്ഥാനത്തിൽ ലേഖനങ്ങളും മററുമല്ലാതെ മഹനീയമായ ഒരു സ്വതന്ത്രകാവ്യവും അവിടുന്നു രചിച്ചില്ല. വഴിവെട്ടിത്തെളിച്ചപ്പോഴേക്കും നേരംവൈകി. തിരിഞ്ഞു നോക്കിയപ്പോൾ അവിടുന്ന് പണിതീർത്ത പാതയിൽ നിരവധി ജനങ്ങളെക്കണ്ടു് കൃതാർത്ഥനായി. പിന്നീടു അവരുടെ ആചാര്യനായി, മാർഗ്ഗദർശിയായി ഇരുന്നതേയുള്ളു.

അവിടത്തെ ഗദ്യപരിഭാഷകളെല്ലാം രീതിയിൽ ഒരുപോലെയല്ല. രീതിവ്യത്യാസത്തിന് നിദാനം ഏറെക്കുറെ ഉദ്ദേശ്യങ്ങളിലും ആദർശങ്ങളിലും വന്ന മാററം തന്നെയാണ്. ബാലവിദ്യാർത്ഥികൾക്കു വേണ്ടി വിരചിച്ച രണ്ടാം പാഠം, മൂന്നാം പാഠം, വിജ്ഞാനമഞ്ജരി എന്നുതുടങ്ങിയ കൃതികളിൽ സരളവും ലളിതവുമായ ഗദ്യശൈലിയെ അംഗീകരിച്ചു. ആ ഗ്രന്ഥങ്ങളിലെ വിഷയസ്വഭാവവും അതിനു അനുരൂപമായിരുന്നു. എന്നാൽ ഉയർന്ന ക്ലാസ്സുകളിലേക്കായി ഉദ്ദേശിച്ച മഹച്ചരിതസംഗ്രഹം, അക്ബർ, വിജ്ഞാനസംഗ്രഹം എന്നുതുടങ്ങിയ കൃതികളിൽ സരളമലയാളം മാറി, സംസ്കൃതമയമാ

യ ഒരു രീതി കൈക്കൊണ്ടു. വിഷയങ്ങളുടെ കാഠിന്യവും പഠി
ക്കേണ്ടവരുടെ നിലയും പഴയ രീതികളോടു കഴിയുന്നത്ര ഇ
ണക്കുന്നതിനുള്ള ആഗ്രഹവും എല്ലാംകൂടി ഒത്തൊരുമിച്ചപ്പോൾ
മിക്കവാറും പച്ചമലയാളമായിരുന്നതു് സംസ്കൃതമലയാളമായി
രൂപാന്തരപ്പെട്ടു. മൂലഗ്രന്ഥങ്ങളിലെ ആശയങ്ങളേയും അ
ൎത്ഥകല്പനകളേയും ഒട്ടെങ്കിലും ധ്വനിപ്പിക്കണമെങ്കിൽ പദ
ങ്ങളെ കടം വാങ്ങാതെ സാദ്ധ്യമല്ലെന്നു അവിടുത്തേക്കു ബോ
ദ്ധ്യപ്പെട്ടു. ആ സന്ദർഭത്തിൽ സുലഭവും സുന്ദരവുമായ സം
സ്കൃതപദങ്ങളെ യഥേഷ്ടം സ്വീകരിച്ചു. വാചകങ്ങൾക്കു ഭം
ഗിയും പ്രൗഢിയും മണികളെക്കൊണ്ടു നിറച്ചാൽ കൂടുമെന്നു
ള്ള ഒരു ബോധവും അവിടുത്തേക്കുണ്ടാകാതിരുന്നില്ല. അ
തിനാൽ വിശാഖംതിരുനാൾ തിരുമനസ്സിലെ കാലത്തു ബു
ക്കു കമ്മിററി പുനർജ്ജീവിപ്പിച്ചപ്പോൾ എഴുതിയകൃതികളിൽ
അവിടുന്നു് ഈ ഉത്തുംഗസോപാനത്തിൽത്തന്നെ നിലകൊ
ള്ളുന്നു. പദങ്ങളെ സംബന്ധിച്ചുമാത്രമല്ല അവിടുന്നു് ഈയി
ടെ സംസ്കൃതപക്ഷപാതം വെളിപ്പെടുത്തിയതു്. ഗദ്യരീതി
യിലും കഴിയുന്നത്ര സംസ്കൃതവ്യാകരണനിയമങ്ങളെ അനുസരി
ക്കണമെന്നുള്ള നിർബന്ധത്താൽ വിശേഷണവിശേഷ്യങ്ങൾ
ക്കു ലിംഗവചനപ്പൊരുത്തം നോക്കുന്നതിലും നപുംസകനാ
മങ്ങൾക്കു പ്രതിഗ്രാഹികാപ്രത്യയം ചേൎക്കുന്നതിലും മററും
അവിടുന്നു ശ്രദ്ധിച്ചു. എന്നാൽ പത്രങ്ങളും മാസികകളും ആ
വിൎഭവിച്ചു് അവിടുത്തെ ഭാഷാരീതിയെ പ്രചരിപ്പിച്ചപ്പോൾ
അതിൽ ചില മാററങ്ങൾ ഉണ്ടാകാതെയിരുന്നില്ല. അപ്പോ
ഴേക്കു കേരളവൎമ്മദേവന്റെ ആദർശങ്ങളിലും കാലത്തിനൊ
ത്ത വ്യതിയാനങ്ങൾ പ്രത്യക്ഷപ്പെട്ടു. ഉത്തുംഗസോപാനത്തിൽ
നിന്നും ഒന്നുരണ്ടടി കീഴോട്ടിറങ്ങി; സംസ്കൃതശബ്ദങ്ങളെ ധാരാ
ളം പ്രയോഗിച്ചാൽ വാചകത്തിനു അധികഭംഗിയുണ്ടാകുമെന്നു
ള്ള മിഥ്യാവിചാരം അവിടുന്നു തീരെ നിരസിച്ചു. പ്രതിപാദ്യവി
ഷയം ഏതു വിധത്തിലാണു് വായിക്കുന്നവൎക്കു് വിരസതയും

ക്ലേശവും കൂടാതെ സുഗ്രഹമായിത്തീരുന്നതെന്നത്രേ അവിടുന്ന് പിന്നീടു നോക്കിയുള്ളു. അപ്പോഴേക്കു ഭാഷയ്ക്കു വ്യാകരണ നിയമങ്ങൾ പ്രിയഭാഗിനേയൻ വ്യവസ്ഥപ്പെടുത്തി; പല ലേഖകന്മാരും ഗ്രന്ഥകർത്താക്കളും സംസ്കൃത ശൃംഖല കഴിയുന്നത്ര പൊട്ടിച്ചുതുടങ്ങി. അവിടുത്തെ ലേഖനങ്ങളിലും പ്രസംഗങ്ങളിലും അവതാരികകളിലും പില്ക്കാലത്തു എഴുതിയവയിൽ ഈ വ്യത്യാസം നല്ലപോലെ കാണാം. ഭാഷാപോഷിണി സഭയുടെ അവസാനയോഗത്തിൽ കേരളവർമ്മദേവൻ ചെയ്ത പ്രൗഢഗംഭീരമായ അദ്ധ്യക്ഷപ്രസംഗം ഇതിനു മതിയായ ലക്ഷ്യമാണ്. അവിടുത്തെ പ്രധാനഗദ്യകാവ്യമായ അക്ബറിന്റെ ആദ്യവസാനങ്ങൾ നോക്കുന്നവർക്കും ഈ മാററം സുസ്പഷ്ടമാകും. അവിടുന്നുതന്നെ മുഖവുരയിൽ ഇതു ചൂണ്ടിക്കാണിച്ചിട്ടുമുണ്ട്. എന്നാൽ ഗദ്യത്തിലായാലും പദ്യത്തിലായാലും വെറും പച്ച മലയാളം കേരളവർമ്മദേവന് ഒരിക്കലും വളരെ രുചികരമായി ത്തോന്നിയിരുന്നോ എന്നു സംശയമാണ്. വിഷയവിശദീകരണത്തെ മാത്രമുദ്ദേശിച്ച് ശുദ്ധജലപ്രായമായ വാചകമെഴുതുവാൻ അവിടുന്നു മടിച്ചു. ശബ്ദസൗഷ്ഠവത്തേയും വാചകഭംഗിയേയും വാക്യശുദ്ധിയേയും കേവലം അനാദരിച്ച് പച്ച മലയാളം കൈക്കൊള്ളാൻ അവിടുന്നു സന്നദ്ധനായില്ല. പച്ച മലയാളപ്രസ്ഥാനം പ്രബലപ്പെട്ടുവന്നപ്പോൾ അതിനെ നിഷേധിച്ചില്ല. എന്നാൽ പ്രേമനിർഭരത്തോടു ആശ്ലേഷിച്ചതുമില്ല.

ഗദ്യരചനയിൽ മാറ്റം തെളിച്ചശേഷം, ആചാര്യനായി കഴിഞ്ഞുകൂടിയതേയുള്ളു. അതിവാസനക്കാരായ പലരും ആ മാറ്റത്തിൽ അവിടുത്തെ അനുഗമിച്ചു. വാസ്തവത്തിൽ ഗദ്യപ്രസ്ഥാനത്തെ ശരിയായ രീതിയിൽ സംസ്ഥാപിച്ചതാണ് അവിടുത്തെ യശസ്സിനു ഒരു പ്രധാന നിദാനം. അക്ബർ, മഹച്ചരിതസംഗ്രഹം, എന്നീ കൃതികൾ മാത്രമേ, ഭാഷാഗദ്യകാവ്യങ്ങളിൽ ശാശ്വതപ്രതിഷ്ഠയ്ക്കു അർഹമായുള്ളു. അവതന്നെ പരിഭാഷകളുമാണ്. കേരളവർമ്മദേവന്റെ ഗദ്യകാവ്യ

ങ്ങൾക്കു ആധുനികഭാഷാഗദ്യത്തിന്റെ ആദ്യമാതൃകകളെന്ന
നിലയിലാണു് കൂടുതൽ പ്രാധാന്യമുള്ളതു്. ഗദ്യകാരനെന്ന
നിലയിൽ അവിടുന്നു ചെയ്ത സേവനം അമൂല്യങ്ങളായ ഗദ്യകാ
വ്യരത്നങ്ങളെ പ്രദാനം ചെയ്തതല്ല. ആ പ്രസ്ഥാനത്തെ ശരി
യായ അടിസ്ഥാനത്തിന്മേൽ ഉറപ്പിച്ചു് ആൎക്കും അനുകരണ
യോഗ്യമാക്കിത്തീൎത്തതാണു്. അതിൽ പിന്നീടുണ്ടായ പല
ഗദ്യകാവ്യതല്ലജങ്ങൾക്കും അവിടുന്നാണു് പരോക്ഷപ്രേരണ
നൽകിയതു്. ഇതുകൊണ്ടത്രേ ഭാഷാഗദ്യപ്രസ്ഥാനചരിത്ര
ത്തിൽ അവിടുത്തേക്കുള്ള മഹനീയമായ സ്ഥാനം.

ഗദ്യഗ്രന്ഥനത്തിൽ മാത്രമല്ല, കേരളവൎമ്മദേവൻ ഒരു ന
വീന പന്ഥാവു തുറന്നതു്. ഭാഷാനാടകപ്രസ്ഥാനത്തിന്റെയും
ഉപജ്ഞാതാവു അവിടുന്നുതന്നെ. ചിരപരിചിതമായ കഥ
കളിപ്രസ്ഥാനത്തിൽ അവിടുന്നു കുറെ സഞ്ചരിച്ചു; അതുകൊ
ണ്ടു് ഭാഷാകവിതയിൽ കുറെ പഴക്കവും തഴക്കവും കിട്ടി. പ
ഴയ നാണയം കൈകാൎയ്യം ചെയ്യുവാനേ കഥകളിയിൽ തരമു
ള്ളു. ഉണ്ണായിവാൎയ്യർ, ഇരയിമ്മൻതമ്പി മുതലായ കവിശ്രേ
ഷ്ഠന്മാരെ അനുകരിക്കുന്നതല്ലാതെ നവീനത്വം വരുത്തുവാൻ
അതിൽ മാൎഗ്ഗമില്ലെന്നു് അവിടുത്തേക്കു ബോദ്ധ്യപ്പെട്ടു. അ
പ്പോഴാണു് സംസ്കൃതനാടകത്തെ ഭാഷയിൽ വിവൎത്തനം ചെ
യ്താൽ ഒരു പുതിയ പ്രസ്ഥാനമായിരിക്കുമെന്നു് തോന്നിയതു്.
ദരിദ്രയായ കൈരളിയെ സമ്പന്നയാക്കുവാൻ ഈ വഴി തെളി
ച്ചു. ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു്
അവിടേയും കടന്നു ചെന്നിരുന്നുവെന്നു് അന്നു് കേരളവൎമ്മദേ
വൻ അറിഞ്ഞിരുന്നില്ല. അതറിയാതെ ശാകുന്തളത്തെ വിശാ
ഖതിരുനാൾ തിരുമനസ്സിലെ പ്രോത്സാഹനത്തോടുകൂടി പരി
ഭാഷപ്പെടുത്തി. ശാകുന്തളപരിഭാഷയിൽ വലിയകോയിത്ത
മ്പുരാൻ തിരുമനസ്സുകൊണ്ടു് അനുവൎത്തിച്ച രീതി, കാളിദാസ
ന്റെ കാവ്യപ്രപഞ്ചത്തെ മറെറാരു ഭാഷയിൽ വിവൎത്തനം
ചെയ്യുമ്പോൾ അതിന്റെ നിയതസ്വഭാവങ്ങൾക്കു കോട്ടം ത

ട്ടാതെ എത്രമാത്രം സഹൃദയത്വത്തോടും രസാനുഭൂതിയോടും കൂടി ചെയ്യാമൊ എന്നതിന് നിദർശനമായി പരിലസിക്കുന്നു. ശാകുന്തളരസാസ്വാദനത്തിന് പല പാനപാത്രങ്ങളും ഇതുവരെയായി ഭാഷയിലുണ്ടായിട്ടുണ്ടെങ്കിലും, കനകചഷകം ഒന്നുമാത്രമേയുള്ളു. ഹൃദയംഗമങ്ങളും സന്ദർഭസ്പൃഗ്ഭാഗങ്ങളുമായ കേരളീയ പാഠങ്ങളെ അവലംബിച്ചും പ്രക്ഷിപ്തങ്ങളെന്നു സർവ്വസമ്മതങ്ങളായ ഭാഗങ്ങളെ പരിത്യജിച്ചും മൂലഗ്രന്ഥത്തിലെ ചൈതന്യത്തെ നശിപ്പിക്കാതെയും അവിടുന്ന് ചെയ്ത പരിഭാഷ പാഠപുസ്തകമായിത്തീരുകയും നടശിരോമണികൾ അഭിനയിക്കുവാൻ തുടങ്ങുകയും ചെയ്യുന്നതുവരെ അല്പം പ്രകാശം മങ്ങിയിരുന്നു. എന്നാൽ തിരുവട്ടാർ നാരായണപിള്ളയും മറ്റും വേണ്ട രംഗവിധാനങ്ങളോടുകൂടി അഭിനയിച്ചപ്പോൾ കേരളമൊട്ടുക്കു അതിന് പ്രചാരമുണ്ടായി. മൂന്നു നാലു പതിപ്പുകൾ പെട്ടെന്ന് വിറ്റഴിഞ്ഞു. നാട്ടിലെല്ലാം നാടകഭ്രാന്ത് വിളയാടി. വണിക്കാരും വള്ളക്കാരും മറ്റും അതിലെ സരസപദ്യങ്ങൾ ഹൃദിസ്ഥങ്ങളാക്കി. പുതുവർഷത്തിലെ തകരപോലെ ഇംഗ്ലീഷിൽ നിന്നും സംസ്കൃതത്തിൽ നിന്നും അനവധി നാടകങ്ങൾ തർജ്ജിമകളായി പ്രത്യക്ഷപ്പെട്ടു. ഭാഷാന്തരീകരണം സ്വതന്ത്രനാടകനിർമ്മാണത്തിനു വഴിതെളിച്ചു. കേരളവർമ്മദേവൻ്റെ പ്രശസ്തി നാടെല്ലാം പരന്നു. ഭാഷാനാടകപ്രസ്ഥാനത്തിൻ്റെ കുലപതിയായി അവിടുത്തെ എല്ലാവരും കൊണ്ടാടി.

ശാകുന്തളപരിഭാഷയിൽ അവിടുന്നു അനുവർത്തിച്ചിട്ടുള്ള ഭാഷാന്തരീകരണരീതിയാണ് ആശാസ്യവും അനുകരണയോഗ്യവുമായിരിക്കുന്നത്. വൃത്താനുവൃത്തവും പദാനുപദവുമായ തർജ്ജിമചെയ്യുന്നതിന് കേരളവർമ്മദേവൻ തുനിയുന്നില്ല. അത് എത്രമാത്രം പരാജയത്തിലവസാനിക്കുമെന്നു പിന്നീടുണ്ടായ പല ഭാഷാവിവർത്തനങ്ങളും കാണിച്ചിട്ടുണ്ട്. ലോകത്തിലെ സകല സുന്ദരഭാവങ്ങളുടേയും നിക്ഷേപമായ ഒരു കാവ്യത്തി

ലെ രസാമൃതം മുഴുവനും മറെറാരു പാത്രത്തിൽ പകരുവാൻ സാധിക്കുന്നതല്ല. അതിൻെറ സൎവാംഗീണമായ മാധുൎയ്യം ഒട്ടും ചോൎന്ന പോകാതെ മറെറാരു ഭാഷയിലേക്കു പകൎത്തുവാൻ തികച്ചും അസാദ്ധ്യമാണു്. പദാനുപദതൎജ്ജിമയുടെ അനിഷ്ടഫലങ്ങൾ വിശേഷിച്ചു് പ്രത്യക്ഷപ്പെടുന്നതു് ഇത്തരം വിശദമോഹനങ്ങളായ കാവ്യതല്ലജങ്ങളെ പരിഭാഷപ്പെടുത്തുമ്പോഴാണു്. അൎത്ഥം തുളുമ്പുന്ന മൂലത്തിലെ പദങ്ങൾക്കു തുല്യപദങ്ങൾ കണ്ടുപിടിക്കുന്നതിനു് സാധിച്ചെന്നുവരുന്നതല്ല. ഭാഷകളുടെ സ്വഭാവത്തിനും ശൈലിക്കും പ്രത്യേകതയുണ്ടു്. കവിഹൃദയം നല്ലവണ്ണം മനസ്സിലാക്കി അതിനെ തന്മയത്വത്തോടുകൂടി ഭാഷയുടെ ശൈലിക്കും ഒഴുക്കിനുമനുസരിച്ചു് വിവൎത്തനം ചെയ്യുന്നതു് വശ്യവചസ്സുകൾക്കേ സാധിക്കയുള്ളൂ. കേരളകാളിദാസൻെറ ഓജസ്വിയായ ഉദ്ധതപദബന്ധം സാക്ഷാൽ കാളിദാസൻെറ പ്രസന്നമധുരമായ വൈദൎഭീരീതിക്കു തീരെ യോജിക്കാത്തതിനാൽ അവിടത്തെ പരിഭാഷയിൽ മൂലത്തിലെ മനോഹരങ്ങളായ ആശയങ്ങളും മധുരങ്ങളായ ഭാവങ്ങളും വേണ്ടതുപോലെ സ്ഫുരിക്കുവാനിടയായിട്ടില്ലെന്നും മററും ചിലവിമൎശകന്മാർ ഉൽഘോഷിക്കുന്നതു അതുപോലെ വകവെച്ചുകൊടുക്കുവാൻ നിവൃത്തിയില്ല. കേരളവൎമ്മദേവനു പ്രസന്നകോമളമായ വൈദൎഭീരീതിയും പ്രൌഢഗംഭീരയായ ഗൌഡീരീതിയും ഒരുപോലെ വശംവദമായിരുന്നുവെന്നു് നിസ്സംശയമാണു്. ആദ്യകാലത്തു് മുരാരിപ്രഭൃതികളുടെ രീതിയോടു അനുഭാവമുണ്ടായിരുന്നുവെങ്കിലും കാളിദാസകാവ്യപ്രപഞ്ചവുമായുണ്ടായ നിരന്തരപരിചയം കൊണ്ടു വൈദൎഭീരീതിയെ കൈവശപ്പെടുത്തി. ഉദ്ധതപദബന്ധമില്ലാത്ത എത്രയോ പദ്യങ്ങൾ ഭാഷാശാകുന്തളത്തിൽ തന്നെ കാണാനുണ്ടു്. മൂലത്തിലുള്ള ശ്ലോകങ്ങളെ വലിയ വൃത്തങ്ങളിൽ അവിടുന്നു തൎജ്ജിമ ചെയ്തതിനാൽ ആശയങ്ങളെ 'അടിച്ചുപരത്തു'വാൻ ഇടയായിട്ടില്ലെന്നില്ല. എന്നാൽ കേരളവൎമ്മദേവൻ ആവിഷ്കരിച്ചിട്ടുള്ള

മധുരഭണിതികളിൽ ഒന്നുംതന്നെ രസപോഷണത്തിനു ധ്വംസകമായോ അപര്യാപ്തമായോ തീരുന്നില്ല. ആലോചനാമൃതമായ അർത്ഥസമ്പത്തുംകൊള്ളുന്ന കാളിദാസകൃതികളിലെ സുകുമാരപദങ്ങളെ അപൂർവ്വസന്ദർഭങ്ങളിൽ വിവരണരൂപത്തിൽ വിവർത്തനം ചെയ്തിട്ടുണ്ടെങ്കിൽ അതു വലിയ ന്യൂനതയായി പരിഗണിക്കേണ്ടതില്ല. അക്ഷരമെണ്ണി വിവർത്തനം ചെയ്യണമെന്ന വ്യാമോഹത്തിൽ കുടുങ്ങുന്നവർക്കുമാത്രമേ അതു് ന്യൂനതയായിത്തീരൂ.

അവിടുത്തെ ശാകുന്തളപരിഭാഷയിൽ സംസ്കൃതപദബഹുലമായ പ്രാചീനമണിപ്രവാളരീതിയാണു് മിക്കവാറും അംഗീകരിച്ചിട്ടുള്ളതു്. ഭാഷാസ്വഭാവത്തിന്റെ മർമ്മങ്ങൾ അക്കാലത്തു വേണ്ടതുപോലെ അവിടുന്നു മനസ്സിലാക്കാതെയിരുന്നതിനാലാണു് ഇങ്ങനെ സംഭവിച്ചതെന്നു് അവിടുന്നുതന്നെ പിന്നീടു പ്രസ്താവിച്ചിട്ടുണ്ടു്. അവിടുത്തെ ആദ്യത്തെ ഭാഷാകൃതികളിലെല്ലാം ഈ രീതി തന്നെയാണു്. എന്നാൽ ക്രമേണ സംസ്കൃതപദപ്രയോഗത്തിനു കുറവുകാണാം. സംസ്കൃതത്തിൽ നിന്നു് പിന്നീടു തർജ്ജിമചെയ്ത അമരുകമണിപ്രവാളവും അന്യാപദേശമണിപ്രവാളവും മററും ലാളിത്യോന്മുഖമായ പ്രയാണത്തിനു് സാക്ഷ്യമായിരിക്കുന്നു. ഭാഷാമണിപ്രവാളകവിതയിൽ പ്രവാളങ്ങൾക്കു കൂടുതൽ പ്രവേശമുണ്ടായിരിക്കണമെന്നുള്ള തത്ത്വം അവിടുന്നു് അംഗീകരിച്ചതിനാലാണു് 'കേരളീയഭാഷാ ശാകുന്തള'ത്തെ 'മണിപ്രവാളശാകുന്തള'മായി രൂപാന്തരപ്പെടുത്തുവാൻ സമ്മതിച്ചതു്. എന്നാൽ വെറും പച്ചമലയാളമാക്കുവാൻ അവിടുന്നു വിസമ്മതിച്ചു; ഇക്കാരണത്താൽ മാത്രമാണു് പ്രിയഭാഗിനേയന്റെ പാഠഭേദങ്ങളെ സ്വീകരിക്കുന്നതിൽ വൈമുഖ്യം അപൂർവമായി പ്രദർശിപ്പിച്ചതു്. പാമരാക്ഷമമന്ഥരയെന്നു് അവിടുന്നു ശങ്കിച്ചിരുന്ന പച്ചമലയാളകവിതാവനിത നാഗരികാംഗനാരസികനായ അവിടുത്തെ വിഭ്രമിപ്പിച്ചില്ല. 'നാടോടി മലയാളം അവിടുത്തെക്കൊണ്ടു അംഗീകരിപ്പിക്കു

വാൻ ഇലോം വിഷമംതന്നെ' എന്നു് ൯൭ ഇടവം ൩-ാംനു-ലെ ദിനസരിക്കുറിപ്പിൽ പ്രിയമാഗിനേയൻ രേഖപ്പെടുത്തിക്കാണുന്നു. ശാകുന്തളപരിഷ്കരണത്തിൽ നേരിട്ട ധൎമ്മസങ്കടത്തിലാണു് കേരളപാണിനി ഇങ്ങനെ ആക്രോശിക്കുന്നതു്.

ഭാഷാകവിതയിൽ അവിടുത്തെ സ്വതന്ത്രകൃതികൾ ൧. മയൂരസന്ദേശം ൨. ശ്രീപത്മനാഭപാദപത്മശതകം. ൩. ദൈവയോഗം. ൪. സ്തുതിശതകം. ൫. മത്സ്യവല്ലഭവിജയം. ൬. ഹനുമദുത്ഭവം. ൭. ധ്രുവചരിതം. ൮. പ്രലംബവധം. ൯. പരശുരാമവിജയം. ൧൦. സോമവാരവ്രതമാഹാത്മ്യം ഉത്തരഭാഗം. ൧൧. കേരളീപ്രശസ്തി, കേരളം മുതലായ ഖണ്ഡകവനങ്ങൾ എന്നിവയാണു്. ഇവയിൽ, താരഗണങ്ങളുടെയിടയിൽ ചന്ദ്രനെപ്പോലെ, കവിതാസൌകുമാൎയ്യംകൊണ്ടു മുമ്പിട്ടുനില്ക്കുന്നതു് മയൂരസന്ദേശം തന്നെ. ശാകുന്തളവും മയൂരസന്ദേശവുമത്രേ ഭാഷാകവിയെന്ന നിലയിൽ അവിടുത്തെ യശസ്തംഭങ്ങൾ. ഇവയ്ക്കുണ്ടായ പ്രചാരം മറെറാന്നിനുമുണ്ടായിട്ടില്ല; മറെറാന്നും ഇവയെപ്പോലെ എല്ലാവരുടെയും കണ്ണും കരളും കുളുൎപ്പിച്ചിട്ടുമില്ല. ഇവയാണു് കേരളകാളിദാസ പട്ടാഭിഷേകത്തിനു നിദാനമായതു്; ഇവയത്രേ ഭാഷാകവിതയിൽ 'കേരളവൎമ്മപ്രസ്ഥാനം' സംസ്ഥാപിച്ചതും. കാലംകൊണ്ടു ഇവതമ്മിൽ മൂപ്പിളമത്തൎക്കത്തിനു കാൎയ്യമില്ലെങ്കിലും കവിതാമാധുൎയ്യംകൊണ്ടു കലഹത്തിനു വട്ടം കൂട്ടിയേക്കാം. പക്ഷേ മയൂരസന്ദേശത്തിനു തന്മയത്വം കൂടും; സങ്കല്പത്തിനേക്കാൾ സ്വാനുഭവത്തിനു വിലയേറും. പരിഭാഷയേക്കാൾ സ്വതന്ത്രകൃതിക്കു മേന്മയുണ്ടു്; കലാകൌശലത്തിന്റെ വിളയാട്ടം അതിൽ കൂടുതൽ പ്രത്യക്ഷപ്പെടും. മയൂരസന്ദേശം പുറപ്പെട്ടപ്പോൾ തന്നെ ദിഗ്വിജയം സാധിച്ചു; നരതിലകന്മാരുടെ തുണ അതിനാവശ്യമായിരുന്നില്ല. അതിന്റെ ഉദയത്തിൽ തന്നെ വിദ്വല്ലോചനം കണ്ണുതുറന്നു; ആ ജഗന്മോഹിനി അത്ര ആഹ്ലാദശോഭയോടാണു് തിരുപ്പുറപ്പാടു കഴിച്ചതു്. കേരളവൎമ്മദേവനെ അന്നത്തെ മണിപ്രവാളവ്യാപാരികളിൽ ഒന്നാമനായി

എല്ലാവരുംകൂടി അവരോധിച്ചു. ചന്തുമേനവൻ മുതലായ നോട്ടക്കാർ ആ കാവ്യരത്നത്തിൻെറ അമൂല്യതയാൽ വിസ്മയഭരിതരായി. വേറെ പലരുടേയും കണ്ണു മഞ്ഞളിക്കുന്നതിനു് അതിനാ സാധിച്ചു. കാളിദാസൻെറ മേഘസന്ദേശത്തെക്കാൾ ഒരു മാറ്റുകൂടുമെന്നു പലൎക്കും തോന്നി. ആ കവികുലകൂടസ്ഥനും ഇത്ര മാത്രം ശബ്ദഭംഗി ദീക്ഷിച്ചിരുന്നുവോ എന്നു സംശയം ജനിച്ചു. സ്വരവ്യഞ്ജനൈക്യത്തോടുകൂടിയ ദ്വിതീയാക്ഷരപ്രാസം അന്ത്യപ്രാസം മുതലായ ശബ്ദാലങ്കാരങ്ങൾ അതിൻെറ മോടിയെ വൎദ്ധിപ്പിച്ചു. എന്നാൽ വെറും മേനിപ്പകിട്ടു മാത്രമല്ല അതിനുള്ളതു്. കേരളകാളിദാസൻെറ ഈ മധുരസൂക്തികളിൽ ശബ്ദമൊ അൎത്ഥമൊ സരസതരമെന്നു് പരിച്ഛേദിക്കുവാൻ വിഷമമാണു്.

മയൂരസന്ദേശം അമൃതമയമായതു് ആശ്ചൎയ്യകരമല്ല. ഇതിവൃത്തം സ്വജീവിതത്തിൻെറ ഒരു പരിവൎത്തനഘട്ടം; അതിലെ ഭാവങ്ങൾ അനുഭവിച്ചറിഞ്ഞവ; നായകൻ കവിതന്നെ; സന്ദേശം പ്രണയകാതരയായ പ്രിയതമയുമായുള്ള വേർപാടു; ഇവയിൽ കൂടുതൽ അനുകൂലമായ പരിതഃസ്ഥിതികൾ ഉത്തമകാവ്യനിൎമ്മാണത്തിനുണ്ടാകേണ്ടതില്ല. കവിയുടെ മനസ്സിൽ തിളച്ചുരുകിയ വിചാരങ്ങളും വികാരങ്ങളും അതിൽ പ്രതിഫലിച്ചിരിക്കുന്നു; ഇതിനും പുറമെ, മറെറാരു കാവ്യത്തിൻെറ നിൎമ്മാണത്തിലും, കേരളവൎമ്മദേവൻ ഇത്ര നിഷ്കൎഷയും ആലോചനയും കാലതാമസവും പ്രദൎശിപ്പിച്ചിട്ടില്ല. ഉല്ലാസകരമായ ചിത്തവൃത്തിയോടു സാവധാനമായി കടഞ്ഞെടുത്തതാണു് മയൂരസന്ദേശം. അതിനാലത്രെ കലാകലിതമായ കൌശലം പരിപൂൎണ്ണനിലയിൽ അതിൽ പ്രത്യക്ഷപ്പെട്ടതു്. ദ്രുതകവനഭ്രമം അവിടുത്തെ ചെറുപ്പത്തിലെ ബാധിച്ചിരുന്നുള്ളു. അതിൻെറ പാകക്കേടു പരശുരാമവിജയം പ്രദൎശിപ്പിക്കുന്നുമുണ്ടു്. അവിടുത്തെ ഭാഷാകവിതകളിൽ ഉത്തമമായവ പരിപക്വമതിയായിത്തീൎന്നശേഷം രചിച്ചവയാണു്. സരസദ്രുതകവിമണിയാ

കവാൻ പ്രായമായപ്പോൾ അവിടന്ന് ഇച്ഛിച്ചില്ല. പ്രയോഗ നിഷ്കർഷ വന്നപ്പോൾ തേച്ചുമിനുക്കുന്നതിൽ കൂടുതൽ ശ്രദ്ധ പതിഞ്ഞു. മനസ്സിന്നു തൃപ്തിയാകുന്നതുവരെ പദങ്ങളെ മാററിയും മറിച്ചും വെട്ടിയും തിരുത്തിയും കഴിക്കും. ഭാവങ്ങളെ വ്യഞ്ജിപ്പിക്കുന്നതിന്ന അതിസമത്ഥങ്ങളായ പദങ്ങളെ തേടിപ്പിടിക്കുവാൻ വേണ്ട സമയം വ്യയംചെയ്യും. അത്ഥം തുളുമ്പുന്ന പദങ്ങൾ വന്ന് അണിനിരക്കുന്നതുവരെ കാത്തിരിക്കും. പൊടിപ്പും തൊങ്ങലും വെക്കുന്നതിന്നും വ്യംഗ്യഭംഗി വർദ്ധിപ്പിക്കുന്നതിന്നും ഓജസ്സും പ്രസാദവും വരുത്തുന്നതിന്നും കഴിയുന്നത്ര പരിശ്രമിക്കും. കുറെ മധുരമാമ്പഴങ്ങൾ അയച്ചുകൊടുത്തതിന്ന് കൃതജ്ഞത പ്രകടിപ്പിക്കുന്ന ഒരു ശ്ലോകം നിമ്മിക്കുന്നതിലും തിരുത്തുകൾ ചെയ്തിരിക്കുന്നതു നോക്കുക—

'സത്യം ഭാഗീരഥീ നിൻ കവിതയുടെ രസമോതാ
ട്ടമല്ലിട്ടു നിൽപ്പാ
നത്യന്തം മോഹദമാം മധുരതകലരും
മാമ്പഴം സാമ്പ്രതം നീ
പ്രത്യഗ്രപ്രേമമോടി പ്രവൃതതയൊടെ
നിക്കൻപൊടയപ്പിച്ചതോത്താൽ
കൃത്യത്തിൽ താരതമ്യം തവ മഹിതമനാട്ടം
ഇല്ല്യമായുണ്ടുനിഷ്ഠ'

എന്ന പദ്യം രൂപാന്തരപ്പെട്ട്—

'സത്യം സാഹിത്യവിദ്യാവിദുഷി ഭഗവതി
കേൾക്ക ഭാവൽകവാക്കോ
അത്യന്തം മരന്ദിക്കും മധുരിമകലരും
മാമ്പഴം സാമ്പ്രതം നീ
പ്രത്യഗ്രപ്രേമമോടി പ്രവൃതതയൊടുമേ
കാഴ്ചയപ്പിച്ചതോത്താൽ
കൃത്യത്തിൽ താരതമ്യംകൊണ്ടോടു സദൃശത
നിഷ്ഠ സാധിച്ചുവത്രെ.'

എന്നായിത്തീന്നു. അന്യാപദേശമണിപ്രവാളത്തിലും മററും പാകശയ്യാദി ഗുണങ്ങൾ വർദ്ധിച്ചുകാണുന്നതു് ഈ നിഷ്കർഷയുടെ ഫലമാണ്. മയൂരസന്ദേശനിമ്മാണത്തിൽ ഇക്കാരണ

ങ്ങളാൽ കേരളവൎമ്മ കവിജ്യോതിസ്സ് ഉച്ചനിലയിൽ പ്രത്യക്ഷ
പ്പെട്ടു. അവിടത്തെ ഭാഷാകവനവൈഭവം അതിൻെറ പ
രിപൂൎണ്ണരൂപത്തിൽ കാണണമെന്നുള്ളവർ മയൂരസന്ദേശം നോ
ക്കണം. 'ദൈവയോഗ'ത്തിൽ ആകപ്പാടെ മട്ടൊന്നുമാറിയാ
ണ്; പ്രിയഭാഗിനേയൻെറ നിർബന്ധമനുസരിച്ച് പ്രാസനി
യമമില്ലാതെ ലളിതരീതിയിൽ രചിച്ച ആ ഖണ്ഡകാവ്യം അ
വിടത്തെ കാവ്യസൌധത്തിൻെറ ഒരു വാതായനം മാത്രം.
'ശ്രീപത്മനാഭപാദപത്മശതകവും' 'സ്തുതിശതകവും' വാൎദ്ധ
ക്യത്തിൻെറ പരമശാന്തതയിൽ രചിച്ച സ്തോത്രകാവ്യങ്ങളാണ്.
ഐഹികചിന്തകളിൽ നിന്ന് ഏകദേശം വിമുക്തനായ ഒരു
മുമുക്ഷുവിൻെറ ഈശ്വരവിഷയമായ രതിയാണ് ഇവയിൽ
മുന്നിട്ടുനില്ക്കുന്നത്. നവപ്രവാളഭംഗീതരംഗിതമായ ശ്രീപത്മ
നാഭപാദപത്മശതകത്തിൽ കേരളവൎമ്മദേവൻ സംജീവിതയാ
ത്രയിലേക്കു പുറകോട്ട് ഒന്നു കണ്ണോടിക്കുന്നു:—

> 'താലോലമേൽക്കുമിഹ ഞാനിങ്ങുപ്പാട പഠിച്ചുള്ളൻ
> പാരണ്ണിയും മൊഴിയുമായി പലനാളം കഴിച്ചേൻ'

എന്നും മററും അതീതകാലങ്ങളെക്കുറിച്ച് അനുശയം പ്രകടി
പ്പിക്കുന്നു. 'സ്തുതിശതക'ത്തിലും കവിതയ്ക്കു കൂടുതൽ ലാളിത്യ
വും സാരള്യവും വരുത്തിയിട്ടുണ്ട്. കേരളീപ്രശസ്തി, കേരളം മുത
ലായ ഖണ്ഡകവനങ്ങൾ ഓരോ പ്രത്യേക സന്ദൎഭങ്ങളിൽ രചി
ച്ചവയാണ്. പദ്യപാഠാവലിയിലും മാസികകളിലും ചേൎക്കു
വാൻ നിൎമ്മിച്ചവയാണു മിക്കതും. മാസികകളിലും പത്രങ്ങളി
ലും ഓരോ അവസരങ്ങളിൽ പ്രസിദ്ധംചെയ്ത അനവധി ഒററ
ശ്ലോകങ്ങളും സമസ്യാപൂരണങ്ങളും ഖണ്ഡകൃതികളുമുണ്ട്. അ
തെല്ലാം പുസ്തകരൂപത്തിൽ സംഗ്രഹിച്ചിരുന്നെങ്കിൽ വലിയ
നേട്ടമായിരിക്കുമായിരുന്നു.

പ്രാചീനഭാഷാഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചും കേരളവൎമ്മ
ദേവൻ മാതൃഭാഷയെ പോഷിപ്പിച്ചു. ഭാഷാനൈഷധചമ്പു,
ചെല്ലൂർമാഹാത്മ്യം, ഭാരതചമ്പു, രാമായണചമ്പു, ഭാഷാഷ്ട

പടി, ഭാഷാഗദ്യശാകുന്തളം എന്നു തുടങ്ങിയവ ഇരുട്ടിൽ നിന്നും വെളിച്ചത്തേക്കുവന്നതു് അവിടത്തെ ശ്രമത്തിന്റെ ഫലമാണു്. പ്രാചീനഗ്രന്ഥങ്ങളെ തേടിപ്പിടിക്കുന്നതിനും പ്രസിദ്ധപ്പെടുത്തുന്നതിനും അവിടുന്നു് കഴിയുന്നവിധത്തിൽ പലരേയും പ്രേരിപ്പിക്കുകയും ചെയ്തു. സാഹിത്യപോഷണത്തിനുവേണ്ടി കേരളത്തിലുണ്ടായിട്ടുള്ള സകല സംരംഭങ്ങൾക്കും അവിടുന്നു് പ്രോത്സാഹനം നൽകി. ഉപദേശംകൊണ്ടും ദ്രവ്യസഹായംകൊണ്ടും സാഹിത്യവ്യവസായത്തിലേർപ്പെടുന്നവർക്കു ഹസ്താവലംബം നൽകി പ്രോത്സാഹിപ്പിച്ചു. സാഹിത്യോപാസകന്മാർക്കു അവിടുന്നു് കല്പകവൃക്ഷം തന്നെയായിരുന്നു. അവിടുത്തെ ഉദാരസംഭാവനകളും പാരിതോഷികങ്ങളും പ്രശംസാപത്രങ്ങളും സ്വീകരിക്കുവാനിടയാകാത്ത പ്രാമാണികനായ ഒരു സാഹിത്യകാരനും അക്കാലത്തു് കേരളത്തിലുണ്ടായിട്ടില്ല. ഏതെങ്കിലും രൂപത്തിൽ അവിടത്തെ സഹായം ലഭിച്ചിട്ടുള്ളവരാണു് അതിൽ പിന്നീടു വിഖ്യാതന്മാരായിത്തീർന്നിട്ടുള്ള മിക്ക കവികളും മററു സാഹിത്യകാരന്മാരും. അപ്രതിഹതമായി പ്രവഹിച്ചിരുന്ന അവിടത്തെ കാരുണ്യജലപാതത്തിൽ നിന്നു് ഒട്ടെങ്കിലും നിർമ്മലജലം ആസ്വദിക്കാത്തവർ അന്നു ചുരുക്കംതന്നെ. കേരളത്തിനു് വെളിയിലുള്ള അനേകം വിദ്വജ്ജനങ്ങളും ഈ കൃപാപ്രസരത്തിന്റെ മധുരിമ അറിഞ്ഞിട്ടുണ്ടു്. സാഹിത്യാരാമത്തിലെ ഈ പേരാലിന്റെ ശീതളച്ഛായയിൽ തന്നെയാണു് വിദ്യാപോഷകങ്ങളായ പ്രസ്ഥാനങ്ങളിലും വ്യവസായങ്ങളിലും പ്രവർത്തിക്കുന്നവരെല്ലാം വിഹരിച്ചിരുന്നതു്.

അവിടത്തെ ഗ്രന്ഥപരിശോധനകൊണ്ടു എത്ര ഭാഷാഗ്രന്ഥങ്ങളുടെ ഗുണത്തിനു് മാററു കൂടിയിട്ടുണ്ടെന്നു് നിർണ്ണയിക്കുവാൻ പ്രയാസമാണു്. അവിടത്തെ കവിതാവിഷയമായ ഉപദേശവും പ്രശംസയുംകൊണ്ടു കാവ്യസരണിയിൽ കാലിടറാതെ സ്വച്ഛന്ദസഞ്ചാരം ചെയ്യുവാൻ സാധിച്ചവർ അസംഖ്യം

തന്നെ. ഭാഷാസാഹിത്യത്തിലെ ഉത്തമമഹാകാവ്യങ്ങളായ ഉമാകേരളം, ചിത്രയോഗം രുഗ്മാംഗദചരിതം, മുതലായവയ്ക്കു ഇന്നുള്ള ഗ്രന്ഥപൌഷ്കല്യത്തിനു കേരളവൎമ്മദേവനോടു തൽകൎത്താക്കന്മാൎക്കു എത്രമാത്രം ആധമൎണ്യം ഉണ്ടെന്നുള്ളതു് ഊഹിക്കുവാനെങ്കിലും സാധിക്കും. അവരെല്ലാം ആ നോട്ടക്കാരനെ കാണിച്ചു; തെറ്റുമിനുക്കേണ്ടതെല്ലാം അവിടുന്നുതന്നെ നിൎവ്വഹിച്ചു. വൃശ്ചികം ൮൮-ാമാണ്ടു മഹാകവി ഉള്ളൂരിനു് അവിടുന്നു് ഇങ്ങനെ എഴുതുന്നു 'നിങ്ങളുടെ കവിയശസ്സിനു ഈ മഹാകാവ്യം ഒരു അനശ്വരജയസ്തംഭമായി മലയാളഭാഷ ഉള്ളിടത്തോളം ശോഭിക്കുന്നതാണു്. ഞാൻ ഇതിൽ ചെയ്തിട്ടുള്ള സൂചനകളിൽ ഗ്രാഹ്യമായവയെ ഗ്രഹിക്കുകയും ത്യാജ്യങ്ങളായവയെ ത്യജിക്കുകയും ചെയ്തുകൊള്ളുമല്ലോ.' ആ ൮൯-ാമാണ്ടു വള്ളത്തോളിനു് ഇതിനെക്കുറിച്ചു് 'പരമേശ്വരയ്യരുടെ ഉമാകേരളം ൧൦-ാംസൎഗ്ഗംവരെ ഞാൻ നല്ലവണ്ണം മനസ്സിരുത്തി പരിശോധിച്ചു മടക്കി അയച്ചിട്ടുണ്ടു്' എന്നു് എഴുതിക്കാണുന്നു. ചിത്രയോഗം പരിശോധിച്ചുകൊണ്ടിരിക്കുമ്പോൾ ആ മേടം ൮൯-ാമാണ്ടു വീണ്ടും വള്ളത്തോളിനു് ഇങ്ങനെ എഴുതുന്നു 'പ്രാസത്തിനുവേണ്ടി പദവും പ്രത്യയവും പദാന്തത്തിൽ മുറിക്കുന്നതു് ശരിയാണോ എന്നും മററുമുള്ള ഭാഗങ്ങൾ ആലോചിക്കണം. എനിക്കു നല്ല സുഖം തോന്നാത്ത ഭാഗങ്ങൾ താഴെ വരച്ചിട്ടുണ്ടു്. അവയെ നിവൃത്തിയുണ്ടെങ്കിൽ മാററാൻ നോക്കുമല്ലോ.' അതിനെത്തുടൎന്നു് അയച്ച മറെറാരെഴുത്തിൽ 'മൂന്നും നാലും അഞ്ചും സൎഗ്ഗങ്ങൾ മുമ്പിലത്തെപ്പോലെ വായിച്ചുനോക്കി തിരിച്ചയക്കുന്നു. ഇനിയും അടിയിൽ വരയ്ക്കുമ്പോൾ കാരണം വ്യക്തമായി കാണിച്ചുകൊള്ളാം. എനിക്കു അഭംഗിയായി തോന്നുന്നിക്കിൽ മാത്രമേ വരയ്ക്കുന്നുള്ളു' എന്നും പ്രസ്താവിച്ചുകാണുന്നു. ഇതിൽനിന്നെല്ലാം ഈ മഹാകാവ്യങ്ങൾക്കു പരിശോധനകൊണ്ടുണ്ടായ സംസ്കാരം ഊഹ്യമാണു്. അക്കാലത്തു പുറപ്പെട്ടിട്ടുള്ള മിക്ക ഗ്രന്ഥങ്ങളും അവിടത്തെ പരിശോധനയ്ക്കു വിധേയ

മായിട്ടുണ്ട്. സനിഷ്കൃഷ്ടമായ പരിശോധനയാൽ ഭാഷാഗ്രന്ഥ
ങ്ങളുടെ ഗുണപൌഷ്കല്യം വർദ്ധിപ്പിച്ചതുകൂടാതെ നിരൂപ
ണപദ്ധതിയ്ക്കു ഇണിടുകയും ചെയ്തു.

ഇങ്ങനെ ഭാഷയിലെ ഗദ്യപ്രസ്ഥാനം, നാടകപ്രസ്ഥാനം,
നിരൂപണപ്രസ്ഥാനം, കവിതാപ്രസ്ഥാനം എന്നിവയ്ക്കു കേര
ളവൎമ്മദേവൻെറ സാഹിത്യജീവിതം പരിപോഷകമായും ഉത്തേ
ജകമായും തീൎന്നുവെന്നുള്ളതാണ് അതിൻെറ പ്രയോജനം. ഈ
കാരണവർ കുടുംബത്തേക്ക വാരിവലിച്ചു കൂട്ടിയില്ല; എ
ന്നാൽ കുടുംബാംഗങ്ങൾക്ക മാൎഗ്ഗദർശിയായിരുന്ന് പലവഴിക
ളിലും പരിശ്രമിക്കുന്നതിന് പരിശീലനം നൽകി. കുടുംബൈ
ശ്വര്യത്തിനുള്ള വഴികൾ തെളിച്ചു; ഒട്ടൊക്കെ കൈമുതൽ
കൊടുക്കുകയും ചെയ്തു. കേരളനാട്ടിന് അവിടുന്നു ചെയ്ത സേവ
നം നിയമനിൎമ്മാണസഭയിൽ മൂന്നു കൊല്ലം അംഗമായിരുന്നു
കൊണ്ടല്ല; അവിടുത്തെ ജീവിതത്തിൻെറ ഏറിയ ഭാഗവും
കേരളഭാഷയുടെ ഉൽക്കൎഷത്തിനായി സഫലമായി വ്യയം ചെയ്ത
താണ്. പണത്തിനൊ പേരിനൊ പെരുമയ്ക്കൊ അല്ല സ്വ
ജീവിതം ഭാഷാദേവിയുടെ പാദാരവിന്ദങ്ങളിൽ സമൎപ്പിച്ചത്.
അതു് ജീവിതധൎമ്മമായി കൈക്കൊള്ളണമെന്ന് ബോധമു
ണ്ടായി. പരിതഃസ്ഥിതികൾ അതിനു അനുകൂലിച്ചു. ആ
നിസ്സ്വാൎത്ഥമൂൎത്തിയുടെ നിഷ്കാമകൎമ്മം ഫലവൎഷം ചെയ്തു്
കൈരളിക്ക നാനാമുഖമായ പ്രത്യുത്ഥാനമുണ്ടാക്കുകയും ചെയ്തു.

കേരളഭാഷ മാത്രമല്ല ഈ സരസ്വതീദാസൻെറ ജീവി
തം കൊണ്ടു ധന്യയായതു്. കുഞ്ചനെപ്പോലെ ഗൈൎവ്വാണി
യേയും കൈരളിയേയും ഒരു പോലെ അവിടുന്ന് പരിലാളിച്ചു.
ഈ രണ്ടു ദയിതമാരേയും പ്രേമനിൎഭരത്തോടു അവിടുന്നു കടാ
ക്ഷിച്ചു. വയസ്സായപ്പോൾ സപത്നീകലഹം കൊണ്ടു യൌവന
യുക്തയായ കൈരളിയോട്ട് കൂടുതൽ പക്ഷപാതം കാണിച്ചു
വോ എന്ന് സംശയം തോന്നും. കണ്ഠാഭരണങ്ങൾ രണ്ടിനമു
ണ്ടാക്കിക്കൊടുത്തു. കൈരളീകണ്ഠത്തിൽ അവ സവിശേഷം

ശോഭിച്ചു. ശൈവ്വാണിക്കു സമ്മാനിച്ച പണ്ഡങ്ങൾ ഇവയാണ്. ൧. തിരുനാൾപ്രബന്ധം, ൨. നക്ഷത്രമാല, ൩. ശൃംഗാരമഞ്ജരീഭാണം, ൪. പാദാരവിന്ദശതകം, ൫. ചിത്രശ്ലോകാവലി, ൬. അമൃതമഥനം, ൭. ശ്രീഗുരുവായുപുരേശസ്തവം, ൮. സ്കന്ദശതകം, ൯. ദണ്ഡകാദിസ്തോത്രസഞ്ചയം, ൧൦. ക്ഷമാപണസഹസ്രം, ൧൧. യമപ്രണാമശതകം, ൧൨. കംസവധചമ്പു, ൧൩. തുലാഭാരശതകം, ൧൪. വിക്ടോറിയാചരിതം, ൧൫. വഞ്ചിപതിശതകം, ൧൬. വിശാഖവിജയം, ൧൭. ശോണാദ്രീശസ്തോത്രം, ൧൮. വ്യാഘ്രാലയേശസ്തോത്രം, ൧൯. നരസിംഹാവതാരം, ൨൦. നാരദമഹിമാനുവർണ്ണനം, ൨൧. ശുകസന്ദേശവ്യാഖ്യാ, ൨൨. പ്രക്രിയാസർവ്വസ്വവ്യാഖ്യാ, ൨൩. സന്മാർഗ്ഗസംഗ്രഹം ഗദ്യം, ൨൪. ശാകുന്തളപാരമ്യം, ൨൫. ശ്രീമൂലരാജപാദപത്മശതകം, ൨൬. ദാവാനലവർണ്ണനം തുടങ്ങിയ ഖണ്ഡകൃതികൾ, ൨൭. ജാതിനിരൂപണം, ൨൮. സംസ്കൃതലേഖമാല എന്നു തുടങ്ങിയവയാണ്. കേരളവർമ്മദേവൻ രാമപാണിവാദനുശേഷം കേരളത്തിലുണ്ടായിട്ടുള്ള സംസ്കൃതകവികളിൽ അഗ്രഗണ്യനാണ്; അവിടുത്തെ കൃതികൾ മിക്കതും ഈശ്വരപരമായും രാജപരമായുമുള്ള സ്തുതികുസുമാഞ്ജലികളാണ്. കറകളഞ്ഞതും കരകവിഞ്ഞതുമായ പാണ്ഡിത്യം ശാസ്ത്രങ്ങളിൽ അവിടുന്ന് സമ്പാദിച്ചിരുന്നിട്ടും ഒരു പ്രാമാണികമായ ശാസ്ത്രഗ്രന്ഥം അവിടുത്തേതായിട്ടില്ല. പ്രക്രിയാസർവ്വസ്വത്തിന് ഒരു വ്യാഖ്യാനമല്ലാതെ ശാസ്ത്രീയമായി ഒന്നുംതന്നെയില്ല. യമപ്രണാമശതകത്തിൽ കർക്കശമായ വ്യാകരണപാണ്ഡിത്യത്തിന്റെ നിഴൽ വീണിട്ടുണ്ട്. അവിടുത്തെ സംസ്കൃതകൃതികളിൽ ഏറിയഭാഗവും ആയില്യംതിരുനാൾ, വിശാഖംതിരുനാൾ, ശ്രീമൂലംതിരുനാൾ എന്നീ തിരുമേനിമാർക്കു കാഴ്ചവെച്ചിട്ടുള്ള പദ്യോപഹാരങ്ങളാണ്. സംസ്കൃതകവനത്തിൽ കേരളവർമ്മദേവനെ സമ്മാനങ്ങൾ കൊടുത്തു് പ്രോത്സാഹിപ്പിച്ചതു് ആദ്യത്തെ രണ്ടു തിരുമേനിമാരുമാണ്. ബാല്യത്തിൽ തന്നെ മുളച്ച സംസ്കൃതകവനപാ

ഭവം പെട്ടെന്നു് വികസിച്ചു. ചെറുപ്പകാലത്തു് അവിടത്തേ
ക്കുണ്ടായിരുന്ന കവനസാമർത്ഥ്യത്തെപ്പററി ശേഷയ്യാശാസ്ത്രി
യുടെ പേക്കു് ഫവ്വൻന്ദു ജൂൺ ൨൭-ാംനു- ഇങ്ങനെ എഴുതുന്നു.
“ഒരുകാലത്തു സരസ്വതീദേവി ഞാൻ വിചാരിക്കുമ്പോഴം എ
ന്റെ മുമ്പിൽ ആവിർഭവിക്കുമായിരുന്നു. വാഗ്ദേവി എനിക്കു
വശംവദയായിരുന്ന അക്കാലത്തു് അവധാനരീതിയിൽ ദ്രുതക
വനം ചെയ്യുന്നതിന് അയത്നസുലഭമായി സാധിച്ചിരുന്നു. ആ
യില്യംതിരുനാൾ മഹാരാജാവു എന്റെ നിസ്സാരമായ സംസ്കൃ
തപാണ്ഡിത്യത്തെ അഭിനന്ദിച്ചിരുന്നു. അവിടത്തെ അനന്ത
രഗാമിയും എന്നെ നല്ലവണ്ണം പ്രോത്സാഹിപ്പിക്കയാൽ ഞാൻ
കവിതാമേരുവിന്റെ ശൃംഗത്തിലെത്തുവാൻ അത്യുത്സാഹം
പ്രകടിപ്പിച്ചിരുന്നു. എന്നാൽ ഇപ്പോഴാകട്ടെ കാററു തീരെ
മാറിവീണിരിക്കുന്നു........സംസ്കൃതകവനവാസന അഭ്യാസത്തി
ന്റെ അഭാവംകൊണ്ടു് തീരെ നിശ്ശേഷയായിത്തീർന്നിരിക്കു
ന്നു.” അവിടത്തെ ബാല്യകവനങ്ങളിൽ ശബ്ദാലങ്കാരങ്ങൾക്കു
പ്രാധാന്യം കൂടും; പ്രൗഢഗംഭീരയായ ഗൗഡിയാണു് അവ
യിൽ സർവാധിപത്യം വഹിക്കുന്നതു്. എന്നാൽ ക്രമേണ അ
ർത്ഥപ്രധാനമായ വൈദർഭിയിലേക്കു കടക്കുന്നുണ്ടു്. അതും അ
വിടത്തേക്കു സ്വയം വശ്യയായിത്തീർന്നു. വെറും പ്രശസ്തിപരങ്ങ
ളായ കാവ്യങ്ങളിൽ അർത്ഥനിഷ്കർഷത്തേക്കാൾ ശബ്ദഭംഗി
മികച്ചിരിക്കുന്നതിൽ ആശ്ചര്യപ്പെടാനില്ല.

അവിടത്തെ സംസ്കൃതകൃതികളിൽ വിശാഖവിജയം, ക്ഷ
മാപണസഹസ്രം, യമപ്രണാമശതകം, എന്നിവ മുന്നണി
യിൽ നില്ക്കുന്നു. ക്ഷമാപണസഹസ്രത്തിൽ മേല്പുത്തൂർ നാ
രായണ ഭട്ടതിരിയുടെ കാവ്യപ്രപഞ്ചവുമായുള്ള പരിചയം സു
സ്പഷ്ടമാകുന്നുണ്ടു്. കേരളവർമ്മദേവന്റെ സംസ്കൃതകവനത്തി
ന്റെ ഉച്ചനില ‘വിശാഖവിജയ’ത്തിൽ തന്നെയാണു്. പ്ര
സന്ന കോമളമായ അതിലെ കവിതാരീതി ചേതസ്സമാകർഷക
മാണു്; അവിടത്തെ ദിവ്യതൂലികയുടെ ശരിയായ വിളയാട്ടം

ആൎദ്രം വിശാഖവിജയത്തിൽ കാണാം. അതത്രെ അവിടത്തെ സംസ്കൃതകൃതികളിൽ നടനായകമായിരിക്കുന്നതു്. നവനവങ്ങളായ അൎത്ഥകല്പനകളും ഉല്ലേഖങ്ങളും കൊണ്ടു അതു് ആൎദ്രം ഹൃദയാവൎജ്ജകമാണു്. ലക്ഷ്മീപവൎണ്ണനയിലുള്ള 'പ്രത്യക്ഷം പ്രകടീകൃതാഃ കിമുതമാസപീയ പ്രതാപാങ്കുരാഃ' എന്നിത്യാദി പദ്യത്തിലെ കല്പനയുടെ സ്വാരസ്യം നോക്കുക. മുറജപകാലത്തെ നമ്പൂതിരിമാരുടെ സദ്യവൎണ്ണനയിൽ വേണ്ടത്ര ഫലിതം അവിടന്നു് ആവിഷ്കരിക്കുന്നില്ല. ഫലിതരസം അവിടത്തെ കൃതികളിൽ അത്ര സുലഭമല്ല. ഉണ്ടായാൽ തന്നെ ഏതാണ്ടൊരു ഗൌരവം അതിൽ ലയിച്ചിരിക്കും. വിശാഖവിജയം, തുലാഭാരശതകം മുതലായ രാജപ്രശസ്തിപരമായ കാവ്യങ്ങളിൽ നിൎവ്യാജമായ രാജഭക്തി നല്ലപോലെ വിളങ്ങുന്നുണ്ടു്. വീരരസപ്രകരണത്തിലാണു് കേരളവൎമ്മദേവന്റെ പാടവം. അതത്രെ അദ്ദേഹത്തിന്റെ ജീവിതത്തിലും സ്ഥായിയായിരുന്ന അംഗിരസം. ക്ഷമാപണസഹസ്രത്തിൽ പല ഘട്ടങ്ങളിലും ഹൃദയംഗമമായ രീതിയിൽ കരുണാരസം ആവിഷ്കരിച്ചിട്ടുണ്ടു്. യമപ്രണാമശതകത്തിൽ രൌദ്രരസവും പൊന്തിനില്ക്കുന്നു. രസപ്രകടനത്തിൽ പ്രായേണ ഔചിത്യം വീക്ഷിക്കുന്നതായി കാണാൻ കഴിയും. വൎണ്ണനകളിൽ ചിലെടത്തു അതിശയോക്തിക്കു പ്രസക്തിയുണ്ടു്; തുലാഭാരശതകത്തിലെ മിക്ക വൎണ്ണനകളും ഇത്തരത്തിലാണു്. വിശാഖവിജയത്തിൽ ആപാതമധുരമായ വൎണ്ണനാരീതി ഭാവുകന്മാരെ രസിപ്പിക്കുന്നു. ശൎക്കര പുരട്ടി ഉപ്പേരിയെ വൎണ്ണിക്കുന്ന—

'അപാണ്ഡുരിമ ചാരുതാജുഷാം
ഫലഖണ്ഡാൻ ലളിതാൻ ഘൃതാവലിപ്താൻ
ഗുഡസംകലിതാൻ ഉപജ്ഞാതയാസ്തു
ഉരരീകൃതവാൻ സുഖാദകാൻ'

എന്ന പദ്യം സുപ്രസിദ്ധമാണു്. കേരളവൎമ്മദേവന്റെ സംസ്കൃതകൃതികൾ അവിടത്തേക്കു കേരളത്തിനു വെളിയിൽ വിഖ്യാതി സമാൎജ്ജിച്ചു. അക്കാലത്തെ പ്രശസ്തപണ്ഡിതന്മാർ അവ

യെ മുക്തകണ്ഠം പ്രശംസിച്ചു. സംസ്കൃതഭാഷാപോഷണം ചെയ്തിട്ടുള്ള കേരളീയരുടെ പരിഗണനാപ്രസംഗം നശിക്കാതിരിക്കുന്നവരെയ്ക്കും അവിടുത്തെ തിരുനാമം മുഴങ്ങും.

കാലഗതിയുടെ വിശേഷംകൊണ്ടു കേരളവർമ്മദേവന്റെ ജീവിതകാലത്തും നിർവ്വാണശേഷവും അവിടുത്തെ കൃപാപ്രസരത്തിന്റെ സുമധുരഫലങ്ങൾ അനുഭവിച്ചവരായ ചിലർ അവിടുത്തോടു ആദരക്കുറവു കാണിച്ചു. രാക്കുയിലുകൾ പാടുമ്പോൾ നത്തുകളും മൂളുമല്ലോ. അവിടുത്തെ കേരളകാളിദാസസ്ഥാനം അവിടുത്തേക്കു ന്യായരഹിതമായി നൽകിയിട്ടുള്ളതാണെന്നും ശാകുന്തളം അന്ന തർജ്ജിമ ചെയ്തിട്ടില്ലാത്ത വള്ളത്തോളിനു മാറിചാർത്തണമെന്നും ചില യുവസാഹിത്യകാരന്മാർ കലശലുകൂട്ടി. നയജ്ഞനും വിവേകിയുമായ മഹാകവി അതു തീരെ സമ്മതിക്കാഞ്ഞതിനാൽ ആ അപകടസംരംഭം അലസിപ്പോയി. എന്നാൽ ഈയിടെ മഹാകവി ആ ന്യൂനതയെ പരിഹരിക്കുവാനും തന്റെ തർജ്ജിമ ശാകുന്തളരസാസ്വാദനത്തിനു പററിയ കനകചഷകമാണെന്നു് തമ്പോറടിപ്പിക്കുവാനും മുതിർന്നിട്ടുണ്ടു്. വേറെ ചിലർ അവിടുത്തേക്കു കവനസാമർത്ഥ്യമില്ലെന്നും മററും ജല്പിച്ചിട്ടു ശങ്കിടി പാടുവാൻ പുത്തൻ കൂററുകാരെ ക്ഷണിച്ചു് വിഷണ്ണരായി പത്തിയടക്കി. ആധുനികഗദ്യരീതിയുടെ ഉപജ്ഞാതാവായി ഒരു പുതിയ ആദാമിനെ മററു ചിലർ കണ്ടുപിടിച്ചു. എന്തിനു ! കേരളവർമ്മദേവന്റെ കാലം ഭാഷയ്ക്കു ശനിദശയായിരുന്നുവെന്നും മററും കണ്ണുമടച്ചുംകൊണ്ടു ചില സഹൃദയമന്യന്മാർ പറഞ്ഞു പരത്തുവാനും തുടങ്ങി. അവിടുത്തെ ആത്മാവു ഈ കഥചേഷ്ടിതങ്ങൾ കണ്ടു് മന്ദഹസിക്കുന്നുണ്ടാവും. തീർച്ചതന്നെ.

ഈ രാഹുക്കളുടെ ഗ്രാസത്തിൽ നിന്നും മുക്തനായി കേരളനഭോമണ്ഡലത്തിൽ അവിടുന്നു് ഇപ്പോഴും പുഞ്ചിരിപ്പൂനിലാവു പരത്തിക്കൊണ്ടുതന്നെയിരിക്കുന്നു. കല്പാന്തകാലംവരെ അതിനു മാററവുമുണ്ടാകയില്ല. കേരളം ഒന്നുകൂടി വെള്ളത്തിൽ

മുങ്ങിപ്പൊങ്ങിവന്നാലും, ആ ചന്ദ്രൻ അവിടെത്തന്നെ നില
കൊള്ളും. കേരളസംസ്കാരത്തിനും ഭാഷയ്ക്കും നിലയുള്ളിട
ത്തോളം അവിടുത്തെ കേരളീയർ സ്മരിച്ചുകൊണ്ടിരിക്കാതെ
നിവൃത്തിയില്ല. അവിടുന്നു കാണിച്ചുതന്നിട്ടുള്ള മാർഗ്ഗങ്ങളിൽ
കൂടി പുരോഗമനംചെയ്തു് അവയ്ക്കു സാഫല്യവും സമ്പൂർണ്ണത
യും വരുത്തുവാനാണു് ഇന്നു് കേരളീയർ ശ്രമിക്കുന്നതു്. കൈ
രളിക്കു അമൂല്യങ്ങളായ കണ്ഠാഭരണങ്ങൾ നിർമ്മിച്ചുകൊടുത്തു്
അതിന്റെ ഗദ്യത്തിനും പദ്യത്തിനും വെടിപ്പും വൃത്തിയും വരു
ത്തി, ഭാഷയുടെ ഉല്ക്കർഷത്തിനായി ജീവിതം സമർപ്പണംചെയ്ത
ഈ മഹാനുഭാവന്റെ ആത്മാവിനു നിത്യശാന്തി പ്രാർത്ഥിച്ചു
കൊള്ളട്ടെ.




ശുഭം.

